# മലങ്കരസഭാ ജ്യോതിസ്സ്
# പുലിക്കോട്ടിൽ ജോസഫ്
# മാർ ദീവന്നാസ്യോസ് I

(Malayalam)

**Malankara Sabha Jyothis**
**Pulikkottil Joseph Mar Dionysius I**
**(Biography)**

**Fr. Dr. Joseph Cheeran**


| | | |
|---|---|---|
| Copy Right | : | Reserved with the Author |
| First Published | : | 1992 |
| Revised Edition | : | Nov. 24, 2011 |
| Copies | : | 1000 |
| Published by | : | **Dr. Geevarghese Mar Yulios**<br>M. J. D. Publishing House, Kunnamkulam |
| Cover Design,<br>Typesetting & Printing | : | Sophia Print House, Kottayam |

**Rs. 130/-**

# മലങ്കരസഭാ ജ്യോതിസ്സ്
# പുലിക്കോട്ടിൽ ജോസഫ്
# മാർ ദീവന്നാസ്യോസ് I

ഫാ. ഡോ. ജോസഫ് ചീരൻ

പ്രസാധനം

**പുലിക്കോട്ടിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ**

**എം. ജെ. ഡി. പബ്ലീഷിംഗ് ഹൗസ്, കുന്നംകുളം**

**ഫോൺ: 9495603174**



# ഫാ. ഡോ. ജോസഫ് ചീരൻ

തൃശ്ശൂർ ജില്ലയിൽ പഴഞ്ഞി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിൽ ചീരൻ ഗീവർഗീസ് കശ്ശീശായുടെ പൗത്രനായി 1945 ചിങ്ങം 1-ന് ജനിച്ചു. മാതാപിതാക്കൾ മാത്തപ്പൻ – കുഞ്ഞാത്തിരി. അവിഭക്ത കേരള സർവകലാശാലയുടെ ഒന്നാം റാങ്കോടു കൂടി മലയാളം ഭാഷയിൽ വിദ്വാൻ ബിരുദം നേടി. കാലിക്കട്ട് സർവ്വകലാശാലയിൽ നിന്ന് മാസ്റ്റർ ബിരുദം. മഹാത്മാഗാന്ധി സർവകലാശാലയിൽ നിന്ന് 'ആധുനിക മലയാള കവിതയിൽ ബൈബിളിന്റെ സ്വാധീനം' എന്ന വിഷയത്തെപ്പറ്റി തയാറാക്കിയ ഗവേഷണ പ്രബന്ധത്തിന് പി.എച്ച്.ഡി. ബിരുദം ലഭിച്ചു. തൃശ്ശൂർ സി.എം.എസ്. ഹൈസ്കൂളിലും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലും അധ്യാപകൻ. 2000 ജൂണിൽ റിട്ടയർ ചെയ്തു.

വൈദികഗുരു യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ. അദ്ദേഹത്തിൽ നിന്ന് വൈദികസ്ഥാനങ്ങൾ സ്വീകരിച്ചു. 1972 മുതൽ കൊച്ചി ഭദ്രാസനത്തിലും 1985 മുതൽ കുന്നംകുളം ഭദ്രാസനത്തിലും വിവിധ ഇടവകകളിൽ സേവനം ചെയ്തു. 2004 ജൂലായ് 1 മുതൽ തൃശൂർ ഭദ്രാസനത്തിൽ ആലായ്ക്കൽ കുളമ്പ്, കാക്കിനിക്കാട് എന്നീ ഇടവകകളിൽ സേവനം ചെയ്തു.

യൂഹാനോൻ മാർ സേവേറിയോസ് ഫൗണ്ടേഷൻ, മാർ ദീവന്നാസ്യോസ് പഠനകേന്ദ്രം, കുന്നംകുളം ക്രിസ്ത്യൻ സ്റ്റഡി സെന്റർ, എറണാകുളം ചർച്ച് ഹിസ്റ്ററി അസോസ്യേഷൻ എന്നിവയുടെ സ്ഥാപക ചെയർമാൻ. സീയോൻ സന്ദേശം, ഇടവകപത്രിക എന്നീ സഭാപ്രസിദ്ധീകരണങ്ങളുടെ സ്ഥാപക ചീഫ് എഡിറ്റർ, രണ്ട് ഡസനിലേറെ ഗ്രന്ഥങ്ങളും ഇരുന്നൂറ്റിഅമ്പതിലേറെ ഗവേഷണലേഖനങ്ങളും പ്രസിദ്ധീകരിച്ചു. മഹാത്മാഗാന്ധി സർവകലാശാലയിൽ റിസർച്ച് ഗൈഡ് ആയും ഓർത്തഡോക്സ് സ്റ്റഡി ബൈബിളിന്റെ മലയാളം പരിശോധകൻ ആയും മലങ്കര ഓർത്തഡോക്സ് ചർച്ച് ഹിസ്റ്ററി അസോസിയേഷൻ പ്രസിഡണ്ടായും പ്രവർത്തിക്കുന്നു.

യുണൈറ്റഡ് ബോർഡ് ഓഫ് ക്രിസ്ത്യൻ ഹയർ എജുക്കേഷന്റെ ധനസഹായത്തോടെ കേരളത്തിലെങ്ങുമുള്ള ആർക്കൈവ്സുകളിൽ ഗവേഷണപര്യടനം നടത്തി. മാർ ഗ്രീഗോറിയോസ് അബ്ദുൽ ജലീൽ (1665), മാർ ഈവാനിയോസ് (1685) എന്നിവരുടെ സുസ്താത്തിക്കോനുകൾ, മാർ ബസ്സേലിയോസ് യൽദൊ കാതോലിക്കായുടെ (1685) പള്ളിക്രമപ്പുസ്തകങ്ങൾ, ഭാരതത്തിലെ പ്രാചീന സെന്റ് തോമസ് ബൈബിൾ, തോമസ് അർക്കദിയാക്കോൻ (ഒന്നാം മാർത്തോമ്മാ) വത്തിക്കാനിലേക്കയച്ച കത്ത്, മാർ അഹത്തള്ളാ (1653) ഗോവയിൽ നിന്ന് ശെമ്മാശന്മാർ വശം കൊടുത്തയച്ച കത്ത്, കാട്ടുമങ്ങാട്ട് കൂറിലോസിന്റെ കുർബ്ബാനതക്സ, ഹൂദായ കാനോൻ 18 അക്കം കാനോൻ ആയി വ്യത്യാസപ്പെടുത്തുവാൻ റഫ്‌വർക്ക് ചെയ്ത കാനോൻ, ആർത്താറ്റ് ചെപ്പേട് (പടിയോല) എന്നിങ്ങനെ പൗരസ്ത്യ – പാശ്ചാത്യ സുറിയാനിയിലും കർസോനിയിലും വട്ടെഴുത്തിലും എഴുതിയ ഒട്ടധികം സഭാചരിത്രരേഖകൾ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചു.

ഭാര്യ: കെ. വി. ഏലിയാമ്മ (റിട്ട. ഹെഡ്മിസ്ട്രസ്). മകൻ: പ്രസാദ് ചീരൻ, സ്നുഷ ദീപാ പ്രസാദ്. പൗത്രിമാർ: എൽസാ പ്രസാദ്, ടെസ്സാ പ്രസാദ്.

മകൾ: മേഴ്സി ജോർജ്ജ്, ജാമാതാവ്: ഡോ. പി. ഐ. ജോർജ്ജ്,

ദൗഹിത്രർ: ഹിമാ ജോർജ്ജ്, റാണാ പി. ജോർജ്ജ്.

വിലാസം: ചീരൻ ഹൗസ്, കിഴക്കേ അങ്ങാടി, പഴഞ്ഞി, തൃശൂർ ജില്ല.

ഫോൺ: 9495603174.

# സമർപ്പണം

1962 മെയ് 22-ന് എന്റെ പ്രിയ പിതാവ് ജീവിതത്തോട് വിടപറഞ്ഞു. ചീരൻ ഗീവർഗ്ഗീസ് - കശ്ശീശാ മാത്തപ്പൻ - അങ്ങനെയാണ് അദ്ദേഹം സ്വന്തം പേർ എഴുതിയിരുന്നത്. വേദപുസ്തകത്തിന്റെ മലയാളം, സുറിയാനി, ഇംഗ്ലീഷ് വിവർത്തനങ്ങൾ ഉപയോഗിച്ച് 'സഭയുടെ വിശ്വാസ സത്യങ്ങൾ' എന്ന അപ്രകാശിത ഗ്രന്ഥം രചിച്ച അദ്ദേഹം ഔപചാരിക വിദ്യാഭ്യാസമൊന്നും നേടാതെ ജീവിതകാലം മുഴുവൻ ഗവേഷണ സപര്യയിൽ മുഴുകി. ആശിച്ചതൊന്നും നേടാനാവാതെ 'കളിക്കള'ത്തോട് യാത്ര പറഞ്ഞ ആ പിതാവ് എന്റെ മാർഗ്ഗദീപവും നിത്യപ്രചോദനവും ആയിരുന്നു. വിയോഗത്തിന്റെ സുവർണ്ണജൂബിലി വർഷത്തിൽ ഈ ഗ്രന്ഥം അദ്ദേഹത്തിന്റെ പാവനസ്മരണയ്ക്കു മുമ്പിൽ സമർപ്പിക്കുന്നു.

**ഗ്രന്ഥകർത്താവ്**

# ആശീർവ്വാദ കല്പന
## (ഒന്നാം പതിപ്പ്)

സ്വയംസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനുമായ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂഢനായിരിക്കുന്ന

**പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ മോറാൻ മാർ ബസ്സേലിയോസ് മാർതോമ്മാ മാത്യൂസ് ദ്വിതീയൻ**

(മുദ്ര)

നമുക്കെത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ജോസഫ് ചീരൻ കത്തനാർക്ക് വാഴ്വ്.

പ്രിയനെ,

കോട്ടയം പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ മെത്രാപ്പോലീത്തായുടെ ജീവചരിത്രം പ്രിയൻ എഴുതി പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്നു എന്നറിഞ്ഞതിൽ സന്തോഷിക്കുന്നു.

പല ചരിത്ര സംഭവങ്ങൾക്കും സാക്ഷ്യം വഹിക്കുകയും മലങ്കരസഭ യുടെയും ഈ നാടിന്റെ തന്നെയും പൊതുവെയുള്ള വികസനത്തിനും പുരോഗതിക്കും വഴിതെളിക്കുകയും വളരെയേറെ വളർന്ന് മുന്നിട്ട് നിൽക്കുകയും ചെയ്യുന്ന നമ്മുടെ പഴയസെമിനാരിക്ക് തുടക്കം കുറിച്ച തിരുമേനിയുടെ ദർശനം എത്രകണ്ട് പ്രശംസനീയമാണെന്ന് നമുക്കറിയാമല്ലോ. ആധുനിക മലങ്കരസഭയുടെ ശില്പി എന്ന് വിശേഷിപ്പിക്കാവുന്ന അദ്ദേഹത്തിന്റെ സേവനങ്ങൾ വളരെയേറെ വിലപ്പെട്ടതാണ്. അദ്ദേഹത്തിന്റെ 175-ാം ചരമജൂബിലി അഖില മലങ്കരാടിസ്ഥാനത്തിൽ സമുചിതമായി കൊണ്ടാടുകയും ആഘോഷങ്ങളുടെ സമാപനസമ്മേളനത്തിൽ വെച്ച് അദ്ദേഹത്തിന് "സഭാജ്യോതിസ്സ്" എന്ന ബഹുമതി നൽകി ആദരിക്കുകയും ചെയ്യുകയുണ്ടായല്ലോ.

അദ്ദേഹത്തിന്റെ പ്രവർത്തനങ്ങൾ വരുംതലമുറയ്ക്ക് പ്രചോദനം നൽകത്തക്കവണ്ണം ഒരു ജീവചരിത്രം പ്രസിദ്ധപ്പെടുത്തുന്നതിൽ പ്രിയനെ നാം അഭിനന്ദിക്കുന്നു. ഈ സംരംഭത്തിന് എല്ലാവിധ മംഗളങ്ങളും നേരുകയും ചെയ്യുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

ഒപ്പ്

**ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ**

കോട്ടയം കാതോലിക്കേറ്റ് അരമന,
1992 ജനുവരി 30.

## പ്രസാധകക്കുറിപ്പ്
### (ഒന്നാം പതിപ്പ്)

# The Malankara Orthodox Syrian Church
### Catholicate of the East

**Paulose Mar Milithios**
**Metropolitan**
Bishop's House, Arthat

നമ്മുടെ വാത്സല്യം നിറഞ്ഞ സഭാമക്കൾക്ക് വാഴ്വ്.

പ്രിയരേ,

പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ തിരുമേനിയുടെ 175-ാം ചരമ വാർഷിക ജൂബിലി സമാപനസമ്മേളനം കുന്നംകുളത്തു വെച്ച് 1991 ഡിസംബർ 1-ാം തീയതി ആഘോഷിക്കുകയുണ്ടായല്ലോ. പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് 'മലങ്കരസഭാ ജ്യോതിസ്സ്' എന്ന ബഹുമതി നൽകി ഈ പിതാവിനെ ആദരിക്കുകയും ചെയ്തു. മൺമറഞ്ഞ പിതാക്കന്മാരെ ഭാവിതലമുറയ്ക്കു പരിചയപ്പെടുത്തിക്കൊടുക്കേണ്ടതു വർത്തമാനകാലത്തിലെ ഓരോരുത്തരുടെയും ചുമതലയാണ്. ആയതിന്റെ പശ്ചാത്തലത്തിലാണ് ജൂബിലി ആഘോഷത്തെ നാം വിലയിരുത്തേണ്ടത്. ആ പിതാവ് ജീവിച്ചിരുന്ന കാലഘട്ടത്തിന്റെ സാമൂഹ്യ, സാംസ്ക്കാരിക, രാഷ്ട്രീയ ചുറ്റുപാടുകളെയും, മതപരമായ സാഹചര്യങ്ങളെയും നന്നായിട്ടറിയാതെ അദ്ദേഹത്തിന്റെ ജീവിത സംഭാവനകളെ വിലയിരുത്താനാവുകയില്ല. ആ പിതാവിന്റെ പ്രവർത്തനങ്ങളെപ്പറ്റി ആധികാരികമായി പ്രതിപാദിക്കുന്ന ഒരു പുസ്തകത്തിന്റെ പോരായ്മ നിഷേധിക്കാവുന്നതല്ല. ആ കുറവ് നികത്തുവാൻ നമ്മുടെ വാത്സല്യവാൻ ചീരൻ ജോസഫ് കത്തനാർ വളരെ ത്യാഗങ്ങൾ സഹിച്ച് പരിശ്രമിച്ചതിന്റെ ഫലമായിട്ടാണ് ഈ പുസ്തകം പ്രസിദ്ധീകരിക്കുവാൻ സാധിച്ചത്. അച്ചന്റെ ശ്രമകരമായ ഈ ഉദ്യമത്തെ നാം അനുമോദിക്കുന്നു. പഴയ രേഖകൾ പരിശോധിച്ചും, ആ കാലഘട്ടത്തെ സൂക്ഷ്മമായി പഠിച്ചും തയ്യാറാക്കിയിരിക്കുന്ന ഈ പുസ്തകം മലങ്കരസഭാ മക്കൾക്കും, സഭാചരിത്ര പഠിതാക്കൾക്കും ഒരു മുതൽക്കൂട്ടാണ്. ഇത്തരത്തിലുള്ള ഗ്രന്ഥരചനയെ പരമാവധി പ്രോത്സാഹിപ്പിച്ച് സഭയുടെ പഴയകാല ചരിത്രം പുത്തൻ തലമുറയ്ക്ക് അനുഭവവേദ്യമാക്കിത്തീർക്കേണ്ടതുണ്ട്. ഈ പുസ്തകത്തിന്റെ ഓരോ കോപ്പി ഏവരും വാങ്ങി വായിക്കുകയും, ഭവനങ്ങളിൽ സൂക്ഷിക്കുകയും ചെയ്യണം. "നിങ്ങളോട് ദൈവവചനം പ്രസംഗിച്ച് നിങ്ങളെ നടത്തിയവരെ ഓർത്തു

കൊൾവിൻ; അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനു കരിപ്പിൻ" എന്ന ദൈവവചനം നാം സ്മരിക്കുകയും ആയതിനനുസരിച്ച് പ്രവർത്തിക്കുകയും ചെയ്യണം. സർവ്വവിധമായ ഭാവുകങ്ങളും നേരുന്നു.

ദൈവം അനുഗ്രഹിക്കട്ടെ

(ഒപ്പ്)

**പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ**

ആർത്താറ്റ്,
5-2-92.



# ഉപോദ്ഘാതം
## (ഒന്നാം പതിപ്പ്)

മലങ്കരസഭാ ചരിത്രത്തിൽ ശാശ്വത സ്മരണ അർഹിക്കുന്ന ആർത്താറ്റ് പടിയോലയെ പൂർണ്ണമായും കണ്ടനാട് പടിയോലയെ ഭാഗികമായും ചരിത്രകാരന്മാർ അവഗണിച്ചതെന്തുകൊണ്ട്?

കോട്ടയം പഴയസെമിനാരി സ്ഥാപകന്റെ 175-ാം ചരമജൂബിലിയുടെ ഭാഗമായി സംഘടിപ്പിക്കപ്പെട്ട കോട്ടയം സിംപോസിയത്തിലേക്ക് ഫാദർ ടി. ജെ. ജോഷ്വായുടെ ക്ഷണപ്രകാരം പ്രബന്ധം തയ്യാറാക്കി അവതരിപ്പിച്ചപ്പോഴും ഈ ചോദ്യം മനസ്സിൽ ഉടക്കിനിന്നു. ഒരു വർഷത്തെ ജൂബിലിയുടെ ഭാഗമായി കോട്ടയത്തും കുന്നംകുളത്തും പഴഞ്ഞിയിലും നടന്ന സെമിനാറുകൾക്കു ശേഷം പ്രസിദ്ധീകരിച്ച സെമിനാർ പ്രബന്ധസമാഹാരത്തിന് അവതാരിക എഴുതിയപ്പോൾ ഡോ. സുകുമാർ അഴീക്കോട് എഴുതി: "ഈ മഹാപുരുഷന്റെ ജീവചരിത്രത്തിന്റെ പൂർത്തിക്കാവശ്യമായ വസ്തുതകൾ ശാസ്ത്രീയമായി സംഭരിക്കാനും നല്ലൊരു ജീവചരിത്രം പ്രസിദ്ധീകരിക്കാനും ഇതിന്റെ ഭാരവാഹികൾ ശ്രമിക്കേണ്ടതാണ്. ......" ആകരസാമഗ്രികൾ ഏറെ ഇല്ലെന്നറിഞ്ഞിട്ടും ഈ വെല്ലുവിളി ഏറ്റെടുത്ത പശ്ചാത്തലമിതാണ്. ആർത്താറ്റു പടിയോലയും കണ്ടനാട് പടിയോലയും മുഖ്യാന്വേഷണ വിഷയമായി. തിരുവനന്തപുരം റീത്ത് അരമന, കോട്ടയം പഴയസെമിനാരി, എം. ടി. സെമിനാരി, സീറി, കൊരട്ടി സെമിനാരി, ആർത്താറ്റ് പള്ളി, പഴഞ്ഞിപ്പള്ളി, തൊഴിയൂർ ആസ്ഥാനം എന്നിവിടങ്ങളിലെ ഗ്രന്ഥപ്പുരകൾ പരിശോധിച്ച് വിലപ്പെട്ട പല രേഖകളും കണ്ടെത്താൻ കഴിഞ്ഞത് അപ്രകാരമാണെന്ന് ആ ഗ്രന്ഥശാലകളുടെ അധിപന്മാരോടുള്ള നന്ദി സൂചിപ്പിച്ച് അനുസ്മരിക്കുന്നു. ആ പ്രമാണരേഖകൾ ചരിത്രത്തിലേക്ക് പ്രകാശം ചൊരിഞ്ഞു. ആ പ്രകാശം ഉപയോഗപ്പെടുത്തി പരിശോധിച്ചപ്പോഴാണ് ആർത്താറ്റ് പടിയോലയുടെയും കണ്ടനാട് പടിയോലയുടെയും പശ്ചാത്തലം വ്യക്തമായത്. ആ പശ്ചാത്തലത്തെ ആവുന്നത്ര സത്യസന്ധമായി അനാവരണം ചെയ്യാനുള്ള ശ്രമത്തിൽ ചില അപ്രിയ സത്യങ്ങൾ; ഇതിൽ പറഞ്ഞുപോയിട്ടുണ്ട്. അന്തർനാടകങ്ങളിലേക്ക് സാഹസികമായി അന്വേഷണം വ്യാപിപ്പിക്കുമ്പോൾ ലഭിക്കുന്ന അറിവുകൾ ഒരേസമയം പുതുമയുള്ളവയും വേദനാജനകവുമാണ്. ഒരു നൂറ്റാണ്ടിന്റെ ചരിത്രം പശ്ചാത്തലമായി സ്വീകരിച്ചതുകൊണ്ടാണ് ജീവചരിത്ര ഗ്രന്ഥത്തിൽ അനിവാര്യമല്ലാത്ത ചില സംഭവങ്ങളും വ്യാഖ്യാനങ്ങളും ഉൾപ്പെടുത്തിയത്.

പുലിക്കോട്ടിൽ തിരുമേനിയെപ്പറ്റിയുള്ള പഠനം ഇനിയും നടക്കേണ്ടതുണ്ട്. ഈ പുസ്തകം അച്ചടിയിലിരിക്കുമ്പോഴാണ് ചരിത്രപുരുഷന്റെ

മാതാപിതാക്കളുടെ പേരുകൾ കൃത്യമായി രേഖപ്പെടുത്തിയ ഒരു സുറി യാനി കൈയെഴുത്തുഗ്രന്ഥം കണ്ടുകിട്ടിയത് (ശെമവൂൻ – ഏലിശൂബാ, കായംകുളം റമ്പാന്റെ നിര്യാണത്തിൽ ചരിത്രപുരുഷൻ 'കൂക്കോയോ' രാഗത്തിൽ രചിച്ച ഒരു വിലാപഗാനവും സെമിനാരിയെപ്പറ്റി എഴുതിയ ഏതാനും സുറിയാനികത്തുകളും ആ ഗ്രന്ഥത്തിൽ കാണുന്നു. ഈ പുസ്തകത്തിനൊരു രണ്ടാംപതിപ്പ് ആവശ്യമായി വന്നാൽ അവയൊക്കെ അനുബന്ധമായി ഉൾപ്പെടുത്താവുന്നതാണ്. ഈ ഗ്രന്ഥത്തിന്റെ ഉള്ളട ക്കത്തെ സംബന്ധിച്ച് എന്തെങ്കിലും ഭേദഗതികൾ സപ്രമാണം ചൂണ്ടി ക്കാട്ടുന്നപക്ഷം അവ നിശ്ചയമായും സ്വീകാര്യം തന്നെ.

പ. കാതോലിക്കാബാവാ ഈ ഗ്രന്ഥത്തെ ആശീർവദിച്ചു; അഭിവന്ദ്യ മിലിത്തിയോസ് മെത്രാപ്പോലീത്താ ഇതിന്റെ പ്രസാധനം ഏറ്റെടുത്തു; കേരള സാഹിത്യ അക്കാദമി പ്രസിഡണ്ട് ഡോ. കെ. എം. തരകൻ പഠ നീയമായ ഒരവതാരിക കൊണ്ട് ഇതിനെ പ്രൗഢമാക്കി. ഫാ. കെ. സി. ജോസഫ്, റവ. ഡോ. വി. സി. ശമുവേൽ, ഫാ. സി. സി. ചെറിയാൻ, ഇട്ട്യേശ്ശൻ ആശാൻ, അഡ്വ. പി. സി. മാത്യു, ജോയ്സ് തോട്ടയ്ക്കാട് എന്നിവർ പല ഘട്ടങ്ങളിൽ വിവിധ രൂപത്തിൽ ഈ ഗ്രന്ഥ നിർമ്മിതി യിൽ സഹകരിച്ചു. ഈ ഗ്രന്ഥത്തിന്റെ രൂപശില്പം വിഭാവനം ചെയ്ത ഫാ. സണ്ണി ചാക്കോ ഭാവശില്പ രൂപീകരണത്തിലും ആദിയോടന്തം കൂടെയുണ്ടായിരുന്നു. കുന്നംകുളത്തെ സി. എം. സി. പ്രസ്സ് പ്രഖ്യാപിത പരിപാടിയനുസരിച്ച് പ്രസിദ്ധീകരണം നടത്തുവാൻ ത്യാഗപൂർവ്വം സഹാ യിച്ചു. ഷാർജാ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവക ഇതിന്റെ സാമ്പത്തിക ബാധ്യതയിൽ ഭാഗികമായി സഹകരിച്ചു. ഇവർ ക്കെല്ലാം ഹൃദയപൂർവ്വമായ നന്ദി.

റഫറൻസ് ഗ്രന്ഥങ്ങളുടെ വിശദമായ സൂചനകളും ബിബ്ലിയോഗ്രാ ഫിയും പദസൂചികയും ഏതാനും അനുബന്ധങ്ങളും ഒടുവിൽ കൊടു ത്തിരിക്കുന്നു. ഈ ഗ്രന്ഥം ജീവചരിത്രം, സഭാചരിത്രം, ഭാഷാഗവേഷണം എന്നീ വിഷയങ്ങളിൽ താല്പര്യമുള്ള വിദ്യാർത്ഥികൾക്ക് അല്പമെങ്കിലും പ്രയോജനപ്പെട്ടാൽ ഇതെഴുതുന്ന ആൾ ധന്യനായി.

**ഫാദർ ജോസഫ് ചീരൻ**

സുബോറൊപ്പെരുന്നാൾ, 1992
തെക്കുകര.

## അവതാരികയിൽ നിന്ന്
## (ഒന്നാം പതിപ്പ്)

ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ഒരു പ്രമുഖ മെത്രാപ്പോലീത്താ ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെ (1740 – 1816) പ്രൗഢമായ ഒരു ജീവചരിത്രമാണ് ഫാദർ ജോസഫ് ചീരൻ നമുക്ക് സമ്മാനിച്ചിരിക്കുന്നത്. ആലുവാ യു. സി. കോളജിൽ മലയാള വിഭാഗത്തിലെ പ്രൊഫസറായി സേവനം അനുഷ്ഠിക്കുന്ന ഫാദർ ചീരൻ മികച്ച ഒരു ഗദ്യകാരനും, ഗവേഷകനും പ്രഭാഷകനുമാണ്. താനൊരു സഭാചരിത്ര പണ്ഡിതൻ കൂടിയാണെന്ന് ഈ ഗ്രന്ഥം മുഖേന അദ്ദേഹം നമ്മെ ബോദ്ധ്യപ്പെടുത്തിയിരിക്കുന്നു. കുന്നംകുളം ആർത്താറ്റ് പള്ളിയോടും പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമനോടുമുള്ള അകളങ്കമായ സ്നേഹവും ഭക്തിയുമാണ് ഇങ്ങനെയൊരു കൃതിപ്രണയനത്തിന് അദ്ദേഹത്തെ പ്രാപ്തനാക്കിയത്. അച്ചന്റെ ഗ്രന്ഥം ഒരു ജീവചരിത്രം മാത്രമല്ല, ഒരു തീസീസ് ആണ്.

കൊച്ചിരാജ്യത്തെ തലപ്പള്ളി താലൂക്കിൽ കുന്നംകുളം ഇടവകയിൽ പൗരോഹിത്യപാരമ്പര്യംകൊണ്ടു പ്രശസ്തി നേടിയ പുലിക്കോട്ടിൽ കുടുംബത്തിലെ ചുമ്മാർ എന്ന ആളിന്റെ സീമന്ത പുത്രനായ കഥാപുരുഷൻ 1740 നവംബർ 25-നു ജനിച്ചു. മാതാപിതാക്കന്മാർ ശിശുവിന് ഇട്ടൂപ്പ് എന്ന പേരു നൽകി. ഇട്ടൂപ്പ് എന്നതു ജോസഫ് ആണല്ലോ. ഇദ്ദേഹം ചാട്ടുകുളങ്ങരപ്പള്ളിയെന്നറിയപ്പെടുന്ന ആർത്താറ്റുപള്ളിക്കാരനായി വളർന്നു. ചെറുപ്പകാലത്തുതന്നെ വൈദികവൃത്തിയിലേക്കു ആകർഷിക്കപ്പെട്ട ഇട്ടൂപ്പ് കൗമാരകാലത്തു പഴഞ്ഞി 'മല്പാൻ പള്ളിക്കൂട'ത്തിൽ ചേർന്ന് സുറിയാനി ഭാഷ, വ്യാകരണം, കാനോൻ, പൗരസ്ത്യ വേദശാസ്ത്രം എന്നിവയിൽ അസാമാന്യ പരിജ്ഞാനം സമാർജിച്ചു.

ഇട്ടൂപ്പിനു വൈദികപട്ടം നല്കിയതു ശക്രള്ളാ ബാവാ (വർഷം തിട്ടമില്ല) ആയിരുന്നു. ആ ഘട്ടത്തിൽ മലങ്കരസഭയെ ഭരിച്ചിരുന്നത് മാർത്തോമ്മാ അഞ്ചാമനായിരുന്നു.

മാർത്തോമ്മാ അഞ്ചാമൻ മലങ്കര ഓർത്തഡോക്സ് സഭയും സുറിയാനി കത്തോലിക്കാ സഭയും തമ്മിൽ അനുരഞ്ജനം സ്ഥാപിക്കാൻ നടത്തിയ ശ്രമം മലങ്കരയിലെ വടക്കൻ ഇടവകകളെ പ്രകോപിപ്പിച്ചു. ഈ ഘട്ടത്തിൽ വൈദികപട്ടം സിദ്ധിച്ച ഇട്ടൂപ്പു കത്തനാർ മലങ്കരസഭയെ ഓർത്തഡോക്സ് വിശ്വാസത്തിൽ പിടിച്ചുനിർത്തുവാൻ അക്ഷീണ പരിശ്രമങ്ങൾ നടത്തി. പുലിക്കോട്ടിൽ മത്തായി മല്പാന്റെ നിര്യാണത്തോടെ പ്രവർത്തനം നിലച്ച മല്പാൻ പള്ളിക്കൂടത്തിനു പകരം ഇട്ടൂപ്പ് കത്തനാർ ചാട്ടുകുളങ്ങരപ്പള്ളിയിൽ ഒരു പുതിയ മല്പാൻ പള്ളിക്കൂടം

സ്ഥാപിച്ചു. പുണ്യശ്ലോകനായ ആറാം മാർത്തോമ്മാ, തന്നെ മലങ്കര യിലെ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ മേലദ്ധ്യക്ഷനായി റോമാസഭ അംഗീകരിക്കുമെങ്കിൽ, മാർപാപ്പായോടു വിധേയത്വം പുലർത്താമെന്ന സന്ദേശവുമായി കരിയാറ്റിൽ യൗസേപ്പു മല്പാനെ റോമിലേക്കയച്ചു. റോമിൽ നിന്നും മെത്രാൻ പദവി നേടി നാട്ടിലേക്കു മടങ്ങുന്ന വഴി കരി യാറ്റിൽ മെത്രാൻ ദിവംഗതനായി. റോമൻസഭയുമായി ബന്ധപ്പെടാനുള്ള ആറാം മാർത്തോമ്മായുടെ ശ്രമം പരാജയപ്പെട്ടു. കത്തോലിക്കാ സമുദാ യത്തിലെ ചില പ്രമുഖർ, വിശേഷിച്ചും മാത്തുത്തരകൻ കടംകൊടുത്ത പണം മടക്കിക്കൊടുത്തില്ല എന്ന പേരിൽ ആറാം മാർത്തോമ്മായെ ബലാൽക്കാരമായി റോമാസഭയിൽ ചേർക്കുകയും പീഡിപ്പിക്കുകയും ചെയ്തു. സർക്കാരിന്റെ സഹായത്തോടെ മാത്തുത്തരകനിൽ നിന്നും രക്ഷപെട്ട ആറാം മാർത്തോമ്മാ വർദ്ധിച്ച വീര്യത്തോടെ മലങ്കരസഭയെ സേവിക്കുകയും അതിന്റെ നില സുഭദ്രമാക്കുകയും ചെയ്തു.

സഭാസേവനത്തിൽ നിരന്തരം ഏർപ്പെട്ടിരുന്ന ഇട്ടൂപ്പു കത്തനാരെ ആറാം മാർത്തോമ്മാ ഏതെങ്കിലുംവിധത്തിൽ സഹായിച്ചതായി ചരിത്ര ത്തിൽ പറയുന്നില്ല. എങ്കിലും ഇട്ടൂപ്പു കത്തനാർ മലങ്കരസഭയെ സുശ ക്തമാക്കാൻ തന്നാലാവതും ചെയ്തുകൊണ്ടിരുന്നു. വൈദേശിക മേൽ ക്കോയ്മയ്ക്ക് മലങ്കരസഭ യാതൊരു കാരണവശാലും കീഴടങ്ങരുതെന്നു അനുശാസിക്കുന്ന ആർത്താറ്റു പടിയോലയ്ക്ക് അദ്ദേഹം രൂപംനൽകി. ബൈബിൾ പരിഭാഷപ്പെടുത്തുന്നതിനു ക്ലോഡിയസ് ബുക്കാനനും കായം കുളം പീലിപ്പോസു റമ്പാനുമൊത്തു പ്രവർത്തിച്ചു. വി. കുർബ്ബാന ആഘോഷിക്കുമ്പോൾ സുറിയാനി വാക്യങ്ങൾക്കു പുറമെ മലയാള വാക്യങ്ങൾ കൂടി ഉപയോഗിച്ചു കാണണമെന്ന അഗ്രഹം പ്രകടിപ്പിച്ചു. കുർബ്ബാനമദ്ധ്യേ വചനപ്രസംഗം നടത്തുന്നതു അഭികാമ്യമാണെന്നും വാദിച്ചു. മലങ്കര മെത്രാപ്പോലീത്താമാരെ ഭരണഘടന മുഖേന നിയന്ത്രി ക്കുവാൻ കണ്ടനാട്ടു കൂടിയ യോഗം പാസാക്കിയ പടിയോലയ്ക്കു രൂപം നൽകാൻ ഇട്ടൂപ്പ് മല്പാൻ ഒട്ടേറെ സഹായിച്ചു. എട്ടാം മാർത്തോമ്മാ യുടെ അദ്ധ്യക്ഷതയിലാണ് കണ്ടനാട്ടു സമ്മേളനം നടന്നത്. കണ്ടനാട്ടു പടിയോല നിർദ്ദേശിച്ചവിധം മലങ്കരസഭയുടെ പ്രതിനിധികളുമായി ആലോ ചിച്ചു എട്ടാം മാർത്തോമ്മായ്ക്കു സഭാഭരണം നടത്താമായിരുന്നു. അദ്ദേഹം ജനങ്ങൾക്കു ഒരു പരിധിവരെ സ്വീകാര്യനായിരുന്ന കാല ത്താണ് ഇട്ടൂപ്പു കത്തനാർ 1809-ൽ അദ്ദേഹത്തിൽ നിന്നും റമ്പാൻ പട്ടം സ്വീകരിച്ചത്. എന്നാൽ എട്ടാം മാർത്തോമ്മാ കണ്ടനാടു പടിയോലയെ ധിക്കരിക്കുക വഴി ജനങ്ങളുടെ അപ്രിയത്തിനു പാത്രീഭൂതനായി. ഇക്കാ ലത്താണ്, മൺറോ സായിപ്പും ചർച്ചു മിഷനറി സൊസൈറ്റിയും മലങ്ക രസഭയുടേതായ ഒരു വൈദികസെമിനാരി സ്ഥാപിക്കുവാനുള്ള സഹായ

ഹസ്തം നീട്ടിയത്. ചെറുപ്പകാലം മുതൽ വൈദികവിദ്യാഭ്യാസത്തിൽ തല്പരനായിരുന്ന ഇട്ടൂപ്പു റമ്പാൻ സർക്കാരിൽ നിന്നും കോട്ടയത്തു അനുവദിച്ചു കിട്ടിയ പതിനാറു ഏക്കർ ഭൂമിയിൽ 1815-ൽ വൈദിക സെമിനാരി സ്ഥാപിച്ചു. മൺറോ സായിപ്പ് സഭയ്ക്കായി നീക്കിവച്ച പണത്തിന്റെ വട്ടി വാങ്ങാൻ മാർത്തോമ്മാ എട്ടാമനു അധികാരമില്ലെന്നു സർക്കാർ വിധിച്ച സാഹചര്യത്തിൽ ആ തുക ഇട്ടൂപ്പ് റമ്പാൻ ഏറ്റുവാങ്ങി. സഭയുടെ പണം വാങ്ങുന്നതു ഒരു റമ്പാനല്ല, മെത്രാനാണെന്ന വാദം ശക്തിപ്പെട്ടപ്പോൾ ഇട്ടൂപ്പ് റമ്പാൻ 1815-ൽ പഴഞ്ഞിപ്പള്ളിയിൽവച്ച് കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സിനോസിൽ നിന്നും മെത്രാൻപട്ടം സ്വീകരിക്കുകയും മലങ്കരസഭയ്ക്ക് സുദൃഢമായ നേതൃത്വം നൽകുകയും ചെയ്തു. മലങ്കര സഭ ഇന്ന് "സഭാജ്യോതിസ്സ്' എന്ന അഭിധാനം നല്കി അദ്ദേഹത്തെ ആദരിക്കുന്നു.

വശ്യവചസ്സും, കർമ്മകുശലനും, വേദശാസ്ത്ര വിശാരദനും, ദീർഘസൂത്രീയുമായിരുന്ന പുലിക്കോട്ടിൽ തിരുമേനി ഓർത്തഡോക്സ് സഭയെ കണ്ണിലെ കൃഷ്ണമണിപോലെ സ്നേഹിക്കുകയും സൂക്ഷിക്കുകയും ചെയ്തു. വേദശാസ്ത്രത്തിന് ബൈബിൾ വിവർത്തനം നല്കിയ പ്രചോദനം വഴി മലങ്കരസഭയെ ആധുനിക യുഗത്തിലേക്കു ആനയിച്ചു. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെ നിലനിർത്തിക്കൊണ്ട് സഹോദരീസഭകളുമായി സൗഹൃദം സ്ഥാപിച്ചു. സ്വന്തം വിശ്വാസത്തിൽ അന്ത്യനിമിഷം വരെ ഒരു പാറപോലെ ഉറച്ചുനിന്നു.

ഒരു അഭിഭാഷകനെപ്പോലെ സ്വന്തം കഥാനായകനുവേണ്ടി ഫാദർ ജോസഫ് ചീരൻ വാദിച്ചുപോകുന്നത് അസാധാരണമായ പ്രാഗത്ഭ്യത്തോടെയാണ്.

തികഞ്ഞ ഒരു ഗവേഷകനെപ്പോലെ തന്റെ ഓരോ പ്രസ്താവത്തെയും പ്രമാണരേഖകൾകൊണ്ട് അദ്ദേഹം അരക്കിട്ടുറപ്പിക്കുന്നു. ദീർഘകാലം വിസ്മൃതമായ പല പ്രമാണങ്ങളും അദ്ദേഹം വെളിച്ചത്ത് കൊണ്ടുവന്നിരിക്കുന്നു. പ്രസന്നവും ദീപ്തവുമായ അദ്ദേഹത്തിന്റെ ഗദ്യത്തിനു സാഹിത്യത്തിന്റെ സുഷമയും സുഗന്ധവും സിദ്ധിച്ചിരിക്കുന്നു. ഗ്രീക്കു പുരാണങ്ങളിൽ നിന്നും ഹിന്ദു പുരാണങ്ങളിൽനിന്നും സ്വീകരിച്ച ബിംബങ്ങൾ കൊണ്ട് ഫാദർ ചീരൻ സ്വന്തം ഭാഷയ്ക്കു നവജീവൻ പകർന്നിരിക്കുന്നു.

ഏതൊരു ചരിത്രകാരനും സ്വന്തമായ ഒരു നിലപാടുണ്ടാവാതെ വയ്യ. ഫാദർ ജോസഫ് ചീരൻ മലങ്കര ഓർത്തഡോക്സ് സഭയുടെ വടക്കൻ പൈതൃകത്തിന്റെ സംവാഹകനും സംരക്ഷകനുമാണ്. മലങ്കരസഭയ്ക്ക് വടക്കൻ പൈതൃകവും തെക്കൻ പൈതൃകവും ഒരുപോലെ ആവശ്യമാണ്. ഇവയിലേതെങ്കിലുമൊന്നിന്റെ അഭാവം മലങ്കരസഭയെ തീർത്തും

അശക്തമാക്കിയെന്നു വരാം. ഈ സഭയ്ക്കു ധീരന്മാരായ ഭരണ ധുര ന്ധരന്മാരുടെ വീരകഥകൾ അടിയ്ക്കടി അനുസ്മരിക്കേണ്ടതായുണ്ട്. കൂനൻകുരിശു സത്യം നടത്തിയ പട്ടക്കാർ, ആറാം മാർത്തോമ്മാ വരെയുള്ള അർക്കദിയോക്കാന്മാർ, മഹാനായ മാർ ദീവന്നാസ്യോസ്, പുലിക്കോട്ടിലെ രണ്ടു തിരുമേനിമാർ, ചേപ്പാട്ടു തിരുമേനി, സഭാഭാസുരൻ എന്നിവർ മലങ്കരസഭയെ ഹൃദ്‌രക്തം നല്കി പരിപോഷിപ്പിച്ചവരാണ്. ഇവരുടെ മദ്ധ്യത്തിൽ തല ഉയർത്തി നില്ക്കുന്ന ഒരു അമരജ്യോതിസ്സാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ. ആ വലിയ മനുഷ്യന്റെ ആധികാരികമായ ജീവചരിത്രം എഴുതിയ ഫാദർ ചീരനോട് സഭ എന്നും കടപ്പെട്ടിരിക്കും. സഭ മാത്രമല്ല, ചരിത്രകാരന്മാരും ഭാഷാസ്നേഹികളും അദ്ദേഹത്തെ ആദരിക്കും.

ഈ ഗ്രന്ഥത്തിനും ഇതിന്റെ കർത്താവിനും സർവ്വ വിജയങ്ങളും നേർന്നുകൊണ്ടു സവിനയം ഇത് സഹൃദയ സമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

**കെ. എം. തരകൻ**

തൃശൂർ
12-3-1992

# ഉള്ളടക്കം

# പാലൂർ - ചാട്ടുകുളങ്ങര സെന്റ് മേരീസ് ദേവാലയം: ഭാരത ക്രൈസ്തവരുടെ തലപ്പള്ളി

'സാധ്യമല്ല.' പരിക്ഷീണനെങ്കിലും പതറാത്ത സ്വരത്തിൽ മലങ്കര മെത്രാപ്പോലീത്താ തുടർന്നു: "അദ്ദേഹം ഒരു ഭിന്നമതാവലംബി ആകുന്നു. ഞങ്ങളുടെയും അദ്ദേഹത്തിന്റെയും വിശ്വാസങ്ങൾ വ്യത്യസ്തമാകയാൽ അദ്ദേഹം സിമ്മനാരിയിൽ താമസിക്കുന്നത് മതസംബന്ധമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ട സംഭവങ്ങൾക്കും ഇടയായേക്കാം."

എ.ഡി. 1816. കൊല്ലം നഗരത്തിൽ വച്ച് ബ്രിട്ടീഷ് റസിഡണ്ട് കേണൽ മൺറോ സായിപ്പും മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമനും തമ്മിൽ നടന്ന സംഭാഷണത്തിന്റെ ഉപസംഹാര വാക്യമാണ് മുകളിൽ ചേർത്തത് (ഇ. എം. ഫിലിപ്പ്, മാർ ത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭ, പു. 199).[1]

സൂര്യൻ അസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യം ഭാരതത്തിന്റെ ഭരണം ഉറപ്പിച്ച കാലമായിരുന്നു അത്. നാട്ടുരാജ്യങ്ങൾക്ക് പരമ്പരാഗതമായ സിംഹാസനങ്ങളും കിരീടാവകാശികളും ഉണ്ടായിരുന്നുവെങ്കിലും ബ്രിട്ടീഷ് അധികാരികൾ അതത് സമയം നിയമിക്കുന്ന റസിഡണ്ടുമാർക്കായിരുന്നു രാജ്യത്തിന്റെ മേൽനോട്ടം. അക്കാലത്ത് തിരുവിതാംകൂറിന്റെ റസിഡണ്ട് കേണൽ മൺറോ ആയിരുന്നു. കോട്ടയം പഴയസെമിനാരി സ്ഥാപിക്കുന്നതിന് റസിഡണ്ട് നൽകിയ പിന്തുണയും സഹായങ്ങളും നിർണ്ണായകം തന്നെയായിരുന്നു. ആ സെമിനാരിയിൽ മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ വൈദിക പരിശീലനം ആരംഭിച്ചുകഴിഞ്ഞിരുന്നു. പരമ്പരാഗതമായ രീതിയിൽ സുറിയാനി ഭാഷയും ആരാധനക്രമങ്ങളും പരിശീലിപ്പിക്കുവാനുള്ള ശേഷിയേ സുറിയാനി സഭയിലെ മല്പാന്മാർക്ക് അന്നുണ്ടായിരുന്നുള്ളു. വൈദികവിദ്യാർത്ഥികൾ വേദശാസ്ത്ര ജ്ഞാനം നേടേണ്ടത് കാലത്തിന്റെ ആവശ്യമെന്ന മെത്രാപ്പോലീത്തായുടെ ചിന്ത മൺറോ സായിപ്പിന് സമ്മതവുമായിരുന്നു. അതിനെ തുടർന്ന് മൺറോ സായിപ്പ് ഇംഗ്ലണ്ടിലെ മിഷനറിസംഘവുമായി നടത്തിയ കത്തിടപാടുകളുടെ ഫലമായിട്ട് വന്ന ആംഗ്ലിക്കൻ മിഷനറിയും വേദപണ്ഡിതനുമായ റവ. തോമസ് നോർട്ടന്റെ മുഴുവൻസമയ സേവനം മലങ്കരസഭയ്ക്കും വൈദികസെമിനാരിക്കും ലഭ്യമാകുവാനായി സംവിധാനമൊരുക്കുന്ന വിഷയം ചർച്ച ചെയ്യുവാൻ മലങ്കരമെത്രാപ്പോലീത്തായെ കേണൽ

മൺറോ കൊല്ലത്തുള്ള റസിഡണ്ടിന്റെ വസതിയിലേക്ക് ക്ഷണിച്ചുവരുത്തുകയായിരുന്നു[2] (മിഷനറിരേഖകൾ). ബ്രിട്ടീഷ് റസിഡണ്ട് എന്ന നിലയിലും തിരുവിതാംകൂർ റാണിയുടെ ഉപദേഷ്ടാവ് എന്ന നിലയിലും തനിക്കുള്ള സ്വാധീനവും അധികാരവും സുറിയാനി സഭയുടെ ഉന്നമനത്തിനായി താൻ ഉപയോഗിച്ചു വരുന്നതിനാൽ താൻ ഉന്നയിക്കുന്ന ഏതാവശ്യവും ആ സമുദായത്തിന്റെ അദ്ധ്യക്ഷൻ അംഗീകരിക്കുമെന്ന് ഉറപ്പായി ധരിച്ചുവശായ കേണൽ മെത്രാപ്പോലീത്തായുടെ ദൃഢവും കർക്കശവും ആയ പ്രതികരണത്തിന് മുമ്പിൽ പതറുക തന്നെ ചെയ്തു.

“ഇപ്പോൾ സഭ അനുഭവിക്കുന്ന കഷ്ടനഷ്ടങ്ങളെ മുൻകൂട്ടി കണ്ടിരുന്ന മെത്രാൻ, സഭയെ നശിപ്പിക്കുന്നതിനേക്കാൾ കേണലിന്റെ അപ്രീതിയ്ക്ക് പാത്രീഭവിക്കുക തന്നെയാണ് നല്ലതെന്ന് നിശ്ചയിച്ചു” (ഇ. എം. ഫിലിപ്പ്, പുറം 199).[3]

ഇളിഭ്യനായ സായിപ്പ് പരാജയം ഒഴിവാക്കുവാൻ ഒരവസാനക്കൈ പ്രയോഗിച്ചു: ‘മിഷനറി ആലപ്പുഴയിൽ താമസിച്ചുകൊണ്ട് സെമിനാരി ഇടയ്ക്ക് സന്ദർശിച്ചാലോ?’

വളരെ വൈമനസ്യത്തോടെ മെത്രാപ്പോലീത്താ ആ സമ്മർദ്ദത്തിന് വഴങ്ങി. സെമിനാരിയിൽ ഇംഗ്ലീഷും, ദൈവശാസ്ത്രവും അഭ്യസിപ്പിക്കുക എന്നത് മെത്രാപ്പോലീത്തായുടെ സുചിന്തിതമായ ചിരകാലാഭിലാഷം ആയിരുന്നു. എന്നാൽ ഒരു ആശ്രമാന്തരീക്ഷം സെമിനാരിയിൽ നിലനിന്നു കാണാൻ ആഗ്രഹിച്ച മലങ്കര മെത്രാപ്പോലീത്തായ്ക്ക് സഭാര്യനായ ഒരു മിഷനറിയെ സെമിനാരിയിൽ സങ്കല്പിക്കുവാൻ പോലും സാധിക്കുമായിരുന്നില്ല. സ്വർണ്ണസൂചി കൊണ്ട് കുത്തിയാലും കണ്ണിന്റെ കാഴ്ച നഷ്ടപ്പെട്ടേക്കാമെന്ന അനുഭവജ്ഞാനം അദ്ദേഹത്തിന് വേണ്ടുവോളം ഉണ്ടായിരുന്നു. തന്നെയുമല്ല സെമിനാരിയുടെ ഉടമകൾ തങ്ങളാണെന്ന മട്ടിൽ കേണൽ മൺറോയും മറ്റും വേഷവും ഭാഷയും സ്വരവും ഭേദപ്പെടുത്തി സംസാരിക്കാൻ ആരംഭിച്ചത് സൂക്ഷ്മവീക്ഷണപടുവായ പുലിക്കോട്ടിൽ മെത്രാച്ചൻ ശ്രദ്ധിച്ചിരുന്നു. നോർട്ടന്റെ സെമിനാരി സന്ദർശനത്തെപ്പറ്റി മിഷനറി റിപ്പോർട്ടിൽ കാണുന്ന പരാമർശം ശ്രദ്ധിച്ചാൽ മെത്രാപ്പോലീത്തായുടെ നിരീക്ഷണം എത്രമേൽ കൃത്യമായിരുന്നു എന്ന് ആർക്കും ബോധ്യമാകും!

“.... ജൂൺ 19-ന് അദ്ദേഹം (റവ. തോമസ് നോർട്ടൺ) കോട്ടയം സന്ദർശിച്ചു. സുറിയാനിക്കാരുടെ ചില ചെയ്തികൾ കണ്ടു; മെത്രാനുമായി അഭിമുഖ സംഭാഷണം നടത്തി. സെമിനാരിയിൽ പരിശോധന നടത്തി.”[4]

കൊല്ലം റസിഡൻസിയിൽനിന്ന് മടങ്ങിയെത്തിയ മലങ്കരമെത്രാപ്പോ

ലീത്താ മെയ് മാസത്തിലെ ചൂടും ഹൃദയപരിതാപവും മൂലം ഏറെ അവശനായിരുന്നു. തന്റെ വികാരിജനറലും പിൻഗാമിയും സഹചാരിയുമായ പുന്നത്ര ജോർജ്ജ് കത്തനാർ തുടങ്ങിയ അന്തേവാസികളായ വൈദികരോട് എഴുപത്തിയാറുകാരനായ മെത്രാപ്പോലീത്താ പറഞ്ഞു: "സിമ്മനാരി സ്ഥാപിക്കുന്നതിന് സായിപ്പിന്റെ സഹായം അഭ്യർത്ഥിച്ചതിനെപ്പറ്റി ഞാൻ പശ്ചാത്തപിക്കുന്നു. ബുക്കാനന്റെ കാലംമുതൽ പരുന്ത് കോഴിക്കുഞ്ഞുങ്ങളുടെ മേൽ ദൃഷ്ടിപതിപ്പിക്കുന്നതുപോലെ യൂറോപ്യന്മാർ നമ്മുടെ പാവപ്പെട്ട സഭയിന്മേൽ കണ്ണെറിഞ്ഞുകൊണ്ടാണിരിക്കുന്നത്. ഇതെല്ലാം എങ്ങനെ അവസാനിക്കുമെന്ന് സർവ്വശക്തനായ ദൈവം മാത്രം അറിയുന്നു. ദൈവകൃപയാൽ ഞാൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം ഈ പാവപ്പെട്ട സഭയെ ഞാൻ സംരക്ഷിക്കും. സർവ്വശക്തനായ ദൈവം അതിനെ എന്നേക്കും നിലനിർത്തട്ടെ."

(ഈ സംഭവത്തിന് ദൃക്സാക്ഷിയും കോട്ടയം പഴയസെമിനാരിയുടെ ആദ്യബാച്ചിലെ വൈദികവിദ്യാർത്ഥിയും ഗ്രന്ഥകാരനും ഇടവഴിക്കൽ വലിയച്ചൻ എന്ന പേരിൽ പ്രശസ്തനുമായ ഇടവഴിക്കൽ ഫീലിപ്പോസച്ചന്റെ സ്വഹസ്തലിഖിതമായ ഡയറിയിൽ നിന്ന് ഇ. എം. ഫിലിപ്പ് ഉദ്ധരിച്ചതാണ് ഈ വാക്യം. ഇ. എം. ഫിലിപ്പിന്റെയും ഇടവഴിക്കൽ ഫീലിപ്പോസ് കോർഎപ്പിസ്കോപ്പായുടെയും പിതാവായ വലിയച്ചൻ അസാധാരണമായ ജനസ്വാധീനവും വിദേശസഭകളുമായി യഥേഷ്ടം കത്തിടപാടുകൾ നടത്തിയിരുന്ന ആളും പില്ക്കാലത്ത് നവീകരണത്തെയും പാശ്ചാത്യവൽക്കരണശ്രമങ്ങളെയും ചെറുത്ത സുറിയാനി പണ്ഡിതനുമായിരുന്നു.)[5]

തദവസരത്തിൽ ആ മഹാപുരോഹിതന്റെ വൃദ്ധനയനങ്ങളിൽ നിന്ന് ചുടുചുടെ ബാഷ്പകണങ്ങൾ പൊഴിയുന്നുണ്ടായിരുന്നുവെന്ന് സംഭവത്തിന് ദൃക്സാക്ഷിയായ വ്യക്തി തന്റെ ഡയറിയിൽ പ്രത്യേകം രേഖപ്പെടുത്തിയിരിക്കുന്നു.[6]

ക്രാന്തദർശിയും ദാർശനികനുമായ ആ പുണ്യപുരുഷൻ – പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്താ കാലയവനികക്കുള്ളിൽ മറഞ്ഞിട്ട് നൂറ്റിതൊണ്ണൂറ്റിഅഞ്ച് വർഷങ്ങൾ പൂർത്തിയാവുന്നു. നാളിതുവരെ അദ്ദേഹത്തിന്റെ ചരിത്രം സമഗ്രമായി രചിക്കപ്പെടുകയോ വിലയിരുത്തപ്പെടുകയോ ചെയ്തിട്ടില്ല. അദ്ദേഹത്തിന്റെ മഹത് ജീവിതത്തെയും അതുല്യവും നിർണ്ണായകവുമായ സംഭാവനകളെയും സത്യസന്ധമായും നിഷ്പക്ഷമായും നിരീക്ഷിക്കുവാനും പഠനവിധേയമാക്കുവാനുമുള്ള വിനീതശ്രമമാണ് ഈ ജീവചരിത്രഗ്രന്ഥത്തിൽ നടത്തുന്നത്.

ചരിത്രത്തെ പുരോഗതിയിലേക്ക് നയിച്ചിട്ടുള്ളത് യുഗപുരുഷന്മാരായ

മഹാത്മാക്കൾ ആണ്. ജീവിതകാലത്തും ജീവിതാനന്തരകാലത്തും തലമുറകളുടെ സ്വാധീനമായി മാറുന്നതിലൂടെ അവർ മരണത്തെ അതിജീവിക്കുന്നു. ചരിത്രം ആദരപൂർവ്വം അവരെ യുഗസംക്രമണപുരുഷന്മാർ എന്ന് വിശേഷിപ്പിക്കുന്നു. ചരിത്രത്തിന്റെ മുഖ്യധാരകളെ അപഗ്രഥിച്ച് വിലയിരുത്തുക, തന്റെ കാലഘട്ടത്തിന്റെ അനിവാര്യമായ ആവശ്യങ്ങളെ അക്കമിട്ട് നിർണ്ണയിക്കുക, ഭാവിയെക്കുറിച്ച് പ്രായോഗികവും ആരോഗ്യകരവുമായ ദർശനം രൂപപ്പെടുത്തുക, ആ ദർശനത്തെ സാക്ഷാത്ക്കരിക്കുവാൻ ആവശ്യമായ കർമ്മപഥങ്ങൾ ആവിഷ്ക്കരിക്കുക, തങ്ങളുടെ ക്രിയാപദ്ധതിയിൽ പ്രതിബന്ധങ്ങൾ സൃഷ്ടിക്കുന്ന പ്രതിലോമശക്തികളെ ധീരവും നിസ്വാർത്ഥവും ത്യാഗസമ്പൂർണ്ണവുമായ ശൈലിയിൽ സമീപനങ്ങൾ ആസൂത്രണം ചെയ്യുക, ലക്ഷ്യബോധത്തിൽ നിന്ന് തരിമ്പും വ്യതിചലിക്കാതെ വിജയസോപാനത്തിലേക്ക് കുതിക്കുക – ഇതൊക്കെയാണ് ഒരാളുടെ മഹത്വനിർണ്ണയത്തിൽ മാനദണ്ഡങ്ങൾ ആക്കാവുന്ന വളർച്ചാപരമായ വിഷയങ്ങൾ (കൈവിരൽ മുട്ടുകളിലെ തഴമ്പടയാളങ്ങളെയും അന്തേവാസികൾ തമ്പേറടിച്ച് വാഴ്ത്തുന്ന ഉപവാസയോഗങ്ങളേയും തൽപ്പരകക്ഷികൾ ഭാവനാപൂർവ്വം ചമയിച്ചെടുക്കുന്ന 'സംഭവ' കഥകളുടെയും അടിസ്ഥാനത്തിൽ മഹാന്മാർക്ക് വിശുദ്ധിയുടെ ഉടയാടകൾ ചാർത്തിക്കൊടുക്കുന്ന സംഘടിതനയങ്ങൾക്ക് അതിന്റേതായ വിലയുണ്ടെങ്കിലും ചിന്താശീലരായ ആളുകൾ ആ തൂവലുകൾക്ക് അമിത പ്രാധാന്യം നൽകുകയില്ല. അകർമ്മണ്യതയിൽ അഭിരമിക്കുന്ന ചിലരെങ്കിലും മേൽപറഞ്ഞ എളുപ്പവഴിയിലൂടെ ചരിത്രത്തിൽ പ്രാതഃസ്മരണീയരായി സ്ഥാനം നേടുമ്പോൾ  കാലം അവരെ ചവറ്റുകൊട്ടയിൽ തള്ളുമെന്നതിന് ചരിത്രത്തിൽ ഉദാഹരണങ്ങൾ ഏറെയുണ്ട്.) ഈ മഹത്വ പരിഗണനാക്രമത്തിന്റെ അടിസ്ഥാനത്തിൽ കോട്ടയം പഴയസെമിനാരി സ്ഥാപകനെ മനസ്സിലാക്കുവാൻ നമുക്ക് ആത്മാർത്ഥമായി ശ്രമിക്കാം.

**ജനനം**

ഭാരതം ബ്രിട്ടീഷ് ഭരണത്തിന്റെ പിടിയിലേക്ക് നീങ്ങുന്നത് പതിനെട്ടാം നൂറ്റാണ്ടിലാണ്. 1757-ലെ പ്ലാസി യുദ്ധത്തിൽ നേടിയ വിജയത്തോടെ ബ്രിട്ടീഷ് ഭരണം ഭാരതത്തിൽ വേരൂന്നുകയും തുടർന്നുള്ള ദശാബ്ദങ്ങളിൽ ഇന്ത്യയിലേക്ക് പടർന്നു പിടിക്കുകയും ചെയ്തു. തിരുവിതാംകൂർ, കൊച്ചി, മലബാർ എന്നിങ്ങനെ മൂന്ന് സംസ്ഥാനങ്ങളായി കിടന്ന നമ്മുടെ മലയാളനാടും ആദ്യം പോർച്ചുഗീസ് പിന്നെ ഡച്ച്, ഒടുവിൽ ബ്രിട്ടീഷ് മേൽക്കോയ്മകളിലേയ്ക്ക് വഴുതിവീഴുകയായിരുന്നു. അപ്രകാരം തകർച്ചയുടെയും അടിമത്തത്തിന്റെയും നൂറ്റാണ്ട് എന്ന് വിശേഷിപ്പിക്കാവുന്ന ആ കാലഘട്ടത്തിൽ 1740 നവംബർ 25-ന് ചരിത്രപുരുഷൻ ജനിച്ചതായി വിശ്വസിക്കപ്പെടുന്നു. അങ്ങനെ കൊച്ചി സംസ്ഥാനത്ത് തലപ്പള്ളി താലൂ

ക്കിൽ പാലൂർ - ചാട്ടുകുളങ്ങര ഇടവകയിൽ കുന്നംകുളം ദേശത്ത് പുലി ക്കോട്ടിൽ കുടുംബത്തിൽ ഇദ്ദേഹം ജനിച്ചു. പൗരോഹിത്യ പാരമ്പര്യം ഉള്ള കുടുംബമായിരുന്നു പുലിക്കോട്ടിൽ കുടുംബം (ചീരൻ, പുലിക്കോ ട്ടിൽ, ചെറുവത്തൂർ, മണ്ടുമ്പാൻ എന്നിങ്ങനെ നാലു കുടുംബങ്ങൾക്കാണ് ശ്രേഷ്ഠ പൗരോഹിത്യ പാരമ്പര്യം ഉള്ളതെന്ന് പാലൂർ പ്രദേശങ്ങളിൽ ശതാബ്ദങ്ങളായി കൈമാറിയ പ്രസ്താവന ഇന്നും നിലവിലുണ്ട്). ഈ (പുലിക്കോട്ടിൽ) കുടുംബത്തിൽ കോട്ടയത്ത് പഴയസെമിനാരി പണിയിച്ച 'ഇട്ടൂപ്പ് റമ്പാൻ' എന്ന് പ്രസിദ്ധനായ മാർ ദീവന്നാസ്യോസ് മെത്രാപ്പോ ലീത്താ മുതലായ അനേകം പട്ടക്കാർ ഉണ്ടായിട്ടുണ്ട്.[7]

ചരിത്രപുരുഷന്റെ പൂർവ്വീകരെപ്പറ്റി താഴെ പറയുംപ്രകാരം ഒരു പാര മ്പര്യം കുന്നംകുളം പ്രദേശത്ത് നിലവിലുണ്ട്. "പുലിക്കോടന്മാർ മണ ക്കുളം രാജാവിന്റെ (തലപ്പള്ളി രാജവംശത്തിലെ ഒരു ശാഖയാണ് മണ ക്കുളം ശാഖ. കുന്നംകുളം പടിഞ്ഞാറെ അങ്ങാടിയായിരുന്നു ഈ ശാഖ യുടെ ആസ്ഥാനം. മണക്കുളം രാജാക്കന്മാരുടെ സഹായത്തോടെയാണ് കുന്നംകുളം പടിഞ്ഞാറെ അങ്ങാടിയിലുള്ള പഴയപള്ളി - മാർ ലാസ റസ് പള്ളി പണിയിച്ചിട്ടുള്ളത്) വീട്ടുകാർ ആകുന്നു. സെമിനാരി പണി യിച്ച മെത്രാച്ചന്റെ അപ്പൂപ്പന്റെ അപ്പൻ, ചുമ്മാർ എന്ന് പേരായ പൂർവ്വീ കൻ, മണക്കുളം രാജാവിന്റെ സൈന്യത്തിലെ പ്രധാനിയത്രേ. മണക്കുളം രാജാവും പുന്നത്തൂർ രാജാവും (തലപ്പള്ളി രാജവംശത്തിലെ മറ്റൊരു ശാഖ. ഇവർ കോട്ടപ്പടിയിൽ ആസ്ഥാനമാക്കി. കോട്ടപ്പടിയിലുള്ള സെന്റ് ലാസറസ് പള്ളി ഈ രാജാവിന്റെ സഹായത്തോടെ നിർമ്മിച്ചതായി പറ യപ്പെടുന്നു. തലപ്പള്ളി രാജവംശത്തിലെ ശേഷം താവഴിക്കാർ കൊച്ചി രാജാവിന്റെ സാമന്തന്മാരായിരുന്നു. പുന്നത്തൂർ രാജാവാകട്ടെ സാമൂതി രിയെയാണ് പിന്തുണച്ചിരുന്നത്) തമ്മിൽ ഉണ്ടായ യുദ്ധത്തിൽ വച്ച് ചുമ്മാർ എന്ന പൂർവ്വീകൻ മരിച്ചുപോയി. അപ്പോൾ ഈ പൂർവ്വീകന് ഇട്ടൂപ്പ് എന്ന് പേരായ ഒരു മകൻ മാത്രം ഉണ്ടായിരുന്നു. ഈ ഇട്ടൂപ്പിന് രണ്ടു മക്കൾ ഉണ്ടായി. അവരിൽ ഒരാളുടെ പേർ ചുമ്മാർ എന്നും മറ്റൊ രാളുടെ പേർ മാണി എന്നും ആണ്. ഈ ചുമ്മാർക്ക് മൂന്ന് ആൺമക്കളും രണ്ട് പെൺമക്കളും ഉണ്ടായി. ഇവരിൽ മൂത്ത ആളാണ് സെമിനാരി പണി യിച്ച മെത്രാച്ചൻ. ..."[8]

ചരിത്രപുരുഷന്റെ മാതാപിതാക്കളുടെ പേർ യഥാക്രമം ചുമ്മാർ എന്നും എളിച്ചി എന്നുമാണ് കേട്ടിട്ടുള്ളത്. തൊഴിയൂർ ആർക്കൈവ്സിൽ ഈ ഗ്രന്ഥകാരൻ കണ്ടെത്തിയ ഒരു രേഖയിൽ ഈ പേരുകൾ സുറി യാനി രൂപത്തിൽ കാണുന്നുണ്ട്. സഹപ്രവർത്തകനായ കായംകുളം ഫീലിപ്പോസ് റമ്പാന്റെ ദേഹവിയോഗത്തിൽ ഹൃദയം നൊന്ത് പുലിക്കോ ട്ടിൽ ഇട്ടൂപ്പ് (ജോസഫ്) റമ്പാൻ ഒരു വിലാപകാവ്യം രചിച്ചു. സുറിയാനി

ഭാഷയിൽ കൂക്കോയാ രാഗത്തിലുള്ള ഈ രചനയുടെ ഒടുവിൽ ഗ്രന്ഥ കാരനെ പരിചയപ്പെടുത്തുന്നതിന്റെ ഭാഗമായി മാതാപിതാക്കന്മാരുടെ പേരുകൾ ശെമവൂൻ – ഏലിശ്ബാ എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. അവ യുടെ ദേശ്യരൂപമാണ് ചുമ്മാർ – എളിച്ചി എന്ന പേരുകൾ.

ചരിത്രപുരുഷന് പരമ്പരാഗതരീതിയിൽ ഇട്ടൂപ്പ് എന്ന് പേർ വിളിച്ചു. ഇട്ടൂപ്പ് എന്ന ദേശ്യനാമം മാമ്മോദീസായിൽ യൗസേപ്പ് എന്നാണ് രേഖ പ്പെടുത്തുക. വാത്സല്യം സൂചിപ്പിക്കാൻ പണ്ട് പേരുകൾക്ക് മുൻപ് 'ഇട്ടി' എന്ന് ചേർത്ത് ഇട്ടിമാത്തു, ഇട്ടിക്കുറു, ഇട്ടിയവറ, ഇട്ടിഅന്നം, ഇട്ടിമാണി തുടങ്ങിയ പേരുകൾ കുന്നംകുളം – പഴഞ്ഞി പ്രദേശത്ത് ഇക്കാലത്തും സുലഭമാണ്. ഇട്ടിയൗസേപ്പ് ആണ് ഇട്ടൂപ്പ് ആയി രൂപഭേദം പ്രാപിക്കു ന്നതും (പ്രാദേശികവും ഭാഷാവ്യാകരണപരവുമായ ഇക്കാര്യങ്ങൾ വേണ്ടത്ര അന്വേഷിക്കാതെ, ഇട്ടൂപ്പ് കത്തനാരും യൗസേപ്പ് കത്തനാരും രണ്ട് വ്യത്യസ്ത വ്യക്തികളാണെന്ന് സ്ഥാപിക്കുവാൻ വിഫലമായി ശ്രമി ച്ചിട്ടുള്ള ശ്രീ. പി. വി. മാത്യുവിനോട് സഹതപിക്കുകയേ നിർവ്വാഹമുള്ളൂ).

പൊത്തപ്പച്ചന്റെ (അതോ പൊത്തടപ്പനോ?) വീട് എന്ന് പ്രസിദ്ധിയുള്ള പാണാത്തെ കുരിയപ്പന്റെ സഹോദരിയാണ് എളിച്ചി എന്നോ ഏലിശുബാ എന്നോ പേരുള്ള, സ്മര്യപുരുഷന്റെ മാതാവ്. ഏലിശുബായുടെ സഹോ ദരീപുത്രനാണ് കോലാടി തരുത് കത്തനാർ (സ്മര്യപുരുഷൻ സുറിയാ നിയിൽ നിന്ന് വിവർത്തനം ചെയ്ത സങ്കീർത്തനപുസ്തകത്തിന്റെ പിൽക്കാല കൈവശക്കാരനായ കോലാടി ചാക്കുണ്ണി കത്തനാർ – 1860 കളിൽ ജീവിച്ചിരുന്ന ഇദ്ദേഹം സ്മര്യപുരുഷന്റെ മാതൃസഹോദരീ കുടും ബത്തിൽ ജീവിച്ചിരുന്ന വൈദികൻ – ഈ വിവരങ്ങൾ സങ്കീർത്തന വിവർത്തന ഗ്രന്ഥത്തിന്റെ കുടുംബവൃക്ഷം വരച്ചുചേർത്തതിൽ രേഖ പ്പെടുത്തിയിട്ടുണ്ട്. അച്ചടിയിലേക്ക് വന്നിട്ടില്ലാത്ത ഈ കൃതി ഈ ഗ്രന്ഥ കാരൻ സൂക്ഷിക്കുന്നു).

### പാലൂർ – ചാട്ടുകുളങ്ങര സഭാചരിത്രത്തിൽ

ചാവക്കാട് താലൂക്കിന്റെ കിഴക്കേ അതിർത്തിയിൽ തലപ്പള്ളി താലൂ ക്കിന്റെ പടിഞ്ഞാറെഅറ്റത്ത് സ്ഥിതിചെയ്യുന്ന വിസ്തൃതമായ ഭൂപ്രദേശ മാണ് ചരിത്രത്തിലെ പാലൂർ. ബി.സി. നൂറ്റാണ്ടുകളിൽ പ്രശസ്തമായി നടന്നിരുന്ന വിദേശവ്യാപാരത്തിന്റെ ദക്ഷിണേന്ത്യൻ കണ്ണിയായ പൊന്നാനി തുറമുഖത്തിന്റെ തുറമുഖപട്ടണമാണ് പാലൂർ. പ്ലീനിയുടെ കാലത്ത് ഈ സ്ഥലം പാലോറ (Palore) എന്ന് അറിയപ്പെട്ടു. പൊന്നാനി – അലക്സാന്ത്രിയ തുറമുഖങ്ങൾ വഴി നടന്നിരുന്ന വിദേശവ്യാപാരത്തിന് പൊന്നാനിയിലെ അറബിക്കോളനിയും പാലൂർ ജൂതക്കുന്നിലെ യഹൂദ ക്കോളനിയും നേതൃത്വം വഹിച്ചു. പാലൂരിലെ ജൂതക്കുന്നിൽ അവരുടെ

ആരാധനാലയം (സിനഗോഗ്) ഉണ്ടായിരുന്നു.[10] റോമൻ വ്യാപാരത്തിൽ പങ്കാളികളായ റോമാക്കാരുടെ ഒരു കോളനിയും അവരുടെ അഗസ്ത്യ ദേവാലയവും പാലൂരിലെ ഇന്നത്തെ അകതിയൂരിൽ നിലനിന്നിരുന്നതായി പറയപ്പെടുന്നു (അഗസ്തിയൂർ ആണത്രേ അകതിയൂർ ആയി പരിണമിച്ചത്). തൊട്ടടുത്ത് പാലൂർ പ്രദേശത്ത് പഴഞ്ഞി എന്ന പേരിൽ ഇന്നറിയപ്പെടുന്ന സ്ഥലത്ത് യവനന്റെ അങ്ങാടി (യോനോന്റെ അങ്ങാടി) എന്ന പേരിൽ അറിയപ്പെടുന്ന സ്ഥലത്ത് ഒരു പേർഷ്യൻ കോളനി ഉണ്ടായിരുന്നതായും ദാരിയൂസ് ചക്രവർത്തിയുടെ പ്രതിമ സ്ഥാപിക്കപ്പെട്ട ഒരു ക്ഷേത്രം തൊട്ടടുത്ത് ഉണ്ടായിരുന്നതായും കേട്ടിട്ടുണ്ട്. ശൈവദേവതയായ ഭദ്രകാളി ദാരിയൂസിനെ വധിച്ച് ആ ക്ഷേത്രം സ്വന്തം അധീനതയിലാക്കിയെന്നും അനുമാനിക്കാൻ വകയുണ്ട്. കാളി - ദാരിക വധം ഒരു കലാപരിപാടിയായി ആ ക്ഷേത്രത്തിന്റെ വാർഷിക ഉത്സവത്തിൽ ഇപ്പോഴും അവതരിപ്പിച്ച് വരുന്നു (കേരളത്തിൽ പില്ക്കാലത്ത് ഈ ദൃശ്യകല 'മുടിയേറ്റ്' എന്ന പേരിൽ പ്രസിദ്ധമായി). ചേരരാജാക്കന്മാരുടെ പ്രാചീന ആസ്ഥാനമായ പഴയവഞ്ചി (പഴയഞ്ചി - പഴഞ്ഞി) ഈ പ്രദേശത്തായിരുന്നു എന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. വിദേശവ്യാപാരത്തിന് ആവശ്യമായ വിഭവങ്ങൾ സമീപത്തുള്ള മലമ്പ്രദേശങ്ങളിൽ നിന്ന് സംഭരിച്ച് തുറമുഖപ്രദേശത്ത് എത്തിക്കുന്നതിൽ മുഖ്യപങ്ക് വഹിച്ചിരുന്നത് ദ്രാവിഡപാരമ്പര്യമുള്ള ബുദ്ധ - ജൈനമതക്കാർ ആയിരുന്നു (1800-കളിൽ വാർഡും കോണ്ണറും നടത്തിയ ഗവേഷണത്തിൽ ബുദ്ധമതക്കാരുടെയും ജൈനമതക്കാരുടെയും എണ്ണമറ്റ പഗോഡകൾ ഈ പ്രദേശത്ത് കണ്ടതായി രേഖപ്പെടുത്തിയിട്ടുണ്ട് (ഇവയെല്ലാം പിൽക്കാലത്ത് 9-ാം നൂറ്റാണ്ടിൽ ഹിന്ദുമത രൂപീകരണമുണ്ടായപ്പോൾ ഭഗവതിക്കാവുകളായി പരിണാമം പ്രാപിച്ചു. ചുരുക്കിപ്പറഞ്ഞാൽ പാലൂർ പ്രദേശം ഒരു സങ്കര സംസ്കാരത്തിന്റെ കേന്ദ്രം ആയിരുന്നു. പിൽക്കാലത്ത് കേരളത്തിലെത്തിയ ആര്യന്മാരും കുടിയേറ്റം ആരംഭിച്ചത് പൊന്നാനി തുറമുഖം വഴി ആയിരുന്നെന്ന് 'ആര്യന്മാരുടെ കുടിയേറ്റം' എന്ന ഗ്രന്ഥപരമ്പരയിൽ കാണിപ്പയ്യൂർ നമ്പൂതിരി സ്ഥാപിച്ചിട്ടുണ്ട്. അവരിൽ പ്രബലമായ ഒരു കുടുംബം പാലൂർ എന്ന ദേശപ്പേർ 'ഇല്ല'പ്പേർ ആയി സ്വീകരിച്ചു. പാലൂർ ഇല്ലം ക്ഷയോന്മുഖമായ അവസ്ഥയിൽ ഇന്നും പഴഞ്ഞിയിൽ സ്ഥിതി ചെയ്യുന്നു (ഗുരുവായൂർ ക്ഷേത്രത്തിൽ ഇവർക്ക് പ്രത്യേക അവകാശങ്ങൾ ഉണ്ടായിരുന്നതായി അറിയാം. സമീപപ്രദേശങ്ങളിലുള്ള പല ക്ഷേത്രങ്ങളിലും ഈ പാലൂർ ഇല്ലത്തെ അംഗങ്ങൾ ആണ് പൂജാകർമ്മികൾ).

പൊന്നാനിയുടെ ഉപതുറമുഖമായിരുന്ന ചാവക്കാട് തുറമുഖം കുന്നംകുളം ക്രിസ്ത്യാനികളുടെ ഉടമസ്ഥതയിലും കൈവശത്തിലും

ആണെന്ന് 1800-ൽ അവിടം സന്ദർശിച്ച ഡോ. ഫ്രാൻസിസ് ബുക്കാനൻ സാക്ഷിക്കുന്നുണ്ട്.[11] പാലൂരിലെ ജൂതക്കുന്നിന്റെ താഴ്‌വരയിൽ ഒരു വഞ്ചി ക്കുളം (ചാടുന്നത് എന്ന അർത്ഥത്തിൽ വഞ്ചിക്ക് ഒരു കാലത്ത് ചാട്ട് എന്ന് പറയുമായിരുന്നു. ഇപ്പോഴും ഹിന്ദിയിൽ 'ചാട്ട്' ജലവാഹനമാണ്) ചാട്ടുകുളം എന്ന പേരിലും പ്രസിദ്ധമായിരുന്നു. ചാട്ടുകുളത്തിൽ നിന്ന് ചാവക്കാട് ഉപതുറമുഖം വരെയുള്ള ഒരു തോട്, ചാവക്കാട് തോട് എന്ന പേരിൽ പ്രസിദ്ധമായിരുന്നു. ഈ തോട് കണ്ടിട്ടുള്ളതായി പഴമക്കാർ പറയുന്നുണ്ട്. ജൂതക്കുന്നിൽ ശേഖരിക്കപ്പെടുന്ന വനവിഭവങ്ങൾ ചാട്ടു കുളത്തിൽ നിന്ന് ചാവക്കാട് തോടുവഴി ചാവക്കാട് ഉപതുറമുഖത്തും അവിടെനിന്ന് പൊന്നാനി തുറമുഖത്തും എത്തിച്ചേരുമായിരുന്നു (സമ്പ ന്നമായ ഈ വ്യാപാരത്തിലെ പങ്കാളികൾ ശേഖരിച്ച് സൂക്ഷിച്ച സ്വർണ്ണ നാണയ ശേഖരങ്ങളാണ് പാലൂർ പ്രദേശത്തെ പല പുരയിടങ്ങളിൽ നിന്നും 'നിധി കുംഭ'ങ്ങളായി പില്ക്കാലത്തു കണ്ടെടുത്തിട്ടുള്ളത്). സഭാ ചരിത്രവിജ്ഞാനകോശത്തിലെ പ്രസക്തമായ നിരീക്ഷണം ഉദ്ധരിക്കട്ടെ: "... പൊന്നാനി തുറമുഖത്ത് വന്നിറങ്ങിയ ക്രിസ്തുശിഷ്യൻ മാർത്തോമാ ശ്ലീഹാ ചാവക്കാട് തോടുവഴി ചാട്ടുകുളത്ത് വന്നിറങ്ങിയാണ് സുവി ശേഷം അറിയിച്ചതും സ്വദേശീയരും വിദേശീയരുമായ യഹൂദരെയും തദ്ദേ ശവാസികളായ ബുദ്ധ - ജൈനമതക്കാരെയും മറ്റും ക്രിസ്തുമതത്തിൽ ചേർത്ത്, ജൂത സിനഗോഗ് രൂപഭേദപ്പെടുത്തി ഭാരതത്തിലെ ഒന്നാമത്തെ ക്രൈസ്തവ ദേവാലയമായി - തലപ്പള്ളി - അതിനെ പ്രതിഷ്ഠിച്ചതും. കുളം എന്നാൽ തുറമുഖം എന്നാണ് പഴമ."[12]

ഭാരതത്തിൽ മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ഏക ദേവാലയം ചാട്ടു കുളങ്ങര പള്ളിയാണെന്ന ശ്രീ. പി. വി. മാത്യുവിന്റെ നിരീക്ഷണം വിശ്വാ സ്യമായി തോന്നുന്നു. അദ്ദേഹം എഴുതുന്നു: എ. ഡി. 68-69 ൽ എസ്സീന സ്സുകാരുടെ ഒരു ചെറിയ സംഘം തോമാശ്ലീഹായുടെ നേതൃത്വത്തിൽ ചേരനാടിന്റെ പ്രധാന തുറമുഖമായിരുന്ന മുസ്സിരീസ്സിൽ (മുച്ചിറിക്കോട്) വന്നിറങ്ങി. ചാട്ടുക്കുളങ്ങരയും അതിനടുത്ത പ്രദേശങ്ങളിലും പാർത്തു. ഈ പുതിയ ക്രിസ്ത്യാനികളുടെ ഏക പള്ളിയാണ് വി. മാതാവിന്റെ നാമത്തിലുള്ള അവിടുത്തെ (ആർത്താറ്റ് - കുന്നംകുളം) പള്ളി."

### പാലൂർ - പാലയൂർ

പ്രചാരണകലയുടെ ശക്തികൊണ്ട് അസത്യങ്ങളെ സത്യമാക്കാനും സത്യത്തെ അസത്യമാക്കാനും ശക്തന്മാർ ശ്രമിച്ചതിന്റെയും ചിലപ്പോ ഴൊക്കെ വിജയിച്ചതിന്റെയും ഉദാഹരണങ്ങൾ മലങ്കരസഭാചരിത്രത്തിൽ വിരളമല്ല. പഴയ സുറിയാനി ക്രിസ്ത്യാനികൾക്കു 'പുത്തൻകൂറ്റുകാർ' എന്ന പേർ വീണതും പുതിയ സഭയ്ക്കു 'പഴയകൂറ്റുകാർ' എന്ന പേർ

വീണതും മികച്ച ഉദാഹരണമാണ്. അതുപോലൊരു തന്ത്രമാണ് പാലൂരിനെ പാലയൂർ ആക്കി അവതരിപ്പിക്കാനുള്ള ശ്രമങ്ങളുടെ പിന്നിലുള്ളത്. പാലയൂർ പള്ളി എന്ന് മാർത്തോമ്മാശ്ലീഹായുടെ നാമത്തിൽ ഘോഷിക്കപ്പെടുന്ന പള്ളി 1800-ൽ പോലും അറിയപ്പെട്ടിരുന്നത് ചാവക്കാട്പള്ളി എന്ന പേരിലാണ്. എ.ഡി. 4-ാം നൂറ്റാണ്ടിൽ രക്തസാക്ഷിയായിത്തീർന്ന കുറിയാക്കോസ് സഹദായുടെ നാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ട പള്ളിയായിരുന്നു എന്ന് ആ പള്ളിയുടെ ചരിത്രങ്ങളിൽ കത്തോലിക്കരായ ഗ്രന്ഥകാരന്മാർ നിർവിവാദമായി രേഖപ്പെടുത്തിയിട്ടുണ്ട്. 4-ാം നൂറ്റാണ്ടിൽ രക്തസാക്ഷിയായ ഒരു സഹദായുടെ നാമത്തിൽ ഒന്നാം നൂറ്റാണ്ടിലേ മാർത്തോമ്മാശ്ലീഹാ പള്ളി പ്രതിഷ്ഠിക്കുന്നതെങ്ങനെയെന്ന് ചരിത്രബോധമുള്ള ആരും ചോദിച്ചു പോകും. മലങ്കരസഭാചരിത്ര വിജ്ഞാനകോശം ആ വൈരുദ്ധ്യത്തെ വ്യാഖ്യാനിക്കുന്നതിപ്രകാരമാണ്: "പാലൂരിന്റെ സെന്റ് തോമസ് പൈതൃകം അവകാശപ്പെട്ട് പ്രചാരണകലയുടെ മിടുക്കിലൂടെ അംഗീകാരം പിടിച്ചുപറ്റിയ ചാവക്കാടിന്റെ പ്രാന്തപ്രദേശമാണ് ഇന്നത്തെ പാലയൂർ. 1800-ൽ ഡോ. ഫ്രാൻസിസ് ബുക്കാനൻ ഇവിടം സന്ദർശിച്ചു. ഇവിടെയുള്ള പള്ളിയെ ചാവക്കാട് പള്ളി എന്നും അവിടുത്തെ പുരോഹിതനെ 'ചാവക്കാട് പാപ്പാ' എന്നുമാണ് അദ്ദേഹത്തിന്റെ ഡയറിയിൽ (ബുക്കാനന്റെ കേരളം, വിവ. ഡോ. സി. കെ. കരിം) വിശേഷിപ്പിച്ചിട്ടുള്ളത്. എന്നാൽ തങ്ങളുടെ പൈതൃകദേവാലമായിരുന്ന (സാക്ഷാൽ) പാലൂരിലെ (ചാട്ടുകുളങ്ങര) സെന്റ് മേരീസ് ദേവാലയം (സെന്റ് തോമസ് സ്ഥാപിച്ച തലപ്പള്ളി) കൊച്ചി രാജാവ് ശക്തൻ തമ്പുരാൻ നറുക്കിട്ട് 1805-ൽ സുറിയാനിക്കാർക്ക് മാത്രമായി അവകാശം നിശ്ചയിച്ച് തീട്ടൂരം എഴുതി തർക്കം ശാശ്വതമായി പരിഹരിച്ചപ്പോൾ തങ്ങൾക്ക് ഭാഗം വച്ചുകിട്ടിയ ചാവക്കാട് സെന്റ് കുറിയാക്കോസ് പള്ളിക്ക് സെന്റ് തോമസിന്റെ പരിവേഷം നൽകുവാൻ ആരംഭിച്ചു. പള്ളി നിൽക്കുന്ന ചാവക്കാട് പ്രദേശത്തെ 'പാലയൂർ' എന്ന് പേരിട്ട് വിളിച്ചു (പാലയൂരിന് പാലൂരിനോടുള്ള രൂപസാദൃശ്യം ശ്രദ്ധേയം). മാർ കുറിയാക്കോസ് സഹദായുടെ നാമം മാറ്റി സെന്റ് തോമസ് എന്ന് ഭേദപ്പെടുത്തി. ചില പുരാതന ലക്ഷ്യങ്ങൾ ശേഖരിച്ചും സ്ഥാപിച്ചും സെന്റ് തോമസ് ഐതിഹ്യങ്ങളിൽ പറയുന്ന ഐതിഹ്യങ്ങൾക്ക് വേദികൾ വേർതിരിച്ചു. സെന്റ് തോമസ് പൈതൃകം 4-ാം നൂറ്റാണ്ടിനു ശേഷം മാത്രം സ്ഥാപിതമായ ചാവക്കാട് പള്ളിയെ അണിയിച്ചു. 'പഴയ കൂറ്റുകാർ' എന്ന് പുത്തൻ കത്തോലിക്കാ സഭയെ അംഗീകരിച്ച കേരളചരിത്രം ഈ പ്രചാരണവും ദൗർഭാഗ്യവശാൽ അംഗീകരിച്ചിട്ടുണ്ട്" (പുറം 485).

ചരിത്രത്തിൽ നടന്ന ഈ കൃത്രിമം ഒന്നുരണ്ടു നൂറ്റാണ്ടുകളായി ചോദ്യം ചെയ്യപ്പെടാതെയിരുന്നെങ്കിലും ആധുനിക ചരിത്രപണ്ഡിതർ ഈ

കാപട്യം തിരിച്ചറിയുന്നതിൽ വിജയിച്ചിട്ടുണ്ട്. ഡോ. ജേക്കബ് കുര്യന്റെ പ്രസ്താവന ശ്രദ്ധിക്കുക: "... മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച 'പാലൂർ' പള്ളിയുടെ പിൽക്കാല പേരാണ് ആർത്താറ്റ് പള്ളി എന്ന് വിചാരിക്കുവാൻ ന്യായം ഉണ്ട്. ... ഏതായാലും വളരെ പുരാതനമായ ക്രൈസ്തവ പാരമ്പര്യം പാലൂർ പ്രദേശത്തുണ്ടായിരുന്നുവെന്നും അതിന്റെ കേന്ദ്രദേവാലയം (തലപ്പള്ളി) ആർത്താറ്റ് പള്ളിയായി മാറി എന്നതും സത്യമാണ്."[14]

(പാലയൂർ പള്ളിയെപ്പറ്റി പണ്ഡിതന്മാരായ ചരിത്ര ഗവേഷകർ എഴുതിയ ചില നിരീക്ഷണങ്ങൾ ശ്രദ്ധിക്കുക.

1. 'പാലയൂരിലെ പള്ളി കുറിയാക്കോസ് സഹദായുടെ നാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു.' – എ. എൻ. രാമസ്വാമി അയ്യർ, ട്രാവൻകൂർ ആർക്കിയോളജിക്കൽ സീരീസ്, വാല്യം 6, പാർട്ട് ഒന്ന്, പുറം 86 (1927).

2. 'കുറിയാക്കോസ് സഹദായും ഗീവറുഗീസ് സഹദായും എ.ഡി. 4-ാം നൂറ്റാണ്ടു മുതലാണ് നമുക്ക് പരിചിതരായത്. ആ നൂറ്റാണ്ടിൽ ബാബിലോണിൽ നിന്ന് ഒരു ദാവൂദ് മെത്രാന്റെ നേതൃത്വത്തിൽ സുറായ നസ്രാണികളുടെ ഒരു സംഘം ചേരനാട്ടിൽ കുടിയേറുകയുണ്ടായിട്ടുണ്ട്. ഈ പുതിയ നസ്രാണികളുടെ വിശുദ്ധന്മാരായിരുന്നു മാർ ഗീവറുഗീസ്, മാർ കുറിയാക്കോസ് സഹദേന്മാർ. ഇവരുടെ നാമത്തിലുള്ള പള്ളികളിൽ പ്രധാനപ്പെട്ടവയാണ് യഥാക്രമം ഇടപ്പള്ളിയും പാലയൂരും." – സുഗന്ധനാട് നസ്രാണിചരിത്രം, പി. വി. മാത്യു, പുറം 144.

3. "പാലയൂരിലെ പള്ളിയുടെ സ്ഥാപകൻ മാർത്തോമ്മാ ശ്ലീഹാ ആണെന്ന പാരമ്പര്യത്തിന് തെളിവൊന്നുമില്ല. അതൊരു സാദ്ധ്യത മാത്രമാണ്. മാർത്തോമ്മാ ശ്ലീഹായുടെ പൈതൃകത്തെ ചൊല്ലി നിഷ്കളങ്കമായി അഭിമാനിക്കുന്ന പാലയൂർക്കാരോട് മർമ്മഭേദകമായ ഈ പരമാർത്ഥം തുറന്ന് പറയുവാൻ എനിക്ക് ബുദ്ധിമുട്ടുണ്ട്." – കത്തോലിക്കാ ചരിത്രഗവേഷകനായ എൻ. കെ. ജോസ്, *ജാതിക്ക് കർത്തവ്യൻ ഗീവറുഗീസ്*, പുറം 9.

4. "... ഈ കത്തിൽ പറയുന്ന ചാട്ടുകുളങ്ങര പള്ളി വളരെ പഴക്കമുള്ളതും മാർത്തോമ്മായാൽ തന്നെ സ്ഥാപിക്കപ്പെട്ടതാണെന്ന് വിശ്വസിക്കപ്പെട്ടുവരുന്നതും ആകുന്നു." പുത്തേഴത്ത് രാമമേനോൻ, ശക്തൻ തമ്പുരാൻ, പുറം 291.)

## തലപ്പള്ളി

പാലൂർ – ചാട്ടുകുളങ്ങര പള്ളി കേരള ക്രൈസ്തവരുടെ ആദിമ ദേവാലയമായിരുന്നതിനാൽ തലപ്പള്ളി എന്ന് വിളിക്കപ്പെട്ടു. താലൂക്കുകളുടെ നാമകരണം നടക്കുന്ന കാലത്ത് തലപ്പള്ളിയായ പാലൂർ ഉൾപ്പെടുന്ന

പ്രദേശത്തെ തലപ്പള്ളി താലൂക്ക് എന്ന് നാമകരണം ചെയ്തു (പാലൂയൂർ എന്ന സ്ഥലം ചാവക്കാട് താലൂക്കിലാണ് എന്ന് ഓർക്കാവുന്നതാണ്). തലപ്പള്ളി സാമ്രാജ്യത്തെ തലപ്പള്ളിമേൽവട്ടം എന്നും അതിന്റെ അധികാരം വഹിച്ച ഭരണക്കാരെ തലപ്പള്ളി രാജവംശം എന്നും വ്യവഹരിച്ചു പോന്നു (തലപ്പിള്ളി എന്നത് തലപ്പള്ളിയുടെ ദുർവ്യാഖ്യാനമായി ചരിത്രത്തിൽ പ്രത്യക്ഷപ്പെട്ട പേർ ആണ്. പ്രാചീന മണിപ്രവാള ചമ്പുക്കളിൽപ്പോലും കാണുന്ന രൂപം "തലപ്പള്ളി" എന്ന് തന്നെയാണ്).

തലപ്പള്ളിയായ പാലോറ (പ്ലീനിയുടെ പരാമർശം) അഥവാ പാലൂരിൽ നിന്ന് സമുദ്രതീരപ്രദേശങ്ങൾ വഴിയാണ് ക്രിസ്തീയസഭ വികസിക്കുവാൻ തുടങ്ങിയത്. പാലൂർ, മറ്റം, കൊടുങ്ങല്ലൂർ, പറവൂർ എന്നിങ്ങനെ ആ വികസനം പുരോഗമിച്ചു. സഭ തെക്കൻപ്രദേശങ്ങളിലേക്ക് പടർന്ന് പന്തലിക്കുന്നതിന് സഹായകമായ കുറെ ചരിത്രസംഭവങ്ങൾ അക്കാലത്ത് ചേര തലസ്ഥാനമായിരുന്ന പാലൂരിൽ സംഭവിച്ചു. വിദേശവ്യാപാരത്തിന്റെ കേന്ദ്രതുറമുഖങ്ങൾ ഭാരതത്തിൽ പൊന്നാനിയിലും വിദേശത്ത് അലക്സാന്ത്രിയായും ആയിരുന്നു. തുറമുഖ നഗരവും ചേരരാജ്യ തലസ്ഥാനവുമായിരുന്ന പാലൂർ കൈവശപ്പെടുത്തുക വഴി വിദേശവ്യാപാരം കൈയടക്കുവാൻ ചോള - പാണ്ഡ്യരാജാക്കന്മാർ നിരന്തരം ചേര തലസ്ഥാനത്ത് യുദ്ധങ്ങൾ നടത്തിയിരുന്നു. പിൽക്കാലത്ത് നൂറ്റാണ്ടുയുദ്ധം എന്ന് ഇളംകുളം കുഞ്ഞൻപിള്ള വിവരിക്കുന്ന ഈ യുദ്ധപരമ്പര അരങ്ങേറിയത് പാലൂരിലുള്ള 'പോർക്കളം' എന്ന സ്ഥലത്താണ്. ഒരു കാലത്ത് ബുദ്ധ - ജൈനമതത്തിന്റെയും പിൽക്കാലങ്ങളിൽ ശൈവ - ബ്രാഹ്മണ മതങ്ങളുടെയും മറ്റും കേന്ദ്രങ്ങൾ സ്ഥിതിചെയ്തിരുന്ന ഈ പുണ്യഭൂമി ശൈവപുരാണങ്ങളിലും മണിപ്രവാളകാവ്യങ്ങളിലും തിരുമറൈക്കാട്, വേദക്കാട് എന്നീ പേരുകളിൽ അറിയപ്പെട്ടിരുന്നു. യുദ്ധപരമ്പരകൾ ഈ വിദ്യാകേന്ദ്രങ്ങളെ നശിപ്പിച്ചു. പാലോർ (പാലൂർ), മറ്റം പ്രദേശങ്ങളിൽ ജീവിച്ചിരുന്ന കുറെ കേരളക്രിസ്ത്യാനികൾ ഈ യുദ്ധസംഘർഷങ്ങളിൽ നിന്ന് രക്ഷനേടുവാൻ തെക്കോട്ട് പലായനം ചെയ്തു. പാലൂരിന്റെ തുറമുഖമായിരുന്ന ചാവക്കാട് നിന്ന് ജലമാർഗ്ഗം കുടിയേറ്റക്കാർ ആദ്യം കൊടുങ്ങല്ലൂരിലും പറവൂരിലും കുടിയേറിപ്പാർത്തു. പറവൂരിൽ സംഗമിക്കുന്ന പെരിയാറിലൂടെ ഈ കുടിയേറ്റം അങ്കമാലിയിലേക്കും പിന്നീട് ചിലർ കുറുപ്പംപടി, കോതമംഗലം എന്നീ മലമ്പ്രദേശങ്ങളിലേക്കും ചിലർ കുറവിലങ്ങാട് തുടങ്ങിയ പ്രദേശങ്ങളിലേക്കും ക്രിസ്ത്യൻ കോളനികൾ സ്ഥാപിച്ചു. ഇവരൊക്കെ തങ്ങൾ പാലോർ - മറ്റക്കാർ ആണെന്ന് അവകാശപ്പെട്ടിരുന്നു. ചുരുക്കിപ്പറഞ്ഞാൽ പാലോർ - മറ്റക്കാർ എന്ന പ്രയോഗം ദേശവാചിയെന്ന് ഗ്രഹിക്കാതെ പൂർവ്വിക കുടുംബ നാമമെന്ന നിലയിൽ പ്രചരിച്ചുപോന്നു. പാലോർ മറ്റക്കാർ പിന്നീട് 'പാലോമറ്റ'

ക്കാരും പിന്നീട് 'പകലോമറ്റ'ക്കാരും ആയി പരിണമിച്ചു. അങ്കമാലി തൊട്ട് പത്തനംതിട്ട വരെയുള്ള പൂർവീക സുറിയാനിക്കാർ വിവിധ കാലങ്ങളിൽ വിവിധ സ്ഥലങ്ങളിൽ വച്ച് പ്രസിദ്ധീകരിച്ച കുടുംബചരിത്രങ്ങളിൽ ചാവക്കാട് (പാലൂർ) പ്രദേശത്തു നിന്ന് പ്രാണരക്ഷാർത്ഥം നടത്തിയ ഈ കുടിയേറ്റത്തിന്റെ ചിത്രീകരണങ്ങൾ കാണാം. ഏതാനും ഉദാഹരണങ്ങൾ പരിശോധിക്കാം.

"വിദേശവ്യാപാരത്തിന്റെ നിയന്ത്രണം സ്വന്തം അധീനതയിലാക്കുവാൻ ചോള പാണ്ഡ്യ രാജാക്കന്മാർ ചേരരാജാവിനെ ആക്രമിക്കുന്നത് അക്കാലത്ത് പതിവായിരുന്നു. ചിലപ്പോഴൊക്കെ ചോളന്മാരും പാണ്ഡ്യന്മാരും വിജയം വരിക്കുകയും വ്യാപാരം നിയന്ത്രിക്കുകയും ചെയ്തിട്ടുണ്ട്. (പാലൂർ പ്രദേശത്ത്). പഴഞ്ഞിക്കും കുന്നംകുളത്തിനും ഇടയിൽ 'പോർക്കളം' എന്ന പേരിൽ (രണഖജം എന്ന് സംസ്കൃത കാവ്യങ്ങളിൽ) അറിയപ്പെടുന്ന സ്ഥലമായിരുന്നു യുദ്ധഭൂമി. നൂറ്റാണ്ടുയുദ്ധം എന്ന പേരിൽ നൂറ് കൊല്ലക്കാലം ഇടവിട്ട് നടന്ന ഈ യുദ്ധപരമ്പരയെപ്പറ്റി ഇളംകുളം കുഞ്ഞൻപിള്ള പരാമർശിക്കുന്നുണ്ട്. നൂറ്റാണ്ടുയുദ്ധം പാലൂരിലെ ജനജീവിതം താറുമാറാക്കിയിരുന്നു. ഓരോ യുദ്ധകാലത്തും പാലൂരിലെ ജനങ്ങൾ ജീവനുംകൊണ്ട് സുരക്ഷിത പ്രദേശങ്ങളിലേക്ക് രക്ഷപെടുമായിരുന്നു (അക്രമണം വടക്കൻ - പടിഞ്ഞാറൻ ദിക്കുകളിൽ നിന്നായിരുന്നതിനാൽ പലായനം സ്വാഭാവികമായും തെക്കൻ - കിഴക്കൻ പ്രദേശങ്ങളിലേക്കായിരുന്നു). ഈ പലായനം ക്രിസ്തുമതത്തെ കേരളത്തിന്റെ തെക്കൻ ദിക്കുകളിലേക്ക് വ്യാപിപ്പിച്ചു. പാലൂരിലെ ഉപതുറമുഖമായിരുന്ന ചാവക്കാട് തുറമുഖം ക്രിസ്ത്യാനികളുടെ കൈവശത്തിലും നിയന്ത്രണത്തിലുമായിരുന്നുവെന്ന് 1800-ൽ ഇവിടം സന്ദർശിച്ച ഫ്രാൻസിസ് ബുക്കാനൻ രേഖപ്പെടുത്തുന്നുണ്ട് (ബുക്കാനന്റെ കേരളം, പു. 46, 61). ചാവക്കാട് തുറമുഖത്തുനിന്ന് പലായനം ചെയ്ത സുറിയാനി ക്രിസ്ത്യാനികൾ (അടക്കമുള്ള പാലൂർ മറ്റം ദേശക്കാർ) യഥാക്രമം മറ്റം, പറവൂർ, കൊടുങ്ങല്ലൂർ, അങ്കമാലി, കുറുപ്പംപടി, കോതമംഗലം, കൂത്താട്ടുകുളം, കുറവിലങ്ങാട്, കോട്ടയം, അയിരൂർ, ഓമല്ലൂർ, പത്തനംതിട്ട എന്നിവിടങ്ങളിൽ കോളനിയായി താമസിച്ചു (യുദ്ധകാലത്തും യുദ്ധാനന്തരകാലത്തും ശൈവ - വൈഷ്ണവ മതക്കാരായിരുന്ന ചോള - പാണ്ഡ്യന്മാർ ബുദ്ധ - ജൈന - ക്രൈസ്തവ മതങ്ങളെ പലായനത്തിന് സവിശേഷമായും നിർബന്ധിച്ചു). അവർ പിന്നീട് പ്രാന്തപ്രദേശങ്ങളിലേക്ക് വ്യാപിച്ചു. അവിടങ്ങളിലൊക്കെ ദേവാലയങ്ങൾ ഉയർന്നു. എ.ഡി. 52-ൽ തോമാശ്ലീഹാ പാലൂരിൽ സ്ഥാപിച്ച ഇടവക ഏതാനും നൂറ്റാണ്ടുകൾ കൊണ്ട് കൊച്ചി, തിരുവിതാംകൂർ പ്രദേശങ്ങളിലാകെ വ്യാപിച്ച് പുഷ്ടി പ്രാപിച്ച് ശക്തിപ്പെട്ട പല കുടുംബങ്ങളും ഈ വളർച്ചയുടെ കഥ അവരുടെ കുടും

ബചരിത്രങ്ങളിലും മറ്റും പ്രസ്താവിച്ചിട്ടുള്ളത് ശ്രദ്ധിക്കുക (ഭുവിൽ വിടർന്ന ദേവലോകം, പു. 23, 24).[15]

1. **കോനാട്ട് കുടുംബം:** മലങ്കര മല്പാന്മാരുടെ ഈ കുടുംബം കുന്നംകുളത്തു നിന്ന് മാമ്മലശ്ശേരിയിലേക്കും പാമ്പാക്കുടയ്ക്കും കുടിയേറിപ്പാർത്തവരാണ്.[16]

2. **പൈനാടത്ത് കുടുംബം:** അങ്കമാലി പ്രദേശത്ത് പ്രസിദ്ധമായ ഈ കുടുംബം പാലൂരിലെ പയ്യൂരുമായി ബന്ധപ്പെട്ടതെന്ന് പൈനാട് എന്ന നാമം സൂചിപ്പിക്കുന്നു. ഇവർ കുന്നംകുളം – ആർത്താറ്റ് പള്ളിക്കാർ ആയിരുന്നു എന്നാണ് ഐതിഹ്യം. ഇവിടെനിന്ന് ഇട്ടി കുരിയത് എന്ന ഒരാൾ അങ്കമാലി ഇടവകയിൽ മേയ്ക്കാട്ട് എന്ന കരയിൽ വന്ന് താമസിച്ചു. ഇദ്ദേഹത്തിന് തോമ്മാ, കുരിയൻ എന്നിങ്ങനെ രണ്ട് ആൺമക്കൾ ഉണ്ടായി. കുര്യൻ എന്ന ആൾ തുരുത്തിശ്ശേരിയിൽ വന്നു താമസിച്ചു. ആ ശാഖയിൽ അങ്കമാലി, അകപ്പറമ്പ്, ആവണംകോട്, നായത്തോട്, മേയ്ക്കാട്, കീഴ്പരിയാടം, നെടുമ്പാശ്ശേരി, തുരുത്തിശ്ശേരി, ആഴകം, പള്ളിക്കര, വടക്കൻ പറവൂർ, ചക്കരക്കടവ് മുതലായ സ്ഥലങ്ങളിലായി അനവധി ഭവനങ്ങൾ ഉണ്ടാകുവാൻ ഇടയായി. ആ പ്രദേശങ്ങളിൽ സ്ഥിര താമസമാക്കിയ പൈനാടത്ത് കുടുംബക്കാരെ മേയ്ക്കാട്ടുകാരൻ, വൈലിപ്പറമ്പൻ, തെക്കേവീടൻ, കുറ്റിക്കാടൻ, ഇരിയാടൻ, ചെറിയ വയലിപ്പറമ്പൻ, പടിഞ്ഞാറെവീട്ടിൽ എന്നിങ്ങനെ പല പ്രാദേശികനാമങ്ങൾ ഉപയോഗിച്ച് വിളിച്ചിരുന്നു.[17]

3. **അമ്പാട്ട് കുടുംബം:** അങ്കമാലി പ്രദേശത്ത് പ്രശസ്തമായ മറ്റൊരു കുടുംബമാണ് അമ്പാട്ട് തറവാട്. അങ്കമാലിയുടെ ഒന്നാമത്തെ മെത്രാപ്പോലീത്താ ഗീവറുഗീസ് മാർ കൂറിലോസ് അംഗമായ ഈ കുടുംബത്തിലെ പൂർവീകർ പാലൂർ – ചാട്ടുകുളങ്ങര ഇടവകക്കാരായിരുന്നുവെന്ന് ആ കുടുംബത്തിലെ പ്രശസ്ത അംഗവും ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിലെ മുൻ പ്രിൻസിപ്പലും ചരിത്രവിഭാഗം അദ്ധ്യക്ഷനുമായിരുന്ന ഡോ. ഏ. കെ. ബേബി സാക്ഷിച്ചിട്ടുണ്ട്. ഇപ്രകാരം ചാട്ടുകുളങ്ങര ഇടവകക്കാരായ മിക്ക കുടുംബങ്ങളും അവരുടെ പഴമയെയും പാലൂർ ബന്ധത്തെയും സൂചിപ്പിക്കുവാൻ പുതിയ കുടുംബപ്പേരിനോട് ചേർത്ത് 'വടക്കൻ' എന്ന പദം ഉപയോഗിച്ചു വരുന്നതായും എന്റെ സഹപ്രവർത്തകൻ കൂടെയായ ഡോ. ബേബിസാർ നിസ്സംശയം പറയുമായിരുന്നു.

4. **തുരുത്തി കുടുംബം.** തുരുത്തി കുടുംബത്തിന്റെ തുടക്കം ചാവക്കാട് ആയിരുന്നുവെന്ന് വിശ്വസിച്ചു പോരുന്നു. തലമുറകൾ കൈമാറിയിട്ടുള്ള വിവരങ്ങൾ വച്ചും വൈദികരുടെയും പൂർവ്വപിതാക്കളുടെയും

ശവക്കല്ലറകളിലും ശിലാഫലകങ്ങളിലും വസ്തുസംബന്ധമായ ആധാരങ്ങളിലും 'ചാവക്കാട് തുരുത്തിയിൽ' എന്ന് വിവിധ സ്ഥലങ്ങളിൽ രേഖപ്പെടുത്തിക്കാണുന്നുണ്ട്. പ. ഔഗേൻ ബാവാ, വയലിപ്പറമ്പിൽ ഗീവറുഗീസ് മാർ ഗ്രീഗോറിയോസ്, മാത്യൂസ് മാർ ബർണബാസ് പിതാക്കന്മാർ ഈ കുടുംബക്കാരാണ്. ചാവക്കാട്, പാലൂർ ചാട്ടുകുളങ്ങര ഇടവകയുടെ ഭാഗമായിരുന്നു. ചാവക്കാട് നിന്ന് വർക്കി എന്ന തുരുത്തി കുടുംബാംഗം ആദ്യം ഇടപ്പള്ളിയിലാണ് താമസിച്ചത്. അവിടെ നിന്ന് തിരുവാങ്കുളം മുതലായ സ്ഥലങ്ങളിലായി ഓണേരിൽ, ഓണാശ്ശേരിൽ, ഐക്കരവേലിൽ, കരപ്പിള്ളിൽ, തട്ടാംപുറം, കൊട്ടിശ്ശേരിക്കുടി, ആയത്തുകുടി, തണ്ടേകാട്, ചേട്ടാകുളങ്ങര, വേങ്ങശ്ശേരിൽ നെടുംപറമ്പിൽ തുടങ്ങിയ ശാഖകൾ എറണാകുളം ജില്ലയുടെ പല ഭാഗങ്ങളിലായി പടർന്ന് പന്തലിച്ചു. പിന്നീട് ഈ കുടുംബക്കാർ തൃക്കളത്തൂർ, കോതമംഗലം, ചേലാട്, അല്ലപ്ര, പെരുമ്പാവൂർ, കോട്ടപ്പടി, കോടനാട്, പുൽപ്പള്ളി, കേളകം തുടങ്ങിയ പ്രദേശങ്ങളിലേക്ക് വ്യാപിച്ചു (തുരുത്തിയിൽ കുടുംബചരിത്രം).[18]

കുറുപ്പംപടി പള്ളിയുടെ ചരിത്രം (ആത്തുങ്കൽ ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പാ)

കുറുപ്പംപടി ഇടവകയിലെ പ്രശസ്ത കുടുംബങ്ങളുടെ പേരുകൾ ഈ പുസ്തകത്തിൽ പരാമർശിച്ചിട്ടുണ്ട്. കൂനൻകുരിശ് കാലത്ത് (1653) ഇടപ്പള്ളിയിൽ നിന്ന് തുരുത്തി കുടുംബവും ആർത്താറ്റ് നിന്ന് തോമ്പ്രാക്കുടുംബവും അവരുടെ വേലക്കാരോടും കൂടി ഇവിടെ കുടിയേറി താമസിച്ചു (പുറം 42).

തുരുത്തി കുടുംബക്കാർ പാലൂർ നിന്ന് ചാവക്കാട് വരികയും അവിടെ നിന്ന് ഇടപ്പള്ളിയിൽ താമസിക്കുകയും ഇടപ്പള്ളിയിൽ നിന്ന് വെങ്ങോല, തുരുത്തിപ്ലി ഭാഗത്ത് ഉദയംകുഴി പണിക്കരുടെ സഹായത്തോടുകൂടി കയറി താമസിക്കുകയും ചെയ്തു. ഇവരുടെ ജന്മം ചാവക്കാട് എന്നാണ്.

5. **തോമ്പ്രാ.** ഇവരുടെ ജന്മം 'കിടങ്ങയം' എന്നാണ്. ഇവർ കുന്നംകുളത്ത് നിന്നും കൂനൻകുരിശുസത്യ കാലത്ത് (1653) തുരുത്തിപ്പിള്ളി (വെങ്ങോല) ഭാഗത്ത് കുടിയേറി താമസിച്ചു. കുമരക്കിള്ളി, കരുപ്പക്കാടൻ, മറ്റമന, പുന്നോർപ്പള്ളി, ഓലപ്പുര, പാത്തിക്കൻ, തണ്ണിക്കോടൻ, കിടങ്ങയം മുതലായ വീട്ടുകാരും കിടങ്ങയം ജന്മത്തിൽപ്പെട്ടവരാണ്.[19]

6. മൂക്കഞ്ചേരി. കോലഞ്ചേരി – തൃപ്പൂണിത്തുറ പ്രദേശങ്ങളിൽ കാണുന്ന മൂക്കഞ്ചേരി കുടുംബം പാലൂർ പ്രദേശത്തുകാരാണെന്ന് ആ കുടുംബത്തിലെ പ്രശസ്ത അംഗമായ അഭിവന്ദ്യ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ സാക്ഷിച്ചിട്ടുണ്ട്. ആർത്താറ്റ് പള്ളി 19-ാം നൂറ്റാണ്ടിന്റെ ആദ്യദശകത്തിൽ പുതുക്കിപ്പണിതപ്പോൾ ഈ കുടുംബം

നൽകിയ ശീലാന്തിയിൽ അവരുടെ കുടുംബപ്പേർ എഴുതിയിട്ടുണ്ട്.

7. **ഞാലിയിൽ കുടുംബം.** പാലൂർ അഥവാ ചാവക്കാട് പ്രദേശത്ത് താമസിക്കുന്ന സുറിയാനി ക്രിസ്ത്യാനികൾക്ക് സമീപ പ്രദേശങ്ങളിൽ വസിക്കുന്ന ബ്രാഹ്മണരിൽ നിന്ന് മതപീഡനം തുടർച്ചയായി ഉണ്ടായി. തന്മൂലം അവർ തെക്കൻ ദിക്കുകളിലേക്ക് മാറിപ്പോയതായും ഒടുവിൽ കുറവിലങ്ങാട് എന്ന സ്ഥലത്ത് വന്നുചേർന്നതായും കരുതുന്നു. ... ഒന്നാം മാർത്തോമ്മായോട് കൂറുപുലർത്തുകയും പൗരസ്ത്യ സഭാപാരമ്പര്യ ങ്ങളും വിശ്വാസങ്ങളും മുറുകെ പിടിക്കുകയും ചെയ്തതിനാൽ തങ്ങ ളുടെ പിതാക്കന്മാരുടെ പല തലമുറകൾ സ്വസ്ഥമായി ജീവിച്ചിരുന്ന കുറ വിലങ്ങാട് നിന്ന് തെക്കുംകൂർ രാജ്യാതിർത്തിയിലുള്ള സ്ഥലങ്ങളിലേക്ക് മാറിപ്പോയവരുടെ സന്താനങ്ങളാണ് പാലക്കുന്നത്ത് (മാരാമൺ), താഴ മൺ (അയിരൂർ), ശങ്കരമംഗലം (ഇരവിപേരൂർ), ഞാലിയിൽ (കവിയൂർ) ആദിയായ കുടുംബങ്ങളിലുള്ളവർ.

8. **കുറ്റിക്കണ്ടത്തിൽ കുടുംബം.** ഇവർ പകലോമറ്റം കുടുംബത്തിന്റെ ഒരു ശാഖയാണെന്ന് അവകാശപ്പെടുന്നു. "കേരളത്തിൽ പരശുരാമൻ ബ്രാഹ്മണർക്ക് നിശ്ചയിച്ചു കൊടുത്ത അറുപത്തിനാല് ഗ്രാമങ്ങളിൽ വട ക്കൻ ഭാഗത്തുള്ള മുപ്പത്തിരണ്ട് ഗ്രാമങ്ങൾ സാമ്പത്തികനിലയിൽ ഉയർ ന്നിരുന്നു. പാലൂർ ഗ്രാമത്തിലായിരുന്നു മാർത്തോമാശ്ലീഹാ സുവിശേഷം അറിയിച്ച് ആദ്യം ക്രിസ്തുസഭ സ്ഥാപിച്ചത്.

ആദിമക്രിസ്ത്യാനികൾക്ക് തുടർച്ചയായി ഉണ്ടായ മതപീഡനം നിമിത്തം അധികം ആളുകൾക്കും ദൂരസ്ഥലങ്ങളിലേക്ക് ഓടിപ്പോകേണ്ടി വന്നപ്പോഴാണ് നമ്മുടെ പൂർവീകർ തെക്കോട്ടു വന്ന് ആദ്യം അങ്കമാലി യിലും തുടർന്ന് ഏറ്റുമാനൂരും ഒടുവിൽ കുറവിലങ്ങാടും താമസം ഉറപ്പി ച്ചത്. 1687-ൽ പകലോമറ്റം വീട്ടിൽ മാത്തൻ മാപ്പിള സകുടുംബം കുറവി ലങ്ങാട്ടു നിന്ന് അയിരൂരിൽ എത്തിച്ചേർന്നു" (പ്രതിസന്ധികളിൽ പ്രശോ ഭിച്ച ആദർശധീരൻ).[21]

9. **തേക്കനാൽ കുടുംബം.** എ.ഡി. 1789-ൽ ടിപ്പു സുൽത്താന്റെ പട യോട്ടക്കാലത്ത് ക്രിസ്ത്യാനികളെ ആക്രമിക്കുകയും ആർത്താറ്റ്, പറ വൂർ, കുന്നംകുളം എന്നീ പള്ളികൾ ടിപ്പുവിന്റെ സൈന്യം തീവച്ച് നശി പ്പിക്കുകയും ചെയ്തു. അക്കാലത്ത് 'പനയ്ക്കൽ' കുടുംബത്തിലെ ധാരാളം ആളുകൾ പല സ്ഥലങ്ങളിലേക്കും പുറപ്പെട്ടു പോയിട്ടുണ്ട്. ആ കൂട്ടത്തിൽ തെക്കൻഭാഗങ്ങളിലേക്ക് പുറപ്പെട്ടുപോയവർ കുറവിലങ്ങാട്, മല്ലപ്പള്ളി, കല്ലൂപ്പാറ തുടങ്ങിയ സ്ഥലങ്ങളിൽ താമസമുറപ്പിച്ചിട്ടുള്ളതായി കരുതുന്നു. മല്ലപ്പള്ളി, കല്ലൂപ്പാറ, മാവേലിക്കര, അടൂർ തുടങ്ങിയ സ്ഥല ങ്ങളിൽ താമസിക്കുന്ന 'തേക്കനാൽ' കുടുംബക്കാർ കുന്നംകുളം പന

ക്കൽ തറവാട്ടിൽ നിന്ന് വന്നവരാണെന്ന് അവർ പ്രസിദ്ധീകരിച്ചിരിക്കുന്ന കുടുംബചരിത്രത്തിൽ അവകാശപ്പെടുന്നുണ്ട് (വിളവിനാൽ കുടുംബ ചരിത്രം, പു. 11).

10. **വിളവിനാൽ കുടുംബം.** 1550-ാം ആണ്ടിനോടടുത്ത് കുന്നംകുളം പനക്കൽ തറവാട്ടിൽപ്പെട്ട രണ്ടു യുവാക്കന്മാർ സ്വദേശത്തു നിന്ന് പുറപ്പെട്ടു വിദൂരമായ ഓമല്ലൂരിൽ വന്ന് താമസമാക്കി. ഇവരുടെ പിൻമുറക്കാരാണ് ശാഖോപശാഖകളായി തുമ്പമൺ പ്രദേശത്ത് പടർന്ന് പന്തലിച്ച് നിൽക്കുന്ന 'വിളവിനാൽ' കുടുംബക്കാർ (വിളവിനാൽ കുടുംബ ചരിത്രം, പു. 13).

പാലൂർ എന്ന സ്ഥലനാമം ചരിത്രത്തിൽ അസ്തമിക്കുകയും പാലൂർ പാരമ്പര്യം ചാവക്കാട്ടുള്ള പുത്തൻ പാലയൂർ ദേശക്കാർ അവകാശപ്പെടുകയും ചെയ്തുവെങ്കിലും ആർത്താറ്റ് പള്ളി ഉൾപ്പെട്ട പ്രദേശമാണ് പാലൂർ എന്ന് അസന്നിഗ്ദമായി പ്രഖ്യാപിക്കുന്ന ചില രേഖകളെങ്കിലും ലഭ്യമാണ്. 1911 കന്നിമാസം 29-ാം തീയതി അന്ത്യോഖ്യായുടെ അബ്ദുള്ളാ പാത്രിയർക്കീസ് അയച്ച സർക്കുലർ കല്പന ഇപ്രകാരമാണ്:

"പാലൂർ മെത്രാസന ഇടവകയെന്ന് പേർകൊടുത്തിരിക്കുന്ന ആർത്താറ്റ് മുളന്തുരുത്തി മുതലായ പള്ളികൾ ഉൾപ്പെട്ടിരിക്കുന്ന കൊച്ചി മെത്രാസന ഇടവകക്കാരായ നമ്മുടെ അനുഗ്രഹിക്കപ്പെട്ട വാത്സല്യമക്കളുടെ നിറുകകൾ മേൽ ദൈവികകൃപയും സ്വർഗ്ഗീയ വാഴ്വും വന്ന് വസിക്കുമാറാകട്ടെ."[22]

ഇന്ത്യൻ ക്രൈസ്തവസഭയുടെ ആദ്യ ആസ്ഥാനവും തലസ്ഥാനവും പാലൂർ ആയിരുന്നു. യുദ്ധപരമ്പര മൂലം പാലൂരിലെ ക്രൈസ്തവ കോളനി തെക്കോട്ട് നിരവധി കോളനികളായി വികസിച്ചതിന് സമാന്തരമായി ചേരതലസ്ഥാനം പഴയവഞ്ചി (പഴഞ്ഞി) യിൽ നിന്ന് പയ്യൂർ, കക്കാട്, വന്നേരി, കൊടുങ്ങല്ലൂർ, കൊച്ചി, ചേന്ദമംഗലം, തൃപ്പൂണിത്തുറ എന്നീ സ്ഥലങ്ങളിലേക്ക് മാറിമാറി സ്ഥാപിക്കപ്പെട്ടു. വന്നേരിയിൽ വച്ച് പഴയ ചേരവംശം അസ്തമിക്കുകയും പ്രമുഖ താവഴിയായ കൊച്ചി രാജവംശം തൽസ്ഥാനം കയ്യേൽക്കുകയും ചെയ്തു. അതോടൊപ്പം വടക്ക് സാമൂതിരിയും തെക്ക് വേണാട്ടരചനും പ്രബലരായി മാറി.

പാലൂർ ഇടവകയുടെ ചരിത്രം ഇരുട്ടിലാണ്. അതന്വേഷിച്ച് കണ്ടെത്തുന്നതിലൂടെ മാത്രമേ മലങ്കരസഭയുടെ പ്രാചീനചരിത്രത്തിലേക്ക് പ്രവേശിക്കാനാകൂ. മാർത്തോമ്മാ മൂലം ക്രിസ്തുസഭയിലേക്ക് ആനയിക്കപ്പെട്ട ക്രൈസ്തവസഭയുടെ ആദ്യതലമുറ യഹൂദന്മാരായിരിക്കാമെന്ന് ഇതിനോടകം പല നിഷ്പക്ഷമതികളും നിരീക്ഷിച്ചു തുടങ്ങിയിട്ടുണ്ട്. സമീപകാലത്തെ ചില നിരീക്ഷണങ്ങൾ കാണുക:

1. “... ഏതായാലും വളരെ പുരാതനമായ ക്രൈസ്തവ പാരമ്പര്യം പാലൂർ പ്രദേശത്തുണ്ടായിരുന്നുവെന്നും അതിന്റെ കേന്ദ്രദേവാലയം ആർത്താറ്റ് പള്ളിയായി മാറിയെന്നതും സത്യമാണ്. വിശാലമായ “പലോറ” (പ്ലീനിയുടെ വിവരണപ്രകാരം) അഥവാ പാലൂർ പ്രദേശം ഒരു തുറമുഖ പട്ടണവും വിദേശവ്യാപാരകേന്ദ്രവും ആയിരുന്നു. ഈ തുറമുഖം ആണ് പില്ക്കാലത്ത് പൊന്നാനി തുറമുഖമായി രൂപാന്തരപ്പെട്ടത് എന്നുവേണം വിചാരിക്കാൻ. ഈ പ്രദേശത്ത് ധാരാളം യഹൂദർ തലമുറകളായി തദ്ദേശീയരുമായി കൂടിക്കലർന്ന് കുടിയേറിയിരുന്നുവെന്നും അവരോട് മാർ ത്തോമ്മാശ്ലീഹാ സുവിശേഷം അറിയിച്ചുവെന്നും അവരുടെ ഒരു സുനഗോഗ് ആണ് പാലൂരെ ആദ്യ ക്രൈസ്തവ ദേവാലയം ആയത് എന്നും ഒരു അഭിപ്രായമുണ്ട്. ആർത്താറ്റ് ജൂതക്കുന്നും ചാർത്തുകളവും (സ്നാനം ചാർത്തിയ കുളം - പിന്നീട് ചാട്ടുകുളം) ഒക്കെ ചരിത്രത്തിൽ ചേർത്ത് വായിക്കേണ്ടതാണ്” (ഫാ. ഡോ. ജേക്കബ് കുര്യൻ, യുഗതേജസ്സ്, പു. 29).

2. “കുന്നംകുളത്തിനും അതിന്റെ പ്രാന്തപ്രദേശങ്ങൾക്കും അതിപുരാതനമായ ഒരു സംസ്കൃതിയുടെ ചരിത്രം അവകാശപ്പെടാനുണ്ട്. ഏതാനും ദിവസങ്ങൾക്ക് മുമ്പ് കുന്നംകുളത്തു നിന്ന് മൂന്ന് മൈൽ (ഉദ്ദേശം അഞ്ച് കിലോമീറ്റർ) അകലെയുള്ള എയ്യാൽ ഗ്രാമത്തിലെ ഒരു ഗുഹയിൽ നിന്ന് സ്വർണ്ണത്തിലും വെള്ളിയിലും നിർമ്മിച്ച റോമൻ നാണയങ്ങൾ കണ്ടെടുത്തു എന്നത് ഇതിന്റെ തെളിവാണ്. മലബാറിലെ അതിപുരാതനമായ യഹൂദക്കോളനി - മറ്റം - സ്ഥിതിചെയ്തിരുന്നത് കുന്നംകുളത്തിന് സമീപത്താണ് എന്നത് പഠനീയമായ ഒരു വസ്തുതയാണ്.”[23]

3. “.... നീലനിറത്തിലുള്ള മനോഹരമായ അങ്കിയാണ് പാപ്പാ ധരിച്ചിരുന്നത്. അദ്ദേഹത്തിന്റെ മുൻഗാമികൾ അനേകം തലമുറകളായി ഇവിടെ ജീവിച്ചുപോന്നവരാണെങ്കിലും അദ്ദേഹത്തിൽ ജൂതന്മാരുടെ ശരീര പ്രകൃതി വളരെ വ്യക്തമായി കാണാം” (1800-ൽ കുന്നംകുളത്ത് വന്ന ഡോ. ഫ്രാൻസിസ് ബുക്കാനൻ ഒരു കൂടിക്കാഴ്ചയ്ക്ക് ശേഷം പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെക്കുറിച്ച് രേഖപ്പെടുത്തിയ വിവരണം).[24]

പാലൂരിലെ ആദിമ ക്രൈസ്തവകോളനിയ്ക്ക് യഹൂദരോടുള്ള ബന്ധം സൂചിപ്പിച്ചത് ഭാരതക്രൈസ്തവസഭയുടെ ആദിമ ആരാധനയും ആരാധനാഭാഷയും യഹൂദസംസ്കാരത്തിലും സുറിയാനിഭാഷയിലും അധിഷ്ഠിതമായിരുന്നു എന്ന് സൂചിപ്പിക്കുവാനാണ്. സിനഗോഗ് ആരാധനയുടെ പശ്ചാത്തലത്തിൽ ക്രമപ്പെടുത്തിയ വി. കുർബ്ബാനയുടെ ആരാധനക്രമം ലോകത്തെങ്ങുമെന്നപോലെ മലങ്കരസഭയിലും യഹൂദപശ്ചാത്തലത്തിൽ രൂപപ്പെട്ടതാണെന്നും തന്മൂലമാണ് അത് സാർവദേശീയ ആരാധനക്രമ

ത്തോട് സദൃശമായിരിക്കുന്നതെന്നും അതിൽ വിദേശീയ ഇറക്കുമതി ആരോപിക്കേണ്ടതില്ലെന്നും ഇവിടെ വ്യക്തമാക്കേണ്ടിയിരിക്കുന്നു. എബ്രായ ലേഖനത്തിൽ ഭാഗ്യവാനായ പൗലൂസ് ശ്ലീഹാ വിവരിക്കുന്ന ഒന്നാം തിരശ്ശീല, രണ്ടാം തിരശ്ശീല തുടങ്ങിയ സംവിധാനം പോലും പല തവണ പുതുക്കിപ്പണിതിട്ടും പാലൂർ – ചാട്ടുകുളങ്ങര പള്ളി അബോധ പൂർവ്വം നിലനിർത്തിയിട്ടുള്ളത് ഈ ജൂതസംസ്കൃതിയുടെ പ്രബലമായ സ്വാധീനം നിമിത്തമല്ലേയെന്ന് സംശയിക്കേണ്ടിയിരിക്കുന്നു (മലങ്കരസ ഭയിൽ ഒരിടത്തും കാണാൻ കഴിയാത്ത ഈ മദ്ബഹാ ദ്വയം പഠനാർഹ മാണ്. ടിപ്പു സുൽത്താന്റെ കാലത്ത് ഒരു വൈദികന്റെ വധസ്ഥലമായ തിനാൽ മദ്ബഹാ ഛേദിക്കപ്പെടുവാനിടയായതാണ് എന്ന പിൽക്കാല വാദഗതികൾ ബാലിശവും ചരിത്രവസ്തുതകൾക്ക് നിരക്കാത്തതുമാണ്).

പൊതുസഭയിൽ മാർത്തോമ്മാശ്ലീഹായുടെ കാലത്ത് വൈദികസ്ഥാ നങ്ങൾ രണ്ട് മാത്രമായിരുന്നു. പുരോഹിതന്മാരായ കഹനേന്മാരും അവരെ സഹായിക്കുന്ന ശെമ്മാശനും (കഹനാസ്ഥാനം വിഭജിച്ച് കശ്ശീശാ, എപ്പിസ്ക്കോപ്പാ എന്ന് രണ്ടായി നിർവചിക്കുന്നതും അവരുടെ ചുമതലകൾ വ്യത്യസ്തമാണെന്ന് വിവരിക്കുന്നതും പിന്നീട് സഭ വിക സിച്ചപ്പോൾ ഓരോ പ്രദേശങ്ങളിൽ പല കാലങ്ങളിലായി ഉണ്ടായ പിൽ ക്കാല ക്രമീകരണമാണ്. അലക്സാന്ത്രിയായിൽ മെത്രാന്മാരെ പട്ടം കൊടുത്ത് നിയമിക്കുവാനുള്ള അധികാരം പന്ത്രണ്ട് കശ്ശീശന്മാർ മാത്രം അടങ്ങിയ ഒരു കൗൺസിലിന്റെ ചുമതലയിലായിരുന്നു എന്നതിന് അനി ഷേധ്യമായ ചരിത്രരേഖകൾ ഉണ്ട്).

ഈ രണ്ട് സ്ഥാനങ്ങൾ പാലൂരിലെ ആദിമസഭയ്ക്ക് മാർത്തോമ്മാ ശ്ലീഹായിൽ നിന്ന് ലഭിച്ചു. അന്നത്തെ കഹനേന്മാരെ ഇന്നത്തെ കശ്ശീശ ന്മാരിൽ നിന്ന് വേർതിരിച്ച് കാണണമെന്ന് ഡോ. പൗലൂസ് മാർ ഗ്രീഗോ റിയോസ് പുറപ്പെടുവിച്ച പണ്ഡിതോചിതമായ അഭിപ്രായം ഇവിടെ ശ്രദ്ധേ യമാണ്. പട്ടക്കാരെയും ശെമ്മാശന്മാരെയും പട്ടംകൊടുത്ത് നിയമിക്കാൻ ഈ സഭയിലെ കഹനേന്മാർക്ക് അധികാരം ഉണ്ടായിരുന്നു. അവർ അത് വിനിയോഗിക്കുകയും ചെയ്തുപോന്നു. ഈ ചരിത്രപശ്ചാത്തലം അറി യാതെയാണ് മാർത്തോമ്മാശ്ലീഹാ പട്ടംകൊടുത്ത വൈദികർ അന്തരിച്ച തോടെ ഭാരതസഭയിൽ പൗരോഹിത്യം നിലച്ചുപോയി എന്ന് ചിലർ നിരാ ധാരമായി വാചാടോപം നടത്തുന്നത്. മലങ്കരസഭാ ചരിത്രം രചിച്ച ഇട്ടൂപ്പ് റൈട്ടർ, ഇ. എം. ഫിലിപ്പ് മുതൽ ഡോ. സി. വി. ചെറിയാൻ വരെ ഈ അഭിപ്രായങ്ങൾ വിശ്വസിക്കുന്നവരാണ്. സഭാചരിത്രരംഗത്തുണ്ടാകുന്ന ഗവേഷണപഠനങ്ങളും ചർച്ചകളും വേണ്ടത്ര ശ്രദ്ധിക്കാതെയും മനസ്സി ലാക്കാതെയും ആധുനിക ചരിത്രവിദ്യാർത്ഥികൾ പൂർവ്വന്മാരുടെ അഭി പ്രായത്തെ കണ്ണടച്ച് ഉദ്ധരിച്ചുകൊണ്ടേയിരിക്കുന്നു. അലക്സാന്ത്രിയൻ

സഭയിൽ 4–ാം നൂറ്റാണ്ടു വരെയും പട്ടംകൊടുത്തിരുന്നത് പട്ടക്കാരുടെ കൗൺസിൽ ആണെന്ന് നിഷേധിക്കാനാവാത്ത ചരിത്രരേഖകൾ പുറത്തുവന്നിട്ട് ദശാബ്ദങ്ങളായി. നമ്മുടെ സഭാചരിത്രകാരന്മാർ അതറിഞ്ഞമട്ടില്ല. ഡോ. ഫാ. വി. സി. ശാമുവേലും (സഭ വളരുന്നു) ഈ ലേഖകനും (ഇന്ത്യൻ ഓർത്തഡോക്സ് സഭ) അലക്സാന്ത്രിയൻ സഭയിലെ പട്ടംകൊടയുടെ വൈചിത്യവും വ്യത്യസ്തതയും ആധികാരിക രേഖകളുടെ പിൻബലത്തോടെ ആവർത്തിച്ചിട്ടും മലങ്കരസഭ അതറിഞ്ഞതായി ഇതുവരെ ഭാവിച്ചിട്ടില്ല (ഉറക്കം നടിക്കുന്നവരെ ഉണർത്തുവാൻ ആർക്കാണ് കഴിയുക?). ഇതിനിടയിൽ ആദിമസഭയിലെ പൗരസ്ത്യ സമ്പ്രദായത്തെപ്പറ്റി ഡോ. പാലൂസ് ഗ്രീഗോറിയോസ് ഇപ്രകാരം എഴുതി:

“പരിശുദ്ധ തോമ്മാശ്ലീഹാ ഏഴ് പള്ളികൾ ഇവിടെ സ്ഥാപിക്കുകയും ഏഴ് പുരോഹിതന്മാരെ വാഴിക്കുകയും ചെയ്തു എന്നാണല്ലോ പറയുന്നത്. ... പ. തോമ്മാശ്ലീഹാ ഇവിടെ വന്ന് ഏഴ് പുരോഹിതന്മാർക്ക് പട്ടംകൊടുത്തു എന്ന് പറയുന്നത് ഏഴ് കശ്ശീശന്മാരല്ല; ഏഴ് മെത്രാന്മാരാണ്. ... ഏഴ് പട്ടക്കാർ അല്ലെങ്കിൽ ഏഴ് പുരോഹിതന്മാർ എന്ന് അന്ന് പറഞ്ഞതിന് ഏഴ് കശ്ശീശന്മാർ എന്നല്ല അർത്ഥം; പ്രത്യുത ഏഴ് മെത്രാന്മാർ എന്നു തന്നെയാണ്. ...” (സ്നേഹം, സ്വാതന്ത്ര്യം, പുതിയ മാനവികത, സോഫിയാ ബുക്സ്, കോട്ടയം, പു. 553, 554). കഹനേന്മാരാണ് ആദിമസഭയിൽ പട്ടംകൊടുത്തിരുന്നത്. പിന്നീടാണ് അവരിലൊരാളെ മേലന്വേഷണത്തിനായി നിയമിക്കുന്ന പതിവുണ്ടായത്. ഈ മേലന്വേഷകർക്ക് സുറിയാനി പാരമ്പര്യത്തിൽ റീശ് – കോഹനെ (കഹനേന്മാരിൽ പ്രധാനി) എന്നാണ് പേർ.

യുദ്ധം തുടങ്ങിയ കാരണങ്ങളാൽ ഓരോ പുതിയ താവളങ്ങളിലും കോളനികൾ സ്ഥാപിക്കുന്നതിന്റെ ഭാഗമായി അവിടങ്ങളിലൊക്കെ പുതിയ ദേവാലയങ്ങൾ ഉയർന്നു. അറബിക്കടൽ തീരങ്ങളിലും പെരിയാർ തീരങ്ങളിലുമായി രൂപംകൊണ്ട ആദ്യ ദേവാലയങ്ങളിലേയ്ക്ക് തലപ്പള്ളിയായ പാലൂർ പള്ളിയിൽ നിന്ന് വൈദികർ അയയ്ക്കപ്പെട്ടു. ചാവക്കാട്, മറ്റം, പറവൂർ, അങ്കമാലി, അകപ്പറമ്പ്, ഇടപ്പള്ളി, കൊടുങ്ങല്ലൂർ എന്നിവയായിരുന്നു ഇപ്രകാരം പാലൂരിലെ വൈദികർ സേവനം ചെയ്ത ആദ്യകാല ഇടവകകൾ. പട്ടംകൊട സംബന്ധിച്ചും മറ്റും മലങ്കരസഭയിൽ സ്വീകരിക്കപ്പെട്ടത് അലക്സാന്ത്രിയൻ ശൈലികൾ ആണ്. പൊന്നാനി – അലക്സാന്ത്രിയാ തുറമുഖങ്ങളെ കേന്ദ്രീകരിച്ച് നടന്ന വിദേശവ്യാപാരത്തിന്റെ കാലത്ത് മറ്റൊരു വിദേശസഭയുടെ പാരമ്പര്യം അറിയുവാനോ പകർത്തുവാനോ ഭാരതസഭയിൽ ആവശ്യമോ അവസരമോ ഉണ്ടായില്ല. ഒരു പക്ഷേ അലക്സാന്ത്രിയായിലെപ്പോലെ പന്ത്രണ്ട് വൈദികർ അംഗങ്ങളായ ഒരു വൈദിക കൗൺസിൽ പാലൂരിലെ തലപ്പള്ളിയെ കേന്ദ്രീകരിച്ച് അക്കാ

ലങ്ങളിൽ പ്രവർത്തിച്ചിരിക്കാം. ഈ കൗൺസിലിലെ മൂപ്പ്സ്ഥാനി അധ്യക്ഷൻ എന്നനിലയിൽ കൈവെച്ച് ശുശ്രൂഷയിൽ മുഖ്യചുമതല വഹിച്ചിരിക്കാം.

## പാന്റീനസും പാലൂരും

എ.ഡി. രണ്ടാം നൂറ്റാണ്ടിൽ ശൈവമതം ശക്തിയോടെ പാലൂർ പ്രദേശത്ത് പ്രചാരണം ആരംഭിച്ചു. അവർ ആശയപരമായും ആയുധപരമായും ആക്രമണം അഴിച്ചുവിട്ടതോടെ ക്രിസ്തുമതം, ബുദ്ധമതം, ജൈനമതം തുടങ്ങി അഹിംസയിൽ അടിയുറച്ച് വിശ്വസിച്ച മതങ്ങളുടെ നിലനിൽപ്പ് പരുങ്ങലിലായി. നാട്ടിലെങ്ങും സംവാദങ്ങൾ സംഘടിപ്പിക്കുകയായിരുന്നു ശൈവരുടെ മതപ്രചാരണതന്ത്രത്തിന്റെ ഒരു മാർഗ്ഗം. അവർ പാലൂരിലെ ക്രൈസ്തവരേയും സംവാദത്തിനായി വെല്ലുവിളിച്ചു. ക്രിസ്തീയതയുടെ അനുഷ്ഠാനമുറകളിലല്ലാതെ താത്വികമേഖലകളിൽ വേണ്ടത്ര പിടിപാടില്ലാത്ത പാലൂർ ക്രിസ്ത്യാനികൾ പ്രതീക്ഷയോടെ അലക്സാന്ത്രിയായിലേക്ക് സഹായാഭ്യർത്ഥന നടത്തി. തത്ഫലമായാണ് അലക്സാന്ത്രിയൻ ദൈവശാസ്ത്ര കലാലയത്തിന്റെ ഉപാധ്യക്ഷൻ പാന്റീനസ് എ.ഡി. 190-ൽ പൊന്നാനിയിൽ കപ്പലിറങ്ങിയത്. ജൈനരെ തുരത്തി അവരുടെ ആസ്ഥാനമായ തിരുമറൈക്കാട് അക്കാലത്ത് ശൈവരുടെ ആധിപത്യത്തിലായിരുന്നു. പാലൂരിലെ തിരുമറൈക്കാട് ആയിരുന്നു സംവാദഭൂമി എന്നു കരുതപ്പെടുന്നു. സംവാദങ്ങൾ വിജയകരമായി നിർവഹിച്ച് പാന്റീനസ് തിരിച്ചു പോയി എന്നാണ് ചരിത്രം പ്രസ്താവിക്കുന്നത്.

'തലപ്പള്ളി എന്ന നിലയിൽ (തള്ളപ്പള്ളി എന്ന് വാർഡ് & കോണ്ണർ) പാലൂർ പള്ളിയിലെ പുരോഹിത സഭാതലവൻ ആയിരുന്നു മറ്റ് ഇടവകകൾക്ക് വൈദികരെ യഥാസമയം അയയ്ക്കുവാനും അവരുടെ മേൽനോട്ടം നയിക്കുവാനും ചുമതലപ്പെട്ട ആൾ. അക്കാലത്ത് ബിഷപ്പ് എന്ന സങ്കൽപ്പം അലക്സാന്ത്രിയായിലെപ്പോലെ മലങ്കരസഭയിലും ഇല്ലാതിരുന്നതിനാൽ പാലൂർ പള്ളിയിലുണ്ടായിരുന്ന പുരോഹിത സംഘത്തിന്റെ തലവൻ പുതിയ വൈദികർക്ക് പട്ടംകൊടുക്കുകയും ഇടവകകളുടെ പൊതു മേൽനോട്ടം വഹിക്കുകയും സഭ പൊതുവായി നേരിടുന്ന പ്രശ്നങ്ങളിൽ പ്രാതിനിധ്യസ്വഭാവമുള്ള തീരുമാനങ്ങൾ എടുക്കുകയും ചെയ്തുപോന്നു. സഭയുടെ ആസ്ഥാനം എന്ന പദവി നഷ്ടപ്പെട്ട് വളരെക്കാലം കഴിഞ്ഞതിന് ശേഷം പോലും ഈ പതിവ് പാലൂർ - ആർത്താറ്റ് പള്ളി നിലനിർത്തിയിരുന്നതായി 1806-ലെ ആർത്താറ്റ് ചെപ്പേട് (പടിയോല) സാക്ഷിക്കുന്നു. പടിയോല ചെപ്പേടിൽ രേഖപ്പെടുത്തുകയും അതിന്റെ കോപ്പി ഒരേസമയം രാജാവിനെയും സഭാമേലധ്യക്ഷനെയും ഏല്പിക്കുക എന്നതും മലയാളലിപി സാർവ്വത്രികമായി അംഗീകാരം നേടിയ കാലമായിട്ടു പോലും ചെപ്പേടിലെ ലിപി വട്ടെഴുത്തിലായതും ഗവേഷ

ണപ്രാധാന്യമുള്ള വിഷയങ്ങളാണ്" (ഭുവിൽ വിടർന്ന ദേവലോകം, പുറം 28).

പാലൂർ - ചാട്ടുകുളങ്ങര ഇടവകയേക്കുറിച്ച് പഠിക്കുമ്പോൾ വിസ്മരിക്കുവാൻ പാടില്ലാത്ത ഒന്നുരണ്ട് ചരിത്രസംഭവങ്ങൾ കൂടി രേഖപ്പെടുത്തേണ്ടതുണ്ട്. മാർത്തോമ്മാശ്ലീഹായിൽ നിന്ന് പരമ്പരയായി ലഭിച്ച സുറിയാനി ആരാധനാപാരമ്പര്യത്തെയും (ചിലർ അവകാശപ്പെടുംപോലെ മലങ്കരസഭയുടെ സുറിയാനി ആരാധനാപാരമ്പര്യം ക്നായി തൊമ്മന്റെ സിറിയൻ കുടിയേറ്റത്തിലൂടെ ലഭിച്ചതോ ഏതെങ്കിലും കാലത്ത് അറേബ്യൻ ബന്ധത്തിൽ നിന്ന് ലഭിച്ചതോ അല്ല) പൗരസ്ത്യ പാരമ്പര്യങ്ങളെയും തകിടം മറിക്കുവാൻ 1599-ൽ ഗോവൻ ആർച്ച് ബിഷപ്പിന്റെ നേതൃത്വത്തിൽ ഉദയംപേരൂരിൽ വച്ച് മലങ്കരയിലെ പള്ളികളുടെ ഒരു പ്രതിനിധി സമ്മേളനം കൂടിയപ്പോൾ - ഉദയംപേരൂർ സുന്നഹദോസ് - രാജകോപത്തെപ്പോലും തൃണവൽഗണിച്ച് അതിനെ പ്രതിഷേധിക്കുകയും ബഹിഷ്ക്കരിക്കുകയും ചെയ്തവരാണ് പാലൂർ - ചാട്ടുകുളങ്ങര ഇടവക (മലങ്കരസഭാചരിത്ര വിജ്ഞാനകോശം, പു. 115).

പാലൂർ ദൈവമാതാവിന്റെ പള്ളി നില്ക്കുന്ന സ്ഥലത്തിന് ആർത്താറ്റ് എന്ന് പേരു വരുവാൻ കാരണമായ സംഭവമാണ് അടുത്തത്. ആർത്താട്ട് എന്ന പദത്തിന്റെ പരിണാമം സംഭവിച്ച രൂപമാണ് ആർത്താറ്റ്. 1599-ലെ ഉദയംപേരൂർ സുന്നഹദോസിന് ശേഷം ജേതാവായ ആർച്ച് ബിഷപ്പ് മെനേസിസ് മലങ്കരയിലെ പ്രധാനപള്ളികൾ സന്ദർശിക്കാൻ തുടങ്ങി. സുന്നഹദോസ് നിശ്ചയങ്ങൾ ഇടവകകളിൽ നടപ്പിലാക്കുക, ഇടവകകളിലുള്ള സുറിയാനി പൗരസ്ത്യ ആരാധനക്രമങ്ങൾ നശിപ്പിക്കുകയോ ലത്തീൻ മാതൃകയിൽ വ്യത്യാസപ്പെടുത്തുകയോ ചെയ്യുക തുടങ്ങിയവയായിരുന്നു ലക്ഷ്യങ്ങൾ. സുന്നഹദോസ് ബഹിഷ്ക്കരിച്ച പാലൂർ പള്ളിയിൽ ആർച്ച് ബിഷപ്പിന് പ്രവേശനം ലഭിച്ചില്ല. എന്നാൽ പാലൂരിന്റെ ഉപദേവാലമായിരുന്ന ചാവക്കാട് മാർ കുറിയാക്കോസ് പള്ളിയിൽ ആർച്ച് ബിഷപ്പിന് പ്രവേശനാനുമതി ലഭിച്ചു. പാലൂർ ഇടവകക്കാരിൽ ചാവക്കാട് പ്രദേശത്തുള്ള കുറേപ്പേർ ലത്തീൻ ആരാധനക്രമത്തെ അനുകൂലിക്കുന്ന തീരദേശ ക്രിസ്ത്യാനികൾ (ഫ്രാൻസിസ് സേവിയർ മുഖേന പരിവർത്തനം ചെയ്തവർ) ആയിരുന്നു. അവിടെ പ്രവേശിച്ച ആർച്ച് ബിഷപ്പ് തലപ്പള്ളിയിലെ പ്രമുഖരുമായി സംവാദം നടത്തി അവരെ കീഴ്പ്പെടുത്തുവാൻ ഒരു ശ്രമം നടത്തി. സംവാദങ്ങൾക്കൊടുവിൽ തങ്ങളുടെ നിലപാടുകളെ പ്രഖ്യാപിക്കുന്ന ഒരു പ്രഹസനം പാലൂർ ഇടവക അവതരിപ്പിച്ചു. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച പാലൂർ പള്ളിയുടെ വീരസന്താനങ്ങൾ ആർച്ച് ബിഷപ്പിനെതിരെ അദ്ദേഹത്തിന്റെ (നിലപാടുകളും ഉപദേശങ്ങളും) വീരപരാക്രമങ്ങളും വേദപാരമ്പര്യത്തിന് നിരക്കുന്നത

ല്ലെന്ന് പ്രബോധിപ്പിക്കുന്ന ഒരു പ്രഹസനം അവതരിപ്പിച്ചു. ഇളിഭ്യനായ ആർച്ച് ബിഷപ്പിനെയും പ്രഭൃതികളെയും പാലൂർ - ചാട്ടുകുളങ്ങര ഇട വകക്കാർ തങ്ങളുടെ ഉപദേവാലമായിരുന്ന ചാവക്കാട് സെന്റ് കുറിയാ ക്കോസ് ചാപ്പലിൽ നിന്ന് ആർത്ത് ആട്ടി ഇറക്കിവിട്ടു. ഇതോടെ ന്യൂന പക്ഷം വരുന്ന ആർച്ച് ബിഷപ്പിന്റെ അനുയായികൾ ചാവക്കാട് പള്ളി യിൽ ഒതുങ്ങിക്കൂടുകയും പാലൂർ - ചാട്ടുകുളങ്ങര ഇടവകക്കാരെ 'ആർ ത്താട്ടുകാർ' എന്ന് പരിഹസിച്ച് വിളിക്കുകയും ചെയ്തു. ബോധപൂർവ്വ മായും സോദ്ദേശ്യമായും സംഘടിതമായും ആവർത്തിച്ച് വിശേഷിപ്പിച്ച ആ പരിഹാസപ്പേർ ക്രമേണ ആ ഇടവകയുടെ പേർ ആയി. ക്രമേണ പാലൂർ എന്ന പേർ അപ്രത്യക്ഷമാവുകയും ചാട്ടുകുളങ്ങര - ആർത്താറ്റ് പള്ളി എന്ന് പേർ വീഴുകയും ചെയ്തു. 'അയർത്ത അറ്റം' ആണ് ആർ ത്താറ്റ് ആയി പരിണമിച്ചത് എന്ന ഒരു വാദം നിലവിലുണ്ടെങ്കിലും ആ പരിണാമത്തിന് ഭാഷാശാസ്ത്രത്തിന്റെ പിൻബലമില്ല.

ഇപ്രകാരം ഭാരത ക്രൈസ്തവ സഭയുടെ പിള്ളത്തൊട്ടിൽ ആയ പാലൂർ ഇടവകയിലാണ് സ്മര്യപുരുഷൻ ജനിച്ചത്. ഈ സംസ്ക്കാര കേന്ദ്രത്തിൽ അദ്ദേഹത്തിന്റെ പിതൃഭവനം കുന്നംകുളം അങ്ങാടിയിലാ യിരുന്നു. മാതൃഭവനമാകട്ടെ പാലൂർ പ്രദേശത്തിന്റെ മറ്റൊരു ഭാഗമായ പഴഞ്ഞിയിലും (കുന്നംകുളത്തു നിന്ന് പഴഞ്ഞിയിലേക്ക് അഞ്ച് കിലോ മീറ്റർ ദൂരം).

## കുറിപ്പുകൾ

1. പ്രസിദ്ധീകരണം 1920.
2. ദി ആംഗ്ലിക്കൻ ചർച്ച് ഇൻ ട്രാവൻകൂർ ആൻഡ് കൊച്ചിൻ 1816 - 1916. ഡബ്ലിയു. എസ്. ഹണ്ട്, വാല്യം ഒന്ന്, പുറം 104, 1920.
3. 'ഇപ്പോൾ' എന്ന് ഇ. എം. ഫിലിപ്പ് ഉദ്ദേശിക്കുന്നത് 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ മിഷനറിമാർ മൂലം വന്ന ഭിന്നതയും നവീകരണവും അനുഭവിച്ച കാലത്തെയാണ്.
4. ഹണ്ട്, ഡബ്ലിയു. എസ്., ദി ആംഗ്ലിക്കൽ ചർച്ച് ഇൻ ട്രാവൻകൂർ ആൻഡ് കൊച്ചിൻ 1816 - 1916 (1920), പു. 55.
5. ഇ. എം. ഫിലിപ്പ്, പുറം 200.
6. ഫാ. പി. എം. ജോസ്, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ (രണ്ടാം പതിപ്പ്), 1987, പുറം 9.
7. കാതോലിക്കോസ് സുവനീർ, S.P.P. കുന്നംകുളം, 20 - 12 - 1121 (M.E) = 1946, പു. 19.
8. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ പ്രാർത്ഥ

നാപുസ്തകത്തിൽ കൈയെഴുത്തായി കാണുന്ന കുറിപ്പാണിത്. ഈ കുറിപ്പ് മേൽകൊടുത്ത കാതോലിക്കോസ് സുവനീറിലുമുണ്ട്, പു. 22.

9. കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ, 1991.
10. കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, സഭാചരിത്രവിജ്ഞാനകോശം, പു. 314.
11. ബുക്കാനന്റെ കേരളം, വിവ. ഡോ. സി. കെ. കരിം.
12. സഭാചരിത്രവിജ്ഞാനകോശം, പു. 314.
13. പി. വി. മാത്യു, കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ, വാല്യം ഒന്ന്, പു. 97.
14. യുഗതേജസ്, എം. ഒ. സി. പ്രസിദ്ധീകരണം, പു. 28, 29, (2010).
15. കോട്ടയ്ക്കൽ പബ്ലീഷേഴ്സ്, കെ. വി. മാമ്മൻ.
16. മലങ്കരസഭയുടെ വൈദിക ഡയറക്ടറി, പു. 27.
17. വയലിപറമ്പിൽ കുടുംബചരിത്രം, പു. 17, 18.
18. എഡിറ്റർ പ്രൊഫ. ടി. എം. പൈലി.
19. കുറുപ്പുംപടിപള്ളി ചരിത്രം, പുറം 42, 27, 111.
20. ഞാലിയിൽ കുടുംബചരിത്രം, പു. 5, 9.
21. എഡിറ്റർ: റമ്പാൻ ലാസറസ് കോറെപ്പിസ്കോപ്പാ, പു. 177, 181.
22. ഫാ. ഡോ. ജോസഫ് ചീരൻ, തൃശൂർ പള്ളി ചരിത്രം, പു. 79 – 80.
23. റാവുസാഹിബ് കോമാട്ടിൽ അച്യുതമേനോൻ. 1945-ൽ ശ്രീ. പി. സി. കുഞ്ഞാത്തു പ്രസിദ്ധീകരിച്ച ആർത്താറ്റ് പള്ളി ചരിത്രം. അവതാരിക.
24. ഫ്രാൻസിസ് ബുക്കാനന്റെ കേരളം, വിവ. ഡോ. സി. കെ. കരീം.

## അദ്ധ്യായം രണ്ട്

# ഒരു മല്പാൻ പിറവിയെടുക്കുന്നു

ഇട്ടൂപ്പ് രൂപഭാവങ്ങളിൽ ലാവണ്യം തികഞ്ഞ ബാലനായിരുന്നു. യഹൂദ വംശപാരമ്പര്യത്തിന്റെ ലക്ഷണങ്ങൾ വാർദ്ധക്യകാലത്ത് പോലും പ്രകടമായിരുന്നതായി 1800-ൽ ഫ്രാൻസിസ് ബുക്കാനൻ സാക്ഷ്യപ്പെടുത്തിയത് ഇവിടെ ഓർക്കാവുന്നതാണ്. ബുദ്ധിശക്തിയിലും ഇട്ടൂപ്പ് സമപ്രായക്കാരെ പിന്നിലാക്കിയിരുന്നു. ബാലനെ പരിചയപ്പെടുന്നവരൊക്കെ അവന്റെ അസാധാരണ ബുദ്ധിശക്തിയെയും സംരംഭകത്വവാസനയെപ്പറ്റിയും ഇട്ടൂപ്പിന്റെ പിതാവിനോട് അഭിനന്ദനരൂപത്തിൽ അറിയിക്കുമായിരുന്നു. വൈദികപാരമ്പര്യം ഉള്ള കുടുംബത്തിലെ അംഗം എന്ന നിലയിൽ ഇട്ടൂപ്പിൽ ഒരു ഭാവി വൈദികനെ ദർശിക്കുവാൻ മാതാപിതാക്കൾക്ക് കഴിഞ്ഞു. കൗമ്മാ, വിരളമായ ചില പ്രാർത്ഥനകൾ, വിശ്വാസപ്രമാണം എന്നിങ്ങനെ ചുരുങ്ങിയ ഒരു നമസ്കാരക്രമമേ അന്ന് മലയാളത്തിൽ ലഭ്യമായിരുന്നുള്ളുവെങ്കിലും കുടുംബപ്രാർത്ഥനകളിൽ ആ ഹ്രസ്വമായ നമസ്ക്കാരം കുമ്പിടീലും മറ്റും നടത്തി പൂർത്തിയാക്കുന്നതിൽ ഇട്ടൂപ്പ് ഉത്സാഹിയായിരുന്നു. തൊട്ടടുത്തുള്ള കുന്നംകുളം പഴയപള്ളി (സെന്റ് ലാസറസ്) യിൽ അയൽക്കാരായ ബാലന്മാരോടൊപ്പം ഇട്ടൂപ്പും പങ്കെടുത്തുപോന്നു. പള്ളിയിലെ നമസ്ക്കാരം മുഴുവൻ സുറിയാനിയിലാണ് അന്ന് നിർവ്വഹിച്ചിരുന്നത്. ഇടയിലുള്ള സങ്കീർത്തനഭാഗങ്ങൾ പോലും സുറിയാനിയിലാണ് വായിച്ചിരുന്നത്. ചെറിയപ്രായത്തിൽ തന്നെ സുറിയാനി ആരാധനയുടെ സംസ്ക്കാരവും സുഗന്ധവും സൗന്ദര്യവും ഇട്ടൂപ്പിനെ ആകർഷിച്ചു. കുന്നംകുളം അങ്ങാടിയുടെ വിവിധ ഭാഗങ്ങളിൽ പാർത്തിരുന്ന വൈദികർ ഒട്ടുമിക്കവരും പഴയപള്ളിയിലെ സന്ധ്യാനമസ്കാരത്തിൽ പങ്കുകൊണ്ടിരുന്നു. പതിവായി നമസ്കാരങ്ങളിൽ ശ്രദ്ധാപൂർവ്വം പങ്കെടുത്തിരുന്ന ആ കോമളബാലനെ വൈദികർ ശ്രദ്ധിക്കുകയും സ്നേഹിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുമായിരുന്നു.

കുന്നംകുളത്ത് തെക്കേക്കര പൈലപ്പൻ ആശാനാണ് ഇട്ടൂപ്പിനെ അക്ഷരത്തിന്റെ വെളിച്ചത്തിലേക്ക് ആനയിച്ചതെന്ന് പാരമ്പര്യമായി വിശ്വസിച്ചുവരുന്നു.[1] കുടിപ്പള്ളിക്കൂടത്തിൽ നിന്ന് മലയാളം അഭ്യസിച്ചു. മലയാളം ഭാഷയിൽ വട്ടെഴുത്ത് പ്രചാരലുപ്തമായിരുന്നു എങ്കിലും ബുദ്ധിശക്തി അസാധാരണമായ അളവിൽ പ്രദർശിപ്പിച്ച ഇട്ടൂപ്പിനെ പൈലപ്പനാശാൻ മലയാളത്തിന്റെ വട്ടെഴുത്ത്രൂപവും പരിശീലിപ്പിച്ചു. അന്ന് വായിക്കാൻ മലയാളത്തിൽ പുസ്തകങ്ങൾ ഒന്നും ലഭ്യമായിരുന്നില്ല. ഓലയിൽ വട്ടെഴുത്തിലും ആര്യഎഴുത്തിലുമായി രേഖപ്പെടുത്തിവച്ചിരുന്ന

കഥാകാവ്യങ്ങളും ക്രമേണ കിളിപ്പാട്ട് കാവ്യങ്ങളും വായിച്ചു ഗ്രഹിക്കു വാൻ ആ ബാലൻ സാമർത്ഥ്യം പ്രകടമാക്കി. മാതൃഭാഷയോടൊപ്പം ചില പ്രാഥമിക ഗണിതപാഠങ്ങളും കുടിപ്പള്ളിക്കൂടത്തിൽ നിന്ന് ഇട്ടൂപ്പ് അഭ്യ സിച്ചു. പാഠ്യഭാഗങ്ങൾ ഉരുവിട്ട് ഹൃദിസ്ഥമാക്കുവാനുള്ള ബാലന്റെ കഴിവും ഉത്സാഹവും ഗുരു ശ്രദ്ധിക്കുകയും ആ ബാലനെ ഉന്നതവിദ്യാ ഭ്യാസത്തിനയ്ക്കണമെന്ന് പിതാവായ ചുമ്മാരോട് ശുപാർശ ചെയ്യുകയും ചെയ്തു. അന്ന് കുന്നംകുളത്ത് ലഭ്യമായിരുന്ന ഉപരിവിദ്യാഭ്യാസം കാണി പ്പയ്യൂർ മനയിലെ ഉടമസ്ഥതയിൽ നടത്തിയിരുന്ന സംസ്കൃത വിദ്യാഭ്യാ സമായിരുന്നു. ബാലൻ കാണിപ്പയ്യൂർ മനയിലെ വിദ്യാശാലയിൽ പ്രവേ ശിപ്പിക്കപ്പെട്ടു. സംസ്കൃത ഭാഷയുടെ സാഹിത്യം സവനമായിരുന്നു. സംസ്കൃതഭാഷയിൽ ഉപസ്ഥിതി നേടുന്നതോടൊപ്പം ആ ഭാഷയിലെ കാവ്യങ്ങൾ ഗ്രഹിക്കുവാനും ഇട്ടൂപ്പിന് അവസരം ഉണ്ടായി. വിദ്യാർത്ഥി കളുടെ അഭിരുചിയെ അടിസ്ഥാനമാക്കി ഭാഷ, സാഹിത്യം, ഗണിതം, വ്യാകരണം, ജ്യോതിഷം, തച്ചുശാസ്ത്രം എന്നീ വിവിധ വിഷയങ്ങൾ കാണിപ്പയ്യൂർ വിദ്യാലയത്തിൽ അന്ന് പാഠ്യവിഷയങ്ങൾ ആയിരുന്നു. അഭി രുചിയനുസരിച്ച് ഭാഷയോടൊപ്പം ഇതിഹാസ കാവ്യങ്ങളും ജ്യോതി ഷവും തച്ചുശാസ്ത്രവും ഇട്ടൂപ്പ് അവിടെ നിന്ന് അഭ്യസിച്ചു. സംസ്കൃത ഭാഷയിലെ പ്രാർത്ഥനാസാഹിത്യവും കാവ്യപാരമ്പര്യവും എത്രയോ ശ്രേഷ്ഠമാണെന്ന് ഇട്ടൂപ്പ് അനുഭവിച്ചറിഞ്ഞു. ഒപ്പം സ്വന്തം ഭാഷയിൽ സുറിയാനിക്കാർക്ക് ആരാധനാസാഹിത്യമോ വേദസാഹിത്യമോ മറ്റ് വിജ്ഞാനശാഖകളോ ലഭ്യമല്ലല്ലോ എന്ന് ആ ബാലൻ വേദനയോടെ ഓർത്തു. കാണിപ്പയ്യൂർ പാഠശാലയിൽ മുഴുവൻ സമയവും താമസിച്ച് പഠിക്കുന്ന നമ്പൂതിരി വിദ്യാർത്ഥികളും പകൽ ക്ലാസ്സുകളിൽ മാത്രം പഠി ക്കുന്ന അബ്രാഹ്മണ വിദ്യാർത്ഥികളും ഉണ്ടായിരുന്നു. കാലത്ത് പ്രാർത്ഥ നയും ദേഹശുദ്ധീകരണവും ഗൃഹപാഠങ്ങൾ ഉരുവിടലും പ്രഭാതഭക്ഷ ണവും കഴിഞ്ഞ് മൂന്ന് നാഴിക അകലെയുള്ള കാണിപ്പയ്യൂർ കുടിപ്പള്ളി ക്കൂടത്തിൽ ഉച്ചയ്ക്കുള്ള പൊതിച്ചോറുമായി എട്ടുമണിയോടെ ഇട്ടൂപ്പ് മുട ങ്ങാതെ എത്തുമായിരുന്നു. പാഠങ്ങൾ പഠിക്കാനും പഠിച്ചത് ഉരുവിട്ട് ഹൃദി സ്ഥമാക്കാനും പുതിയ അറിവിന്റെ മേഖലകൾ അന്വേഷണത്തിലൂടെ കണ്ടെത്തുവാനും ശ്രമിച്ചുകൊണ്ടിരുന്ന ഇട്ടൂപ്പിനെ ഗുരുനാഥന്മാർ സ്നേഹവാത്സല്യങ്ങളാൽ അഭിനന്ദിച്ചു. ശില്പകലയിലും തച്ചുശാസ്ത്ര ത്തിലും ഇട്ടൂപ്പ് പ്രകടിപ്പിച്ച അഭിരുചിക്കനുസൃതമായി ആ വിഷയങ്ങ ളിൽ ഉപരിവിദ്യകൾ അവർ ഇട്ടൂപ്പിനെ അഭ്യസിപ്പിച്ചു. ചുരുക്കിപ്പറഞ്ഞാൽ കുടിപ്പള്ളിക്കൂടം വിടുമ്പോഴേയ്ക്കും ഇട്ടൂപ്പ് മലയാളഭാഷ, ഗണിത ശാസ്ത്രം, സംസ്കൃതകാവ്യങ്ങൾ, ശില്പവിദ്യ, വാസ്തുവിദ്യ തുടങ്ങിയ പാഠ്യവിഷയങ്ങളിൽ കൂട്ടുകാരേക്കാൾ ഉപരിയായ ജ്ഞാനം സമ്പാദിച്ചി രുന്നു.

കുടിപ്പള്ളിക്കൂടത്തിൽ കാണിപ്പയ്യൂരിലെ വിദ്യാഭ്യാസകാലത്തും കുന്നംകുളം പഴയപള്ളിയിലെ ബന്ധം തുടർന്നുകൊണ്ടിരുന്നു. ഉച്ചതിരിഞ്ഞ് വീട്ടിലെത്തിയാൽ കൂട്ടുകാരുമൊത്ത് പഴയപള്ളിയുടെ മൈതാനത്ത് പന്തുകളിയിൽ ഇട്ടൂപ്പും പങ്കുചേർന്നിരുന്നു. വൈകിട്ട് ആറു മണിക്ക് പള്ളിയിൽ വിളക്കുമണി അടിക്കുന്നതോടെ കളി അവസാനിക്കും (അക്കാലങ്ങളിൽ തീപ്പെട്ടിയും മറ്റും അപൂർവ്വ വസ്തുക്കൾ ആയിരുന്നു. പള്ളിയിൽ കെടാവിളക്ക് സൂക്ഷിച്ചിരിക്കും. കെടാവിളക്ക് കെട്ടുപോകാതിരിക്കാൻ ആവശ്യമായ എണ്ണ അങ്ങാടിക്കാർ നൽകും. വിളക്കുമണി അടിക്കുന്നതോടെ അങ്ങാടിയിലെ വീട്ടിൽ നിന്ന് ആളുകൾ വിളക്കുമായി പള്ളിയിലെത്തും. പള്ളിയിലെ കെടാവിളക്കിൽ നിന്ന് അവർ വിളക്ക് തെളിയിച്ച് വീട്ടിലെത്തും. വീടുകളിലെ പാചകവും മറ്റും അതിനുശേഷമാണ് ആരംഭിക്കുക. ഭക്ഷണം പാകം ചെയ്തു കഴിഞ്ഞാൽ അടുപ്പിലെ അഗ്നി കെട്ടുപോകാതെ സൂക്ഷിയ്ക്കും. അത് പ്രഭാതത്തിൽ വർദ്ധിപ്പിച്ച് പാചകജോലികൾ നിർവ്വഹിക്കും. ഏതെങ്കിലും വീട്ടിലെ അഗ്നിക്കനലുകൾ കെട്ടുപോയാൽ അയൽവീടുകളിലെത്തി അവിടെനിന്നും അഗ്നി ശേഖരിച്ച് കാര്യങ്ങൾ നിർവ്വഹിക്കും. തീപ്പെട്ടി സാർവ്വത്രികമാവുന്നതുവരെ ഇതായിരുന്നു അങ്ങാടിയിലെ സമ്പ്രദായം).

കളി അവസാനിച്ചാൽ ബാലന്മാർ സമീപത്തുള്ള ഭവനങ്ങളിലേക്ക് പോകും. ചുരുക്കംപേർ കുളിയും മറ്റും കഴിഞ്ഞ് പള്ളിയിലെ സന്ധ്യാനമസ്ക്കാരത്തിനായി ആറര മണിക്ക് മടങ്ങിവരും. ആ ചുരുക്കം പേരിൽ ഇട്ടൂപ്പും ഉണ്ടാകും. നിത്യവും നമസ്ക്കാരങ്ങളിൽ പങ്കെടുക്കുന്ന ഇട്ടൂപ്പിന് നമസ്കാരക്രമത്തിലെ സുറിയാനി ഗീതങ്ങളുടെ രാഗങ്ങൾ ചെറുപ്പത്തിലെ വശമായി. കൃത്യതയില്ലെങ്കിലും സുറിയാനിയിൽ കൗമ്മയും കുക്കിലിയോൻ ഗാനങ്ങളും ഇട്ടൂപ്പ് കൂടെ ചൊല്ലുമായിരുന്നു. മറ്റുള്ളവരിൽനിന്ന് വ്യത്യസ്തമായി അസ്പഷ്ടമായിട്ടാണെങ്കിലും സുറിയാനി ഗീതങ്ങൾ ചൊല്ലാൻ ശ്രമിക്കുന്ന ഇട്ടൂപ്പിനെ വൈദികർ ശ്രദ്ധിച്ചു. അവർ ഇട്ടൂപ്പിന്റെ മാതാപിതാക്കളോട് രണ്ട് കാര്യങ്ങൾ നിർദ്ദേശിച്ചു.

ഒന്ന് - ഇട്ടൂപ്പ് വിശുദ്ധ കുർബ്ബാനയിൽ ശുശ്രൂഷക്കാരനായി മദ്ബഹായിൽ പ്രവേശിക്കണം.

രണ്ട് - ഒഴിവ് സമയങ്ങളിൽ സുറിയാനി പരിശീലിക്കണം.

മാതാപിതാക്കൾക്ക് രണ്ടു നിർദ്ദേശങ്ങളും സ്വീകാര്യമായിരുന്നു.

അചിരേണ ഇട്ടൂപ്പ് മദ്ബഹായിലെ ശുശ്രൂഷക്കാരിലൊരാളായി. സന്ധ്യാനമസ്കാരത്തിനു മുമ്പായി സുറിയാനി നമസ്കാരം ചൊല്ലാൻ താല്പര്യമുള്ളവരെ പഠിപ്പിക്കുന്ന ക്ലാസുകളിൽ ഇട്ടൂപ്പ് വിദ്യാർത്ഥിയായി. പ്രാരംഭകർക്ക് സുറിയാനി അക്ഷരമാല പഠിപ്പിച്ചും, സാധാരണ അക്ഷരം

ഉറക്കാൻ ആറ് മാസമെങ്കിലും സമയം വേണ്ടിവരും. അതു കഴിഞ്ഞാൽ അക്ഷരങ്ങൾ സ്വരം ചേർത്ത് കൂട്ടിവായിക്കാൻ പഠിപ്പിക്കും. ഈ പരിശീലനം നേടുവാനും മാസങ്ങൾ വേണ്ടിവരും. അതുകഴിഞ്ഞ് സ്വരസഹായമില്ലാതെ (പുള്ളി ചേർക്കാതെ) കൂട്ടിവായിക്കാൻ പരിശീലിപ്പിക്കും. ഇതു കഴിഞ്ഞാണ് പരസ്യമായി സുറിയാനിനമസ്കാരങ്ങൾ ചൊല്ലുവാൻ വിദ്യാർത്ഥികളെ അനുവദിക്കാറ്. എന്നാൽ ഉത്സാഹത്തിലും ബുദ്ധിയിലും ആരെയും അതിശയിപ്പിക്കുന്ന ഇട്ടൂപ്പ് ഏതാനും ആഴ്ചകൾ കൊണ്ട് ഈ സിദ്ധികൾ എല്ലാം നേടി. അന്ന് കൈയെഴുത്തായി മാത്രമേ സുറിയാനി പുസ്തകങ്ങൾ ലഭ്യമായിരുന്നുള്ളൂ. നമസ്കാരം കഴിഞ്ഞ് വീട്ടിൽ പോകുമ്പോൾ കൈയെഴുത്ത് നമസ്കാരത്തിന്റെ ഒരു പകർപ്പ് ഇട്ടൂപ്പ് ചോദിച്ചു വാങ്ങും. വീട്ടിൽ ചെന്നാൽ ക്ലേശിച്ച് മണ്ണെണ്ണവിളക്കിന്റെ ചുവട്ടിലിരുന്ന് രാത്രി ഏറെനേരം സുറിയാനി നമസ്കാരം ചൊല്ലാൻ ശീലിക്കും. ഈ ഉപാസനയും നിഷ്ഠയും ആണ് മറ്റുള്ളവരിൽ നിന്ന് വ്യത്യസ്തമായി സുറിയാനി നമസ്കാരം ചൊല്ലുന്നതിൽ മികവു നേടാൻ ആ ബാലനെ സഹായിച്ചത്. സുറിയാനി ഭാഷയുടെ ഉപരിപാഠങ്ങൾ പഠിക്കുവാൻ ഇട്ടൂപ്പ് ആഗ്രഹിച്ചു. ഓരോ കാരണങ്ങൾ പറഞ്ഞ് വൈദികർ അതിന് തയ്യാറാകാതെ ഇരുന്നു. ആരാധനകൾ നടത്തുവാൻ ആവശ്യമായ സുറിയാനി പരിജ്ഞാനമേ വൈദികർക്കുണ്ടായിരുന്നുള്ളൂ എന്ന് ഇട്ടൂപ്പ് ക്രമേണ മനസ്സിലാക്കി. ഏതെങ്കിലും മല്പാന്മാരുടെ കൂടെ സുറിയാനി എഴുതാനും വായിക്കാനും പഠിക്കും. ആവശ്യത്തിനുള്ള ആരാധനക്രമങ്ങൾ പകർത്തി സ്വന്തമാക്കും. അത് ഉപയോഗിക്കാൻ കഷ്ടിച്ച് പ്രായോഗിക ജ്ഞാനം നേടും. അതോടെ വൈദികനാവുകയായി. താൻ ആഗ്രഹിച്ചതിൻപ്രകാരം സുറിയാനിയുടെ ഭാഷയും വ്യാകരണവും പഠിപ്പിക്കാൻ അവർ അപ്രാപ്തരായിരുന്നതുകൊണ്ടാണ് അവർ ഇട്ടൂപ്പിന്റെ ആഗ്രഹത്തോട് വിമുഖത കാണിച്ചതെന്ന് ഇട്ടൂപ്പിന് ക്രമേണ മനസ്സിലായി.

ആരാധനയിൽ പങ്കെടുക്കുവാൻ വരുന്ന വിശ്വാസികൾക്ക് ആരാധനകൾ 'കാണുവാനല്ലാതെ' ഗ്രഹിക്കുവാൻ കഴിയുമായിരുന്നില്ല. ചുരുക്കം ചിലർ സുവിശേഷവായന തൽസമയ വിവർത്തനത്തിലൂടെ മലയാളത്തിലാക്കി വിശ്വാസികളെ കേൾപ്പിക്കുവാൻ ശ്രമിക്കും. വിവർത്തകന്റെ സുറിയാനി ജ്ഞാനവും മലയാളം ജ്ഞാനവും അതീവ ശുഷ്കമായിരുന്നതിനാൽ ഈ വിവർത്തനശ്രമം വേണ്ടത്ര സുന്ദരമോ സുഗ്രാഹ്യമോ ആയിരുന്നില്ല. ഈ അപര്യാപ്തത ഇട്ടൂപ്പിന്റെ മനസ്സിൽ ശുശ്രൂഷകനായിരിക്കെ കുറെ ചോദ്യചിഹ്നങ്ങൾ ഉത്ഭവിപ്പിച്ചു. കാണിപ്പയ്യൂർ വിദ്യാഭ്യാസം കഴിയുന്നതുവരെയും ഇട്ടൂപ്പ് ഈ അസംതൃപ്തികളുമായി കഴിച്ചുകൂട്ടി.

കാണിപ്പയ്യൂർ കളരിയിലെ വിദ്യാഭ്യാസം പൂർത്തിയാക്കുമ്പോഴേക്കും ഇട്ടൂപ്പ് ചില തീരുമാനങ്ങൾ സ്വീകരിച്ചു. വൈദികവൃത്തിയിൽ സംതൃപ്തി

കണ്ടെത്തുന്ന ഒരു ജീവിതശൈലി സ്വീകരിക്കുക – അതായിരുന്നു മുഖ്യ തീരുമാനം. അക്കാലത്ത് വടക്കൻപ്രദേശങ്ങളിൽ ഏറ്റവും മികച്ച നിലയിൽ ശോഭിച്ചിരുന്ന ഒരു മല്പാൻ പാഠശാല കുന്നംകുളത്തിനടുത്ത് പഴഞ്ഞിയിൽ പ്രവർത്തിച്ചിരുന്നു. വടക്കൻപ്രദേശങ്ങളിലേക്കുള്ള വൈദിക വിദ്യാർത്ഥികൾ ഇവിടെ നിന്നാണ് വൈദികവൃത്തിക്കാവശ്യമായ പരിശീലനം നേടിയിരുന്നത്. ചീരൻ യാക്കോബ് കശീശാ, പുലിക്കോട്ടിൽ മത്തായി കശീശാ എന്നീ മല്പാന്മാരുടെ ശിക്ഷണത്തിൽ മികച്ച വൈദികപരിശീലനം അവിടെ ലഭ്യമായിരുന്നു. ആരാധനക്രമങ്ങൾക്കു പുറമേ കാനോൻ, ആരാധനകളുടെ വ്യാഖ്യാനം എന്നിങ്ങനെ വൈദികർക്ക് ആവശ്യമായ ഉപരിപഠന സൗകര്യങ്ങൾ ഈ മല്പാൻപാഠശാലയിൽ ഉണ്ടായിരുന്നു. വൈദികനാവാൻ ആഗ്രഹിച്ച ഇട്ടൂപ്പ് മാതൃഭവനമായ പഴഞ്ഞിയിലേക്ക് താമസം മാറ്റി.

പാലൂർ – ചാട്ടുകുളങ്ങര പള്ളിയുടെ ഉപദേവാലയങ്ങളിലൊന്നായിരുന്ന പഴഞ്ഞിപള്ളിയുടെ വടക്കുഭാഗത്ത് ഇന്നുകാണുന്ന രണ്ടു നിലയുള്ള പടിപ്പുരകെട്ടിടത്തിലാണ് പഴഞ്ഞിയിലെ പ്രശസ്തമായ മല്പാൻ ഭവനം പ്രവർത്തിച്ചിരുന്നത്. മുകളിലെ വിസ്തൃതമായ ഹാളിൽ എട്ടോ പത്തോ വൈദികവിദ്യാർത്ഥികൾക്ക് താമസിക്കാൻ സൗകര്യമുണ്ടായിരുന്നു. താഴെ രണ്ടു വശത്തുള്ള മുറികളിൽ മല്പാന്മാർക്കും താമസസൗകര്യമുണ്ടായിരുന്നു. പറവൂർ, ചെറായി ഭാഗങ്ങളിൽ നിന്ന് കായൽ മാർഗ്ഗം, ചാട്ടുകുളങ്ങരയിലേക്ക് എന്ന പോലെ പഴഞ്ഞിയിലേക്കും ഗതാഗതസൗകര്യമുണ്ടായിരുന്നു. പഴഞ്ഞിയിലെ 'ചിറ്റക്കുളം' പദസൂചനയനുസരിച്ച് ചെറുതുറുമുഖങ്ങളിലൊന്ന് ആയിരുന്നു. ചിറ്റക്കുളത്തിൽ നിന്നും പൊന്നാനി തുറമുഖത്തേക്ക് സഞ്ചരിക്കാൻ ഗതാഗതയോഗ്യമായ തോടുകൾ ഉണ്ടായിരുന്നെന്ന് ഇന്നും കാണാം. ചിറ്റക്കുളത്തോട് ചേർന്ന് കിടക്കുന്ന പടിഞ്ഞാറെ അങ്ങാടിയും കിഴക്കേ അങ്ങാടിയും അക്കാലത്ത് വ്യാപാരകേന്ദ്രങ്ങളായിരുന്നുവെന്ന് വാർഡ് ആൻഡ് കോണ്ണർ രേഖപ്പെടുത്തിയിട്ടുണ്ട്. ഈ വ്യാപാരകേന്ദ്രങ്ങളിലെ ആവശ്യത്തിലേക്കുള്ള ചരക്കുകൾ ജലമാർഗ്ഗം ചിറ്റക്കുളത്തിൽ എത്തുമായിരുന്നു. അടുത്തകാലം വരെ പഴഞ്ഞിയിലെ അടക്കാ മാർക്കറ്റ് സജീവമായി നിലനിർത്തിയിരുന്ന വിഭവങ്ങൾ ചിറ്റക്കുളത്താണ് ഇറക്കിയിരുന്നത്. കുന്നംകുളത്തും പഴഞ്ഞിയിലും ഉണ്ടായിരുന്ന ചീരൻകുളങ്ങര എന്ന കുടുംബത്തിലെ അംഗങ്ങളാണ് വടക്കൻപറവൂർ പ്രദേശത്തെ കുളങ്ങര കുടുംബക്കാരുടെ പൂർവ്വികർ എന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. വടക്കൻപറവൂർ ഭാഗത്തുള്ള ചെറായി ശ്രായി എന്ന പേരിലും അറിയപ്പെട്ടിരുന്നു. ആ ഭാഗത്തേക്കുള്ള യാത്രാവാഹനങ്ങൾ പുറപ്പെട്ടിരുന്ന കടവ് 'ശ്രായിക്കടവ്' എന്ന പേരിൽ പഴഞ്ഞിക്കടുത്ത് അറിയപ്പെടുന്നു. വീട്ടുപേരിനോടു കൂടെ 'ചെറായി' എന്ന്

ചേർത്ത പല കുടുംബങ്ങളും ഇന്നും പഴഞ്ഞിയിലുണ്ട്. അവരുടെ പൂർവ്വീകർ 'ശ്രായി' ദേശക്കാർ ആയിരുന്നിരിക്കണം. പഴഞ്ഞിയിലെ മല്പാൻപാഠശാലയുടെ പ്രസക്തി അങ്ങനെയാണ് വർദ്ധിച്ചത്. ചാട്ടുക്കുളങ്ങര പള്ളി അക്കാലത്ത് പള്ളിവഴക്കുകളെപ്രതി പൂട്ടിയിട്ടിരുന്നതിനാൽ സഞ്ചാര സാധ്യത പ്രായേണ കൂടുതലുള്ള സ്ഥലം എന്ന നിലയിൽ പഴഞ്ഞിയുടെ പ്രാധാന്യം വർദ്ധിക്കുകയായിരുന്നു.

പഴഞ്ഞിയിലെ വൈദികവിദ്യാഭ്യാസ കേന്ദ്രത്തിൽ കോമളകുബേരനും പ്രതിഭാശാലിയുമായിരുന്ന ഇട്ടൂപ്പ്, മല്പാന്മാരുടെയും സഹപാഠികളുടെയും ആദരവിന് പാത്രമായി. നല്ല ആകാരവും ശബ്ദശുദ്ധിയും സംസാരചാതുര്യവും ആ ബാലനെ ശ്രദ്ധേയനാക്കി. സഹപാഠികളുടെ നേതൃസ്ഥാനം ഇട്ടൂപ്പ് കരസ്ഥമാക്കിയിരുന്നു. പെങ്ങാമുക്ക് സ്വദേശി ചീരൻ സ്കറിയാ, കുന്നംകുളം സ്വദേശികളായ തെക്കേക്കര കുര്യൻ, കോലാടി തരുത് (ഇദ്ദേഹം സ്മര്യപുരുഷന്റെ മാതൃസഹോദരി പുത്രനായിരുന്നു), കിടങ്ങൻ ഗീവറുഗീസ് തുടങ്ങിയവർ അക്കാലത്തെ പഴഞ്ഞിയിലെ മല്പാൻപള്ളിക്കൂടത്തിൽ പരിശീലനം നേടിയതായി വിശ്വസിക്കപ്പെടുന്നു.

### മലങ്കരസഭ അന്ന്

1653-ലെ കൂനൻകുരിശ് സത്യം പ്രഖ്യാപിച്ച മലങ്കരയിലെ പൂർവീക ക്രിസ്ത്യാനികൾ മട്ടാഞ്ചേരിയിൽ നിന്ന് മടങ്ങിയത് ചിന്താക്കുഴപ്പത്തോടെയാണ്. 1599-ലെ ഉദയംപേരൂർ സുന്നഹദോസ് മലങ്കരയിലെ ചില പൂർവീക പതിവുകളെ ചോദ്യം ചെയ്തിരുന്നു. അതിൽ പരമപ്രധാനമായത് മലങ്കരയിലെ പട്ടംകൊട സമ്പ്രദായമാണ്. അലക്സാന്ത്രിയാ ബന്ധം മൂലം മാർത്തോമ്മാശ്ലീഹായുടെ കാലശേഷം അലക്സാന്ത്രിയൻ മാതൃകയിൽ കശ്ശീശന്മാരുടെ സംഘത്തിന്റെ തലവൻ ആയ പ്രധാന കശ്ശീശാ പട്ടം കൊടുക്കുന്ന രീതിയാണ് ഇവിടെ നിലനിന്നിരുന്നത്. വല്ലപ്പോഴും പേർഷ്യയിൽ നിന്നും മറ്റും വന്ന മെത്രാന്മാർ ഈ രീതി കണ്ട് അത്ഭുതപ്പെട്ടിട്ടുണ്ടെങ്കിലും അതിനെ ചോദ്യം ചെയ്തിരുന്നില്ല. അലക്സാന്ത്രിയൻ പാരമ്പര്യം അറിയാമായിരുന്ന അവർ മലങ്കരസഭയിലെ പാരമ്പര്യത്തെ ചോദ്യം ചെയ്തിരുന്നില്ലെങ്കിലും മെത്രാനിലൂടെ മാത്രം പട്ടംകൊട നടത്തുക എന്ന പില്ക്കാല സാർവദേശീയ ശൈലിയനുസരിച്ച് അവരും മലങ്കരസഭയിൽ പട്ടംകൊട നടത്തിയിരുന്നു. ഇവിടെ വന്നിരുന്ന എപ്പിസ്കോപ്പാമാർക്ക് മറ്റൊരു എപ്പിസ്ക്കോപ്പായെ വാഴിക്കുവാൻ അധികാരമില്ലാത്തതിനാൽ അവർ മലങ്കരസഭയിലെ പ്രധാന പള്ളികളിലെ സീനിയർ വൈദികരെ പേർഷ്യൻ സഭാമാതൃകയിൽ 'പേറെദ്യൂത്തെ' സ്ഥാനികളായി നിയമിച്ചിരുന്നു. പേറെദ്യൂത്താ സ്ഥാനികൾ അന്ത്യോഖ്യൻ സഭയിലെ കോറെപ്പിസ്കോപ്പാ സ്ഥാനത്താണ് പരിഗണിക്കപ്പെടുന്നതെങ്കിലും

സഭയുടെ അനുവാദം ലഭിക്കുമെങ്കിൽ അവർക്ക് കശ്ശീശന്മാരെ പട്ടം കൊടുത്ത് വാഴിക്കുവാൻ ചില സഭാകൗൺസിലുകളുടെ കാനോനാകൾ അനുവദിച്ചിരുന്നതിനാൽ മലങ്കരയിലെ സാഹചര്യത്തിൽ പേറെദ്യൂത്താ മാർക്ക് പ്രസക്തിയുണ്ടെന്ന് പേർഷ്യൻ മെത്രാന്മാർ വിശ്വസിച്ചു. കോറെപ്പിസ്ക്കോപ്പന്മാർക്ക് ആപ്പ്ദ്യക്കിനോ ഉൾപ്പെടെയുള്ള ഉപശെമ്മാശന്മാരെ പട്ടംകൊടുത്ത് നിയമിക്കാമായിരുന്നുവെങ്കിലും പൂർണ്ണശെമ്മാശന്മാരെയോ കശ്ശീശന്മാരെയോ പട്ടംകൊടുക്കുവാൻ അധികാരമില്ലായിരുന്നു. 'പേറെദ്യൂത്താ' എന്ന പദത്തിന്റെ ക്രീയാധാതു 'ഫ്രേ' എന്നാണ്. ആ ക്രീയാധാതുവിന് 'വർദ്ധിപ്പിക്കുക', ഫലം പുറപ്പെടുവിക്കുക എന്നെല്ലാമാണ് അർത്ഥം (മഫ്രിയാന എന്ന പദത്തിലെ ക്രീയാധാതുവും 'ഫ്രേ' തന്നെയാണ് എന്നോർക്കുക). പേറെദ്യൂത്താ എന്നാൽ ബാലന്മാരെ വർദ്ധിപ്പിക്കുന്നവൻ എന്നർത്ഥം. ഓരോ ഇടവകയിലുമുള്ള പേറെദ്യൂത്തന്മാർ ആ ഇടവകയിലേക്കാവശ്യമായ വൈദികരെ പട്ടംകൊടുത്ത് നിയമിച്ചിരുന്നു. സാധാരണ വൈദികരെ കത്തനാർ എന്നും പേറെദ്യൂത്തായും കത്തനാർമാരുടെ തലവൻ എന്ന അർത്ഥത്തിൽ കത്തനാരച്ചൻ എന്നും വിളിച്ചു വന്നു (അച്ചൻ എന്നാൽ പ്രധാനി, തലവൻ, യജമാനൻ, പ്രഭു എന്നൊക്കെ അർത്ഥമുണ്ട്. നമ്പൂതിരിയച്ചൻ (നമ്പൂരിശ്ശൻ), പുലിയച്ചൻ, കുരങ്ങച്ചൻ, നായരച്ചൻ എന്നീ പ്രയോഗങ്ങൾ അടുത്തകാലം വരെ മലയാളഭാഷയിൽ പ്രചാരത്തിലുണ്ടായിരുന്നു). 16, 17 നൂറ്റാണ്ടുകളിൽ മലങ്കരസഭയിലെ പ്രധാന പള്ളികളായ കണ്ടനാട്, അങ്കമാലി, മുളന്തുരുത്തി എന്നീ പള്ളികളിൽ പേറെദ്യൂത്തേന്മാർ ഉള്ളതായി ചരിത്രരേഖകൾ ഉണ്ട്. പേർഷ്യാക്കാർ നൽകിയ മറ്റൊരു സംഭാവനയാണ് അർക്കദിയാക്കോൻ. ശെമ്മാശന്മാരുടെ തലവനായി നിന്ന് ആരാധനയിൽ എപ്പിസ്ക്കോപ്പായുടെ മുഖ്യസഹായി ആകുവാൻ നിയമിക്കപ്പെടുന്ന അർക്കദിയാക്കോന്റെ ദൗത്യം മലങ്കരസഭയിൽ അവർ വ്യത്യാസപ്പെടുത്തി.

രണ്ട് മാറ്റങ്ങൾ ആണ് വരുത്തിയത്.

1. അർക്കദിയാക്കോൻ ഒരു കശ്ശീശാ ആയിരിക്കണമെന്ന് നിശ്ചയിച്ചു.

2. മലങ്കരസഭ മുഴുവൻ പ്രതിനിധീകരിച്ച് രാജസഭയിലും മറ്റും പങ്കെടുക്കേണ്ടത് ഇദ്ദേഹമാണ്.

അങ്ങനെ പട്ടംകൊടുക്കാൻ ഓരോ പ്രധാന ഇടവകയിലും പേറെദ്യൂത്താ. സഭയുടെ പ്രതിനിധിയായും പള്ളിപ്രതിപുരുഷയോഗങ്ങളിലും മറ്റും അദ്ധ്യക്ഷം വഹിക്കുവാനും അർക്കദിയാക്കോന്മാർ. ഈ സംവിധാനമാണ് 1498-ൽ മലങ്കരയിലെത്തിയ പോർച്ചുഗീസ് സഭാധികൃതർ കണ്ടത്. പൗരസ്ത്യസഭകളുടെ ചരിത്രവും പാരമ്പര്യവും വേണ്ടത്ര അറിയാതിരുന്ന ഈ പാശ്ചാത്യസഭ, മെത്രാന്മാരിലൂടെ അല്ലാതെയുള്ള ഈ പട്ടം

കൊടകൾ വ്യർത്ഥമാണെന്ന് സംഘടിതമായി പ്രചരിപ്പിച്ചു. ഉദയംപേരൂർ സുന്നഹദോസിന് ശേഷം വിദേശീയനായ മെത്രാനെ വാഴിച്ച് മലങ്കരയിൽ മെത്രാൻ ഭരണം വ്യവസ്ഥാപിതമാക്കി.

കൂനൻകുരിശുസത്യം പ്രഖ്യാപിച്ച് മടങ്ങിയവരെ ചിന്താക്കുഴപ്പത്തിലാക്കിയ പ്രധാന സംഗതി ഒരു മെത്രാനില്ലാതെ ഇനിയും സഭ നിലനിൽക്കുമോ എന്നതാണ്. റോമൻ ക്യാമ്പിന്റെ പ്രചരണതന്ത്രം വിജയിച്ചത് മൂലം മലങ്കരയിലെ പേറെദ്‌യൂത്താ ശൈലിയെ ചോദ്യം ചെയ്യുന്നവരുടെ എണ്ണം പ്രതിദിനം പെരുകിവന്നു. ഈ പശ്ചാത്തലത്തിലാണ് അവർ 1653 ഫെബ്രുവരിയിൽ ഇടപ്പള്ളിയിൽ സമ്മേളിച്ചത്. രണ്ട് തീരുമാനങ്ങൾ അന്ന് അവർ കൈക്കൊണ്ടു.

1. പന്ത്രണ്ട് പേറെദ്‌യൂത്തേന്മാർ ചേർന്ന് അന്നത്തെ അർക്കദിയാക്കോൻ തോമ്മായെ മെത്രാനായി വാഴിക്കുക (പേറെദ്‌യൂത്തേന്മാരെപ്പറ്റി അറിവില്ലാതിരുന്ന റോമ്മൻ ക്യാമ്പ് ഇവരെ വൈദികർ എന്ന് വിളിച്ചത് സ്വാഭാവികം). കൊല്ലപ്പെട്ട അഹത്തള്ളാ ബാവാ (ഇന്ത്യയുടെയും ചൈനയുടെയും ഇഗ്നാത്തിയോസ് പാത്രിയർക്കീസ്) നൽകിയ കല്പനയിലെ നിർദ്ദേശത്തെ അപ്രകാരം പ്രാവർത്തികമാക്കുക.

2. ഇതിൽ ജനം തൃപ്തിപ്പെടുന്നില്ലെങ്കിൽ ഒരു പൗരസ്ത്യ മെത്രാനെ ലഭിക്കുവാനുള്ള എഴുത്തുകുത്തുകൾ നടത്തി മലങ്കരസഭയിൽ ഒരു മെത്രാന്റെ സ്ഥാനം യാഥാർത്ഥ്യമാക്കുക.

രണ്ടു തീരുമാനങ്ങളും ഉടനെ പ്രാവർത്തികമായി. ആലുവാ – വടക്കൻ പറവൂർ റോഡിൽ സ്ഥിതിചെയ്യുന്ന ആലങ്ങാട് പള്ളിയിൽ വച്ച് തോമ്മാ അർക്കദിയാക്കോൻ ഒന്നാം മാർത്തോമ്മാ എന്ന സ്ഥാനപ്പേരിൽ മെത്രാൻസ്ഥാനത്ത് അവരോധിക്കപ്പെട്ടു. കത്തോലിക്കാസഭ ഈ മെത്രാൻവാഴ്ച വ്യർത്ഥമെന്ന് പെരുമ്പറയടിച്ച് ഘോഷിച്ചു. മാർതോമ്മാ മെത്രാൻ 'ചുമ്മാ മെത്രാൻ' ആണെന്നു സംഘടിത പ്രചാരണത്തിന് ഫലമുണ്ടായി. പൗരോഹിത്യസാധുതയില്ലാത്ത എന്ന ധാരണയിൽ കൂനൻകുരിശ് സഖ്യത്തിൽ പങ്കുകൊണ്ട പല ഇടവകകളും പുതിയ സംവിധാനത്തെ നിരസിച്ചു. കാര്യങ്ങൾ യുക്തിസഹമായി വിവരിക്കുവാൻ അന്നത്തെ മലങ്കരസഭാനേതൃത്വത്തിന് കഴിഞ്ഞില്ല. ഇന്നത്തെ സഭാനേതൃത്വവും എപ്പിസ്ക്കോപ്പൽ സംവിധാനത്തിന് ഭീഷണിയാകുമോ എന്ന സംശയത്താലായിരിക്കണം ഈ വാഴ്ചയെപ്പറ്റി മൗനം അവലംബിക്കുകയാണ് ചെയ്യുന്നതെന്ന് തോന്നുന്നു. എന്നാൽ സത്യമെന്താണ്? ഫാ. ഡോ. വി. സി. ശാമുവേൽ എഴുതുന്നു: "പട്ടക്കാർ മാത്രം ചേർന്ന് മേൽപ്പട്ടക്കാരെ വാഴിക്കുന്ന സംഭവങ്ങൾ ക്രൈസ്തവസഭയുടെ ആദ്യ നൂറ്റാണ്ടുകളിൽ ഉണ്ടായിട്ടുണ്ട്. ഉദാഹരണമായി അന്ന് സഭയുടെ സുപ്രസി

ദ്ധകേന്ദ്രമായിരുന്ന അലക്സാന്ത്രിയയിൽ ബിഷപ്പുമാരെ വാഴിച്ചിരുന്നത് അവിടുത്തെ പട്ടക്കാരുടെ കൗൺസിൽ ആയിരുന്നു എന്നതിന് അനിഷേധ്യമായ തെളിവുകൾ നമുക്ക് ലഭ്യമാണ്."[3]

അലക്സാന്ത്രിയൻ സഭയിലെ ഈ പതിപ്പിന്റെ വിശദാംശങ്ങൾ കാണുക:

"പാത്രിയർക്കീസിനോടു കൂടി ആയിരിക്കത്തക്കവണ്ണം സുവിശേഷകനായ മാർക്കോസ് ഹാനനിയാ പാത്രിയർക്കീസിനൊപ്പം പന്ത്രണ്ട് പ്രസ്ബിറ്റർമാരെ (കശ്ശീശന്മാരെ) നിയമിച്ചു. പാത്രിയർക്കീസ് അന്തരിക്കുമ്പോൾ ആ പന്ത്രണ്ട് പേരിൽ നിന്ന് ഒരാളെ തെരഞ്ഞെടുത്ത് ഒഴിവ് നികത്തും. കൗൺസിലിന്റെ അംഗസംഖ്യ എപ്പോഴും പന്ത്രണ്ട് എന്ന് ഉറപ്പുവരുത്തും" (സ്വതന്ത്ര വിവർത്തനം. ഫാ. ഡോ. ജോസഫ് ചീരൻ).[4]

എ.ഡി. 325-ലെ നിഖ്യാ സുന്നഹദോസിന് ശേഷം മാത്രമാണ് പട്ടംകൊടയിൽ എപ്പിസ്ക്കോപ്പന്മാരുടെ നേതൃത്വം അനിവാര്യമാണെന്ന സഭാകാനോൻ അംഗീകരിക്കപ്പെട്ടതും സാർവ്വത്രികമായതും. അപ്പോഴും ചില പ്രത്യേക സാഹചര്യത്തിൽ ഈ നിയമം ലഘൂകരിച്ചിരുന്നതായി തെളിവുകളുണ്ട്. ജെയിംസ് ഹൗ എഴുതുന്നു: "അനിവാര്യഘട്ടങ്ങളിൽ സുറിയാനിസഭയിലെ ഒരു കാനോൻ നിയമം ഈ അപവാദത്തെ സാധൂകരിക്കുന്നുണ്ട്. അപ്രകാരം സംഭവങ്ങൾക്ക് ചരിത്രത്തിൽ കീഴ്വഴക്കവുമുണ്ട്. അലക്സാന്ത്രിയാസഭയിൽ പത്താം നൂറ്റാണ്ടിൽപ്പോലും ഇപ്രകാരമുള്ള ഒരു പട്ടംകൊട നടന്നതായി ഉദാഹരണമുണ്ട്" (സ്വതന്ത്ര വിവർത്തനം. ഗ്രന്ഥകർത്താവ്).[5]

ബിഷപ്പ് ദേവാനന്ദ് ഇക്കാര്യത്തിൽ കൂടുതൽ പ്രായോഗികമായ സമീപനം സ്വീകരിച്ചുകൊണ്ടാണ് ഈ ചർച്ച അവസാനിപ്പിക്കുന്നത്: "..... അത്യാവശ്യം നേരിട്ടാൽ കീഴ്പുരോഹിതസ്ഥാനികൾക്കു ബിഷപ്പിനെ വാഴിക്കാമോ? എന്റെ മറുപടി ഇതാണ്: അപ്പോസ്തോലിക സഭയുടെ ക്രമീകരണമെന്ന നിലയിൽ പട്ടംകൊടുക്കുന്നത് ബിഷപ്പുമാരാണ്. വ്യവസ്ഥാപിത സഭയിൽ ഒരു പ്രസ്ബിറ്റർ പട്ടം കൊടുത്താൽ അത് നിയമാനുസൃതമല്ലെന്ന് മാത്രമല്ല വ്യർത്ഥവും അസാധുവുമാണ്. ..... എന്നാൽ അസ്വസ്ഥമായ ഒരു സഭയിൽ ബിഷപ്പുമാരെല്ലാം വേദവിപരീതികളോ വിഗ്രഹാരാധനക്കാരോ ആവുകയോ ഓർത്തഡോക്സ് വിശ്വാസമുള്ള വൈദികരെ പട്ടംകെട്ടുവാൻ വിസമ്മതിക്കുകയോ ചെയ്താൽ അത് വ്യർത്ഥവും അസാധുവുമാണെന്ന് പ്രഖ്യാപിക്കുവാൻ മാത്രം സാഹസം ഞാൻ കാട്ടിക്കൂടാ." (ജെയിംസ് ഹൗ. അതേ പുസ്തകം. പുറം 307).

ഇപ്രകാരം ഒന്നാം മാർത്തോമ്മായുടെ മെത്രാൻ വാഴ്ചയുടെ സാധുത

അംഗീകരിക്കുന്ന രേഖകൾ 17-ാം നൂറ്റാണ്ടിൽ മലങ്കരസഭയ്ക്ക് സുപരിചിതമല്ലാതിരുന്നതിനാലും റോമ്മൻ ക്യാമ്പിന്റെ പ്രചരണം അതിശക്തമായിരുന്നതിനാലും മാർത്തോമ്മാ മെത്രാനെ അനുകൂലിച്ചവരുടെ എണ്ണം കുറഞ്ഞുകൊണ്ടേയിരുന്നു. ഈ സാഹചര്യത്തിൽ ഇടപ്പള്ളി സുന്നഹദോസിന്റെ രണ്ടാം തീരുമാനം നടപ്പിലാക്കാൻ സഭ മുതിർന്നു. പൊന്നാനി വഴിയായുള്ള വിദേശവ്യാപാരം അവസാനിച്ചിരുന്നു എങ്കിലും കൊച്ചി കേന്ദ്രമായി നടന്ന വ്യാപാരത്തിൽ പങ്കെടുത്തിരുന്ന അറബികൾ പൊന്നാനി തുറമുഖം വഴിയിലൂടെയുള്ള സഞ്ചാരം ഉപേക്ഷിച്ചിരുന്നില്ല. മലങ്കരസഭ പാലൂർ ചാട്ടുകുളങ്ങര ഇടവകക്കാർ മുഖേന പൗരസ്ത്യ സഭാകേന്ദ്രങ്ങളായ അലക്സാന്ത്രിയ, ബാബിലോൺ, അർമ്മീനിയ, എത്യോപ്യ എന്നീ കേന്ദ്രങ്ങളിലേക്ക് നിവേദനങ്ങൾ അയച്ചു (കൂനൻ കുരിശു സത്യം നടക്കുന്നതിന് മുമ്പ് തന്നെ മലങ്കരസഭ ഒരു മെത്രാനു വേണ്ടി അലക്സാന്ത്രിയൻ സഭാകേന്ദ്രത്തിലേക്ക് ഒരു പത്രോസ് കശ്ശീശായെ അയച്ചതായി കോപ്റ്റിക് സഭാകേന്ദ്രത്തിൽ രേഖയുണ്ടെന്ന് അവിടം സന്ദർശിച്ച ഫാ. കുറിയാക്കോസ് ഒ.ഐ.സി. (ഒരു വിദേശയാത്രയും കുറെ ഓർമ്മകളും) രേഖപ്പെടുത്തിയത് ഇവിടെ പ്രത്യേകം സ്മരണീയം).

ഈ നിവേദനത്തിന്റെ ഫലമായി ഒരു യെരുശലേം മെത്രാൻ പൊന്നാനി തുറമുഖത്ത് കപ്പലിറങ്ങി; പാലൂർ - ചാട്ടുകുളങ്ങര പള്ളിയിലെത്തി (ഫാ. റോയി കോച്ചാട്ട്, മാർ ഗ്രീഗോറിയോസ് സുവനീർ, വടക്കൻപറവൂർ, പു. 19). ഈ യെരുശലേം മെത്രാൻ അന്ത്യോഖ്യൻ സഭാധ്യക്ഷനാണെന്ന് പില്ക്കാലത്ത് പ്രചരിക്കപ്പെട്ടെങ്കിലും അത് സത്യമാവാനിടയില്ലെന്ന് തൊഴിയൂർ ആർക്കൈവ്സിൽ നിന്ന് ഈ ഗ്രന്ഥകാരൻ കണ്ടെടുത്ത മാർ ഗ്രീഗോറിയോസിന്റെ സുസ്താത്തിക്കോൻ തെളിയിക്കുന്നു (ഈ സുസ്താത്തിക്കോനെപ്പറ്റി ഈ ഗ്രന്ഥകാരൻ നടത്തിയ പഠനങ്ങൾ 1990-കളിൽ മനോരമ പത്രം മുഖേന പ്രസിദ്ധപ്പെടുത്തിയിരുന്നു. അതിലെ വാദമുഖങ്ങളുടെയും കണ്ടെത്തലുകളെയും നാളിതുവരെ ആരും സപ്രമാണം ഖണ്ഡിച്ചിട്ടില്ല). 1665-ൽ മലങ്കരയിലെത്തി 1671 -ൽ വടക്കൻപറവൂർ പള്ളിയിൽ കബറടങ്ങിയ അബ്ദുൽ ജലീൽ മാർ ഗ്രീഗോറിയോസ് ഒന്നാം മാർത്തോമ്മായുമായി ഒന്നിച്ച് സഭാഭരണം നടത്തി. അദ്ദേഹം ഒന്നാം മാർത്തോമ്മായുടെ സ്ഥാനം പൂർത്തീകരിച്ചു എന്ന് ചില എഴുത്തുകാർ തട്ടിവിടുന്നുണ്ടെങ്കിലും ആ അഭിപ്രായത്തിന് തെളിവുകളില്ല എന്ന് ഫാ. ഡോ. വി. സി. ശാമുവേൽ അസന്നിഗ്ദമായി പ്രസ്താവിച്ചിട്ടുണ്ട് (ഭാവിയിൽ അബ്ദുൽ ജലീൽ ഒന്നാം മാർത്തോമ്മായെ പട്ടംകെട്ടുന്ന ഫോട്ടോ മലങ്കരസഭാ മാസികകളിൽ പ്രത്യക്ഷപ്പെട്ടാലും ഈ ഗ്രന്ഥകാരൻ അത്ഭുതപ്പെടുകയില്ല. സഭാമാസികകളിൽ

സഭാചരിത്രം കൈകാര്യം ചെയ്യുന്നവർ ഇത്തരം കാര്യങ്ങളിൽ മികവ് നേടിയവരാണ്).

ഏതായാലും ഒന്നാം മാർത്തോമ്മായുടെ സ്ഥാനസാധുതയേക്കുറിച്ചുള്ള വിവാദം അതോടെ അവസാനിച്ചു. രണ്ടാം മാർത്തോമ്മായുടെ സ്ഥാനവും ചോദ്യംചെയ്യപ്പെട്ടിട്ടില്ല.

1685–ൽ കേരളത്തിൽ വന്ന യൽദോ മാർ ബസ്സേലിയോസ് കൂടെ വന്ന ഹിദായത്തുള്ളാ മാർ ഈവാനിയോസിനെ മെത്രാപ്പോലീത്താ ആയി വാഴിച്ചുവെന്നും ഈവാനിയോസ് മെത്രാപ്പോലീത്താ മൂന്നാം മാർത്തോമ്മായെ വാഴിച്ചു എന്നുമാണ് നമ്മുടെ എല്ലാ സഭാചരിത്രങ്ങളും അവകാശപ്പെട്ടുപോരുന്നത് (ഈ ഗ്രന്ഥകാരന്റെയും നിലപാട് അതുതന്നെയായിരുന്നു). എന്നാൽ മാർ ഈവാനിയോസ് പകർത്തിയെഴുതിയ ഒരു കുർബ്ബാന തക്സായിൽ അടിക്കുറിപ്പായി അദ്ദേഹം എഴുതിയ വിവരത്തിൽ അദ്ദേഹം എപ്പിസ്ക്കോപ്പാ ആണെന്ന് അദ്ദേഹം സ്വയം രേഖപ്പെടുത്തിയിരിക്കുന്നു. 1689–ൽ പകർത്തിയ തക്സാ. ഈ കുർബ്ബാന തക്സാ പിറമാടം ദയറായിൽ സൂക്ഷിച്ചിട്ടുണ്ട്). അങ്ങനെയെങ്കിൽ യൽദോ ബാവാ മേല്പട്ടം നൽകിയത് ആർക്കാണ്? മാർ ഈവാനിയോസ് ബെസ്രായിലെ ദൈവമാതാവിന്റെ പള്ളിയിൽ വെച്ച് മാർ മത്തായിയുടെ ദയറായിലെ സിംഹാസനത്തിലേക്കായി എപ്പിസ്ക്കോപ്പായായി പട്ടം യെൽദോ ബാവായിൽ നിന്ന് സ്വീകരിച്ച വിവരം ബാവായുടെ പട്ടംകൊട പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കെ കോതമംഗലത്ത് യെൽദോ ബാവാ മേല്പട്ടം നൽകിയത് മൂന്നാം മാർത്തോമ്മായ്ക്കല്ലേ എന്ന ഒരു അനുമാനം സഭാചരിത്രവിദ്യാർത്ഥികളുടെ പരിചിന്തനത്തിനായി ഈ ഗ്രന്ഥകാരൻ സമർപ്പിക്കുന്നു. മൂന്നും നാലും മാർത്തോമ്മാമാർക്ക് ഈവാനിയോസ് പട്ടം കൊടുത്തെങ്കിൽ നിരണം ഗ്രന്ഥവരിയിൽ കൊടുത്തിരിക്കുന്ന പാട്ടിൽ പകലോമറ്റത്തിനെ പട്ടംകൊടുത്തു എന്ന് ഏകവചനത്തിൽ പ്രസ്താവിക്കാനെന്ത് ന്യായം എന്ന് ഇതോട് ചേർത്തു വായിക്കാം. മാർത്തോമ്മാ നാലാമന് മാത്രമാണ് മാർ ഈവാനിയോസ് പട്ടം കൊടുത്തത് എന്ന് ഈ ഗ്രന്ഥകാരൻ ഈ പശ്ചാത്തലത്തിൽ അഭ്യൂഹിക്കുന്നു.

മൂന്നാം മാർത്തോമ്മായുടെയും നാലാം മാർത്തോമ്മായുടെയും പട്ടംകൊടകൾ പട്ടംകൊട പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുള്ളത് താഴെക്കാണുംവിധം വ്യത്യസ്തമായിട്ടാണ്.

1. ഹിന്ദുദേശത്തേക്ക് മൂന്നാം മാർത്തോമ്മാ എപ്പിസ്ക്കോപ്പായെ പ. റൂഹാ പട്ടംകെട്ടി ('അസറാഹ് റൂഹോ കാദീശോ എപ്പിസ്ക്കോപ്പാ തോമ്മാത്ലീസോയാ അൽ ഹിന്ദു').

2. ഹിന്ദു ദേശത്തെ മുഴുവൻ പള്ളികളിലേക്കുമായി തോമ്മാ കശ്ശീ

ശായെ പരിശുദ്ധറൂഹാ പട്ടം കെട്ടി.

(അസറാഹ് റൂഹോകാദീശോ ല്തോമ്മാ കാശീശോ ല് ഈഓദോസോ കുലഹൂൻ ദ് ഹിന്ദു).

എപ്പിസ്ക്കോപ്പാ മാത്രമായ ഈവാനിയോസ് മൂന്നാം മാർത്തോമ്മായുടെ പിൻഗാമിയെ ഹിന്ദുദേശം മുഴുവന്റെയും കശ്ശീശയായി പട്ടംകെട്ടി എന്ന് പറഞ്ഞാൽ അർത്ഥമാക്കാവുന്നത് അദ്ദേഹത്തെ മലങ്കരസഭ മുഴുവൻ ചുമതലയുള്ള കശ്ശീശാ ആയി നിയമിച്ചു എന്നാണ്. മുൻശൈലിയിൽ അർക്കദിയാക്കോനായി അദ്ദേഹം പ്രവർത്തിച്ചാൽ മതി എന്നായിരിക്കാം മാർ ഈവാനിയോസ് ഉദ്ദേശിച്ചത്. മാർ ഈവാനിയോസ് 1689–ൽ ശയ്യാവലംബിയായ ശേഷം നാലാം മാർത്തോമ്മാ മെത്രാന്റെ മുറയിൽ പ്രവർത്തനമാരംഭിച്ചത് സഭയിൽ ഭിന്നതയ്ക്ക് കാരണമായി. 1708–ൽ വന്ന മാർ ഗബ്രിയേലിനെ മലങ്കരസഭയിൽ ഒരു ഗണ്യമായ വിഭാഗം അനുകൂലിക്കാൻ ഈ ഭിന്നത സഹായിച്ചു. നെസ്തോറിയൻ ആയിരുന്നുവെങ്കിലും കൈവെപ്പിന്റെ കാര്യത്തിൽ മാർ ഗബ്രിയേലിന് ന്യൂനത ഇല്ലാതിരുന്നതിനാലാണ് അദ്ദേഹത്തിന് മലങ്കരസഭയിൽ അനുയായികൾ ഉണ്ടായത്. ഭിന്നതകളും ഉരസലുകളുമായി നാലാം മാർത്തോമ്മായുടെ കാലം കഴിഞ്ഞു. മാർത്തോമ്മാ അഞ്ചാമനെ വാഴിച്ചശേഷം 1728 മീനം 13–ന് അന്തരിച്ച് കണ്ടനാട് പള്ളിയിൽ കബറടങ്ങി. മുൻഗാമിയുടെ മെത്രാൻ സ്ഥാനത്തെച്ചൊല്ലിയുള്ള വിവാദങ്ങൾ അഞ്ചാം മാർത്തോമ്മായുടെ കാലത്ത് മൂർദ്ധന്യത്തിലെത്തി.

സ്ഥാന സാധുതയെക്കുറിച്ചുള്ള തർക്കം നേരത്തെ ഭിന്നതയാരംഭിച്ച പാലൂർ–ചാട്ടുകുളങ്ങര പള്ളിയിലെ പ്രശ്നങ്ങൾ വർദ്ധിപ്പിച്ചു. കത്തോലിക്കാ മതത്തോട് ആഭിമുഖ്യമുള്ള ചാവക്കാട്ട് ദേശക്കാർക്ക് ഇതൊരു സുവർണ്ണാവസരമായി. തർക്കങ്ങൾ ഒടുവിൽ ചെന്ന് കലാശിച്ചത് പള്ളി പൂട്ടലിലാണ്. പള്ളി പൂട്ടിയിട്ടതിന് ശേഷമുള്ള ആർത്താറ്റ് പള്ളിപ്പാട്ടുകാരൻ വിവരിക്കുന്നതിപ്രകാരമാണ്:

“അന്നു തൊട്ട് തിരുശാല തെളിയിപ്പാനാരുമില്ല
നിന്ദയായി സകലവും പള്ളിയും പൊറങ്കായ്ക്കാവും ലോകവും പിരിഞ്ഞു നന്നായ്
കൂറു രണ്ടിൽ മൃത്യു വന്നാൽ നരദേഹമവിടത്തിൽ
കൂറോടങ്ങടക്കുന്നതല്ലാതെ ഒരു കാര്യവുമില്ലാതെ കഴിഞ്ഞശേഷം
ഏറിയ സംവത്സരങ്ങൾ ദൈവശാല തെളിയിപ്പാൻ
ഏറിയാവലാതി ചെയ്തു രാജാക്കൾ മുമ്പിൽ, കഴിഞ്ഞില്ലത് കൊണ്ടിട്ട്....”[7]

ശവസംസ്ക്കാരം മാത്രം പൂർവീക ദേവാലയത്തിൽ. ഈ സാഹചര്യത്തിൽ ചാട്ടുകുളങ്ങര പ്രദേശത്തുണ്ടായിരുന്ന രണ്ടു കൂറ്റുകാരുമായ വിശ്വാസികൾ പ്രാന്തപ്രദേശങ്ങളിലേക്ക് ധ്രുവീകരിക്കപ്പെട്ടു. കുറെപ്പേർ പുന്നത്തൂർ രാജാവിന്റെ അധീനതയിലുള്ള കോട്ടപ്പടിയിൽ കോളനി രൂപീകരിച്ചു. സുറിയാനിക്കാരായ പൂർവീകർ കുന്നംകുളത്തേയ്ക്ക് താമസമാക്കി. ചിറളയം രാജാവും മണക്കുളം രാജാവും അവരെ പുതിയ പ്രജകളായി സ്വീകരിച്ചു. വിശ്വസ്ത പ്രജകളും വ്യാപാരതല്പരരുമായ പുതിയ കുടിപ്പാർപ്പുകാർക്കായി മൂന്ന് രാജാക്കന്മാരും യഥാക്രമം കോട്ടപ്പടി, ചിറളയം, കുന്നംകുളം പടിഞ്ഞാറെ അങ്ങാടി എന്നിവിടങ്ങളിൽ പൂർവീക കാലത്ത് ബുദ്ധമതക്കാരും പില്ക്കാലത്ത് ശൈവമതക്കാരും പഗോഡകളും കാവുകളുമായി ഉപയോഗിച്ചിരുന്ന ആരാധനാലയങ്ങൾ കൈവശമായി നല്കി. മൂന്നിടത്തുമുണ്ടായിരുന്ന കാവുകൾ ലാസറസ് പുണ്യവാളന്റെ നാമത്തിൽ പ്രതിഷ്ഠിച്ച് അവിടങ്ങളിൽ ക്രിസ്തീയാരാധന നടത്തുവാൻ തുടങ്ങി (മൂന്ന് ദേവാലയങ്ങളും 1789-ൽ ഉണ്ടായ ടിപ്പുവിന്റെ പടയോട്ടത്തെ തുടർന്നുണ്ടായ പുതിയ കുടിയേറ്റക്കാരെ ഉൾക്കൊള്ളുവാൻ അതത് രാജാക്കന്മാരുടെ സഹായത്തോടെ പുനർനിർമ്മാണം നടത്തിട്ടും ലാസറസ് പുണ്യവാളന്റെ നാമം മൂന്ന് പള്ളിക്കാരും നിലനിർത്തി).

തന്റെ സ്ഥാനസാധുതയെച്ചൊല്ലി സഭയിലുണ്ടായ വിവാദങ്ങൾക്ക് വിരാമമിടുവാൻ അഞ്ചാം മാർത്തോമ്മാ വിദേശസഭകളോട് സഹായം അഭ്യർത്ഥിച്ചതിന്റെ ഫലമായി 1751-ൽ മാർ ശക്രള്ളാ മഫ്രിയാന, മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നീ മേലദ്ധ്യക്ഷന്മാർ കൊച്ചിയിലെത്തി (1738, 1745, 1746 എന്നീ വർഷങ്ങളിൽ അഞ്ചാം മാർത്തോമ്മാ അയച്ച സഹായാഭ്യർത്ഥനയുടെ കത്തുകൾ ഈ ഗ്രന്ഥകാരൻ കണ്ടെടുത്തിട്ടുണ്ട്). 20-ാം നൂറ്റാണ്ടിൽ മലങ്കരയിൽ ഉത്ഭവിച്ച കക്ഷിതർക്കത്തെ ബലപ്പെടുത്തുവാനായി അന്ത്യോഖ്യൻ സഭയിൽ നിന്ന് മഞ്ഞനിക്കര ദയറായിൽ വന്ന് താമസിച്ചിരുന്ന പൗലൂസ് റമ്പാൻ അന്ത്യോഖ്യൻ നിലപാടുകൾക്ക് ചരിത്രത്തിന്റെ പിൻബലം നൽകുവാനായി എഴുതിച്ചേർത്ത ഭാവനാസൃഷ്ടമായ കുറെ കഥകൾ അടങ്ങിയ 'ശീമയിലെ പിതാക്കന്മാർ' എന്ന ഗ്രന്ഥത്തിൽ കാണുന്ന വിവരണങ്ങളിൽ ഈ സഭാദ്ധ്യക്ഷന്മാരെ അന്ത്യോഖ്യാ പാത്രിയർക്കീസ് അയച്ചതായി ചിത്രീകരിച്ചിട്ടുണ്ട്. ഈ മൂന്ന് പേരെപ്പറ്റിയുള്ള യഥാർത്ഥ പഠനവും ഗവേഷണവും ഇനിയും നടക്കേണ്ടിയിരിക്കുന്നു.

കലുഷിതമായ ഈ കാലാവസ്ഥയിലാണ് പഴഞ്ഞിയിലെ മല്പാൻ പാഠശാലയിൽ നമ്മുടെ സ്മര്യപുരുഷൻ പഠനം നടത്തുന്നത്. പഴഞ്ഞിയിലെ പഠനം അദ്ദേഹത്തിലെ ജിജ്ഞാസകൾക്ക് തിരികൊളുത്തി. ഇക്കാ

ലത്ത് പഠനത്തോടൊപ്പം ചില വിപ്ലവാത്മക പദ്ധതികളും അദ്ദേഹം നിർവ്വഹിച്ചിരുന്നു. വിശുദ്ധ ആരാധനയിൽ വിശ്വാസികൾക്ക് അർത്ഥപൂർണ്ണമായി പങ്കെടുക്കുവാൻ കഴിയുമാറ് കുർബ്ബാനക്രമം മലയാളത്തിലേക്ക് വിവർത്തനം ചെയ്യുകയായിരുന്നു ഒരു യത്നം. നമസ്കാരങ്ങളിലും വിവിധ ആരാധനക്രമങ്ങളിലും സമൃദ്ധിയായി കാണുന്ന സങ്കീർത്തന ഭാഗങ്ങൾ മലയാളത്തിൽ ലഭ്യമാക്കിയാൽ ആരാധകരുടെ അനുഭവത്തെ ആഴപ്പെടുത്തുവാൻ കഴിയുമെന്ന് അദ്ദേഹം വിശ്വസിച്ചു. സങ്കീർത്തന പുസ്തകം മുഴുവൻ അദ്ദേഹം സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് വിവർത്തനം ചെയ്തു. സഹപാഠികൾ ഈ വിവർത്തനത്തെ അവരുടെ ഇടവകകളിലേക്കെത്തിച്ചു. കുർബ്ബാനക്രമം, സങ്കീർത്തനങ്ങൾ എന്നീ വിവർത്തനങ്ങളുടെ കൈയെഴുത്ത് പകർപ്പുകൾ ഈ ഗ്രന്ഥകാരൻ കണ്ടെടുത്തിട്ടുണ്ട്.

പിപഠിഷുവും ആരബ്ധയൗവനനുമായ കഥാപുരുഷൻ പഴഞ്ഞിയിലെ പഠനത്തിന് ശേഷം 1751–ൽ വന്ന മാർ ഗ്രീഗോറിയോസിന്റെ നേതൃത്വത്തിൽ മുളന്തുരുത്തിയിൽ ആരംഭിച്ചിരുന്ന പാഠശാലയിൽ ചേർന്നു. മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നിവരെ കൂടാതെ വിദേശീയനായ ഒരു കോറെപ്പിസ്ക്കോപ്പായും ഒന്നുരണ്ട് റമ്പാന്മാരും ഈ ഉപരി വിദ്യാകേന്ദ്രത്തിൽ അദ്ധ്യാപകരായിരുന്നു. ആരാധനയുടെയും ദൈവശാസ്ത്രത്തിന്റെയും ആഴങ്ങൾ, വി. പിതാക്കന്മാരുടെ ജീവചരിത്രങ്ങൾ, ബാർ എബ്രായയുടെയും ബർ സ്ലീബിയുടെയും വേദവ്യാഖ്യാനങ്ങൾ, കൂദാശാവ്യാഖ്യാനം എന്നിവയിൽ ഇവിടെ വച്ച് സ്മര്യപുരുഷൻ ജ്ഞാനം നേടി. കാട്ടുമങ്ങാട്ട് കുര്യൻ, കാട്ടുമങ്ങാട്ട് ഗീവറുഗീസ്, അതേ കുടുംബത്തിലെ ബന്യാമിൻ, യാക്കോബ്, കായംകുളം പീലിപ്പോസ് തുടങ്ങിയവർ ഇവിടെ അദ്ദേഹത്തിന്റെ സഹപാഠികൾ ആയിരുന്നു. അദ്ധ്യാപകരിൽ പൗരസ്ത്യ സുറിയാനി പാരമ്പര്യമുള്ളവരും പാശ്ചാത്യസുറിയാനി പാരമ്പര്യം ഉള്ളവരും ഉണ്ടായിരുന്നു. മലങ്കരയിൽ അക്കാലത്ത് പൗരസ്ത്യ സുറിയാനിക്ക് കൂടുതൽ പ്രചാരം ഉണ്ടായിരുന്നതിനാൽ സ്മര്യപുരുഷനും കായംകുളം പീലിപ്പോസും കാട്ടുമങ്ങാട്ട് കുരിയനും പൗരസ്ത്യസുറിയാനിയിലാണ് വൈദഗ്ദ്യം നേടിയത് എന്നത് ഈ ഗ്രന്ഥകാരൻ നിരീക്ഷിച്ചിട്ടുണ്ട് (ഇവർ എഴുതിയ തക്സാകളും രചനകളും പൗരസ്ത്യസുറിയാനിയിലാണ്). എന്നാൽ കാട്ടുമങ്ങാട്ട് ഗീവറുഗീസ് തുടങ്ങിയവർ പാശ്ചാത്യ സുറിയാനിയിലാണ് വൈദഗ്ധ്യം നേടിയത് എന്ന് അവർ പകർത്തി എഴുതിയ ഗ്രന്ഥങ്ങൾ സാക്ഷിക്കുന്നു.

മലങ്കരസഭയുടെ തൽക്കാലസ്ഥിതി ദയനീയമായി തുടരുന്നത് മുളന്തുരുത്തിയിലെ വൈദിക വിദ്യാർത്ഥികൾ ശ്രദ്ധിച്ചു. അഞ്ചാം മാർത്തോമ്മാ വിദേശസഭാധ്യക്ഷന്മാരുമായി അനുരഞ്ജനം സാധ്യമാകാതെ

അകന്ന് കഴിയുന്നത് അവരുടെ ചർച്ചാവിഷയമായി. പകലോമറ്റം കുടുംബക്കാരിൽ നിന്നേ മെത്രാൻസ്ഥാനികൾ ഉണ്ടാകാൻ പാടുള്ളൂ എന്ന അദ്ദേഹത്തിന്റെ ശാഠ്യം അവരെ അത്ഭുതപ്പെടുത്തി. പകലോമറ്റം മെത്രാന്മാർ സ്വാർത്ഥമതികളും അവസരവാദികളുമായി കൂനൻകുരിശു സത്യത്തെ തുച്ഛീകരിക്കുന്നതും അവർ ചർച്ചചെയ്തു. കാഴ്ചപ്പാടുകൾ പങ്കിടുവാനും നിലപാടുകൾ സംവാദങ്ങളിലൂടെ സുദൃഢമാക്കുവാനും ഈ പഠനകാലം സ്മര്യപുരുഷനെ ഏറെ സഹായിച്ചു. പുലിക്കോട്ടിൽ ഇട്ടൂപ്പും കായംകുളം പീലിപ്പോസും ഇക്കാലത്ത് ശാക്രള്ളാ ബാവായിൽ നിന്നും ശെമ്മാശപട്ടവും കശ്ശീശാപട്ടവും സ്വീകരിച്ചതായി വിശ്വസിക്കപ്പെടുന്നു. 1753–56 കാലത്താണിവർ സ്ഥാനമേറ്റത് എന്ന് വിശ്വസിക്കുവാൻ ന്യായമുണ്ട്. ഇവരോടൊപ്പം കാട്ടുമങ്ങാട്ട് സഹോദരന്മാരും പട്ടമേൽക്കുവാൻ സുസജ്ജരായിരുന്നു. അവർ മല്പാന്മാർക്ക് പ്രിയങ്കരരും ആയിരുന്നു. എന്നാൽ മുളന്തുരുത്തി ഇടവകയിലെ കപ്യാർ കുടുംബത്തിലെ അംഗങ്ങൾ ആയിരുന്നതിനാൽ അവർ വൈദികരാകുന്നതിൽ ഇടവക അപ്രിയം പ്രകടമാക്കി. അക്കാലങ്ങളിൽ ഇടവകയുടെ യോഗകുറി ഹാജരാക്കുന്നവർക്കു മാത്രമേ പട്ടംകൊടുക്കുന്ന പതിവുണ്ടായിരുന്നുള്ളൂ. ഇടവകയിലെ കുലീനരും സമ്പന്നരുമായ കുടുംബങ്ങളിലെ അംഗങ്ങളെ മാത്രമേ ഇടവകയോഗങ്ങൾ വൈദികവിദ്യാർത്ഥികളായി സ്വീകരിക്കുമായിരുന്നുള്ളൂ. തന്മൂലം മറ്റു യോഗ്യതകൾ എല്ലാം ഉണ്ടെങ്കിലും കാട്ടുമങ്ങാട്ട് സഹോദരങ്ങൾക്ക് പട്ടമേൽക്കാൻ ആവാതെ വന്നു.

വൈദികനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ സ്വദേശത്തെത്തി. വൃദ്ധരായിരുന്ന പഴഞ്ഞിയിലെ മല്പാന്മാർക്ക് ശേഷം പഴഞ്ഞിയിലെ മല്പാൻ ഭവനം പ്രവർത്തനക്ഷമമല്ലാതായി. മുളന്തുരുത്തിയിലും കണ്ടനാട്ടും ചെങ്ങന്നൂരുമൊക്കെ പുതിയ മല്പാൻ പാഠശാലകൾ ആരംഭിച്ചതോടെ പഴഞ്ഞിയിലെ മല്പാൻ ഭവനം അസ്തമിച്ചു. കുന്നംകുളത്തെത്തിയ നവവൈദികന് ചിറളയം പള്ളിയുടെ ചുമതലയാണ് ആദ്യം ലഭിച്ചത്. ചിറളയം രാജാവിന്റെ പ്രത്യേക സംരക്ഷണം ലഭിച്ചിരുന്ന ആ ദേവാലയം പുതുക്കിപ്പണിയുവാനുമുള്ള നിയോഗം നവവൈദികനു വന്നുചേർന്നു. സ്മര്യപുരുഷനിലെ തച്ചുശാസ്ത്രജ്ഞനും ശില്പവിശാരദനും ഉണർന്നു. പഴഞ്ഞിപ്പള്ളിയുടെ ശില്പമാതൃക മനസ്സിലുണ്ടായിരുന്നു. പഴഞ്ഞിപ്പള്ളിയിലെ ഐക്കൺ മാതൃകയിലുള്ള ശില്പങ്ങൾ ഉപേക്ഷിക്കുവാൻ അദ്ദേഹം പ്രത്യേകം മനസ്സിരുത്തി. പഴഞ്ഞിപ്പള്ളിയിൽ നിന്ന് വ്യത്യസ്തമായി രണ്ട് നിലകളുള്ള കെട്ടിടങ്ങൾ മദ്ബഹായുടെ തെക്കും വടക്കുമായി സജ്ജീകരിച്ചു. വശങ്ങളിലെ കെട്ടിടങ്ങളിൽ താവെ വൈദികർക്ക് താമസിക്കുവാനും മുകളിൽ ആവശ്യാനുസരണം മേല്പട്ടക്കാർക്കു താമസിക്കുവാനും അദ്ദേഹം ഭാവനാപൂർവ്വം സൗകര്യങ്ങൾ ക്രമീകരിച്ചു.

പള്ളിയുടെ നിർമ്മാണം പൂർത്തിയായതോടെ ചിറളയം പള്ളിയിൽ അദ്ദേഹം സ്വന്തമായി ഒരു വൈദികപരിശീലന കേന്ദ്രം ആരംഭിച്ചു. സുറിയാനി ഗ്രന്ഥങ്ങൾ പകർത്തി എഴുതുവാനും കഴിയുമെങ്കിൽ അവയുടെ വിവർത്തനം പൂർത്തിയാക്കുവാനും അദ്ദേഹം ശിഷ്യന്മാരെ പ്രേരിപ്പിച്ചു.

ചിറളയം പള്ളിനിർമ്മാണത്തിലെ ശുഷ്കാന്തിയും മികവും ഏവരുടെയും ആദരവിന് കാരണമായി. പടിഞ്ഞാറെ അങ്ങാടിയിലെ പള്ളി പുതുക്കിപ്പണിയുവാൻ അദ്ദേഹം ക്ഷണിക്കപ്പെട്ടു. അദ്ദേഹം സന്തോഷപൂർവ്വം ആ ചുമതല ഏറ്റെടുത്തു. പള്ളിനിർമ്മാണത്തിൽ മണക്കുളം രാജാവിന്റെ ഒത്താശകൾ ധാരാളമുണ്ടായിരുന്നു. പള്ളിയുടെ നിർമ്മാണം പൂർത്തിയാകുന്ന സമയത്തുണ്ടായ ഒരു സംഭവം അദ്ദേഹത്തിന്റെ വിപദിധൈര്യത്തെയും ഭക്തിപ്രകർഷത്തെയും വെളിപ്പെടുത്തുന്നതായിട്ടു പൂർവീകർ ഇപ്പോഴും അനുസ്മരിക്കുന്നു:

“പള്ളിമേൽക്കൂരകളിൽ ‘കൂരോട്’ പോലും വന്നെത്താത്ത കാലം. കുന്നംകുളത്തെ പഴയപള്ളിയുടെ ചന്ദ്രത്ത് മാളികയും (പടിഞ്ഞാറ് ഭാഗത്തുള്ള ചന്ദ്രശാലാ മാളികയാവാം) ഓലമേഞ്ഞതായിരുന്നു. അന്നൊരു ദിവസം അങ്ങാടിയിൽ തീപിടുത്തം ഉണ്ടായി. പുലിക്കോട്ടിൽ മല്പാനും ചില ശിഷ്യന്മാരും ഏതാനും പണിക്കാരും മാത്രമേ പള്ളിയിലുണ്ടായിരുന്നുള്ളൂ. പള്ളിമാളികയ്ക്ക് തീപിടിച്ചാൽ അങ്ങാടി മുഴുവൻ (കിഴക്കുഭാഗത്തെ ഭവനങ്ങളും) ചാമ്പലാകുമെന്ന് മനസ്സിലാക്കിയ സ്മര്യപുരുഷൻ പള്ളിപ്പറമ്പിൽ ഉണ്ടായിരുന്നവരോട് മാളികയുടെ മുകളിൽ മേഞ്ഞിരിക്കുന്ന ഓല പൊളിച്ചിറക്കുവാൻ ആജ്ഞാപിച്ചു. ഉടൻതന്നെ അവിടെ കൂടിയിരുന്നവരിൽ ചിലർ മാളിക മുകളിലേക്ക് കയറി. അപ്പോഴേക്കും പള്ളിക്ക് തീപിടിച്ചു കഴിഞ്ഞിരുന്നു. എല്ലാവരും ബദ്ധപ്പെട്ട് താഴേക്ക് ഇറങ്ങിത്തുടങ്ങി. എന്നാൽ ഒരാൾ മാത്രം ആ ഉന്നതമായ മാളികമുകളിൽ അവശേഷിച്ചു. നാലു ഭാഗവും അഗ്നി ആളിപ്പടർന്നു. താഴെ കൂടിയിരുന്നവരുടെ കണ്ഠങ്ങളിൽ നിന്ന് ദീനരോദനം ഉയർന്നു. ... സർവ്വശക്തനായ യഹോവയുടെ നാമത്തിൽ പ്രാർത്ഥിച്ചുകൊണ്ട് സ്മര്യപുരുഷൻ തന്റെ തോളിൽ കിടന്ന തൂവാല എടുത്ത് നിലത്തു വിരിച്ചു. എരിഞ്ഞടങ്ങുന്ന മേൽക്കൂരയിൽ അമ്പരന്നു നിൽക്കുന്ന ആ നിസ്സഹായനോട് താൻ വിരിച്ച തൂവാലയിലേക്ക് ചാടുവാൻ അദ്ദേഹം കല്പിച്ചു. ഉടൻതന്നെ മാളികമുകളിൽനിന്ന് അയാൾ എടുത്തു ചാടി. പ്രപഞ്ചസ്രഷ്ടാവും പരിപാലകനുമായ മശിഹായുടെ അദൃശ്യകരങ്ങൾ ആ വിശ്വാസിയെ (അയാൾ ഒരു വൈദിക വിദ്യാർത്ഥിയായിരുന്നുവോ) ഒരു തലനാരിഴക്കു പോലും കോട്ടംതട്ടാതെ നിലത്ത് എത്തിച്ചു. കണ്ടുനിന്നവർ ആനന്ദബാഷ്പം ചൊരിഞ്ഞു ദൈവത്തെ വാഴ്ത്തി. സ്മര്യപുരുഷൻ ഗദ്ഗദകണ്ഠനായി ആ വിശ്വാസിയെ (വത്സലശിഷ്യനെ) ആലിംഗനം ചെയ്തു.

തീപിടുത്തത്തിൽ കത്തിക്കാളിയ കഴുക്കോലിന്റെ അവശിഷ്ടങ്ങൾ ഇന്നും പള്ളിമാളികയിൽ കാണാം."[8]

മല്പാൻ പാഠശാല സ്ഥാപിച്ചതിനെ തുടർന്ന് സ്മര്യപുരുഷൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ എന്ന പേരിൽ പ്രസിദ്ധനായി. പള്ളിനിർമ്മാണവും വൈദികപരിശീലനവും മല്പാന്റെ യുവപ്രായത്തിലെ പ്രധാന പരിപാടികൾ ആയിരുന്നു. ചാട്ടുകുളങ്ങര ഇടവകയിലെ വൈദികരുടെ നേതാവായി ഇളംമുറക്കാരനാണെങ്കിലും മല്പാൻ അംഗീകരിക്കപ്പെട്ടു. പ്രായം കൂടിയ വൈദികർ പോലും സംശയനിവാരണത്തിനായി ഇട്ടൂപ്പ് മല്പാനെയാണ് സമീപിച്ചിരുന്നത്. സുറിയാനിഭാഷയിലും ആരാധനാക്രമങ്ങളിലും നേരിടുന്ന ഏതു സംശയങ്ങളും ക്ഷണനേരത്തിൽ മല്പാൻ പരിഹരിച്ചിരുന്നു. എപ്പോഴും നവീനാശയങ്ങൾ പൊട്ടിപ്പുറപ്പെടുന്ന ഒരു സവിശേഷ വ്യക്തിത്വമായിരുന്നു മല്പാന്റേത്. കുന്നംകുളത്തും പഴഞ്ഞിയിലും ഇന്ന് കാണുന്ന നഗരസംവിധാനം മല്പാന്റെ സംഭാവനയാണെന്ന് പഴമക്കാർ പറഞ്ഞുകേട്ടിട്ടുണ്ട്. ഉയർന്ന സ്ഥലമായ ദേവാലയത്തിന്റെ താഴ്വാരങ്ങളിലേക്ക് നാലുവശങ്ങളിലുമായി റോഡുകൾ സൃഷ്ടിക്കുക, റോഡിനിരുവശവും ഒട്ടും സ്ഥലം നഷ്ടപ്പെടാതെ നിരനിരയായി വീടുകൾ ക്രമീകരിക്കുക, വീടുകളുടെ മുൻഭാഗം വ്യാപാരസ്ഥലമായും പിൻഭാഗം വാസസ്ഥലമായും ഉപയോഗിക്കുക. ഇതാണ് കുന്നംകുളം - പഴഞ്ഞി നഗരങ്ങളിലെ അങ്ങാടികളുടെ സംവിധാനത്തിൽക്കാണുന്ന പൊതുസ്വഭാവം. മുകളിൽനിന്ന് താഴേക്ക് ഒഴുകുന്ന മഴവെള്ളപ്പാച്ചിലിൽ നഗരമാലിന്യങ്ങൾ സമീപത്തുള്ള വയലുകളിലെത്തും. നഗരശുചീകരണത്തിന് മറ്റ് യത്നങ്ങൾ ആവശ്യമില്ല. പ്രകൃതി തന്നെ യഥേഷ്ടം നിർവ്വഹിച്ചുകൊള്ളും. ഇട്ടൂപ്പ് മല്പാന്റെ ആസൂത്രണവൈഭവം ഈ നഗരസംവിധാനത്തിൽ തെളിഞ്ഞു കാണാം. ഇടവകയിലെ വീടുകളെല്ലാം ഈ അങ്ങാടികളുടെ അതിർത്തിക്കകത്തായിരിക്കും. പള്ളിയിൽ മണിയടിച്ചാൽ എല്ലാ വീടുകളിലും കേൾക്കാം. പള്ളിപ്പെരുന്നാളുകളിലെ പ്രദക്ഷിണങ്ങൾ ഈ അങ്ങാടികളിലൂടെ സഞ്ചരിക്കും. അങ്ങാടികൾ അവസാനിക്കുന്നിടത്ത് വയലുകൾ, കമുകിൻതോട്ടങ്ങൾ എന്നിവ കാണാം. അങ്ങാടിക്കാരുടെ വരുമാനമാർഗ്ഗമാണ് രണ്ടും. പില്ക്കാലത്ത് ജനസംഖ്യ വർദ്ധിച്ചപ്പോൾ നഗരസംവിധാനത്തിന്റെ താളംതെറ്റി. വാഹനങ്ങൾക്കാവശ്യമായ സ്ഥലങ്ങൾ അങ്ങാടികളിൽ ലഭ്യമല്ലാത്തതിനാൽ പലരും വീടുവയ്ക്കുവാൻ സൗകര്യപ്രദമായ സ്ഥലം തേടി. കാർപോർച്ച്, ഉദ്യാനം തുടങ്ങിയ ആധുനിക സൗകര്യങ്ങൾ അങ്ങാടി വീടുകളിൽ ലഭ്യമല്ലല്ലോ. വാഹനഗതാഗതം കൂടിയപ്പോൾ പുതിയ വ്യാപാരസ്ഥലങ്ങൾ ഉണ്ടായി. അതോടെ അങ്ങാടിവീടുകളുടെ മുൻഭാഗത്തുള്ള വ്യാപാരശാലകൾ നിലച്ചു. അവ താമസസ്ഥലം മാത്രമായി. എന്നാലും തൊട്ടടുത്ത് വീടുകൾ ഉള്ളതിനാൽ

സഹവർത്തിത്വവും സാമൂഹ്യബോധവും വലിയൊരളവിൽ നിലനിൽക്കുന്നുണ്ട്.

വിശാലമായ പാലൂർ പ്രദേശത്ത് മൃതദേഹങ്ങൾ സംസ്കരിക്കുവാൻ മാത്രമായി അവശേഷിച്ച തങ്ങളുടെ തലപ്പള്ളി ആ തലമുറയുടെ തീരാദുഃഖമായിരുന്നു. സുറിയാനിക്കാരും കത്തോലിക്കരും തമ്മിൽ തീരാത്ത തർക്കങ്ങൾ പുതുതായി ഉടലെടുത്തുകൊണ്ടിരുന്നതിനാൽ മാർ തോമ്മാ ശ്ലീഹാ സ്ഥാപിച്ച ആ ദേവാലയം ആരാധനകൾ ഇല്ലാതെയും കേടുപാടുകൾ തീർക്കാതെയും ജീർണ്ണതയിലായി. കത്തോലിക്കർക്ക് കോട്ടപ്പടിയിലും ചാവക്കാടും സുറിയാനിക്കാർക്ക് ചിറളയത്തും കുന്നംകുളത്തും ഓരോ പള്ളി ഉണ്ടായിരുന്നതിനാൽ ആരാധനാസൗകര്യം തടസപ്പെട്ടിരുന്നില്ലായെങ്കിലും തങ്ങളുടെ സെന്റ് തോമസ് പൈതൃകത്തിന്റെ പ്രതീകമായ പള്ളിയുടെ അവസ്ഥയിൽ ഇരുകൂട്ടരും അസ്വസ്ഥരായിരുന്നു. തർക്കങ്ങൾ പരിഹരിക്കാതെ പള്ളിതുറക്കുവാൻ അനുവദിക്കുകയില്ല എന്ന നിലപാടാണ് അതത് കാലത്തെ രാജാക്കന്മാർ പുലർത്തിയിരുന്നത്. ഇക്കാര്യത്തിൽ പുലിക്കോട്ടിൽ മല്പാൻ പലപ്പോഴും നടത്തിയ ശ്രമങ്ങൾ പരാജയപ്പെടുകയാണ് ഉണ്ടായത്. തലപ്പള്ളി മേലുള്ള അവകാശവാദം ഉപേക്ഷിക്കുവാൻ ഇരുകൂട്ടരും തയ്യാറല്ലായിരുന്നു. യേരുശലേം ദേവാലയത്തിന്റെ തകർച്ചയ്ക്കു ശേഷം അവശേഷിച്ച മതിലിൽ, തങ്ങളുടെ പൂർവീക മഹത്വങ്ങളെ ഓർത്തു യഹൂദന്മാർ തലതല്ലിക്കരയുന്നതുപോലെ പാലൂർ പ്രദേശത്തെ പാരമ്പര്യപ്രേമികൾ അടഞ്ഞുകിടക്കുന്ന പള്ളിയിൽ എത്തും. തങ്ങളുടെ പ്രിയപ്പെട്ടവരുടെ ദേഹം അടക്കിയ പുണ്യഭൂമി എന്ന നിലയിലും ആ സ്ഥലം അവർക്ക് വിലപ്പെട്ടതായിരുന്നു. പ്രിയപ്പെട്ടവരുടെ ഓർമ്മദിനങ്ങളിൽ അവരവരുടെ പള്ളികളിൽ വി. കുർബ്ബാന നടത്തിയശേഷം വൈദികരുടെ നേതൃത്വത്തിൽ അതാത് കുടുംബക്കാർ ഈ പുണ്യഭൂമിയിൽ വന്ന് പിതൃക്കളെ ഓർത്തു പ്രാർത്ഥനയും ധൂപാർപ്പണവും സമർപ്പിക്കും. പുലിക്കോട്ടിൽ മല്പാൻ ഒഴിവുദിവസങ്ങളിൽ ഈ പുണ്യഭൂമി സന്ദർശിക്കുക പതിവായിരുന്നു. പള്ളിപ്പറമ്പിലെ വൃക്ഷത്തണലുകളിൽ മണിക്കൂറുകളോളം ധ്യാനനിരതനായി പ്രാർത്ഥനയിൽ കഴിച്ചുകൂട്ടും. അവസരം കിട്ടിയാൽ ദേവാലയത്തെ ജീർണ്ണത നീക്കി നവീകരിക്കുന്നതിന്റെ പദ്ധതികളെപ്പറ്റി ആലോചിക്കും. നിഷ്ഫലമാണെങ്കിലും ആ ആലോചനകൾ മല്പാന്റെ മനസ്സിനെ ആശ്വസിപ്പിക്കുമായിരുന്നു. ആ ദേവാലയത്തിന്റെ പുനർനിർമ്മാണം തന്റെ നിയോഗമായി ദൈവം ഏല്പിച്ചിരിക്കുന്നു എന്ന ഒരു ബോധ്യം മല്പാനിൽ ദൃഢമായി. ആ ദേവാലയത്തിന്റെ ഉയിർത്തെഴുന്നേൽപ്പ് മല്പാന്റെ പ്രാർത്ഥനയുടെ നിത്യവിഷയമായി. ക്രമേണ ഈ പ്രാർത്ഥനാവിഷയം അടുത്ത സുഹൃത്തുക്കളിലേക്കും ഇടവകയിലെ വിശ്വാസികളിലേക്കും മല്പാൻ സംക്രമിപ്പിച്ചു.

നെടുവീർപ്പുകളും പ്രാർത്ഥനകളും ആകാശത്തിലേയ്ക്കുയർന്നുകൊണ്ടിരുന്നു.

മലങ്കരസഭയിലെ പൊതുപ്രശ്നങ്ങൾ പഴയ സുഹൃത്തുക്കളുമായുള്ള കത്തിടപാടുകളിലൂടെ പുലിക്കോട്ടിൽ മല്പാൻ ആ സമയത്ത് അറിഞ്ഞിരുന്നു. വിദേശമെത്രാനുമായി അനുരഞ്ജനം ആകാതെ അഞ്ചാം മാർത്തോമ്മാ, 1760-ൽ ആറാം മാർത്തോമ്മായെ മെത്രാനായി വാഴിച്ചത് സഭയിൽ നിലവിലിരുന്ന അസംതൃപ്തിയെ വർദ്ധിപ്പിച്ചു. പകലോമറ്റം കുടുംബക്കാരായി സുറിയാനി വൈദികർ ആരും അന്ന് ലഭ്യമല്ലാതിരുന്നതിനാൽ ആ കുടുംബത്തിൽപ്പെട്ട ഒരു കത്തോലിക്കാസഭാംഗത്തെ അഞ്ചാം മാർത്തോമ്മാ കണ്ടെത്തുകയായിരുന്നു. കുറവിലങ്ങാട്ടുകാരൻ കത്തോലിക്കാസഭാംഗത്തിന് മലങ്കരസഭയുടെ പാരമ്പര്യങ്ങളോട് കാര്യമായ മമത ഉണ്ടാവുകയില്ലെന്ന് ആർക്കാണ് അറിയാത്തത് (അദ്ദേഹം അത് പിൽക്കാലത്ത് തെളിയിക്കുകയും ചെയ്തു). സഭയുടെ രോഷം അഞ്ചാം മാർത്തോമ്മായാകട്ടെ, ആറാം മാർത്തോമ്മായാകട്ടെ അല്പവും പരിഗണിച്ചില്ല.

തറവാട്ട് മഹിമയ്ക്ക് കുറവുണ്ടെന്ന കാരണത്താൽ കാട്ടുമങ്ങാട്ട് സഹോദരന്മാർക്ക് പട്ടംകൊടുക്കുവാൻ അനിവാര്യമായ യോഗകുറി മുളന്തുരുത്തി ഇടവക നിഷേധിച്ചതിനാൽ മുളന്തുരുത്തിയിൽ താമസിച്ചിരുന്ന മാർ ഗ്രീഗോറിയോസിന് തന്റെ പ്രിയ ശിഷ്യന്മാർക്ക് പട്ടംകൊടുക്കുവാൻ ആഗ്രഹമുണ്ടെങ്കിലും സാധ്യമല്ലായിരുന്നു. മട്ടാഞ്ചേരി പള്ളിയിൽ താമസിച്ചിരുന്ന ശാക്രുള്ളാ ബാവാ ഒടുവിൽ കാട്ടുമങ്ങാട്ട് സഹോദരങ്ങളായ നാലു പേർക്കും മുറയ്ക്ക് വൈദികസ്ഥാനം നല്കി. കുരിയച്ചനെ കൂറിലോസ് കശ്ശീശാ എന്നും ജോർജിനെ ഗീവറുഗീസ് കശ്ശീശാ എന്നും പട്ടംകൊടയിൽ പ്രഖ്യാപിച്ചു. ബന്യാമിനും യാക്കോബുമായിരുന്നു മറ്റു കശ്ശീശന്മാർ. ഈ അവിവാഹിത വൈദികർക്ക് വി. കുർബ്ബാന അർപ്പിക്കുവാൻ മുളന്തുരുത്തി പള്ളിയിൽ അനുവാദം സ്വാഭാവികമായും നിഷേധിക്കപ്പെട്ടിരിക്കാം. ഈ സാഹചര്യത്തിൽ അവർ സമീപത്തുള്ള തേവനാൽ എന്ന പ്രദേശത്ത് മാർ ബഹനാം സഹദായുടെ നാമത്തിൽ മാർ ശക്രുള്ളാ ബാവായുടെ നിർദ്ദേശപ്രകാരവും അനുഗ്രഹാശ്ശിസ്സോടുകൂടെയും ഒരു കൊച്ചു ദേവാലയം പണിത് അവിടെ താമസമാക്കുകയും ആരാധനകൾ നടത്തുകയും ചെയ്തു (മെത്രാനായ ശേഷം ഒളിച്ചുതാമസിക്കുവാനാണ് തേവനാൽ പള്ളി പണിയിച്ചതെന്ന പില്ക്കാല പ്രസ്താവനയ്ക്ക് ആധാരമൊന്നുമില്ല. തേവനാൽ വാസക്കാലത്ത് കൂറിലോസ് എഴുതിയ ഒരു കുർബ്ബാന തക്സാ കോട്ടയം 'സീറി'യിൽ ഈ ഗ്രന്ഥകാരൻ കണ്ടെടുത്തിട്ടുണ്ട്. 1768-ൽ പൗരസ്ത്യ സുറിയാനി ഭാഷയിൽ പകർത്തിയെഴുതിയ കുർബ്ബാന തക്സായുടെ 255, 296, 315, 332 എന്നീ പേജുകളിൽ പകർത്തിയെഴുതിയ ആൾ സ്വന്തം പേർ കൂറിലോസ് കശ്ശീശാ എന്ന് രേഖപ്പെടു

ത്തിയിട്ടുണ്ട്. കൂറിലോസ് എന്നത് എപ്പിസ്‌ക്കോപ്പൽ നാമം മാത്രമാണെന്ന ഭ്രമത്തിൽ നിന്നാണ് ഇത് സംബന്ധിച്ച് പില്ക്കാലത്ത് പല അബദ്ധപ്രചാരണങ്ങളും അറിഞ്ഞോ അറിയാതെയോ ഉണ്ടായിട്ടുള്ളത്).

മാർ ശാക്രള്ളാ കാതോലിക്കാ 1764-ലും മാർത്തോമ്മാ അഞ്ചാമൻ 1765-ലും നിര്യാതരായി യഥാക്രമം കണ്ടനാട്ട് പള്ളിയിലും നിരണം പള്ളിയിലും കബറടക്കപ്പെട്ടു.[9] ആറാം മാർത്തോമ്മാ നിരണം പള്ളിയെ ആസ്ഥാനമാക്കി ഭരണം ആരംഭിച്ചു. തന്റെ സ്ഥാനസാധുതയെപ്പറ്റി സംശയിക്കുന്ന വലിയ ഒരു വിഭാഗത്തെ സംതൃപ്തരാക്കുവാൻ ഒരു മാർഗ്ഗവും കാണാതെ ആറാം മാർത്തോമ്മാ വിഷമിച്ചു. ഒടുവിൽ അദ്ദേഹം മാർ ഗ്രീഗോറിയോസിനെയും മാർ ഈവാനിയോസിനെയും കണ്ടു. അവരുമായി രമ്യപ്പെട്ടു. തൽഫലമായി അവർ ഇരുവരും ചേർന്ന് അദ്ദേഹത്തെ മാർ ദീവന്നാസ്യോസ് എന്ന പേരിൽ നിരണം പള്ളിയിൽ വെച്ച് മെത്രാപ്പോലീത്താ ആയി പട്ടംകെട്ടി. 1770-ൽ നടന്ന ഈ പട്ടംകൊടയോടെ മലങ്കരസഭയിൽ ആളിക്കത്തി നിന്നിരുന്ന പ്രതിഷേധങ്ങൾ തല്ക്കാലത്തേക്കെങ്കിലും അവസാനിച്ചതായി തോന്നി. ആറാം മാർത്തോമ്മാ നയതന്ത്രകോവിദൻ ആയിരുന്നു. സ്ഥാനപൂർത്തി കൊണ്ട് മാത്രം സഭാഭരണം കാര്യക്ഷമമായി നടത്താനാവുകയില്ലെന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. ആഭ്യന്തരകലഹമുണ്ടാവുമ്പോൾ അതിനെ നേരിടുവാൻ രാജപ്രീതി അനിവാര്യമെന്ന് അദ്ദേഹം മനസ്സിലാക്കി. തന്മൂലം രാജപ്രീതി നേടുവാനുള്ള ശ്രമങ്ങളിലേക്ക് നീങ്ങി. ഒരു നിശ്ചിത സംഖ്യ തിരുമുൽക്കാഴ്ചയായി അടിയറ തീർത്താൽ രാജപ്രീതിയും തദ്വാരാ രാജസംരക്ഷണവും നേടാമെന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. ആവശ്യമായ സംഖ്യ സർക്കാരിൽ അടിയറ തീർത്ത് അദ്ദേഹം രാജകീയ പിന്തുണ ഉറപ്പുവരുത്തി.[10] ഇതോടെ രാജാവിന്റെ അധികാരപത്രവും ദളവായുടെ കല്പനകളും അദ്ദേഹത്തിന് ലഭിച്ചു. കാര്യങ്ങളെ *നിരണം ഗ്രന്ഥവരി* ഇപ്രകാരമാണ് നിരീക്ഷിച്ചിട്ടുള്ളത്: "... പള്ളി എടപെട്ടും ജാതിമര്യാദ എടപെട്ടും ഉള്ള കാര്യങ്ങളൊക്കെയും കീഴ്മര്യാദ നടന്ന് വന്നതിൻവണ്ണം നടന്നു കൊള്ളാൻ തക്കവണ്ണം കല്പിച്ച് നീട്ടും സുബയ്യ ദളവായുടെ സാധനവും വാങ്ങിച്ചു ദൈവസഹായത്താൽ ഏറിയ ബഹുമാനത്തോടുകൂടി പള്ളികളിലൊക്കെയും ചെന്ന് വിചാരിച്ച് സ്ഥാനികളായിട്ടും ഇടപ്രഭുക്കളായിട്ടും ഉള്ള ആളുകളെ കണ്ടും പറഞ്ഞും നടത്തിവരുമ്പോൾ..."

ഈ സന്ദർശനങ്ങൾക്കിടയിൽ, മുളന്തുരുത്തിക്കടുത്ത് തേവനാൽ വനപ്രദേശത്ത് ഒരു ദേവാലയവും മറ്റും സ്ഥാപിച്ച് ഒതുങ്ങിക്കഴിഞ്ഞുകൂടിയിരുന്ന കാട്ടുമങ്ങാട്ട് വൈദികസഹോദരങ്ങൾ ആറാം മാർത്തോമ്മായെ സന്ദർശിച്ചു. അനുരഞ്ജനചതുരനായ മെത്രാപ്പോലീത്താ അവരെ ആദരപൂർവ്വം അംഗീകരിക്കുകയും അതോടെ അവർക്കുണ്ടെന്നു കരുതപ്പെ

ടുന്ന പതിത്വം അപ്രത്യക്ഷമാവുകയും ചെയ്തു. പതിത്വത്തിന്റെ കഥ ഇപ്രകാരമാണ്.[11] രണ്ടാം മാർത്തോമ്മായുടെ കാലത്ത് കൽദായ മെത്രാൻ എന്ന് ചിലർ പില്ക്കാലത്ത് വിശേഷിപ്പിച്ച അന്ത്രയോസ് 1678-ൽ കൊച്ചിയിലെത്തി. തികഞ്ഞ മദ്യപാനിയായിരുന്ന അദ്ദേഹം പട്ടക്കാരനോ മേല്പട്ടക്കാരനോ ആയിരുന്നതായി യാതൊരു തെളിവുമില്ല എന്ന് ഇട്ടൂപ്പ് റൈട്ടറും മറ്റും വ്യക്തമാക്കിയിട്ടുണ്ട്. അക്കാലത്ത് കല്ലട മുത്തൻ എന്നറിയപ്പെട്ടിരുന്ന ഇദ്ദേഹം കല്ലടയാറ്റിൽ മുങ്ങിമരിച്ചു. മൃതദേഹം കല്ലടയിൽ സംസ്കരിച്ചു.[12] (കല്ലടമുത്തന് ഇന്ന് പാത്രിയർക്കീസ് എന്ന് പേർ വീണിരിക്കുന്നു. അദ്ദേഹത്തിന്റെ ചിത്രം പ്രചരിച്ചുവരുന്നു. പ്രഗത്ഭമതികളായ വൈദികർ പള്ളികളിൽ വികാരിമാരാകുമ്പോൾ സംഭവിക്കുന്ന അത്ഭുതങ്ങളുടെ കൂട്ടത്തിൽ ഇതും ഉൾപ്പെടുത്താം).

"കല്ലടമുത്തൻ എന്ന പേരിൽ മദ്യലഹരിയിൽ കല്ലടയാറ്റിൽ വീണ് മരിച്ച അന്ത്രയോസിന്റെ സഹോദരങ്ങൾ ഒരാൾ പിറവത്തും അപരൻ മുളന്തുരുത്തിയിലും കപ്യാർ ജോലി സ്വീകരിച്ച് ഉപജീവനം നടത്തി. മുളന്തുരുത്തിയിലെ കപ്യാർ അവിടുത്തെ പാലത്തിങ്കൽ കുടുംബത്തിൽ നിന്ന് വിവാഹം കഴിച്ചു. അയാൾക്ക് രണ്ടു പുത്രന്മാർ ജനിച്ചു. മൂത്തയാൾ കണ്ടനാട്ടും അനുജൻ കാട്ടുമങ്ങാട്ടും താമസിച്ചു. ഇതാണ് കാട്ടുമങ്ങാട്ടു കുടുംബത്തിന്റെ ചരിത്രം.[13] ഇരുവരും കപ്യാർവൃത്തി തുടർന്നു. കാട്ടുമങ്ങാട്ട് അബ്രഹാമിന് പത്ത് മക്കൾ ജനിച്ചു. എട്ട് ആൺമക്കളും രണ്ട് പെൺമക്കളും. 1748-ൽ വന്ന മാർ ഈവാനിയോസ് മുളന്തുരുത്തിയിൽ വൈദികരെ സുറിയാനി പഠിപ്പിച്ചിരുന്ന കാലത്ത് പള്ളിയിൽ ശുശ്രൂഷകളിൽ സഹായിച്ചിരുന്ന കപ്യാരുടെ നാല് ആൺമക്കൾ സുറിയാനി പഠനം നടത്തിയിരുന്നു. ആരാധനകൾ സുറിയാനിയിൽ നടത്തിയിരുന്ന അക്കാലത്ത് കപ്യാർ സുറിയാനി പഠിക്കുന്നത് സാധാരണമായിരുന്നു. 1751-ൽ മാർ ഈവാനിയോസ് മടക്കിഅയക്കപ്പെട്ട മാർ ഗ്രീഗോറിയോസിന്റെയും മേൽനോട്ടത്തിൽ മുളന്തുരുത്തിയിൽ വൈദികപരിശീലനം നടന്നപ്പോഴും ഈ കപ്യാർ സഹോദരങ്ങൾ ക്ലാസുകളിൽ താല്പര്യപൂർവ്വം പങ്കെടുത്തിരുന്നു. അവരുടെ പഠനതാല്പര്യം മെത്രാന്മാരെ അത്ഭുതപ്പെടുത്തി. പുലിക്കോട്ടിൽ ഇട്ടൂപ്പ് ഉപരിപഠനത്തിനായി മുളന്തുരുത്തി മല്പാൻ പാഠശാലയിൽ അഭ്യസിക്കുമ്പോഴും ഈ കപ്യാർ ബാലന്മാർ സുറിയാനി പഠനത്തിൽ മികവ് പുലർത്തിയിരുന്നു. വൈദികർ ആകുവാൻ അവർക്കും മോഹമുണ്ടായിരുന്നുവെങ്കിലും കപ്യാർ കുടുംബത്തിലെ അംഗങ്ങൾ ആയിരുന്നതിനാൽ അവർക്ക് യോഗക്കുറി നിഷേധിക്കപ്പെട്ടു. ഇതാണ് അവരുടെ പതിത്വത്തിന്റെ കഥ.

അനന്തരം കാട്ടുമങ്ങാട്ട് കുടുംബത്തിലെ കശീശന്മാർ മുളന്തുരുത്തിയിലും സമീപങ്ങളിലുമുള്ള പള്ളികളിൽ യഥേഷ്ടം വൈദികവൃത്തി

നടത്തി. അക്കാലത്ത് ഏതാനും വർഷക്കാലം വനവാസത്തിന് വിധിക്കപ്പെട്ട ഇവർ അലസരായിരുന്നില്ല. സുറിയാനി ഗ്രന്ഥങ്ങൾ പകർത്തി എഴുതുക, വനപ്രദേശത്തെ ആദിവാസി വൈദ്യന്മാരോട് സമ്പർക്കം പുലർത്തി അവരുടെ ചികിത്സാവിധികളും ഒറ്റമൂലികളെപ്പറ്റിയുള്ള അറിവുകളും സമ്പാദിക്കുക, മന്ത്രവാദചികിത്സാവിധികൾ പരിശീലിക്കുക തുടങ്ങിയ ചര്യകളാൽ അവർ ജീവിതത്തെ കർമ്മോന്മുഖമാക്കി. നേത്രരോഗചികിത്സയിലും വിഷചികിത്സയിലും അവർ ശോഭിക്കുക തന്നെ ചെയ്തു. കായംകുളത്ത് താമസിച്ചിരുന്ന മാർ ഗ്രീഗോറിയോസ് അന്ധത കൊണ്ട് ക്ലേശിച്ചിരുന്നു. *നിരണം ഗ്രന്ഥവരി*യുടെ സാക്ഷ്യം ശ്രദ്ധിക്കുക: "... മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ കണ്ണിന് ദീനമായിട്ട്.... ശുദ്ധമാന കുർബ്ബാന അണയ്ക്കാതെയും കായംകുളത്ത് പാർത്തുവരുന്നു."[14]

സഭയിലെ കലഹങ്ങൾ ഏതാണ്ടൊന്ന് അസ്തമിച്ചപ്പോൾ ആറാം മാർ ത്തോമ്മാ കൂടുതൽ വിശാലമായ പ്രവർത്തനങ്ങളിലേക്ക് തിരിഞ്ഞു. കുറവിലങ്ങാട്ട് കത്തോലിക്കാ സംസ്കാരത്തിൽ ജനിച്ചുവളർന്ന അദ്ദേഹത്തിന് ആ സഭയെപ്പറ്റിയും ചില സ്വപ്നങ്ങൾ മനസ്സിൽ അവശേഷിച്ചിരുന്നു. കത്തോലിക്കാസഭയെ വിദേശമെത്രാന്മാരായിരുന്നു ഭരിച്ചിരുന്നത്. കറുത്ത നിറമുള്ള കേരളീയ ക്രിസ്ത്യാനികളോട് സമഭാവനയിൽ ഇടപെടുവാൻ അവർക്ക് ഒരിക്കലും കഴിഞ്ഞിരുന്നില്ല. കേരള സംസ്കാരത്തെയും അതിന്റെ നിർദോഷമായ ആചാരങ്ങളെയും മനസ്സിലാക്കാൻ ശ്രമിക്കാതെ അടച്ചാക്ഷേപിക്കുന്നത് ഇടയദൗത്യമെന്ന് അവർ കരുതി. അവരുടെ ഈ അന്ധതയും യജമാനത്വബോധവും മലങ്കരയിലെ കത്തോലിക്കാവിഭാഗത്തിൽ എതിർപ്പുകൾ ക്ഷണിച്ചുവരുത്തി. സ്വദേശീയനായ ഒരു മെത്രാനിലൂടെ മാത്രമേ നമ്മുടെ വംശീയപ്രശ്നങ്ങൾ പരിഹരിക്കാനാകൂ എന്ന് കേരളീയ കത്തോലിക്കർക്ക് തീർച്ചയായി. വിദേശമെത്രാന്മാരെ പ്രതിഷേധിക്കുകയും ബഹിഷ്കരിക്കുകയും ചെയ്ത് പല പടിയോലകളും ഉണ്ടായെങ്കിലും അതെല്ലാം സഭാധികൃതർ അവഗണിക്കുകയാണ് ചെയ്തത്. ഈ പശ്ചാത്തലത്തിൽ വളർന്ന് വന്ന് സുറിയാനി സഭയിൽ മെത്രാനായ ആറാം മാർത്തോമ്മാ ചില പുതിയ നീക്കങ്ങൾ ആരംഭിച്ചു. തന്റെ നേതൃത്വം കേരളീയ കത്തോലിക്കർ അംഗീകരിക്കാൻ തയ്യാറാവുകയാണെങ്കിൽ താനും സുറിയാനിസഭയും മാർപാപ്പായോട് അനുരഞ്ജനപ്പെടുവാൻ തയ്യാറാണെന്ന നിലപാടിലേക്ക് അദ്ദേഹം കാര്യങ്ങൾ മുന്നോട്ടുനീക്കി. തന്റെ മുൻഗാമികൾ ഇക്കാര്യത്തിൽ നടത്തിയ വിഫലശ്രമങ്ങളെപ്പറ്റി അദ്ദേഹത്തിനു നല്ല അറിവുണ്ടായിരുന്നു.

1704-ൽ തന്റെ കീഴിലുണ്ടായിരുന്ന 29 പള്ളിക്കാരുടെയും 12 വൈദികപ്രധാനികളുടെയും കയ്യൊപ്പോടു കൂടിയ ഒരപേക്ഷ നാലാം മാർ ത്തോമ്മാ റോമ്മിലേയ്ക്കയച്ച അപേക്ഷയിൽ അഞ്ചു കാര്യങ്ങൾ വ്യക്ത

മാക്കിയിരുന്നു.

1. കത്തോലിക്കാസഭയെ മലങ്കരസഭ പരിത്യജിച്ചത് പോർച്ചുഗീസുകാരായ ജസ്യൂട്ട് സഭ ചെയ്ത ഉപദ്രവങ്ങൾ മൂലമാണ്.

2. കർമ്മലീത്താ വൈദികരെ അയച്ചതിൽ മാർപാപ്പായോട് കൃതജ്ഞതയുണ്ട്.

3. സുറിയാനിക്രമങ്ങൾ മലങ്കരയിൽ മാർപാപ്പാ അനുവദിക്കണം.

4. വരാപ്പുഴയിലെ മെത്രാനുമൊന്നിച്ച് കേരളത്തിലെ കത്തോലിക്കരെ ഭരിക്കാൻ അധികാരപത്രം നൽകണം.

5. വി. കുർബ്ബാനയിൽ പുളിപ്പില്ലാത്ത അപ്പമെന്നപോലെ പുളിപ്പുള്ള അപ്പവും ഉപയോഗിക്കുവാൻ അനുവദിക്കണം.

ഈ വ്യവസ്ഥകൾപ്രകാരം മാർപാപ്പായുടെ കീഴിൽ മലങ്കരയിലെ ഇരുപക്ഷം ഒന്നിക്കാൻ തയ്യാറാണെന്ന് നാലാം മാർത്തോമ്മായുടെ അപേക്ഷയ്ക്ക് റോം പ്രതികരിച്ചതേയില്ല എന്ന് ആറാം മാർത്തോമ്മാ ഓർത്തു.[15]

1748-ൽ അഞ്ചാം മാർത്തോമ്മായുടെ തുല്യമായ തുല്യമായ ഒരപേക്ഷ റോമിലേക്ക് അയച്ചിരുന്നു. ഗ്രീക്കുകാർക്ക് അനുവദിച്ചിട്ടുള്ള പോലെ പുളിപ്പുള്ള അപ്പം ഉപയോഗിക്കുവാനുള്ള സ്വാതന്ത്ര്യം ഈ അപേക്ഷയിൽ ആവശ്യപ്പെട്ടിരുന്നു. ഈ അപേക്ഷയും നിരസിക്കപ്പെട്ടു.[16]

തന്റെ മുൻഗാമികളുടെ മെത്രാൻസ്ഥാനത്തിന്റെ സാധുത സംശയാസ്പദമായതിനാലാണ് അവരുടെ അപേക്ഷകൾ റോം നിരസിച്ചതെന്നും തന്റെ സ്ഥാനം അംഗീകരിക്കപ്പെട്ടതോടെ റോം തനിക്ക് അനുകൂലമായി പ്രതികരിക്കുമെന്നും ആറാം മാർത്തോമ്മാ ആശിച്ചു.

ആഗോളതലവനായ മാർപാപ്പായുടെ കീഴിൽ, ദേശീയതലവനായ തന്റെ കീഴിൽ മലങ്കരയിലെ രണ്ടു കൂറുകാരും യോജിച്ച് തന്റെ അധികാരസീമ വർദ്ധിപ്പിക്കാമെന്ന് അദ്ദേഹം ആഗ്രഹിച്ചു. 1653-ലെ കൂനൻകുരിശിന്റെ തൊട്ടുമുമ്പുള്ള ഐക്യത്തിലേക്കല്ലാതെ 1599-ന് മുമ്പുള്ള യഥാർത്ഥ ഐക്യത്തിലേക്ക് ജനത്തെ നയിക്കുവാൻ കുറവിലങ്ങാട്ട് കത്തോലിക്കാ പശ്ചാത്തലമുള്ള ആറാം മാർത്തോമ്മായ്ക്ക് കഴിയുമായിരുന്നില്ല. കത്തോലിക്കാസഭയിലെ പ്രഗത്ഭ വൈദികരെ കത്തുകൾ മുഖേനയും ദൂതന്മാർ മുഖേനയും ബന്ധപ്പെട്ടുകൊണ്ടിരുന്നു.

## അദ്ധ്യായം 3

# പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ സഭാചരിത്രത്തിൽ തിരനോട്ടം നടത്തുന്നു

കത്തോലിക്കാസഭയോട് അനുരഞ്ജനപ്പെടുവാൻ ആറാം മാർ ത്തോമ്മാ നടത്തിയ ശ്രമങ്ങൾ മലങ്കരസഭയിൽ ചിന്താക്കുഴപ്പം സൃഷ്ടിച്ചു. മലങ്കരസഭയിൽ ഭിന്നിച്ചിരുന്ന രണ്ടു വിഭാഗങ്ങളെ സമന്വയി പ്പിക്കുവാനുള്ള ശ്രമങ്ങളാണ് അദ്ദേഹം നടത്തിയതെന്ന് കാര്യങ്ങളെ ലഘൂകരിച്ച് കാണുന്നവർ ആ സമന്വയത്തിലൂടെ പാപ്പായുടെ ആധിപത്യം അദ്ദേഹം സ്വാഗതം ചെയ്ത കാര്യം സൗകര്യപൂർവ്വം വിസ്മരിക്കുക യാണ്. അന്നത്തെ മലങ്കരസഭയിൽ ഗണ്യമായ ഒരു വിഭാഗം ഈ നീക്കത്തെ അനുകൂലിച്ചില്ല. എന്നാൽ സർക്കാരിൽ അടിയറ തീർത്ത് രാജകീയ പിന്തുണയും സംരക്ഷണവും ഉറപ്പാക്കിയ മെത്രാപ്പോലീ ത്തായോട് പരസ്യമായി എതിർക്കുവാൻ അധികംപേർക്കും സാധിക്കു കയില്ലായിരുന്നു. ഈ സാഹചര്യത്തെ ഏറ്റവും നന്നായി വായിച്ചത് കാട്ടു മങ്ങാട്ടു കശ്ശീശന്മാരുടെ നേതാവായ കൂറിലോസ് കശ്ശീശാ ആയിരുന്നു. കത്തോലിക്കാസഭയോട് അനുരഞ്ജനപ്പെടുവാനുള്ള ആറാം മാർത്തോ മ്മായുടെ യത്നം വിജയിച്ചാൽ അതിൽ പ്രതിഷേധിക്കുന്ന സുറിയാനി സഭയെ മേയിക്കുവാൻ ഒരു മേല്പട്ടക്കാരൻ ആവശ്യമെന്ന് അദ്ദേഹം കാര്യങ്ങളെ വായിച്ചു ഗ്രഹിച്ചു. ശേഷം കാര്യങ്ങൾ *നിരണം ഗ്രന്ഥവരി* ഇപ്രകാരം നിരീക്ഷിക്കുന്നു:

"മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പാ പുതിയകാവിലും മാർ ദീവ ന്നാസ്യോസ് മെത്രാപ്പോലീത്താ ഓമല്ലൂരും ഇരിക്കുമ്പോൾ, കാട്ടുമങ്ങാട്ട് റമ്പാൻ മേല്പട്ടസുഖം ഏൽക്കണമെന്ന് നിശ്ചയിച്ച് കായംകുളത്ത് ചെന്ന് ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ കണ്ണിന് ദീനം ഭേദം വരുത്തു വാനായിട്ട് മറ്റു ചിലരെക്കൊണ്ട് ഓമല്ലൂർ എഴുതി അയച്ച് അനുവാദം വരുത്തി. ഉടൻ വള്ളം കരേറി കൊച്ചിയിൽ കൊണ്ടുപോയി. മട്ടാഞ്ചേരി മുറിയിൽ ഇരുത്തി.

കാറ്റാടി കുരുവിള കത്തനാരെക്കൊണ്ട് കുർബ്ബാനയും ചൊല്ലിച്ച് നമ്മുടെ കർത്താവിന്റെ ആണ്ട് 1772 ന് കൊല്ലം 947 വൃശ്ചികമാസം 17 -ന് വെള്ളിയാഴ്ചനാൾ[1] കൂറിലോസ് മെത്രാപ്പോലീത്താ ആയിട്ട് വാഴി ക്കയും ചെയ്തു. ഇതിനുശേഷം പെരുമ്പടപ്പിൽ തമ്പുരാന്റെ തീട്ടൂരവും

പാലിയത്തച്ചന്റെ നീട്ടും കോട്ടയിൽ ബോധിപ്പിച്ച് കടുദാസും വാങ്ങിച്ച് ഏറിയബഹുമാനത്തോടു കൂടെ നടക്കയും ഇതിനിടയിൽ കൊച്ചിയിൽ നിന്നും മെത്രാപ്പോലീത്തായെ മുളന്തുരുത്തിയിൽ വരുത്തി ഇരുത്തുകയും ചെയ്തു.

പിന്നെത്തേതിൽ ഇക്കാര്യങ്ങൾ ഒക്കെയും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പായും കേൾക്കകൊണ്ട് മുമ്പിലത്തെ കുഴപ്പങ്ങൾ തീർത്ത് നടന്നുവരുമ്പോൾ, പിന്നെയും ഇതിൻവണ്ണം ഉണ്ടായതിന് എന്തു വേണ്ടൂ എന്ന് രണ്ടുപേരും കൂടി നിരണത്ത് പള്ളിയിൽ ചെന്ന് വിചാരിച്ച് വടക്കോട്ട് യാത്ര എന്ന് നിശ്ചയിച്ച് മശിഹാകാലം 1772-ൽ കൊല്ലം 947-മാണ്ട് മീനമാസം 12-ാം തീയതി കണ്ടനാട്ട് പള്ളിയിൽ ചെന്നിരുന്നതിന്റെ ശേഷം ഇക്കാര്യം കൊണ്ട് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായോട് ചോദിപ്പാനായിട്ട് കല്ലൂപ്പാറ പിറത്തേട്ട് ചാണ്ടിക്കത്തനാരെയും ചെങ്ങന്നൂർ പ്രയാറ്റിൽ തൊമ്മൻ കത്തനാരെയും അവരുടെ കൂടെ ഏതാനും കത്തങ്ങളും മാപ്പിളമാരും മുളന്തുരുത്തിയിൽ ചെന്ന് അറിയിച്ചാറെ താൻ ഒന്നും ചെയ്തില്ലെന്നും കല്പിച്ചതിനെ കേട്ട് ചെന്ന ആളുകൾ പോരികയും ചെയ്തു."[2]

*കണ്ടനാട് ഗ്രന്ഥവരി* കാണുന്ന ആദ്യചിത്രം ഇവിടെ ചേർക്കുന്നു:

"... ഇങ്ങനെ ഇരിക്കുമ്പോൾ മാർ ബസ്സേലിയോസ് കാതോലിക്കാറമ്പസുഖം കെട്ടിയ കാട്ടുമങ്ങാട്ട് റമ്പാൻ നിരണത്ത് പള്ളിയിൽ ചെന്ന് ഉപായങ്ങൾ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായോട് പറഞ്ഞ് മാർ ഗ്രീഗോറിയോസ് ബാവായ്ക്ക് ക്ഷവസുഖവും (വാർദ്ധക്യം) ചക്ഷുഃഹീനവും (അന്ധത) വന്നിരിക്കകൊണ്ട് ബാവായെ ഞാൻ മുളന്തുരുത്തി പള്ളിയിൽ കൊണ്ടുപോയി ഭരിച്ച് സംരക്ഷിക്കാമെന്നും ബോധിപ്പിച്ച് കല്പന ഉണ്ടായ ഉടനെ കായംകുളത്ത് പള്ളിയിൽ റമ്പാൻ ചെന്ന് മാർ ഗ്രീഗോറിയോസ് ബാവായെ വള്ളത്തിൽ കരേറ്റിയുംകൊണ്ട് കൊച്ചിയിൽ മട്ടാഞ്ചേരിയിൽ ബാവാമാർ വാങ്ങിച്ച് പണിയിച്ച വീട്ടിൽ ഇരുത്തി മേല്പട്ടം എനിക്കു തരണമെന്നും ബോധിപ്പിച്ചതിൽ ബാവാ സമ്മതിച്ച് കാറ്റാടി വർഗീസ് കശ്ശീശ കുർബ്ബാനയും ചൊല്ലി ഉടൻ എന്റെ മേല്പട്ടം നിനക്കെന്നു ചൊല്ലി ബാവാ കൊടുത്തു. ഉടൻ റമ്പാൻ പട്ടുകുപ്പായവും ഇട്ട് വടിയും മുടിയും സ്ലീബായും എടുത്ത് കൂറിലോസ് മെത്രാപ്പോലീത്താ എന്നുള്ള പേരു വച്ചിരിക്കുകയും ചെയ്തു. ഇത് 1772-ാം കാലം വൃശ്ചികം 10-ന് ഞായറാഴ്ച ഉണ്ടായിരിക്കയാൽ 15-ാം തീയതി വെള്ളിയാഴ്ച അടുത്തുള്ള പള്ളിക്കാർക്ക് കൂറിലോസ് മെത്രാപ്പോലീത്താ എന്ന പേർ ചേർത്ത് എഴുതി അയച്ചു."[3]

കണ്ടനാട് ഗ്രന്ഥവരി ഈ കാര്യങ്ങൾക്ക് പിൽക്കാലത്ത് ഒരു

വ്യാഖ്യാനം നൽകുന്നതിപ്രകാരമാണ്:

"... ഈ പ്രകാരം ഈ കത്തനാരച്ചനെ വിശുദ്ധ പിതാവാകുന്ന മോറാൻ പാത്രിയർക്കീസ് ബാവാ മഹറോൻ ചൊല്ലുന്നതിനും മറ്റും ഇടവന്നത് ഓർത്താൽ വിസ്മയം തന്നെ. എന്തെന്നാൽ ഈ കത്തനാരച്ചൻ കാട്ടുമങ്ങാട്ട് സ്വന്തം തറവാട്ടുകാരൻ ആകുന്നു. ഈ തറവാട്ടുകാരിൽ ഒരുത്തൻ മശിഹാകാലം 1772-മാണ്ട് ചക്ഷുഃഹീനൻ ആയിരുന്ന മാർ ഗ്രീഗോറിയോസ് ബാവാ കൊച്ചി - മട്ടാഞ്ചേരി പള്ളിയിൽ വെച്ച് മെത്രാന്റെ സ്ഥാനം കൊടുത്തു എന്നു പറഞ്ഞ് മെത്രാന്റെ സ്ഥാനം ചമഞ്ഞ് നടന്നു എന്നുള്ള വിവരവും മറ്റും ചരിത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നതു ആ മെത്രാന്റെ ചമയത്തെ കണ്ടനാട് കരവട്ട അയ്പ് കോര തരകൻ മുഖാന്തിരം കണ്ടനാട് പള്ളിയിൽ ഊരിവയ്പ്പിക്കയും...."[4]

1771-ലോ 72-ലോ കാട്ടുമങ്ങാട്ട് കുര്യനെ (കശ്ശീശായെ) റമ്പാൻ എന്നാണ് ഗ്രന്ഥവരിയും വിശേഷിപ്പിച്ചിട്ടുള്ളത്. ഇത് സത്യമാകാൻ തരമില്ല. എന്തുകൊണ്ടെന്നാൽ കാട്ടുമങ്ങാട്ട് കൂറിലോസ് തേവനാൽ പള്ളിയിലെ താമസക്കാലത്തു 1769 ഡിസംബർ 19-ന് എഴുതി പൂർത്തിയാക്കിയ കൽദായസുറിയാനിയിലുള്ള സ്വന്തം കുർബ്ബാന തക്സായിൽ യൂഹാനോൻ പാത്രിയർക്കീസിന്റെ ക്രമം (പുറം 315), ക്സൊസ്ത്തോസിന്റെ ക്രമം (പുറം 332), മാർ ഈവാനിയോസിന്റെ ക്രമം (പുറം 296) എന്നിവിടങ്ങളിൽ സ്വന്തം പേർ അദ്ദേഹം കൂറിലോസ് കശ്ശീശാ എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. റമ്പാൻ ആയിരുന്നുവെങ്കിൽ സ്വന്തം പേർ കൂറിലോസ് ദയറായോ എന്ന് ചേർക്കുമായിരുന്നു (സുറിയാനി കയ്യെഴുത്തു പുസ്തകങ്ങൾ പരിശോധിച്ച് പരിചയമുള്ള ആരും ഈ വസ്തുതയെ നിഷേധിക്കുകയില്ല. ഈ പുസ്തകത്തിന്റെ ഒറിജിനൽ കോട്ടയം 'സീറി' യിൽ ഇതെഴുതുന്ന ആൾ പരിശോധിച്ചിട്ടുണ്ട്. 374 പുറങ്ങളുള്ള കുർബ്ബാന തക്സാ മുഴുവൻ ഫോട്ടോകോപ്പി രൂപത്തിൽ സൂക്ഷിക്കുകയും ചെയ്യുന്നുണ്ട്).

ഈ രഹസ്യം വന്ദ്യ കണിയാമ്പറമ്പിൽ അച്ചന്റെ സഭാചരിത്രത്തിൽ ഇപ്രകാരം കാണുന്നുണ്ട്: "മാർ ഗ്രീഗോറിയോസ് ആണ് കാറ്റാടി കുരുവിള കത്തനാർക്കും ഇദ്ദേഹത്തിനും (കാട്ടുമങ്ങാട്ട് കുരിയൻ കശ്ശീശാ) റമ്പാൻ സ്ഥാനം നൽകിയതെന്ന് പാലപ്പിള്ളിലച്ചന്റെ സഭാചരിത്രത്തിൽ കാണുന്നുണ്ട്.[5]

തേവനാൽ തടത്തിൽ വച്ച് ഇളയബാവാ എന്നറിയപ്പെടുന്ന ആൾ - ഗീവറുഗീസ് കശ്ശീശാ - എഴുതിയ ഒരു രേഖ ഇവിടെ പരിശോധനാർഹമാണ്. ഇപ്പോഴും തൊഴിയൂർ ഭദ്രാസന അരമനയിൽ സൂക്ഷിച്ചിട്ടുള്ള പാശ്ചാത്യ സുറിയാനി ലിപിയിലുള്ള പുതിയനിയമമാണ് ഈ രേഖ.

ഇതെഴുതുന്ന ആൾ ഇത് നേരിട്ട് പരിശോധിച്ചിട്ടുണ്ട്. അതിപ്രകാരമാണ്:

"ജീവസമ്പൂർണ്ണമായ ഈ പുസ്തകം എഴുതിത്തീർന്നത് തേവനാൽ മലയിലുള്ള മാർ ബഹനാൻ സഹദായുടെ ദയറായിൽ വെച്ച് ക്രിസ്ത്വബ്ദം 1771 നീസാൻ (ഏപ്രിൽ) മാസം 16-ാം തീയതി ശനിയാഴ്ചയായിരുന്നു. ... ഈ പരിശുദ്ധമായ അദ്ധ്വാനത്തിന് വേണ്ടി ക്ലേശിച്ചത് .... കർത്താവിന്റെ കൃപയാൽ .... ഗീവറുഗീസ് എന്ന് നാമധേയമുള്ളവനും ആയ ഒരാളാണ്. സമർത്ഥനും വിജ്ഞാനിയുമായ മാർ ബസ്സേലിയോസ് കാതോലിക്കായുടെ ശിഷ്യനും അദ്ദേഹത്താൽ പട്ടംകെട്ടപ്പെട്ടവനുമാണ് ഈ എഴുത്തുകാരൻ. .... ആകയാൽ എന്റെ സഹോദരന്മാരെ, ക്രിസ്തീയ സ്നേഹത്താൽ ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു. .... എന്റെ ആത്മാവിനുവേണ്ടിയും വൈദികരായ എന്റെ സഹോദരൻ ബന്യാമിന്റെ ആത്മാവിനു വേണ്ടിയും യാക്കോബിന്റെ ആത്മാവിനു വേണ്ടിയും കൂറിലോസിന്റെ ആത്മാവിനു വേണ്ടിയും പാപമോചനവചനം ആശംസിക്കേണമേ. അവർ ക്രിസ്ത്വബ്ദം 1767 ഈയോർ മാസം (മെയ്) 10-ാം തീയതി ബാഹ്യലോകം വിട്ട് മലയിലേക്ക് ഓടിപ്പോവുകയും മാർ ബഹനാമിന്റെ നാമത്തിൽ അവിടെ ഒരു ദയറാ പണിയുകയും ചെയ്തു. ഈ പുസ്തകം അവിടെ വച്ച് എഴുതപ്പെടുകയും മാർ ബഹനാമിന്റെ സഹായത്താൽ അവിടെത്തന്നെ പാർക്കയും ചെയ്തു. ....."[6]

തന്റെ ജ്യേഷ്ഠസഹോദരൻ മെത്രാൻ ആയിരുന്നുവെങ്കിൽ 'മാർ' എന്നോ 'ആബൂൻ മാർ' എന്നോ ചേർക്കുമായിരുന്നു. റമ്പാൻ ആയിരുന്നുവെങ്കിൽ കൂറിലോസ് ദയറോയോ എന്ന് ചേർക്കുമായിരുന്നു. 1771-ൽ പോലും (ശക്രള്ളാ ബാവാ 1764-ൽ നിര്യാതനായി എന്നോർക്കുക).

താഴെ പറയുന്ന കാരണങ്ങളാൽ മട്ടാഞ്ചേരിയിൽ വെച്ച് നടന്നത് മെത്രാൻ വാഴ്ചയാകാൻ സാധ്യതയില്ല.

1. സ്ഥാനാർത്ഥി ദയറായക്കാരൻ ആയിരുന്നില്ല (സുറിയാനി പാരമ്പര്യത്തിൽ മെത്രാൻസ്ഥാനാർത്ഥി റമ്പാൻ ആയിരിക്കണം).

2. മെത്രാൻ സ്ഥാനദാന ശുശ്രൂഷയിൽ കാർമ്മികനാണ് കുർബ്ബാന അർപ്പിക്കേണ്ടത് (കാറ്റാടി കുരുവിള കത്തനാർക്ക് മെത്രാൻ വാഴ്ചയിലെ കുർബ്ബാന അർപ്പിക്കുവാൻ അനുവാദമില്ല).

3. എന്റെ മേല്പട്ടം നിനക്കു തരുന്നു എന്ന് പറഞ്ഞാൽ മെത്രാൻ സ്ഥാനാഭിഷേകം ആകുകയില്ല. അതിന് വ്യവസ്ഥാപിതമായ ഒരു ശുശ്രൂഷാക്രമം കാർമ്മികൻ നടത്തേണ്ടത് അനിവാര്യമാകുന്നു. മെത്രാൻസ്ഥാനിയല്ലാത്ത ഒരാൾ ആ ശുശ്രൂഷ നടത്തുവാൻ സഭയിൽ അനുവാദമില്ല.

4. ചോദ്യം ചെയ്യപ്പെട്ടപ്പോൾ മാർ ഗ്രീഗോറിയോസ് പറഞ്ഞത് 'താൻ

ഒന്നും ചെയ്തില്ല' എന്നാണ്.



5. മാർ ദീവന്നാസ്യോസും മാർ ഈവാനിയോസും വൈദികരായ ദൂതന്മാരെ വിട്ട് മാർ ഗ്രീഗോറിയോസിനോട് വിവരം തിരക്കുകയും 'ഞാനൊന്നും ചെയ്തില്ല' എന്ന് മാർ ഗ്രീഗോറിയോസ് മറുപടി പറയുകയും ചെയ്തതിനാൽ 'പിന്നത്തേതിൽ ഒരുത്തരെയും മുറിയിൽ കരേറ്റരുതെന്ന് ചട്ടംകെട്ടി.'[7]

6. 'അദ്ദേഹത്തിന് ദീനമാകകൊണ്ട് കണ്ടനാട്ടേക്ക് ഒരെഴുത്തെഴുതിയാറെ (കാട്ടുമങ്ങാടൻ) കൊടുത്തയച്ചില്ല.[8]

7. മൂന്ന് മാസം കഴിഞ്ഞ് മാർ ഗ്രീഗോറിയോസ് കാലം ചെയ്തു (കാലം ചെയ്തതാണോ അതോ.....?) മൂന്നോ നാലോ കിലോമീറ്റർ ദൂരെ പാർത്തിരുന്ന മാർ ഈവാനിയോസിനെയും മാർ ദീവന്നാസ്യോസിനെയും (കാട്ടുമങ്ങാടൻ) വിവരം അറിയിച്ചില്ല.

ഈ കാര്യങ്ങൾ ഒക്കെയും കാണിക്കുന്നത് കാട്ടുമങ്ങാട്ട് കൂറിലോസിന്റെ മെത്രാൻ വാഴ്ചയിൽ ദുരൂഹതയുണ്ടെന്നാണ്.

കാറ്റാടി കുരുവിള കത്തനാർ മട്ടാഞ്ചേരിയിൽ കുർബ്ബാന ചൊല്ലിയ അന്ന് കാട്ടുമങ്ങാട്ട് കൂറിലോസ് കശ്ശീശാ റമ്പാൻ സ്ഥാനം സ്വീകരിച്ചിരിക്കാം. അതിൽ മാർ ഗ്രീഗോറിയോസ് സംബന്ധിച്ചിരിക്കാം. റമ്പാൻ സ്ഥാനദാന ശുശ്രൂഷയിൽ ഒരു മെത്രാൻ കാർമ്മികനാവണമെന്ന് ഒരു നിർബന്ധവുമില്ല. അതൊരു പട്ടത്വദാന ശുശ്രൂഷയേ അല്ല. കൂറിലോസ് എന്ന പേരും റമ്പാന്റെ മസ്നപ്സായും ചേർന്നപ്പോൾ അദ്ദേഹം ഒരു മേല്പട്ടക്കാരൻ ആണ് എന്ന് വാർത്ത പ്രചരിക്കുവാൻ എളുപ്പമായി. കൂറിലോസ് റമ്പാൻ ആ വാർത്തയെ നിഷേധിച്ചിരിക്കില്ല. മാർ ഗ്രീഗോറിയോസ് കാലം ചെയ്തതോടെ കാര്യങ്ങൾ വിശദമാക്കാൻ കഴിയുന്ന ഏക വ്യക്തിയും ചരിത്രത്തിൽ അസ്തമിച്ചു. വാർത്തയും അവകാശവാദവും ഒന്നിച്ചപ്പോൾ രാജകീയകല്പനകൾക്ക് താമസമുണ്ടായില്ല. മാർ ദീവന്നാസ്യോസിന്റെ റോമൻ ഭ്രമത്തിൽ പ്രതിഷേധമുള്ളവർക്ക് ഈ വാർത്ത പ്രിയങ്കരമാകയാൽ അവർ ഈ വാർത്തയെ ചോദ്യം ചെയ്യാതെ വിശ്വസിക്കുകയും അതിന്റെ പ്രചാരണത്തിൽ പങ്കാളികളാവുകയും ചെയ്തു.

(മലങ്കരയിലെ പൂർവിക സമ്പ്രദായപ്രകാരം അദ്ദേഹം മെത്രാൻ സ്ഥാനം ഏറ്റിരുന്നില്ലെങ്കിലും അദ്ദേഹത്തിന്റെ പൗരോഹിത്യത്തിന് ന്യൂനതയൊന്നും പറയാനാവില്ല. അദ്ദേഹം കശ്ശീശാ ആയിരുന്നുവല്ലോ.)

ഏതായാലും കൂറിലോസ്, മെത്രാപ്പോലീത്തായുടെ സ്ഥാനമേറ്റ വിവരം ആറാം മാർത്തോമ്മായെ കോപിപ്പിച്ചു. കൂറിലോസിനെതിരെ

അദ്ദേഹം സർക്കാരിലേക്ക് പരാതി നൽകി. വിസ്താരം നടന്നതിൽ മെത്രാൻ വാഴ്ചക്ക് രേഖയോ സാക്ഷികളോ ഇല്ലാത്തതിനാൽ മെത്രാനടുത്ത ചമയങ്ങൾ അഴിപ്പിക്കുകയും റമ്പാന്റെ പദവിയിൽ കഴിഞ്ഞുകൊള്ളാൻ കല്പനയാകുകയും ചെയ്തു. കൊച്ചിയും തിരുവിതാംകൂറിന്റെ തീരുമാനത്തെ ശരിവച്ചു.

മാർ ദീവന്നാസ്യോസിന്റെ റോമൻ ചായ്‌വിനെ പ്രതികൂലിച്ചവർ കൂറിലോസിനെ രഹസ്യമായി പിന്തുണച്ചു. അധികാരഭ്രമം കൊണ്ട് രാജാവിൽ ദുസ്വാധീനം ചെലുത്തിയാണ് കൂറിലോസിനെതിരായ വിധി അദ്ദേഹം സമ്പാദിച്ചതെന്ന് സംഘടിതമായ പ്രചാരവേല അവർ നടത്തി.

കാര്യങ്ങൾ പുലിക്കോട്ടിൽ മല്പാൻ ശ്രവിക്കുന്നുണ്ടായിരുന്നു. കുന്നംകുളത്ത് കഴിയുന്ന അദ്ദേഹത്തിന് കിട്ടിയ റിപ്പോർട്ടുകൾ കൂറിലോസിനെ അനുകൂലിക്കുന്നവർ പ്രചരിപ്പിച്ച കഥകൾ ആയിരുന്നു. പകലോമറ്റം കുടുംബവാഴ്ചയെ വെറുത്ത മല്പാൻ മാർ ദീവന്നാസ്യോസിന്റെ റോമൻ ഭ്രമത്തോടെ വ്യക്തമായ എതിർചേരിയിലേക്ക് നീങ്ങിയിരുന്നു. കൂറിലോസിന്റെ നിഷ്ക്കാസനം കൂടിയായപ്പോൾ മാർ കൂറിലോസിൽ മലങ്കരസഭയുടെ ഭാവിരക്ഷകനെ കണ്ട മല്പാൻ അദ്ദേഹത്തിന് അഭയം കൊടുക്കാൻ തീരുമാനിച്ചു.

അങ്ങനെയിരിക്കെയാണ് കാട്ടുമങ്ങാട്ട് കൂറിലോസും സഹോദരങ്ങളും അയച്ച ഒരു ദൂതൻ കുന്നംകുളത്തെത്തി പുലിക്കോട്ടിൽ മല്പാന്റെ സഹായം അഭ്യർത്ഥിച്ചത്. രഹസ്യമായി താൻ മെത്രാൻസ്ഥാനമേറ്റു എന്നും കോപാക്രാന്തനായ ആറാം മാർത്തോമ്മാ തനിക്കെതിരെ നിയമനടപടികൾ സ്വീകരിച്ചു എന്നും മെത്രാനടുത്ത സ്ഥാനചിഹ്നങ്ങൾ ഉപേക്ഷിക്കേണ്ടിവന്നെന്നും റമ്പാന്റെ അംശവസ്ത്രങ്ങൾ ധരിച്ചു മാത്രമേ തിരുവിതാംകൂർ - കൊച്ചി പ്രദേശത്തുള്ള പള്ളികളിൽ ആരാധന നടത്തുവാൻ അനുവാദമുള്ളൂ എന്നും അലംഘ്യമായ രാജകല്പനയെയും ആറാം മാർത്തോമ്മായുടെ പ്രതികാരനടപടികളെയും അതിജീവിക്കുവാൻ സഹായിക്കണമെന്നുമായിരുന്നുവത്രേ ദൂതൻ കൈമാറിയ സന്ദേശത്തിന്റെ പൊരുൾ. അതീവരഹസ്യമായി തങ്ങളെ രക്ഷപ്പെടുത്തുവാനുള്ള ഒരു പദ്ധതിയും ദൂതൻ മുഖേന നിർദ്ദേശിക്കപ്പെട്ടിരുന്നു. കുലീനതയുടെ കുറവ് എന്ന ആരോപണത്താൽ വൈദികസ്ഥാനം നിഷേധിക്കപ്പെടുക, സമർത്ഥരായ വൈദികർ ആയിട്ടുപോലും സ്വന്തം ഇടവക പള്ളിയിൽ പ്രവേശിക്കാൻ കഴിയാതെ വരിക, ആരാധന നടത്തുവാൻ മലമ്പ്രദേശത്ത് സ്വന്തമായി ഒരു ദയറാ സ്ഥാപിക്കേണ്ടി വരിക എന്നീ അനുഭവങ്ങളിലൂടെ കടന്നുപോകേണ്ടിവന്ന കൂറിലോസും കൂട്ടരും പകലോമറ്റം മെത്രാന്റെ പ്രതികാരനടപടികൾക്ക് വിധേയരായി സ്വദേശത്തു നിന്ന് പലായനം ചെയ്യപ്പെടുവാൻ നിർബ്ബന്ധരാവുക - ഈ ശോക നാടക പരമ്പര

പുലിക്കോട്ടിൽ മല്പാനെ അഗാധമായി സ്പർശിച്ചു. സാഹസികൻ കൂട്ടു യായിരുന്ന മല്പാൻ രാജകോപം പരിഗണിച്ചില്ല. ആറാം മാർത്തോമ്മാ യുടെ ഹിതത്തിനെതിരായി നിന്നാൽ ഉണ്ടാകാവുന്ന പ്രതികാരനടപടി കളെയും വകവെച്ചില്ല. കാട്ടുമങ്ങാട്ട് കൂറിലോസിന്റെ ദൂതൻ നിർദ്ദേശിച്ച വിധം പ്രവർത്തിക്കാനൊരുങ്ങി. കരിങ്ങാച്ചിറ പള്ളിക്കു സമീപത്തുള്ള പാലത്തിനടുത്ത് കൂറിലോസും കൂട്ടുകാരും അതീവ രഹസ്യമായി രാത്രി യിൽ വേഷം മാറി വഴിപോക്കരെപ്പോലെ എത്തിച്ചേർന്നു. ചാവക്കാട്ട് കട വിൽനിന്ന് മല്പാൻ വഞ്ചിമാർഗ്ഗം രാത്രിയിൽത്തന്നെ തുഴക്കാരുടെ സഹാ യത്തോടെ സങ്കേതസ്ഥാനത്തെത്തി. അഭയാർത്ഥികളെയും അവരുടെ സാധനസാമഗ്രികളെയും വഞ്ചിയിൽ പ്രവേശിപ്പിച്ചു. പുലരുമ്പോഴേക്കും വേഷപ്രച്ഛന്നരായ യാത്രക്കാർ ചാവക്കാട്ട് എത്തിച്ചേർന്നു.[9]

അക്കാലത്ത് കൊച്ചിരാജാവിന്റെയും സാമന്തരാജാക്കന്മാരായ തലപ്പ ള്ളിരാജാക്കന്മാരുടെയും ഭരണത്തിൻകീഴിലായിരുന്നു കുന്നംകുളം പ്രദേശം. തിരുവിതാംകൂറിലെയും കൊച്ചിയിലെയും രാജാക്കന്മാർക്ക് ഹിതകരമല്ലാത്ത എന്തെങ്കിലും പ്രവർത്തനം കുന്നംകുളത്തു നടന്നാൽ ഉണ്ടാകാവുന്ന ഭവിഷ്യത്തുകൾ മല്പാന് അറിയാമായിരുന്നു. "... കൂറി ലോസും അനുചരന്മാരും സുരക്ഷിതരായി മല്പാന്റെ മേൽനോട്ടത്തിൽ പനയ്ക്കൽ കുടുംബക്കാരുടെ ഒരു ഇരുനിലകെട്ടിടത്തിൽ താമസിച്ചു (കെട്ടിടത്തിന്റെ മുകൾഭാഗത്തെ ഒരു ഹാളിൽ കൂറിലോസും സഹോദര ങ്ങളും വി. കുർബ്ബാനയും ആരാധനകളും നടത്തിവന്നു. ആ കെട്ടിടം പില്ക്കാലത്ത് ചെറുവത്തൂർ പീറ്റർ കോറെപ്പിസ്ക്കോപ്പായുടെ ഭവനമാ യിത്തീർന്നു. അവിടെ ഇതെഴുതുന്ന ആൾ പോയിട്ടുണ്ട്. കാട്ടുമങ്ങാട്ട് കൂറിലോസ് അവിടെ ആരാധനകൾ നടത്തിയെന്ന പരമ്പരാഗതമായ കേൾവി ആ ഭവനത്തിൽ ഇന്നും സജീവമാണ്). കുന്നംകുളങ്ങര പ്രദേശം കൊച്ചിശീമയായതുകൊണ്ട് അവിടെയും അദ്ദേഹത്തിന് അധികനാൾ ഗൂഢമായി താമസിക്കുവാൻ തരമില്ലാത്തതിനാൽ ഭരിക്കപ്പെടുന്നതിന് ജന ങ്ങളില്ലാത്ത ഈ മെത്രാന് നിരുപദ്രവമായിരിപ്പാൻ ബ്രിട്ടീഷ് മലബാറിൽ ഒരു പള്ളി പണിയിക്കുവാൻ തീർച്ചയാക്കി. അക്കാലത്ത് ഒരു പ്രഭുവി നെപ്പോലെ അഞ്ഞൂരിന് സമീപം പാർത്തിരുന്ന ഔധർകുട്ടി മൂപ്പനെ ചെന്നുകണ്ട് സ്വാധീനപ്പെടുത്തി ചാവക്കാട് താലൂക്കിൽ ചേർന്ന തൊഴി യൂരിൽ ഒരു പള്ളിക്ക് സ്ഥലം വാങ്ങി. 949-ൽ (എ. ഡി. 1774) ഒരു ചെറി യപള്ളിയും മുറിയും പണിയിക്കുകയും മാർ കൂറിലോസ് അവിടെ സ്ഥിര താമസമാക്കുകയും ചെയ്തു."[10]

പുന്നത്തൂർ രാജാവിൽ നിന്ന് പനക്കൽ താരുവിന്റെ പേരിൽ സമീപ ത്തുതന്നെ കുറെ സ്ഥലം വിലകൊടുത്തു വാങ്ങി ഇന്നു കാണുന്ന വിപു ലമായ പള്ളിയും നാലുകെട്ടിന്റെ മാതൃകയിലുള്ള കെട്ടിടങ്ങളും പണി

യിച്ചു. ഈ ഭൂമിയുടെ ആധാരം പില്ക്കാലത്ത് യൂയാക്കിം കൂറിലോസു മായി നടത്തിയ വ്യവഹാരത്തിൽ ആലത്തൂർ പനക്കൽ യൗസേപ്പ് മാർ കൂറിലോസ് ഹാജരാക്കിയതായി മദ്രാസ് ഹൈക്കോടതിയുടെ വിധിയിൽ കാണുന്നുണ്ട് (1774-ൽ പുന്നത്തൂർ രാജാവിൽ നിന്ന് പനക്കൽ രാജാ വിന്റെ പേരിൽ വിലകൊടുത്തു വാങ്ങിയ ഭൂമിയുടെ ആധാരം എന്ന് രേഖ പ്പെടുത്തിയ ഹൈക്കോടതി വിധിയുടെ ഫോട്ടോകോപ്പി ഈ ഗ്രന്ഥകാ രൻ സൂക്ഷിച്ചിട്ടുണ്ട്).

ഈ സ്ഥലം ഹൈദ്രോസ്കുട്ടി മൂപ്പന്റെ വക ആയിരുന്നുവെന്നും അദ്ദേ ഹത്തിന്റെ മകന് പേപ്പട്ടി വിഷബാധയുണ്ടായെന്നും വിഷബാധയിൽ നിന്ന് ആ ബാലനെ മാർ കൂറിലോസ് പേപ്പട്ടിവിഷത്തിനുള്ള ഒറ്റമൂലി പ്രാർത്ഥനാപൂർവ്വം നൽകിയെന്നും വിഷബാധയിൽ നിന്ന് ബാലൻ രക്ഷ പെട്ടുവെന്നും കൃതജ്ഞതാസൂചകമായി ഹൈദ്രോസ്കുട്ടി മൂപ്പൻ മാർ കൂറിലോസിന് പള്ളിനിൽക്കുന്ന പറമ്പ് ദാനമായി നൽകി എന്നുമാണ് ഈ സംഭവത്തെ മലബാർ സ്വതന്ത്ര സുറിയാനിസഭയുടെ ചരിത്രകാ രൻ പ്രചരിപ്പിക്കുന്നത്. പള്ളിയുടെ സ്ഥാപനവർഷത്തിലും ഒരു വ്യാജം ഒളിച്ചിരിപ്പുണ്ട്. 1774-ൽ വിലകൊടുത്ത് വാങ്ങിയതായി ഭൂമിയുടെ ആധാ രത്തിൽ കാണിച്ച ഈ ഭൂമിയിൽ 1772 ഇടവം 15-ന് തൊഴിയൂർ ഭദ്രാസന പള്ളിക്ക് അടിസ്ഥാനമിട്ടു'[11] എന്നാണ് ആ സഭയുടെ അവകാശവാദം.

തൊഴിയൂരിലേക്ക് പെങ്ങാമുക്ക് വഴിയായി 1774-ൽ കൂറിലോസ് സഞ്ച രിച്ചതിനെപ്പറ്റി പെങ്ങാമുക്ക് മൂലേപ്പാട്ട് കുടുംബചരിത്രത്തിൽ കുടുംബ രേഖകളെ ആധാരമാക്കി എഴുതിയിരുന്നതായും അതിന്റെ കയ്യെഴുത്തു പ്രതി വായിച്ച ഫാ. കെ. സി. വർഗീസ് - ഇദ്ദേഹമാണ് തൊഴിയൂർ ചരി ത്രത്തിന്റെ ഗ്രന്ഥകർത്താവ് - നിർബന്ധപൂർവ്വമായി അപേക്ഷിച്ചതനു സരിച്ച് 1772 എന്ന് (മാർ കൂറിലോസിന്റെ പെങ്ങാമുക്ക് യാത്രയെ) തിരുത്തി എഴുതിയതായും ഈ കുടുംബചരിത്രത്തിന്റെ മുഖ്യ ഗ്രന്ഥകാരൻ അഡ്വ. കെ. സി. സഖറിയാ ഈ ഗ്രന്ഥകാരനോട് സമ്മതിച്ചിട്ടുണ്ട്.[12] മൂലേപ്പാട്ട് കുടുംബത്തിന്റെ സഹഗ്രന്ഥകാരൻ അഡ്വ. കെ. വി താരുവും കെ. സി. വർഗീസ് അച്ചൻ ഇക്കാര്യം തിരുത്തുവാൻ നിർബന്ധപൂർവ്വം തന്നോട് ആവശ്യപ്പെട്ടതായി പില്ക്കാലത്ത് ഈ ഗ്രന്ഥകാരനോട് പറഞ്ഞിട്ടുണ്ട്.

1774 ഇടവം 15-ന് തൊഴിയൂർ ഭദ്രാസന പള്ളിയുടെ അടിസ്ഥാനശില വിന്യസിക്കപ്പെട്ടു (നിരണം ഗ്രന്ഥവരി, കാട്ടുമങ്ങാട്ടു കൂറിലോസിന്റെ കുർബ്ബാന തക്സാ, തൊഴിയൂർ ഗ്രന്ഥപ്പുരയിലെ ഡയറിക്കുറിപ്പുകൾ, ഇളയബാവാ പകർത്തിയെഴുതിയ സുറിയാനി പുതിയനിയമം, പാലപ്പി ള്ളിലച്ചന്റെ സഭാചരിത്രം, കണ്ടനാട് ഗ്രന്ഥവരി എന്നീ ചരിത്രരേഖകൾ പരിശോധിക്കുന്നതുവരെയും ഈ ഗ്രന്ഥകാരൻ ഗ്രഹിച്ചതും എഴുതി

യതും കൂറിലോസിന്റെ നിലപാടുകൾക്ക് അനുകൂലമായിട്ടായിരുന്നു. എന്നാൽ മേൽക്കാണിച്ച രേഖകൾ മുൻധാരണകളെ തിരുത്തുന്നവയായിരുന്നു).[13]

ആറാം മാർത്തോമ്മാ തന്റെ ആസ്ഥാനം നിരണം പള്ളിയിൽ ക്രമീകരിച്ചതിനെ തുടർന്ന് തങ്ങൾ അവഗണിക്കപ്പെടുന്നതായി വടക്കൻ ഇടവകകൾക്ക് അനുഭവപ്പെട്ടിരുന്നു. മാർത്തോമ്മാ മെത്രാൻ റോമുമായി അനുരഞ്ജനപ്പെടുവാൻ തീവ്രശ്രമം തുടർന്നതോടെ അവർക്ക് അദ്ദേഹത്തോടുള്ള മാനസിക അകൽച്ച വർദ്ധിച്ചു. മാർ കൂറിലോസിന് വടക്കൻ ഇടവകകളിൽ അല്പമെങ്കിലും വേരോട്ടം ലഭിക്കുവാൻ സഹായിച്ച പശ്ചാത്തലം ഇതായിരുന്നു. ഈ സാഹചര്യത്തിൽ മാർ കൂറിലോസ് സഭയുടെ വടക്കൻഭാഗത്ത് തൊഴിയൂരിൽ ആസ്ഥാനം ക്രമീകരിക്കുന്നത് വടക്കൻ ഇടവകകൾക്ക് സന്തോഷപ്രദമായിരുന്നു. രാജഭരണകാലമായതിനാൽ സന്തോഷം പ്രകടിപ്പിക്കുവാൻ സാധിച്ചില്ലെങ്കിലും പാലൂർ - ചാട്ടുകുളങ്ങര ഇടവകയുടെ പിൻബലത്തോടെ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ കാട്ടുമങ്ങാട്ട് കൂറിലോസിനെ സംരക്ഷിക്കുന്നതിൽ അവർ ഹൃദയപൂർവ്വം മല്പാനെ അഭിനന്ദിച്ചു. സാങ്കേതികമായി കൂറിലോസിന്റെ ആസ്ഥാനം ബ്രിട്ടീഷ് മലബാറിലെ തൊഴിയൂരിൽ ആയിരുന്നുവെങ്കിലും അതിന്റെ സംരക്ഷകർ പാലൂർ - കുന്നംകുളം ഇടവക ആയിരുന്നു. എം. പി. വർക്കി എഴുതുന്നു: "...... ഈ തൊഴിയൂർ പള്ളി അതിന്റെ യോഗക്കാരെന്ന് പറയപ്പെടുന്നവരുടെയോ അവരുടെ കാരണവന്മാരുടെയോ അപേക്ഷയോ ആവശ്യമോ പ്രകാരം സ്ഥാപിക്കപ്പെട്ടതല്ലെന്നും ഇത് കാട്ടുമങ്ങാട്ട് മെത്രാന്റെ അഭയസ്ഥാനമായി പരിരക്ഷിക്കപ്പെട്ടതാണെന്നും ... വിവരിച്ചിട്ടുണ്ടല്ലോ. ഈ പള്ളിയുടെ രക്ഷയും അഭിവൃദ്ധിയും മിക്കവാറും ആർത്താറ്റ് (ചാട്ടുകുളങ്ങര) യോഗത്തിൽ ചേർന്നവരായ കുന്നംകുളങ്ങര മുതലായ സ്ഥലങ്ങളിലെ ജനങ്ങളിൽ നിന്നുണ്ടായിട്ടുള്ളതാണ്. തൊഴിയൂർ പള്ളി സ്ഥാപിച്ച നാൾ മുതൽ ആ പള്ളിയിൽ നിന്ന് ധർമ്മശേഖരണത്തിനായി ഒരു ചെപ്പ് കുന്നംകുളങ്ങര അങ്ങാടിയിലേക്ക് ശനിയാഴ്ച തോറും അയയ്ക്കുക പതിവുണ്ടായിരുന്നു. ഈ വിധത്തിൽ നാലും അഞ്ചും രൂപാ ആഴ്ചതോറും തൊഴിയൂർ പള്ളിക്ക് കിട്ടിക്കൊണ്ടിരുന്നു."[14]

1774-ൽ അടിസ്ഥാനശില വിന്യസിച്ചതിന് ശേഷം 1796 വരെയുള്ള ആ ദേവാലയത്തിന്റെ പുരോഗതിയെപ്പറ്റി തൊഴിയൂർ സഭയുടെ ചരിത്രകാരൻ മൗനം അവലംബിക്കുന്നു. കുന്നംകുളം ഇടവകയോടും പുലിക്കോട്ടിൽ മല്പാനോടും ആ ദേവാലയത്തിനും പില്ക്കാല സ്വതന്ത്ര സഭയ്ക്കും തീർത്താൽ തീരാത്ത കടപ്പാടുണ്ടെന്ന് രേഖപ്പെടുത്തേണ്ടിവരുന്നത് ഒഴിവാക്കാൻ ആ മൗനം ആനിവാര്യമായിരുന്നിരിക്കാം. അന്യരിൽ നിന്ന് സ്വീകരിച്ച് അനുഭവിച്ചത് സൗകര്യപൂർവ്വം വിസ്മരിക്കുകയും

അന്യന് നൽകിയത് പുരമുകളിൽ കയറി കൊട്ടിഘോഷിക്കുന്ന കഥകൾ സർവ്വസാധാരണമാണല്ലോ. വ്യക്തികൾ അപ്രകാരമായിരിക്കേ വ്യക്തികൾ ചേർന്ന് രൂപപ്പെടുന്ന സാമൂഹ്യപ്രസ്ഥാനങ്ങളായ സഭകളും അപ്രകാരമായിത്തീരുന്നതിൽ അത്ഭുതപ്പെടുവാനില്ല. "കുന്നംകുളം ഇടവകയെ ഒരു കാലത്തും മറക്കരുത്" എന്ന് കാട്ടുമങ്ങാട്ട് മെത്രാച്ചൻ തൊട്ട് തൊഴിയൂരിലെ എല്ലാ മെത്രാച്ചന്മാരും പിൻഗാമികളെ വാക്കാലും രേഖകളാലും ഉപദേശിച്ച് വന്നിരുന്നതായി അറിയാൻ കഴിഞ്ഞിട്ടുണ്ട്. തൊഴിയൂരിലെ ആസ്ഥാനവും ദേവാലയവും പണിതുയർത്തുവാൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വത്തിൽ ചാട്ടുകുളങ്ങര ഇടവക നൽകിയ സഹായം ചെറുതായിരുന്നില്ല. സ്വദേശത്തോ വിദേശത്തോ കാട്ടുമങ്ങാട്ട് മെത്രാച്ചന് മിത്രങ്ങൾ ഉണ്ടായിരുന്നില്ല. ഉറ്റമിത്രങ്ങൾക്ക് സൗഹൃദം പ്രകടിപ്പിക്കുവാൻ ഭീരുത്വം മൂലം കഴിയുമായിരുന്നില്ല. കുന്നംകുളം ഇടവകയുടെ പിന്തുണയോടെ ആ മഹാകാര്യം സഫലമാക്കിയത് സ്മര്യപുരുഷനായിരുന്നു. നാലുകെട്ടിന്റെ മാതൃകയിൽ ഒരാസ്ഥാനമന്ദിരം, അതിന്റെ ഒരു വശം ദേവാലയം, ഇരുവശങ്ങളിലും വൈദികർക്ക് താമസിക്കുവാനുള്ള മുറികൾ, ഒരു വശത്ത് മെത്രാപ്പോലീത്തായ്ക്ക് താമസിക്കുവാനും അതിഥികളെ സ്വീകരിക്കുവാനും ഇരുനില മാളിക, മറ്റൊരു ഭാഗത്ത് വിശാലമായ ചമയമുറിമാളിക എന്നിങ്ങനെ ഒരു മെത്രാസനാസ്ഥാനത്ത് ആവശ്യമായ എല്ലാ സൗകര്യങ്ങളും അവിടെ ഏർപ്പെടുത്തിയിരുന്നു. ഒറ്റനോട്ടത്തിൽ തൊഴിയൂരിലെ മെത്രാസനാസ്ഥാനം കോട്ടയം പഴയസെമിനാരിയുടെ 'മിനിയേച്ചർ' ശില്പമാണെന്നേ ആരും പറയൂ. ചാട്ടുകുളങ്ങര ഇടവകയുടെ വീരസന്താനമായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനാണ് തൊഴിയൂർ ആസ്ഥാനത്തിന്റെ ശില്പി എന്ന് ശില്പസൗന്ദര്യം തന്നെ വിളംബരം ചെയ്യുന്നുണ്ട്. കുന്നംകുളത്തു നിന്നും തന്റെ ശിഷ്യരായ വൈദികർ മുഖേന മലങ്കരസഭയുടെ ഇതരഭാഗങ്ങളിൽ നിന്നും ശേഖരിച്ച് സമാഹരിച്ച വിഭവങ്ങളാണ് തൊഴിയൂർ മന്ദിരത്തിന്റെ നിർമ്മാണത്തിന് ഇട്ടൂപ്പ് മല്പാനെ പ്രാപ്തനാക്കിയത്.

തന്റെ പ്രതിയോഗിയായി വളർന്നുവന്ന കാട്ടുമങ്ങാട്ട് മെത്രാച്ചന് കുന്നംകുളത്തും പരിസരങ്ങളിലുമായി അഭയം നൽകിയ പുലിക്കോട്ടിൽ മല്പാനോട് ആറാം മാർത്തോമ്മായ്ക്ക് സ്വാഭാവികമായും രോഷം ജ്വലിച്ചു. മെത്രാച്ചന്റെ കുടുംബവിലാസം ആധാരമാക്കിയുള്ള സ്ഥാനപ്രാപ്തി, സുറിയാനിഭാഷയിലെ അനഭിജ്ഞത, കുറവിലങ്ങാട് കത്തോലിക്കാ ഇടവകയിലെ പശ്ചാത്തലം, റോമ്മിന്റെ അധീശത്വം അംഗീകരിക്കുവാനുള്ള സന്നദ്ധത തുടങ്ങിയ വസ്തുതകളോട് പരസ്യമായി എതിർപ്പു പ്രകടിപ്പിച്ചുകൊണ്ടിരുന്ന ഇട്ടൂപ്പ് മല്പാനെ 'നേത്രരോഗി ദീപത്തെ' എന്നപോലെ[14] നേരത്തെ വെറുത്തിരുന്നു. കാട്ടുമങ്ങാട്ട് മെത്രാച്ചനെ സംരക്ഷി

ച്ചതോടെ വെറുപ്പ് ശതഗുണീഭവിച്ചു. പകലോമറ്റം കുടുംബവാഴ്ചയുടെ പാരമ്പര്യം പൊളിച്ചെഴുതി മെത്രാൻപദത്തിൽ പ്രവേശിക്കുവാൻ സാധ്യതയുള്ള പുലിക്കോട്ടിൽ മല്പാന് എതിരായി പ്രതിരോധം തീർക്കുവാൻ രണ്ട് മാർഗ്ഗങ്ങൾ അദ്ദേഹം സ്വീകരിച്ചു.

1. മല്പാന്റെ യശസ്സ് കളങ്കപ്പെടുത്തുംവിധം അദ്ദേഹത്തെപ്പറ്റി കുപ്രചരണങ്ങൾ അഴിച്ചുവിടുക. 'നിരണം ഗ്രന്ഥവരി' എന്ന് പില്ക്കാലത്ത് വിശേഷിപ്പിക്കപ്പെട്ട പകലോമറ്റം കുടുംബഡയറിയിൽ അപ്രകാരം അടിസ്ഥാനരഹിതമായ ചില തേജോവധശ്രമങ്ങൾ കാണുന്നുണ്ട്. വടക്കൻ ഭാഗത്ത് കേന്ദ്രീകരിച്ച് പ്രവർത്തിക്കുന്ന മല്പാനെപ്പറ്റി തെക്കൻ പ്രദേശങ്ങളിൽ പ്രചരിപ്പിക്കപ്പെട്ട ഈ വ്യാജകഥകൾക്ക് മെത്രാന്റെ മേൽവിലാസത്തിൽ പ്രചരിക്കുമ്പോൾ വിശ്വാസ്യത ഏറുന്നത് സ്വാഭാവികം.

2. പുലിക്കോട്ടിൽ മല്പാന്റെ നേതൃത്വത്തിൽ നടന്ന മഹത് സംരംഭങ്ങളുടെയും പ്രസ്ഥാനങ്ങളെയും തമസ്കരിക്കുവാൻ ശ്രമിക്കുക. ഇതിന്റെ ചില ഉദാഹരണങ്ങളും നിരണം ഗ്രന്ഥവരിയിൽ കാണുന്നുണ്ട്.

എന്നാൽ സ്വന്തം വ്യക്തിത്വത്തിന്റെ കറപുരളാത്ത പ്രഭകൊണ്ട് മലങ്കരസഭയിൽ നിറഞ്ഞുനിന്നിരുന്ന സ്മര്യപുരുഷനെ പരസ്യമായി ചോദ്യം ചെയ്യുവാനോ ശിക്ഷാനടപടികൾ സ്വീകരിക്കുവാനോ സഭാനേതൃത്വം ധൈര്യപ്പെട്ടില്ല (കഴുത കാമം കരഞ്ഞു തീർക്കുന്നതിന്റെ ഭാഗമായി ചില അസത്യ കഥനങ്ങൾ നിരണം ഗ്രന്ഥവരിയിൽ എഴുതിച്ചേർത്തത് പകലോമറ്റം മെത്രാന്മാരുടെ അന്തസ്സാരവിഹീനതയെ വിളംബരം ചെയ്തുകൊണ്ട് ഇന്നും നിലനിൽക്കുന്നു).

## ടിപ്പുസുൽത്താൻ പാലൂർ - ചാട്ടുകുളങ്ങര പള്ളി അഗ്നിക്കിരയാക്കുന്നു.

1789-ൽ 'പാറച്ചാവിന്റെ പട'[16] കൊച്ചി തിരുവിതാംകൂർ പ്രദേശങ്ങളിൽ പടയോട്ടം നടത്തി. ആർത്താറ്റ് പള്ളിയുടെ ചരിത്രകാരൻ ആ സംഭവം ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "... ടിപ്പു സുൽത്താന്റെ പടനായകന്മാർ ചാവക്കാട്ടേക്കും ഗുരുവായൂർക്കും പോകുന്നവഴി മെയിൻ റോഡിനരികെയുള്ള നമ്മുടെ ആർത്താറ്റ് പള്ളിയും പടിപ്പുരമാളികയും (ഇന്നത്തെ ശവക്കോട്ടയിലേക്ക് ഇറങ്ങുന്ന പടിയുടെ മീതെയായിരുന്നു അന്നത്തെ ഗെയ്റ്റും പടിപ്പുരമാളികയും) അവിടെനിന്ന് വടക്കോട്ട് നീണ്ടു കിടന്നിരുന്ന അങ്ങാടിയും തീവച്ചു."[17]

ഒരു ഡിസംബറിൽ ആണ് ഈ സംഭവം നടന്നത്. വേനൽ വറുതിയിൽ ഉണങ്ങിനിന്നിരുന്ന മേല്പുര നാലുഭാഗത്ത് നിന്നും തീപ്പന്തങ്ങൾ വന്നുവീണപ്പോൾ ആളിക്കത്തി. ചാട്ടുകുളങ്ങര അങ്ങാടിയിലും അക്രമം

നടന്നു. അങ്ങാടി കൊള്ളയിട്ടു. ആളുകളെ ബന്ധിച്ചു. സ്ത്രീകൾ അപമാനിതരായി. ടിപ്പുവിന്റെ മതനയം സഹിഷ്ണതയോടു കൂടിയതായിരുന്നു എന്ന് ചിത്രീകരിക്കപ്പെട്ടിട്ടുണ്ട്. ചില ഹൈന്ദവക്ഷേത്രങ്ങളോട് അദ്ദേഹം ഉദാരമായി പെരുമാറി എന്നും വായിച്ചിട്ടുണ്ട്. അതെല്ലാം ശരിയുമായിരിക്കാം. എന്നാൽ മുസ്ലീംമതം എക്കാലത്തും ക്രിസ്തുമതത്തോട് കാണിച്ച അസഹിഷ്ണത ഈ പടയോട്ടക്കാലത്ത് കൊച്ചിരാജ്യത്ത് അനുഭവപ്പെട്ടു. ചരിത്രകാരന്മാർ ഈ അക്രമങ്ങൾക്ക് വേണ്ടത്ര പ്രാധാന്യം നൽകാതിരുന്നതിനാലാവാം ടിപ്പുസുൽത്താന്റെ പടയോട്ടം വിലയിരുത്തിയ ചരിത്രകാരന്മാർ കൊച്ചിയിൽ നടന്ന മതപീഡനത്തെക്കുറിച്ച് വേണ്ടത്ര പരിഗണന നൽകാതെ പോയത്.

സംഭവങ്ങൾക്ക് ദൃക്സാക്ഷിയായ പനക്കൽ ഇക്കാക്കു കുരിയപ്പൻ 1829-ൽ രചിച്ച ആർത്താറ്റ് പള്ളിയുടെ പാട്ടിൽ ആ ദുരന്തത്തെ ഇപ്രകാരം ശാശ്വതീകരിച്ചിട്ടുണ്ട്:

"ദുഷ്ടരിൽ ദുർഘടശഠൻ മഹമ്മദ വേദ-
ശ്രേഷ്ഠനാം പഠാണി വന്ന് പന്തം കത്തിച്ചു ചുട്ടു പള്ളിയും"

ആ വരികളിൽ ബോധപൂർവ്വം തള്ളിക്കയറ്റിയ പരുഷാക്ഷരപരമ്പര അന്നത്തെ പരുഷവും ക്രൂരവുമായ മതമർദ്ദനത്തിന്റെ കഥ വിവരിക്കുന്നുണ്ട്. തങ്ങളുടെ കച്ചവടസ്ഥലങ്ങളും താമസസ്ഥലവും സർവസ്വവും വിട്ട് അനേകർ ചാവക്കാട്ട് തുറമുഖം മുഖേന കൊച്ചി സംസ്ഥാനത്തിന്റെ തെക്കൻപ്രദേശങ്ങളിലേക്കും തിരുവിതാംകൂറിലേക്കും പലായനം ചെയ്തു. ചാലക്കുടി പ്രദേശത്തിലൂടെ ടിപ്പുവിനെ പ്രതിരോധിക്കാൻ കൊച്ചിരാജാവ് തിരുവിതാംകൂർ രാജാവിന്റെ സഹായത്തോടെ നെടുങ്കോട്ട കെട്ടിയിരുന്നതിനാൽ കരമാർഗ്ഗമുള്ള പലായനം സാധ്യമല്ലായിരുന്നു. ആക്രമണത്തിന്റെ ലക്ഷ്യങ്ങളിലൊന്ന് മതപരിവർത്തനമായിരുന്നു. കേരളത്തിലെ പൂർവീക ക്രിസ്ത്യാനികളെ ഇസ്ലാം മതത്തിൽ ചേർത്ത് മതം വികസിപ്പിക്കുന്നത് ടിപ്പു സുൽത്താന്റെ പദ്ധതികളിലൊന്നായിരുന്നു. കേരളത്തിന്റെ വടക്കൻപ്രദേശത്ത് ക്രിസ്തുമതം ക്ഷയിച്ചത് ഇക്കാരണത്താലാണെന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. മലബാറിലും ക്രിസ്ത്യൻ ദേവാലയങ്ങൾ തകർക്കപ്പെടുകയും മതപരിവർത്തനത്തിലൂടെ ഇസ്ലാംമതം വളരുകയും ചെയ്തതായി അനേകർ അഭിപ്രായപ്പെട്ടിട്ടുണ്ട്. തന്റെ പൂർവീകർ കടത്തനാട് സ്വദേശികൾ ആയിരുന്നുവെന്നും ക്രൂരവും കഠിനവുമായ മതമർദ്ദനത്തെ തുടർന്ന് തെക്കോട്ട് പലായനം ചെയ്തു കോട്ടയം പ്രദേശത്ത് വന്നുചേർന്നതാണെന്നും കാലം ചെയ്ത മാത്യൂസ് പ്രഥമൻ കാതോലിക്കാബാവാ പറയാറുള്ളത് ഓർക്കുമ്പോൾ ഈ നിരീക്ഷണത്തിൽ കഴമ്പുണ്ടെന്ന് പറയേണ്ടിയിരിക്കുന്നു. വടക്കൻ കേരളത്തിലെ ചില സ്ഥലനാമങ്ങൾ കൊച്ചി - തിരുവിതാംകൂർ ഭാഗങ്ങളിൽ സ്ഥലപ്പേ

രുകളായും വീട്ടുപേരുകളായും ഇന്നും ഉപയോഗിക്കപ്പെടുന്നുവെന്ന് ഓർക്കുമ്പോൾ ഈ സത്യം കൂടുതൽ വ്യക്തമാകുന്നു. പഴശ്ശി രാജാവിന്റെ ആസ്ഥാനമായിരുന്ന മലബാറിലെ കോട്ടയം നൂറ്റാണ്ടുകൾക്ക് മുൻപ് തിരുവിതാംകൂറിലേക്ക് പറിച്ച് നട്ടിരിക്കുന്നു. കൂത്താട്ടുകുളത്തിനടുത്ത് വടകര എന്ന പേരിൽ പ്രസിദ്ധ ക്രിസ്തുമത കോളനി രൂപപ്പെട്ടതിന്റെ പിന്നിലും വടക്കൻ കേരളത്തിന്റെ ഗന്ധമാണുള്ളത്. കോഴിക്കോടിനടുത്തുള്ള ചെറുവത്തൂർ എന്ന സ്ഥലപ്പേർ കൊച്ചിയിൽ ഒരു പ്രസിദ്ധ ക്രിസ്ത്യൻ കുടുംബശ്രേണിയുടെ വീട്ടുപേരായി മാറിയിരിക്കുന്നു. മലബാറിൽ നിന്ന് ക്രിസ്തുമതം തുടച്ചുമാറ്റപ്പെട്ടത് ഈ മതപീഡനത്തെ തുടർന്നാകാം.

ടിപ്പു സുൽത്താനോട് എതിർക്കുവാൻ കൊച്ചിരാജാവ് പോലും അശക്തനായിരുന്നു. രാജാവ് സ്വീകരിച്ച ചില നയങ്ങൾ മൂലമാണ് കൊച്ചി തകർക്കപ്പെടാതിരുന്നത്. തിരുവിതാംകൂറിനെ ലക്ഷ്യം വച്ചുള്ള പടയോട്ടമായതിനാൽ കുന്നംകുളത്തും പറവൂരും സെന്റ് തോമസ് പാരമ്പര്യം പുലർത്തിയിരുന്ന ക്രിസ്ത്യൻ ദേവാലയങ്ങളും ക്രിസ്ത്യൻ സങ്കേതങ്ങളും തകർത്തതൊഴിച്ചാൽ കൊച്ചി കാര്യമായ പരിക്കുകൾ കൂടാതെ രക്ഷപ്പെടുകയായിരുന്നു. ചാട്ടുകുളങ്ങരയിൽ അനേകം ക്രിസ്ത്യാനികൾ മതംമാറ്റത്തിന് വിധേയരായി. മരണത്തിൽ നിന്ന് രക്ഷപ്പെടുവാൻ അവർക്ക് മറ്റ് പോംവഴികൾ ഉണ്ടായിരുന്നില്ല. മതംമാറ്റത്തിന് വിസമ്മതിച്ചവർ കൂട്ടത്തോടെ കൊല്ലപ്പെട്ടു. അനേകംപേർ രക്തസാക്ഷികളായി. പാലൂരിലെ ഈ രക്തസാക്ഷികളുടെ കഥ പുറംലോകം അറിഞ്ഞിരുന്നില്ല. ഒരു രണ്ടു തലമുറകൾ പിന്നിട്ടപ്പോൾ പാലൂർ പ്രദേശത്തെ മാലോകർ പോലും ആ ദുഃഖസംഭവങ്ങൾ ബോധപൂർവ്വം മറന്നു. കേരളത്തിലെ ചരിത്രകാരന്മാർ അധികവും തിരുവിതാംകൂർ പ്രദേശത്തുള്ളവരും അക്രൈസ്തവരും ആയിരുന്നതിനാൽ കൊച്ചിയിലെ ഈ നരനായാട്ടിന്റെ ചരിത്രം അവരാരും രേഖപ്പെടുത്തിയിരുന്നില്ല. എന്നാൽ വിദേശീയനായ ഒരു ക്രിസ്ത്യൻ മിഷണറി – റവ. ഡോ. ക്ലോഡിയസ് ബുക്കാനൻ – ഈ സംഭവം അദ്ദേഹത്തിന്റെ ഡയറിക്കുറിപ്പുകളിൽ പകർത്തിവച്ചതു മൂലം ആ മതമർദ്ദനത്തിന്റെ അനിഷേധ്യമായ രേഖ നമുക്ക് ലഭിച്ചിരിക്കുന്നു. ദി മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ എന്ന ഡയറിയിൽ ആ ദുരന്ത സംഭവത്തെ അദ്ദേഹം ഇപ്രകാരം വസ്തുനിഷ്ടമായി രേഖപ്പെടുത്തിയിരിക്കുന്നു: "..... ഈ പട്ടണം കൊച്ചിരാജാവിന്റെ ഭരണാതിർത്തിയിൽ ഉൾപ്പെട്ടതാണ്. രണ്ടാഴ്ച മുമ്പ് അദ്ദേഹത്തെ ഞാൻ സന്ദർശിച്ചിരുന്നു. സുറിയാനിക്കാരുടെ ഈ താവളത്തെ 1789–ൽ ടിപ്പു ആക്രമിച്ചു. ക്രിസ്ത്യാനികളെ തൂക്കിക്കൊന്ന മരങ്ങൾ ജനങ്ങൾ എനിക്ക് ചൂണ്ടിക്കാണിച്ചു തന്നു."[18]

ആഗോള ക്രൈസ്തവ സഭാചരിത്രത്തിൽ കാർത്തേജ് എന്ന നഗരം (ആഫ്രിക്കാ) രക്തസാക്ഷികളുടെ നഗരം എന്ന് (ദീത്തോദ് സൊഹദേ) എന്ന് വിശേഷിപ്പിച്ചതായി ചില സുറിയാനി പരാമർശങ്ങൾ കണ്ടിട്ടുണ്ട്. മലങ്കരസഭയിൽ ആ വിശേഷണം അർഹിക്കുന്ന ഏക നഗരം പാലൂർ – ചാട്ടുകുളങ്ങര പ്രദേശമാണ്. "ആർത്താറ്റ് രക്തസാക്ഷികൾ" എന്ന ശീർഷകത്തിൽ സഭാചരിത്ര വിജ്ഞാനകോശം ആ സംഭവം ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "1789–ൽ ടിപ്പുവിന്റെ പടയോട്ടക്കാലത്ത് മതംമാറ്റത്തിന് ശ്രമമുണ്ടായി. ടിപ്പുവിന്റെ പടനായകർ ആളുകളെ നിർബന്ധപൂർവ്വം മതംമാറ്റത്തിന് വിധേയരാക്കി. വിസമ്മതിച്ചവരെ വഴിപോക്കർ കാണുമാറ് പള്ളിക്കു സമീപമുള്ള ഉയർന്ന വൃക്ഷങ്ങളുടെ ശിഖരങ്ങളിൽ കെട്ടിത്തൂക്കിക്കൊന്നു. ഇപ്രകാരം വീരചരമം പ്രാപിച്ച തങ്ങളുടെ പ്രിയപ്പെട്ട പൂർവീക രക്തസാക്ഷികളെപ്പറ്റി, അവരെ തൂക്കിക്കൊന്ന വൃക്ഷങ്ങൾ ചൂണ്ടിക്കാട്ടി ചാട്ടുകുളങ്ങരയിലുള്ള ആർത്താറ്റ് ക്രിസ്ത്യാനികൾ പറഞ്ഞതായി തന്റെ സ്മരണകളിൽ (1808–ലെ സന്ദർശനം) ഡോ. ക്ലോഡിയസ് ബുക്കാനൻ രേഖപ്പെടുത്തിയിട്ടുണ്ട്."[19]

'മാർത്തോമ്മാ ആറാമന്റെ ദിനവൃത്താന്തക്കുറിപ്പുകൾ ആയിട്ടാണ് എഴുതിത്തുടങ്ങിയത്' എന്നും മറ്റും അവകാശപ്പെടുന്ന നിരണം ഗ്രന്ഥവരി 'കാലസൂചന കൊണ്ടും സമകാല സംഭവങ്ങളുടെയും വിജ്ഞാനത്തിന്റെയും സമാഹരണം കൊണ്ടും പ്രാദേശിക സംസ്കൃതിക്ക് ഊന്നൽ നൽകുന്ന'തായും 'ജനതയുടെ വീക്ഷണവും വിചാരവും രേഖപ്പെടുത്തുക വഴി വിശ്വാസ്യതക്ക് ഉതകുന്ന പ്രമാണങ്ങളുടെ അകമ്പടിയില്ലാതെ തന്നെ ഗ്രന്ഥവരിയിൽ ചരിത്രനിർമ്മാണപ്രക്രിയ നടക്കുന്നു' എന്നും 'വ്യവഹാരഭാഷയിൽ രചിക്കപ്പെട്ടതല്ലെങ്കിലും പിഴവ് തീർന്ന ഭാഷയില ല്ലെങ്കിലും ഇതിന്റെ ക്രോഡീകരണവഴി പുതിയ ഒരു ചരിത്രധർമ്മത്തിന് തുടക്കം കുറിക്കുകയാണ് ഇതിന് പ്രചോദനം നൽകിയ ആറാം മാർത്തോമ്മാ ചെയ്തിരിക്കുന്നത്[20] എന്നും അവകാശപ്പെട്ടിട്ടുണ്ടെങ്കിലും ടിപ്പുവിന്റെ ആക്രമണത്തെപ്പറ്റി മലങ്കരമെത്രാപ്പോലീത്താ നൽകിയ വിവരങ്ങളുടെ അടിസ്ഥാനത്തിൽ നിരണം ഗ്രന്ഥവരിയിൽ കാണുന്ന വിവരണം താഴെ കാണിക്കുംപ്രകാരം അതീവ ശുഷ്കവും അപൂർണ്ണവും ആയിരിക്കുന്നു.

"ഇങ്ങനെയിരിക്കുമ്പോൾ 965–ാം മാണ്ട് (1789) ധനു മാസം 18–ന് ടിപ്പു സുൽത്താൻ, വെട്ടിയകോട്ടയിൽ കരേറി. ഉടൻ തന്നെ ഇറങ്ങി മേട മാസം 6–ന് മേലൂക്കോട്ടയിൽ കരേറി. കോട്ടയും കൊത്തളവും നിരത്തി. അവന്റെ ആളുകൾ ആലുവായിലോളം വന്നു പരന്നു. അതിനകമുള്ള ഇല്ലങ്ങളും ക്ഷേത്രങ്ങളും പള്ളികളും കമ്പോളങ്ങളും ചുട്ട് ദ്രവ്യങ്ങളും എടുത്തും കൊണ്ട് കോട്ടയ്ക്ക് പുറത്തിറങ്ങി."[21]

പകലോമറ്റം കുടുംബക്കാർ ഉൾപ്പെട്ട കേരള ക്രൈസ്തവരുടെ തലപ്പള്ളിയും കൊച്ചിസംസ്ഥാനത്തെ ഏറ്റവും പ്രശസ്ത ദേവാലയവുമായ പാലൂർ – ചാട്ടുകുളങ്ങരപള്ളി അഗ്നിക്കിരയായ സംഭവം പകലോമറ്റം കുടുംബഡയറി കൂടെയായ നിരണം ഗ്രന്ഥവരിയിൽ വിട്ടുപോയതെന്തുകൊണ്ട്? തന്റെ ഭരണസീമയിൽപെട്ട ആ പള്ളിക്ക് സംഭവിച്ച ദുര്യോഗം മലങ്കരമെത്രാപ്പോലീത്താ അവഗണിച്ചതെന്തുകൊണ്ട്?

തന്റെ ഭരണാതിർത്തിയിലുള്ള ഒരു ഇടവകയിലെ കുറെപ്പേർ മതം മാറ്റത്തിന് നിർബന്ധിക്കപ്പെടുകയും അതിന് വിധേയരാകാത്ത വിശ്വാസധീരന്മാർ രക്തസാക്ഷികൾ ആവുകയും ചെയ്ത സംഭവം ഒരു മെത്രാപ്പോലീത്തായ്ക്ക് നിസ്സാരമായി കാണാനാകുമോ? സമകാലചരിത്രത്തിൽ ഈ സമകാല സംഭവത്തെ പകലോമറ്റം കുടുംബശ്രേണിയിലെ ഏറ്റവും മഹാനായ ഒരു മേല്പട്ടക്കാരൻ അവഗണിച്ചത് എന്തുകൊണ്ട്?

ചാട്ടുകുളങ്ങരപള്ളി അഗ്നിക്കിരയായതും അനേകംപേർ രക്തസാക്ഷികൾ ആയതും നിരണം ഗ്രന്ഥവരിയിൽ തമസ്കരിക്കപ്പെട്ടുവെങ്കിലും അവിടെയും പുലിക്കോട്ടിൽ മല്പാനെ അപകീർത്തിപ്പെടുത്താൻ ഒരു സന്ദർഭം കല്പിതകഥയിലൂടെ ഉണ്ടാക്കി ശ്രമിച്ചിട്ടുള്ളത് സഭാചരിത്ര വിദ്യാർത്ഥികൾ കൗതുകപൂർവ്വം വീക്ഷിക്കേണ്ടതുണ്ട്:

“പടകേറിയാറെ ഏറിയ ആളുകളെ ചേലയിൽ കൂട്ടി. അന്നത്തെ തിടുക്കത്തിൽ ആഞ്ഞൂരിരുന്ന മെത്രാപ്പോലീത്താ കോട്ടയ്ക്കകത്ത് കരേറി മുളന്തുരുത്തിയിലും കരിങ്ങാച്ചിറയിലും വന്നു പാർത്തിരിക്കുമ്പോൾ ചാട്ടുകുളങ്ങര പുലിക്കോട്ട് ഇട്ടൂപ്പ് കത്തനാരെ ചേലയിൽ കൂട്ടുക കൊണ്ട് അതിനെക്കുറിച്ച് കരിങ്ങാച്ചിറ ചെന്ന് കാട്ടുമങ്ങാട്ട് മൂപ്പിലെക്കൂടെ റമ്പസുഖം ഏൽക്കുകയും ചെയ്തു. ആയവസ്ഥ പെരുമ്പടപ്പിൽ അറിഞ്ഞ് റമ്പാന്റെ വസ്തുവകയും കണ്ടുകെട്ടി എടുപ്പിച്ചു. കാട്ടുമങ്ങാട്ടു മൂപ്പിലെ അനുജൻ ചാലിക്കോരയെക്കൊണ്ട് 7000 പുത്തൻ പ്രായശ്ചിത്തവും ചെയ്യിച്ചു. ഇതിനിടയിൽ അദ്ദേഹം ആഞ്ഞൂർക്ക് പോകയും ചെയ്തു” (പു. 153, മണലിൽ, പു. 95, കുര്യൻ തോമസ്).

‘ക്ഷീരമുള്ളോരകിടിൻ ചുവട്ടിലും
ചോരതന്നെ കൊതുകിന് കൗതുകം’ എന്ന് കവി പാടിയ നിരീക്ഷണം എത്രമേൽ പരമാർത്ഥം. മാർത്തോമ്മാ സ്ഥാപിച്ച പള്ളി ചുട്ടെരിച്ചതും അവിടുത്തെ വിശ്വാസവീരന്മാർ രക്തസാക്ഷിത്വം വരിച്ചതുമായ സംഭവങ്ങൾ – സഭാചരിത്രത്തെ കോരിത്തരിപ്പിക്കുന്ന വസ്തുതകൾ – ഉപേക്ഷിച്ച് പുലിക്കോട്ടിൽ മല്പാനെ കൊച്ചാക്കുവാൻ നിരണം ഗ്രന്ഥവരി ശ്രമിക്കുന്ന പല ഭാഗങ്ങളിൽ ഒന്നായിരുന്നു ഇത്. ഈ ഭാഗം വ്യാഖ്യാനിച്ചപ്പോൾ പോൾ മണലിൽ എഴുതുന്നതിപ്രകാരമാണ്:

"പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരെ ചേലാകർമ്മം ചെയ്തെന്ന് ദുഷ്പ്രചാരണം നടത്തിയതാണ്. മാർത്തോമ്മാ ആറാമനെ അവഗണിച്ച് അദ്ദേഹം ബഹിഷ്കരിച്ച കാട്ടുമങ്ങാട്ട് മെത്രാനിൽ നിന്ന് ഇട്ടൂപ്പ് കത്തനാർ റമ്പാൻ സ്ഥാനം ഏല്ക്കുകയുണ്ടായി."[22]

കുര്യൻ തോമസ് ഈ പ്രസ്താവനയെ ഇപ്രകാരം വ്യാഖ്യാനിക്കുന്നു: "..... അന്നത്തെ തീരുമാനത്തിന് വിരുദ്ധമായി കൊച്ചിരാജ്യത്ത് വച്ച് വൈദികകർമ്മങ്ങൾ നടത്തിയതിനാണ് കാട്ടുമങ്ങാട്ട് മെത്രാന്റെ സഹോദരനും കൊച്ചിരാജ്യത്തെ പ്രജയുമായ ചാലിക്കോര പിഴ കെട്ടേണ്ടി വന്നത്."

'ചിലർ വിചാരിക്കുന്നതുപോലെ ചേലയിൽ (ഇസ്ലാം മതത്തിൽ) ബലമായി ചേർക്കപ്പെട്ടതിനല്ല ഇട്ടൂപ്പ് കത്തനാർക്ക് ശിക്ഷ വിധിച്ചത്. നിയമാനുസൃത മെത്രാനായ മാർ ദീവന്നാസ്യോസിനെ ധിക്കരിച്ച് ബഹിഷ്കൃതനായ കാട്ടുമങ്ങാട്ട് മെത്രാനോട് റമ്പാൻ സ്ഥാനം വാങ്ങിയതിനാണ്. 1808-ൽ എട്ടാം മാർത്തോമ്മാ ഇട്ടൂപ്പ് കത്തനാർക്ക് വീണ്ടും റമ്പാൻ സ്ഥാനം നൽകി.'[23]

ഇട്ടൂപ്പ് കത്തനാരുടെ പേരിൽ വന്നിട്ടുള്ള കുറ്റാരോപണങ്ങൾ രണ്ടാണ്.

1. അദ്ദേഹം ചേലയേറ്റ് ഇസ്ലാംമതം സ്വീകരിച്ചു.

2. കാട്ടുമങ്ങാട്ട് മെത്രാനിൽ നിന്ന് റമ്പാൻ സ്ഥാനമേറ്റു.

ചേലയേറ്റ കാര്യം വ്യാജമാണെന്ന് പോൾ മണലിലും ചേല ഏറ്റെങ്കിലും അത് ശിക്ഷാർഹമല്ലെന്ന് കുര്യൻ തോമസും വ്യാഖ്യാനിക്കുന്നു.

ഈ രണ്ട് ആരോപണങ്ങൾക്കും നിരണം ഗ്രന്ഥവരിയുടെ പ്രസ്താവന ഒഴിച്ച് മറ്റ് വല്ല തെളിവുകളുമുണ്ടോ എന്ന് രണ്ട് വ്യാഖ്യാതാക്കളും അന്വേഷിച്ചതായി കാണുന്നില്ല. 'കാള പെറ്റു' എന്ന് നിരണം ഗ്രന്ഥവരിയിൽ കണ്ടു. ഉടനെ വ്യാഖ്യാതാക്കൾ കയറെടുക്കുകയും ചെയ്തു.

അനേകംപേർ ഇസ്ലാംമതം സ്വീകരിക്കുവാൻ നിർബന്ധിതരായി എന്ന സംഭവത്തിൽ ഇട്ടൂപ്പ് മല്പാൻ കുന്നംകുളത്തായിരുന്നതിനാൽ അദ്ദേഹവും ചേലയേറ്റു എന്ന് ഒരാരോപണം തട്ടിക്കൂട്ടിയതാണെന്ന് പോൾ മണലിൽ പ്രസ്താവിച്ചതാണ് കൂടുതൽ ശരി. മല്പാന്റെ പേരിൽ ആരോപണം ചമയ്ക്കാൻ ദാഹിച്ചിരുന്ന നിരണം ഗ്രന്ഥവരിയുടെ എഴുത്തുകാർക്ക് ഈ സാഹചര്യം വെച്ച് ആരോപണം സൃഷ്ടിച്ചെടുക്കുക സാധ്യമായിരുന്നു. സത്യം നമുക്കറിഞ്ഞുകൂടാ. നിർബന്ധപൂർവ്വം ചേലക്ക് വിധേയനായതാണെങ്കിൽ അത് ആരോപണവിധേയമാക്കാവുന്നതല്ല. പരീക്ഷണഘട്ടം വന്നപ്പോൾ മതം മാറ്റിയ ഒരവസരവാദിയെ, അതേ പരീക്ഷണ

ഘട്ടത്തിൽ അനേകം രക്തസാക്ഷികളെ സൃഷ്ടിച്ച കുന്നംകുളം നഗരം ഒറ്റപ്പെടുത്തുമായിരുന്നു. എന്നാൽ നാം കാണുന്നത് ടിപ്പുവിന്റെ പടയോട്ടത്തിന് ശേഷം നാടിന്റെ ആദരവ് കൂടുതൽ ആർജ്ജിച്ച് വൈദികപരിശീലനവും സഭാശുശ്രൂഷയും തുടരുന്ന ഇട്ടൂപ്പ് മല്പാനെയാണ്. തന്മൂലം ചേലയിൽ ചേർത്തു എന്ന ആരോപണം നിരണം ഗ്രന്ഥവരിയുടെ ദുഷ്പ്രചരണമാണെന്ന് പോൾ മണലിൽ വ്യാഖ്യാനിച്ചത് ശരി തന്നെ.

റമ്പാനായതാണ് രണ്ടാമത്തെ ആരോപണം.

ഇട്ടൂപ്പ് റമ്പാൻ തൊഴിയൂർ മെത്രാനിൽ നിന്ന് റമ്പാൻ സ്ഥാനം സ്വീകരിക്കുവാൻ ആഗ്രഹിച്ചെങ്കിൽ തൊഴിയൂരിൽ നിന്ന് അഞ്ചു കിലോമീറ്റർ മാത്രം ദൂരെ താമസിക്കുന്ന ഇട്ടൂപ്പ് കത്തനാർക്ക് അത് തൊഴിയൂരിൽ വച്ച് തന്നെ ആകാമായിരുന്നുവല്ലോ. തന്നെയുമല്ല പടയോട്ടത്തിന്റെ സന്നിഗ്ദ കാലാവസ്ഥയിൽ ഒരു റമ്പാൻസ്ഥാനം കൊടുക്കുന്നതിന്റെയും ഏല്ക്കുന്നതിന്റെയും സാംഗത്യം എന്താണ്? മെത്രാൻ തൊഴിയൂർ വിട്ട് കരിങ്ങാച്ചിറയും മറ്റും വന്ന് സ്ഥാനം കൊടുത്തു എന്നതിന് ഗ്രന്ഥവരിയിലെ പരാമർശം മാത്രമേ ആധാരമായിട്ടുള്ളൂ എന്ന് ഓർക്കേണ്ടതുണ്ട്. ഇനിയും റമ്പാൻ സ്ഥാനം ഏറ്റു എന്ന് വാദത്തിനുവേണ്ടി സമ്മതിച്ചാൽ തന്നെ അതിൽ ശിക്ഷാർഹമായിട്ടൊന്നുമില്ല എന്ന് സംശയരഹിതമായി പറയാം. വൈദികകർമ്മങ്ങൾ തിരുവിതാംകൂറിലും കൊച്ചിയിലും നടത്തുവാൻ പാടില്ലെന്ന് മുൻ സർക്കാർ തീരുമാനമുള്ളതായി ശ്രീ. കുര്യൻ തോമസ് പറയുന്നത് നോട്ടപ്പിശകാണ്. മെത്രാൻസ്ഥാനോചിത കർമ്മങ്ങൾക്കേ നിരോധനമുള്ളൂ. റമ്പാൻ സ്ഥാനദാന ശുശ്രൂഷ മെത്രാൻസ്ഥാനോചിത കർമ്മമല്ലെന്ന് ഡോ. കുര്യൻ തോമസ് ഇനിയെങ്കിലും അറിഞ്ഞിരിക്കണം. സഭയുടെ മല്പാനും ആരാധനക്രമങ്ങൾക്ക് പ്രമാണ ഗ്രന്ഥം രചിച്ച ആളുമായ അഭി. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ എഴുതുന്നത് ശ്രദ്ധിക്കുക:

‘..... നമ്മുടെ സഭയിൽ റമ്പാൻ എന്നറിയപ്പെടുന്ന സ്ഥാനം മാർ അന്തോണിയോസിന്റെ ഓർഡർ എന്ന് വിളിക്കപ്പെടുന്നു. ... ദയറാ സ്ഥാനം പട്ടവുമല്ല. ദയറായുടെ അധിപൻ ആണ് ദയറാസ്ഥാനം കൊടുക്കേണ്ടത്. നമ്മുടെ സഭയിൽ മേല്പട്ടക്കാർ ഈ സ്ഥാനം കൊടുക്കുന്നത് അവർ ദയറായക്കാർ ആയതുകൊണ്ടാണ്. .... വി. കുർബ്ബാനയുടെ ഒടുവിലോ, കുർബ്ബാന കഴിഞ്ഞോ ഉച്ചകഴിഞ്ഞോ എപ്പോൾ വേണമെങ്കിലും ഇത് നടത്താം. പട്ടമല്ലാത്തതിനാൽ ഇതിന്റെ ശുശ്രൂഷയ്ക്ക് കുർബ്ബാനയോട് ബന്ധമില്ല. കാർമ്മികൻ കാപ്പ ഇട്ടിരിക്കേണ്ട ആവശ്യവുമില്ല.”[24]

ഏതൊരു സന്യാസിക്കും (അവർ കശ്ശീശാ പോലും ആകണമെന്നില്ല) റമ്പാൻ സ്ഥാനശുശ്രൂഷയിൽ പ്രധാന കാർമ്മികനാകാമെന്നിരിക്കെ

അതെങ്ങനെ ഒരു മെത്രാൻ സ്ഥാനോചിത കർമ്മമാകും? മെത്രാൻ സ്ഥാനോചിത കർമ്മമല്ലാതിരിക്കെ അത് ശിക്ഷാർഹമേയല്ല. ശിക്ഷ വിധിച്ചിട്ടുമില്ല. പിഴ ഒടുക്കിയിട്ടുമില്ല. പുലിക്കോട്ടിൽ മല്പാന്റെ വസ്തുവകകൾ, നിരണം ഗ്രന്ഥവരി അവകാശപ്പെടുംപോലെ കണ്ടുകെട്ടിയിട്ടുമില്ല. നേരത്തെ പ്രസ്താവിച്ചതുപോലെ 'കഴുതക്കാമം കരഞ്ഞു കളയുവാൻ' പകലോമറ്റം ഡയറി എഴുത്തുകാരൻ നടത്തിയ വൃഥാശ്രമമായിട്ടേ അതിനെ കാണാനാവൂ.

അദ്ദേഹം നേരത്തെ റമ്പാൻ സ്ഥാനം ഏറ്റിരുന്നുവെങ്കിൽ 1808-ൽ വീണ്ടുമൊരു റമ്പാൻസ്ഥാന സ്വീകരണത്തിന് പ്രസക്തിയോ സാംഗത്യമോ ഇല്ല. കണ്ടനാട് കൂടിയ പള്ളിപ്രതിപുരുഷയോഗത്തിന്റെ തീരുമാനപ്രകാരമാണ് അദ്ദേഹം റമ്പാൻ സ്ഥാനം സ്വീകരിക്കുന്നത്. മലങ്കര സഭയിൽ ഒരാൾക്കും അദ്ദേഹത്തിന് റമ്പാൻസ്ഥാനം നൽകുന്നതിൽ എതിർപ്പില്ലായിരുന്നു. അദ്ദേഹം നിയമവിരുദ്ധമായ ചേലയേൽക്കുകയും റമ്പാൻസ്ഥാനം ഏൽക്കുകയും ചെയ്തിരുന്നതായി നിരണം ഗ്രന്ഥവരിയിൽ പറയുന്ന കാര്യങ്ങൾ സത്യമായിരുന്നുവെങ്കിൽ അദ്ദേഹത്തിന് 1808-ൽ നാം കാണുന്ന പൊതുജനസമ്മതം ലഭിക്കുകയില്ലായിരുന്നു. ഒരു കാര്യം കൂടി ഇവിടെ പ്രസ്താവിക്കാനുണ്ട്. റമ്പാൻ സ്ഥാനം ഏറ്റ ആൾ കശ്ശീശാ ആണെങ്കിലും അദ്ദേഹത്തെ പേരിനോട് ചേർത്ത് ദയറായോ എന്ന് വിശേഷിപ്പിക്കുന്ന പാരമ്പര്യമാണ് സുറിയാനിസഭയിലുള്ളത്.

പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെപ്പറ്റി ഭാഗ്യവശാൽ ഒരു വ്യക്തമായ പരാമർശം ഇതെഴുതുന്ന ആൾ കണ്ടെടുത്ത ഒരു രേഖയിലുണ്ട്. കോട്ടയം 'സീറി'യിൽ (സെന്റ് എഫ്രേം റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്) ഇന്നും സൂക്ഷിച്ചിരിക്കുന്ന കൽദായാ സുറിയാനിഭാഷയിൽ 1794-ൽ പകർത്തി എഴുതിയ പുതിയനിയമ വേദപുസ്തകമാണ് ഈ രേഖ. ചാട്ടുകുളങ്ങര ദൈവമാതാവിന്റെ ഇടവകയിൽ കുന്നംകുളത്തുള്ള (ചിറളയം) മാർ ലാസറസ് പള്ളിയിൽ വെച്ച് 1794 സെപ്തംബർ മാസം 14-ാം തീയതി ഞായറാഴ്ച എഴുതി പൂർത്തിയാക്കിയ ഈ പുസ്തകത്തിന്റെ സമാപനക്കുറിപ്പിൽ എഴുത്തുകാരൻ കുത്തൂരെ ഗീവറുഗീസ് ശെമ്മാശൻ ആണെന്നും അദ്ദേഹത്തിന്റെ ഗുരുനാഥൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് കശ്ശീശാ (യൗസേഫ്) ആണെന്നും സംശയാതീതമായി രേഖപ്പെടുത്തിയിട്ടുണ്ട്. ടിപ്പുവിന്റെ ആക്രമണശേഷവും അദ്ദേഹം വൈദികപരിശീലനം നടത്തുന്നതായും അദ്ദേഹം ഔദ്യോഗികമായി കശ്ശീശായാണെന്ന് ശിഷ്യൻ ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നു (1994-ൽ ഇതെഴുതുന്ന ആൾ പ്രസിദ്ധീകരിച്ച 'മലങ്കരസഭയും കേരള സംസ്കാരവും', 'ഇന്ത്യൻ ഓർത്തഡോക്സ് സഭ ഒരു വിമർശനാത്മക പഠനം' എന്നീ ഗ്രന്ഥങ്ങളിലും 2007-ൽ പ്രസിദ്ധീകരിച്ച 'ഇന്ത്യൻ ഒർത്തഡോക്സ് സഭ എ.ഡി. 52 – 2007 എന്ന ഗ്രന്ഥ

ത്തിലും ഈ രേഖയുടെ ഫോട്ടോയും അതിനെക്കുറിച്ചുള്ള കുറിപ്പും വ്യാഖ്യാനവും പ്രസിദ്ധപ്പെടുത്തിയിരുന്നു. 2000-ൽ നിരണം ഗ്രന്ഥവരി എം. കുര്യൻ തോമസിന്റെ വ്യാഖ്യാനത്തോടെ പ്രസിദ്ധപ്പെടുത്തിയ സോഫിയാ ബുക്സോ', 2002-ൽ നിരണം ഗ്രന്ഥവരി പോൾ മണലിന്റെ വ്യാഖ്യാനസഹിതം പ്രസിദ്ധീകരിച്ച മലങ്കര ഓർത്തഡോക്സ് ചർച്ച് പ്രസിദ്ധീകരണ വകുപ്പോ ആ രേഖ അടങ്ങിയ മൂന്ന് സഭാചരിത്രഗ്രന്ഥങ്ങൾ കാണാതെയാണ് സഭാചരിത്രഗ്രന്ഥങ്ങൾ ചമച്ച് പ്രസിദ്ധീകരിക്കുന്നത് എന്ന ദുഃഖസത്യം ആരെയാണ് വേദനിപ്പിക്കാത്തത്!?).

തന്റെ സഭയിലെ പ്രധാന ഇടവകയായ പാലൂർ ചാട്ടുകുളങ്ങര ഇടവകയ്ക്ക് നേരിട്ട ഈ ദുർവിധിയിൽ അവരെ ആശ്വസിപ്പിക്കുവാനോ അവരെ ധൈര്യപ്പെടുത്തുവാനോ മലങ്കരമെത്രാൻ സമയം കണ്ടെത്തിയില്ല. കത്തോലിക്കാ സഭയുമായി അനുരഞ്ജനപ്പെടുവാനുള്ള യത്നങ്ങളിൽ മുഴുകിയ അദ്ദേഹത്തിന് മറ്റ് കാര്യങ്ങൾക്കായി സമയം കണ്ടെത്തുവാൻ കഴിഞ്ഞില്ല. അപ്രകാരമുള്ള മൂന്ന് ശ്രമങ്ങളുടെ രേഖകൾ ചരിത്രത്തിൽ കാണുന്നത് ഇപ്രകാരമാണ്.

ഒന്നാം ശ്രമം: വരാപ്പുഴ മെത്രാപ്പോലീത്താ മുഖേന റോമിലേക്കയച്ചതാണ് ഒന്നാമത്തെ അപേക്ഷ. റോമ്മിലെ കർദ്ദിനാൾ സംഘം ഈ അപേക്ഷ പരിഗണിച്ച് 1771 ആഗസ്റ്റ് 31-ന് മറുപടി നൽകി: 'പ്രോനോട്ടറി എന്ന മാന്യപദവിയും അദ്ദേഹത്തെ ആശ്രയിച്ചു നിൽക്കുന്നവരുടെ മേൽ ആത്മീയ ഭരണം ഒഴിച്ചുള്ള ലൗകികാധികാരങ്ങൾ നൽകാൻ തയാറാണ്.' ആത്മീയാധികാരമില്ലാത്ത ഒരു മെത്രാൻ!! അചിന്ത്യമായിരുന്നു ആ അവസ്ഥ. അദ്ദേഹം ആ ഓഫർ നിരസിച്ചു.

രണ്ടാം ശ്രമം: 1772-ൽ ആറാം മാർത്തോമ്മാ റോമിലേക്ക് വീണ്ടും ഐക്യത്തിനായി അപേക്ഷിച്ചു. അതിനെപ്പറ്റി റോം നടത്തിയ അന്വേഷണങ്ങൾക്ക് കൊടുങ്ങല്ലൂർ മെത്രാപ്പോലീത്താ എഴുതിയ കത്ത് ഇപ്രകാരമാണ്. "മാർത്തോമ്മാ വായ് പിളർന്ന ഒട്ടകത്തിന് സദൃശ്യനാണ്. അദ്ദേഹത്തിന്റെ ഉദ്ദേശ്യശുദ്ധിയെപ്പറ്റി സംശയിക്കുന്നു." മാർത്തോമ്മായുടെ കാര്യം യഥാവിധി ആലോചിക്കുകയും അദ്ദേഹത്തിന്റെ ജനസഞ്ചയത്തിന്മേൽ ആത്മീയാധികാരമൊഴിച്ചുള്ള ലൗകികാധികാരം അദ്ദേഹത്തിന് കൊടുക്കുകയും ഉപജീവനമാർഗ്ഗമായി പ്രതിവത്സരം 100 സ്കൂദി നാണയം അദ്ദേഹത്തിന് കൊടുക്കുകയും ചെയ്യുവാൻ റോം, വരാപ്പുഴ വികാരി അപ്പോസ്തോലിക്കായ്ക്ക് എഴുതി. ഇതും അദ്ദേഹം സ്വീകരിച്ചില്ല.

മൂന്നാം ശ്രമം: റോമ്മിലെ പ്രൊപ്പഗന്താ കോളജിൽ പഠിച്ച കരിയാറ്റി യൗസേപ്പ് മല്പാനുമായി അചിരേണ ആറാം മാർത്തോമ്മാ ബന്ധപ്പെട്ടു.

കേരളത്തിലെ വിദേശീയരായ കത്തോലിക്കാ മേലധ്യക്ഷന്മാർക്ക് ഈ ബന്ധം ഏറെയൊന്നും രുചിച്ചിരുന്നില്ല. പാറേമ്മാക്കൽ തോമ്മാക്കത്ത നാരുടെ 'വർത്തമാന പുസ്തകം' ഇക്കാര്യം വെളിപ്പെടുത്തുന്നുണ്ട്. ആറാം മാർത്തോമ്മായുടെ ദൗത്യവും വഹിച്ചുകൊണ്ട് കരിയാറ്റിൽ മല്പാൻ 1778-ൽ റോമ്മിലേക്ക് പുറപ്പെട്ടു. ഈ സംഘത്തിൽ ആരൊ ക്കെയുണ്ടായിരുന്നു എന്ന് യാതൊരു മലങ്കരസഭാചരിത്രവും വെളിപ്പെ ടുത്തിയിട്ടില്ല. നിരണം ഗ്രന്ഥവരി എഴുതുന്നു: "... അഛൻ (ആറാം മാർ ത്തോമ്മാ) നിരണത്തിരിക്കുമ്പോൾ മല്പാനും ശിഷ്യനും കൂടെ 953 ചിങ്ങം 30-ാം തീയതി (1777) വന്ന് റോമ്മായ്ക്ക് എഴുത്തും വാങ്ങി ക്കൊണ്ടു പോയതിന്റെ ശേഷം ഇടവമാസത്തിൽ കരിയാറ്റിൽ മല്പാനും പാറേമ്മാക്കൽ തോമ്മാക്കത്തനാരും അല്ലാതെ രണ്ടു കത്തങ്ങളും വാലി ഭക്കാരും കൂടെ റോമ്മായ്ക്കു പോയി (ഗ്രന്ഥവരി, പു. 81, കുര്യൻ തോമസ്). മെത്രാൻ കൊടുത്തയച്ച കത്തിന്റെ ഇംഗ്ലീഷ് വിവർത്തനം മെക്കൻസിയുടെ ക്രിസ്ത്യാനിറ്റി ഇൻ ട്രാവൻകൂർ എന്ന കൃതിയിലും ടി. കെ വേലുപ്പിള്ള തയ്യാറാക്കിയ ദി ട്രാവൻകൂർ സ്റ്റേറ്റ് മാനുവൽ എന്ന കൃതിയുടെ രണ്ടാം പതിപ്പിലുമുണ്ട്. അതിന്റെ മലയാള വിവർത്തനം താഴെ ചേർക്കുന്നു.

'ലോകത്തിലുള്ള പള്ളികൾ ഒക്കെയുടെയും മാതാവാകുന്നു എന്ന ശുദ്ധമാന റോമ്മാ പള്ളിയുടെ തലവനാകുന്ന മശിഹായുടെ സ്ഥാനത്തി ലിരിക്കുന്ന എത്രയും ശുദ്ധമാകപ്പെട്ട ഞങ്ങളുടെ ബാവായും (പിതാവും) അച്ചനും (യജമാനനും) ആയിരിക്കുന്ന ആറാമത്തെ മാർ പീയൂസ് പാപ്പാ യുടെ തിരുമനസ്സിൽ ബോധിപ്പാൻ എഴുതുന്നത്:

കെൽപ്പിൽ ക്ഷയപ്പെട്ട ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയ ഞാൻ മുമ്പിൽ മലയാളത്തിന്റെ തോമ്മാ എപ്പിസ്ക്കോപ്പാ എന്ന പേരും കയ്യേറ്റിരുന്നു. ശുദ്ധ റോമ്മാപ്പള്ളിയുടെ വിശ്വാസത്തിന് പുറമെ കിഴക്കി നടുത്ത കൽദായ സുറിയാനിക്കാരുടെയും യാക്കോബായക്കാരുടെയും വിശ്വാസത്തിൽ വിശ്വസിച്ചിരുന്നു. മുമ്പിൽ കൈക്കൊണ്ടിരുന്ന ചെറിയ പട്ടങ്ങളും വലിയപട്ടങ്ങളും മെത്രാന്റെ സ്ഥാനങ്ങളും പട്ടാങ്ങയുള്ളത ല്ലെന്ന് ഞാൻ അറികകൊണ്ടും യാക്കോബായക്കാരൻ മെത്രാപ്പോലീത്താ യുടെ കയ്യാലെ പട്ടവും മെത്രാന്റെ സ്ഥാനവും രണ്ടാമത് ഞാൻ കയ്യേൽ ക്കുകയും ചെയ്തു. ഇപ്പോൾ തമ്പുരാന്റെ കടാക്ഷത്താലും ശുദ്ധ റോമ്മാ പ്പള്ളിയുടെ സഭക്കൂട്ടത്തിന്റെ അപേക്ഷയാലും ശുദ്ധ റോമ്മാപള്ളിയുടെ വിശ്വാസമത്രേ പട്ടാങ്ങയുള്ളതാകുന്നതെന്നും ഈ വിശ്വാസം കൈക്കൊ ള്ളുന്നില്ല എന്ന ആത്മാക്കൾ ഒക്കെക്കും രക്ഷയില്ലെന്നും പട്ടാങ്ങയാലെ ഞാൻ അറികകൊണ്ടും കൊടുങ്ങല്ലൂർ രൂപതയുടെയും കൊച്ചി ഇടവക യുടെയും മേല്പട്ടക്കാരനോട് എന്റെ മനസ്സ് ഞാൻ പരസ്യപ്പെടുത്തി അറി

യിക്കുകയും ശുദ്ധ റോമ്മാപ്പള്ളിയുടെ വിശ്വാസത്തിൽ എന്നെയും എനിക്ക് കീഴ്പ്പെട്ടിരിക്കുന്ന ജനം 50,000 പേരോളം ഉള്ളവരെയും ചേർപ്പിക്കണമെന്നും റോമ്മാ വിശ്വസിച്ചിരിക്കുന്ന പട്ടക്കാരെയും മാപ്പിളമാരെയും പറഞ്ഞറിയിച്ചാറെയും ഈ രൂപതയുടെ യജമാനന്മാർ എന്റെ അപേക്ഷ കൈക്കൊണ്ടില്ല എന്ന് തന്നെയല്ല മെത്രാപ്പോലീത്താ ആയിരിക്കുന്ന ഞാൻ അൽമേനിയായിരുന്നുകൊണ്ട് ശുദ്ധ പള്ളിക്ക് വഴക്കം ചെയ്യണമെന്നും അവർ പറകയും ചെയ്തു.

ഇത് കേട്ടാറെ ഇടത്തൂട്ടുകാരിൽ ഒരുത്തൻ ശുദ്ധ പള്ളിക്ക് വഴക്കം ചെയ്യുവാൻ മനസ്സായാൽ വെളിവോടുകൂടെ അവനെ കൈക്കൊള്ളുവാൻ കാവ്യരെക്കൂടെയും മശിഹായുടെ പഠിത്തത്തിൽ വരുത്തുവാനായിട്ട് അപേക്ഷിച്ച് അച്ചസുഖത്തിന്റെ സിംഹാസനത്തിൽ നിന്നും യാത്രയാക്കപ്പെട്ട മേല്പട്ടക്കാർ എന്തുകൊണ്ട് ഈ വണ്ണം പറഞ്ഞതെന്ന് വിചാരിച്ചാറെ എനിക്ക് വളരെ ദുഃഖമാകയും ചെയ്തു. വിശേഷിച്ച് ഈ മേല്പട്ടക്കാരുടെയും അവരുടെ പാതിരിമാരുടെയും കാരണത്താൽ മലയാളത്തിലുള്ള പട്ടാങ്ങയുള്ള വിശ്വാസക്കാരർക്ക് ഏറിയ ഉതപ്പുകളും കുറവുകളും ഉണ്ടാകയും ചെയ്യുന്നു. അതെന്തെന്നാൽ, ഒരു മേല്പട്ടക്കാരൻ കെട്ടുന്നത് മറ്റേ മേല്പട്ടക്കാരൻ അഴിക്കുന്നു. ഒരു മേല്പട്ടക്കാരൻ അഴിക്കുന്നത് മറ്റൊരു മേല്പട്ടക്കാരൻ കെട്ടുന്നു. അവരുടെ നടപടികളുടെ അവസ്ഥ തമ്പുരാൻ തന്നെ അറിഞ്ഞിരിക്കുന്നു. അങ്ങേ അച്ചസുഖത്തിൽ ഇതൊക്കെയും ബോധിപ്പിപ്പാൻ എനിക്ക് വളരെ ശങ്ക തന്നെയാകുന്നു. ഇത് കാരണത്താൽ ഞാനും, ശുദ്ധപള്ളിക്ക് വഴക്കമുള്ള മലയാളത്തിലുള്ള പട്ടക്കാരും വിശ്വാസക്കാരും കൂടി വിചാരിച്ച് ഞങ്ങളുടെ ആവലാതികളും സങ്കടങ്ങളും ശുദ്ധ സിംഹാസനത്തിങ്കൽ എത്തിക്കേണ്ടതിന് ഉടയതമ്പുരാന്റെ സഹായത്തോടെ അങ്ങേ അച്ചസുഖം കൈക്കൊണ്ടിരിക്കുന്ന പത്രോസിനടുത്ത സിംഹാസനത്തിന്റെ മുഷ്കരണത്തിൽ നിന്ന് കല്പിച്ചു തരുന്ന ഗുണങ്ങളാലെ ഞങ്ങൾക്ക് തണുപ്പും രക്ഷയും ഉണ്ടാകേണ്ടിട്ടും ബ. കരിയാറ്റിൽ യൗസേപ്പ് മല്പാനെയും പാറേമ്മാക്കൽ തോമ്മാ കത്തനാരച്ചനെയും ശുദ്ധ സിംഹാസനത്തിങ്കൽ യാത്രയാക്കുന്നു. കാവ്യ രാജാവിന്റെ ഇടയിൽ കിടക്കുന്ന ഞങ്ങൾ പാവപ്പെട്ടവരും പിച്ചക്കാരും ആകകൊണ്ട് ഞങ്ങൾ പലരും കൂടി ചെലവിന്നെടുത്ത് കൊടുത്തത്രെ അങ്ങേ അച്ചസുഖത്തിങ്കൽ ഇവരെ യാത്രയാക്കുന്നത്. ഇതിനെക്കൊണ്ട് കെല്പിൽ ക്ഷയപ്പെട്ട മെത്രാപ്പോലീത്താ ദീവന്നാസ്യോസ് ആയ ഞാൻ അങ്ങേ ശുദ്ധതയോട് അപേക്ഷിക്കുന്നതെന്തെന്നാൽ, അങ്ങേ സിംഹാസനത്തിങ്കൽ യാത്രയാക്കുന്ന പട്ടക്കാരുടെ അപേക്ഷകൾ കൈക്കൊണ്ട് എന്റെ കുറ്റങ്ങളും ദോഷങ്ങളും പോക്കി എന്നെയും എന്റെ കീഴിലുള്ള ജനങ്ങളെയും ശുദ്ധ റോമ്മാപള്ളിയുടെ സഭക്കൂട്ട

ത്തിൽ കൂട്ടി ഒന്നിപ്പിച്ച് കൊള്ളുകയും വിശേഷിച്ച് ഞങ്ങളുടെ സുറിയാനി പ്പേച്ചുകൾ കുറവ് തീർത്ത് ഞങ്ങളെ പഠിപ്പിക്കേണ്ടതിന് നല്ലവണ്ണം സുറിയാനി അറിയുന്നവരിൽ നാല് മല്പാന്മാരെ ഇവരോടു കൂടെ അയയ്ക്കുകയും വേണം. യജമാനന്മാരുടെ കീഴ്‌വഴങ്ങിച്ചെല്ലുന്ന പട്ടാങ്ങയുള്ള വിശ്വാസക്കാർ ഒക്കെയും രക്ഷക്കും പരിപാലനത്തിനും ഒരു യജമാനനെ കല്പിക്കയും വേണം. ശേഷം സങ്കടപ്രകാരങ്ങൾ ഒക്കെയും ഞങ്ങൾ അയയ്ക്കുന്ന പട്ടക്കാർ അങ്ങേ അച്ചസുഖത്തിൽ ബോധിപ്പിക്കുകയും ചെയ്യും. അപ്പോഴോ അച്ചന്മാരുടെ അച്ചനും ഇടയന്മാരുടെ ഇടയനും ആയിരിക്കുന്ന ഞങ്ങളുടെ ബാവായെ! ഇടയനില്ലാത്ത ആടുകളെപ്പോലെയും അച്ചനില്ലാത്ത അടിയാരെപ്പോലെയും ഞങ്ങൾ ആയിരിക്കകൊണ്ട് ഞങ്ങളുടെ മേൽ അനുഗ്രഹിച്ച് ഞങ്ങൾ അപേക്ഷിച്ച സഹായങ്ങൾ ഒക്കെയും ഞങ്ങൾക്ക് ചെയ്ത് തരണമെന്ന് വീണ്ടും ഞാൻ അപേക്ഷിക്കുന്നു. നന്മ അന്വേഷിച്ച് പുറപ്പെട്ട തെളിവാലെ ദോഷത്താളരെ തന്റെ ശങ്കുകൾ വിളിക്കുന്നു എന്ന മശിഹായുടെ പേർക്കുള്ളോൻ ആയിരിക്കുന്നു എന്ന ഞങ്ങളുടെ ബാവായേ! മശിഹാതമ്പുരാന്റെ പങ്കപ്പാടേക്കുറിച്ചും കുരിശുമരണത്തെക്കുറിച്ചും മലയാളത്തിലുള്ള ആരോരുമില്ലാത്ത ജനങ്ങളായിരിക്ക കൊണ്ട് ഞങ്ങളുടെ അപേക്ഷ കൈക്കൊണ്ട് ദോഷങ്ങളെ പോക്കി ഞങ്ങളെ രക്ഷിക്കുകയും ചെയ്യണമെന്ന് ഞങ്ങൾ അപേക്ഷിക്കുന്നു.

1778-ാം കാലം മീനം 10-ാം തീയതി എഴുതി.[25]

മെക്കൻസിയും ടി. കെ. വേലുപ്പിള്ളയും ഉദ്ധരിച്ച ഈ കത്ത് വ്യാജ സൃഷ്ടിയല്ലെന്ന് നിരണം ഗ്രന്ഥവരിയിലെ മേലുദ്ധരിച്ച പ്രസ്താവന വ്യക്തമാക്കുന്നുണ്ട്. ഈ കത്ത് റോം ഗൗരവപൂർവ്വം പരിഗണിച്ചു. ഫാ. ഇഞ്ചക്കലോടി എഴുതുന്നു: ".... അന്വേഷിച്ച് റിപ്പോർട്ട് സമർപ്പിക്കുന്നതിന് ഗോവാ മെത്രാപ്പോലീത്തായ്ക്ക് റോമിൽ നിന്ന് എഴുതി അയച്ചു. ഗോവാ മെത്രാപ്പോലീത്താ 1782-ൽ അതിനായി കൊച്ചി മെത്രാനെ ചുമതലപ്പെടുത്തി. .... കാനോൻ വിദഗ്ദ്ധന്മാരുടെ പരിശോധനയിൽ മാർത്തോമ്മായെ കത്തോലിക്കാസഭയിൽ മെത്രാനടുത്ത അധികാരത്തോടുകൂടി സ്വീകരിക്കേണ്ടതാണെന്ന് തീരുമാനിച്ചു. .... സ്വീകരിക്കുന്നതിനുള്ള അധികാരങ്ങളെല്ലാം കരിയാറ്റിൽ മെത്രാപ്പോലീത്തായ്ക്ക് (മല്പാനെ മെത്രാപ്പോലീത്താ ആയി ഇതിനകം വാഴിച്ചിരുന്നു) റോമ്മാ സിംഹാസനം നൽകുകയും ചെയ്തു' (പു. 224).

എന്നാൽ കൊച്ചിയിലെ കത്തോലിക്കാ മെത്രാനും മറ്റും ഈ തീരുമാനം ഹിതകരമായില്ല. മാർത്തോമ്മായെ സ്വീകരിക്കുവാൻ നിയോഗിക്കപ്പെട്ട കരിയാറ്റിൽ മെത്രാപ്പോലീത്താ കേരളത്തിൽ തിരിച്ചെത്തിയില്ല. 1786 മെയ് 1-ന് ഗോവയിൽ വച്ച് റോമ്മിൽ നിന്നുള്ള മടക്കയാത്രയിൽ

സംശയാസ്പദമായ സാഹചര്യത്തിൽ അദ്ദേഹം നിര്യാതനായി. 

ഇപ്രകാരം റോമ്മൻ സഭയുമായുള്ള ലയനചിന്തയിലും ചർച്ചയിലും മുഴുകിയ മലങ്കര മെത്രാപ്പോലീത്തായ്ക്കു ടിപ്പുവിന്റെ പടയോട്ടത്തിൽ അഗ്നിക്കിരയായ പാലൂർ - ചാട്ടുകുളങ്ങര പള്ളിയോ അവിടെ രക്തസാക്ഷികളായ വിശ്വാസധീരരോ വലിയ വിഷയങ്ങൾ ആയിരുന്നില്ല. സഭയുടെ സമ്മതം കൂടാതെ മലങ്കരസഭയെ റോമ്മൻ തൊഴുത്തിൽ കെട്ടാൻ ആറാം മാർത്തോമ്മാ നടത്തുന്ന ഏകപക്ഷീയശ്രമങ്ങളോട് ......മായ വിയോജിപ്പുള്ള വൻ വിഭാഗത്തിന്റെ പ്രതിനിധിയായി പ്രവർത്തിച്ച ഇട്ടൂപ്പ് മല്പാനെ മലങ്കര മെത്രാപ്പോലീത്താ വെറുത്തതും തേജോവധം ചെയ്യാൻ ശ്രമിച്ചതും നമുക്ക് മനസ്സിലാക്കാവുന്നതേയുള്ളൂ.

ഇട്ടൂപ്പ് മല്പാൻ ചാട്ടുകുളങ്ങര അങ്ങാടിയും തലപ്പള്ളിയും അഗ്നിക്കിരയായതിൽ മനംനൊന്ത് പ്രവർത്തനനിരതനാവുകയും പരിഭ്രാന്തരും അനാഥരും ആയ ആളുകളെ സന്ദർശനം കൊണ്ട് ആശ്വസിപ്പിക്കുകയും ചെയ്തു. മല്പാനും ശിഷ്യന്മാരും നടത്തിയ ഈ ആശ്വാസം പകരൽ ചാട്ടുകുളങ്ങരയുടെ വ്രണിതഹൃദയത്തിന് കുളിർമ്മയേകി, മുറിവുണങ്ങാൻ സഹായിക്കുകയും ചെയ്തു. കത്തിപ്പോയ വീടുകൾ പുനർനിർമ്മിക്കാൻ അദ്ദേഹം സഹായം സമാഹരിച്ച് നൽകി. പടയോട്ടക്കാലത്ത് പരിഭ്രാന്തരായി ഓടിപ്പോയ ചിലരെല്ലാം തിരിച്ചുവന്ന് തങ്ങളുടെ നാശനഷ്ടങ്ങളെ അവഗണിച്ച് വീണ്ടും ജീവിതം പടുത്തുയർത്തുവാൻ ശ്രമിച്ചു. എന്നാൽ ചാട്ടുകുളങ്ങര പള്ളിയുടെ കത്തിപ്പോയ മേല്പുര പുനഃസ്ഥാപിക്കുവാൻ കഴിയാത്ത ദുഃഖം മല്പാന്റെ മനസ്സിൽ നീറ്റലുണ്ടാക്കി. രാജാവിന്റെ ആനുകൂല്യവും അനുവാദവും ഇക്കാര്യത്തിൽ നേടത്തക്കവിധം മല്പാൻ പാലൂർ പ്രദേശത്തെ അവശേഷിച്ച ജനത്തെ തന്റെ കീഴിൽ അണിനിരത്തി. പാലൂർ പ്രദേശത്തെ വൈദികർ പ്രായഭേദമെന്യേ യുവകോമളനും ഊർജ്ജസ്വലനുമായ മല്പാന്റെ നേതൃത്വം അംഗീകരിച്ചു. തലപ്പള്ളി രാജാക്കന്മാർ മുഖേനയും നേരിട്ടും മല്പാൻ ഇക്കാര്യത്തിൽ കൊച്ചി രാജാവിന് അപേക്ഷകളും ശുപാർശകളും സമർപ്പിച്ചിരുന്നു.

പടയോട്ടം സൃഷ്ടിച്ച മുറിവുകളെ തലോടി ആശ്വസിപ്പിക്കുവാൻ കാട്ടുമങ്ങാട്ട് കൂറിലോസ് മെത്രാനും രംഗത്തെത്തി. "ഒരു വള്ളത്തിൽ മുളന്തുരുത്തിക്ക് സമീപമുള്ള കരിങ്ങാച്ചിറ പാലത്തിങ്കൽ എത്തി"[26] തങ്ങളെ കുന്നംകുളത്തെത്തിച്ച് സംരക്ഷിക്കുകയും അചിരേണ തൊഴിയൂരിൽ ആസ്ഥാനം ക്രമീകരിച്ച് തങ്ങളെ പരിപാലിക്കുകയും ചെയ്ത ഇട്ടൂപ്പ് മല്പാനോടും കുന്നംകുളം നിവാസികളോടും ഉണ്ടായിരുന്ന കൃതജ്ഞത ഈ പ്രവൃത്തിയിലൂടെ കൂറിലോസ് മെത്രാൻ പ്രകടിപ്പിച്ചു. അങ്ങാടിയുടെ പുനർനിർമ്മാണ പ്രവർത്തനത്തിൽ പങ്കുചേർന്ന കൂറിലോസ് മെത്രാന്

ഒരു കാര്യം ബോധ്യമായി. ദുരന്തം നേരിട്ട പാലൂർ – ചാട്ടുകുളങ്ങര ഇടവകയോട് ഒരു അനുഭാവവും കാണിക്കാതെ റോമ്മിലേക്ക് മുഖംതിരിച്ചിരിക്കുന്ന ആറാം മാർത്തോമ്മായോട് ചാട്ടുകുളങ്ങരക്കാർക്ക് വെറുപ്പ് വർദ്ധിച്ചിരിക്കുന്നു. ഈ അവസരം തക്കത്തിൽ വിനിയോഗിക്കുവാൻ തന്ത്രശാലിയായ അദ്ദേഹം തീരുമാനിച്ചു. ഭരിക്കാൻ ഒരു ഇടവക പോലും സ്വന്തം കീഴിലില്ലാത്ത ഒരാൾ എന്ന നിലയിൽ കൂറിലോസ് മെത്രാന്റെ ഈ നീക്കം തികച്ചും സ്വാഭാവികമായിരുന്നു. പാലൂർ – ചാട്ടുകുളങ്ങര പള്ളി കൊച്ചി രാജാവിന്റെ രാജ്യാതിർത്തിയിൽ ആയിരുന്നു. കൊച്ചിരാജാവായ ശക്തൻ തമ്പുരാനായിരുന്നു 1790 മുതൽ 1806 വരെ കൊച്ചിയുടെ ഭരണകർത്താവ്. കാട്ടുമങ്ങാട്ട് കൂറിലോസ് ശക്തൻതമ്പുരാന്റെ വിലാസത്തിൽ കൊടുത്തയച്ച രണ്ടു കത്തുകൾ അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ ലഭ്യമാണ് (കാട്ടുമങ്ങാട്ട് കൂറിലോസിന്റേതായി ഈ രണ്ടു കത്തുകളും അദ്ദേഹം പകർത്തിയെഴുതിയ കുർബ്ബാന തക്സായും ഏതാനും ഡയറിക്കുറിപ്പുകളും മാത്രമേ നമുക്ക് ലഭിച്ചിട്ടുള്ളൂ. കൂറിലോസിന്റെ ഭാഷാവിജ്ഞാനം, സഭാചരിത്രവിജ്ഞാനം, ആറാം മാർത്തോമ്മായോടുള്ള മനോഭാവം, ചാട്ടുകുളങ്ങര പള്ളിയോടുള്ള ആഭിമുഖ്യം, തന്ത്രജ്ഞത ഇവയെക്കുറിച്ച് ഏകദേശ ജ്ഞാനം ലഭിക്കുവാൻ ഈ രേഖകൾ സഹായകമാണ്).

971–ൽ (എ. ഡി. 1795 – 96) എഴുതിയ കത്ത് കാണുക: “തിരുമനസ്സറിയിപ്പാൻ കൂറിലോസ് മെത്രാന്റെ സങ്കടപ്രകാരം ആകുന്നത്. മലയാളത്തിൽ ‘മാർഗ്ഗം’ ഉണ്ടായിട്ട് 1744 കാലം ആയി. അറിയിച്ച ആൾ തന്നെ കൊല്ലം, പാലോര, കൊടുങ്ങല്ലൂർ, പറോര, പള്ളിപ്രം, നെരണം, ചായൽ ഇങ്ങനെ ഏഴ് കുരിശുപള്ളിയും വെച്ചു. കത്തങ്ങളെയും ഉണ്ടാക്കി. അദ്ദേഹം പോയ ചെഴം (ശേഷം) മലയാളത്തിൽ ഉണ്ടായിരുന്ന കത്തങ്ങൾ മരിച്ചാറെ മാർഗമതിയാതകളുടെ വഴിനടത്തുവാൻ കത്തങ്ങൾ ഇല്ലായ്കകൊണ്ട് 243–ാം കാലം മനസ്മുട്ടി പാർക്കുമ്പോൾ, അപ്രകാരം നസ്രാണികളുടെ തലസ്ഥാനത്ത് അറികകൊണ്ട്, അവിടെനിന്ന് മെത്രാനെയും[27] കത്തങ്ങളെയും നസ്രാണികളെയും കല്പിച്ചയച്ചു. അവർ മലയാളത്തിൽ വന്നു ചേരകോൻ പെരുമാൾ തമ്പുരാൻ തിരുമനസ് കൊണ്ട് പദവികളും കൊടുത്തു. .... അന്നുമുതൽ കൊല്ലം 828 വരെയും (1653) പരദേശത്ത് നിന്ന് മെത്രാന്മാർ വന്ന് മലയാളത്തിലുള്ള പള്ളികൾ പതിച്ച് (?പരിച്ച്/ഭരിച്ച്) വന്നതല്ലാതെ മലയാളത്തിൽ മെത്രാന്മാർ ഉണ്ടായിട്ടും ഇല്ല. കൊല്ലം 828–ാം ആണ്ടിൽ (1653) മലയാളത്തിലേക്ക് കല്പിച്ചയച്ച മെത്രാനെ കൊച്ചിയിൽ വച്ച് പോർത്തുഗീസുകാർ അപായം വരുത്തുക കൊണ്ട് മലയാളത്തിലുള്ള നസ്രാണികൾ എല്ലാവരും കൂടി പോർച്ചുഗീസുകാരെ ‘നമ്മുടെ അനന്തരവകാലത്തും അനുസരിക്ക’ ഇല്ലാ എന്നുംവച്ച് സത്യവും ചെയ്തു. ഈ ആവലാതികൾ ഒക്കെയും തിരുമനസ്സറിയിപ്പാനും പണ്ടാ

രക്കാര്യം അന്വേഷിപ്പാൻ കല്പിച്ച് ആക്കിയിരിക്കുന്ന 'അർക്കദിയാക്കോൻ' എന്ന് പേരുള്ള 'ചെമ്മാ'യിനെ[28] മെത്രാൻ എന്ന് വിളിച്ചുകൊള്ളത്തക്കവണ്ണം 828-ാം ആണ്ടിൽ കല്പിച്ച് മോതിരവും ഇടീച്ച് നടത്തുകയും ചെയ്തു. പെരുമ്പടപ്പ് വലിയ തമ്പുരാൻ കല്പിച്ചിട്ടത്രേ തൊമ്മൻ ചെമ്മായിനെ മെത്രാനാക്കി നടത്തിയത്.[29] ആയതിപ്പോൾ 143 കാലവും ആയി (ഈ ഹർജിയുടെ കാലം കൊല്ലം 971 ആകുന്നു). ഇതിന് മുമ്പ് മലയാളത്തിൽ മെത്രാന്മാർ ഉണ്ടായിട്ടില്ല. 926-ൽ (1751) പരദേശത്തുനിന്നും വന്ന മെത്രാന്മാർ 947-ൽ (1772-ൽ)[30] കൂറിലോസ് മെത്രാന് പട്ടവും സ്ഥാനവും തികച്ചുകൊടുത്തു. പെരുമ്പടപ്പിൽ വലിയ തമ്പുരാൻ തിരുമനസുകൊണ്ട് കല്പിച്ചനുവദിച്ച് മോതിരവും ഇടീച്ചു. മലങ്കര പുത്തൻകൂറിലുള്ള പള്ളി എടവകക്ക് ഒക്കെയും മെത്രാന്റെ സ്ഥാനങ്ങൾ നടത്തിക്കൊള്ളത്തക്കവണ്ണം കല്പിച്ച് തീട്ടൂരവും കൊടുത്തു.[31] നടത്തിച്ച് പോരികയും ചെയ്തു. മുമ്പിൽ കല്പിച്ച് നടത്തിയ തൊമ്മൻ മെത്രാന്റെ അനന്തിരവൻ എന്ന് വച്ച് ഇരിക്കുന്നവൻ, തൃപാച്ചിസ്വരൂപത്തിങ്കലെ 'പൊതിമാടൻ' അവിടത്തെ ഒരു സർവ്വാധികാര്യക്കാരെയും കൂട്ടിക്കൊണ്ടു വന്ന് പെരുമ്പടപ്പിൽ വലിയതമ്പുരാൻ തിരുമനസ്സറിയിച്ച് സിദ്ധാന്തിച്ച് പാർക്ക കൊണ്ടും ബലം ഉള്ളവർ ആകകൊണ്ടും കൂറിലോസ് മെത്രാന്റെ പള്ളികൾ ഒക്കെയും 'പൊതിമാടന്' കൊടുക്കയും ചെയ്തു. അത് പെരുമ്പടപ്പ് രാജ്യത്തുള്ള പള്ളിക്കാർ അനുസരിക്കായ്ക കൊണ്ട് ഹേമം ചെയ്തു 'പൊതിമാടനെ' അനുസരിപ്പിക്കയും ചെയ്തു. ...."[32]

'തൃപ്പാപ്പിസ്വരൂപം' നടത്തിവരുന്ന കാര്യം ആകുന്നു എന്നും, പോർത്തുഗീസുകാരൻ മെത്രാനെ പുത്തൻകൂറുകാരുടെ പള്ളിക്ക് വിചാരിക്കാവൂ എന്നും പെരുമ്പടപ്പ് വലിയ തമ്പുരാൻ കല്പിച്ച് ആക്കിയ പുത്തൻകൂറുകാരന് പെരുമ്പടപ്പ് രാജ്യത്തുള്ള പുത്തൻകൂറ് കാര്യവും ഇല്ലെന്നും പള്ളി വിചാരിച്ചുകൂടാ എന്നും തൃപ്പാച്ചിസ്വരൂപത്തെ കല്പിച്ചാൽ അത് ഒരു സ്ഥാനത്ത് കേട്ടാലും നേരായി വന്നുവെന്ന് തോന്നുന്നില്ല. പെരുമ്പടപ്പ് സ്വരൂപം അറിയാതെ തൃപ്പാപ്പിയിൽ നിന്നും ആക്കിയ ആൾ ആകെകൊണ്ട് 'പൊതിമാടനെ' അനുസരിച്ച് നടപ്പാൻ ഒരു രാജ്യത്തും നസ്രാണികൾക്ക് സംഗതി ഇല്ലല്ലോ. വിശേഷിച്ചും നാം മറു രാജ്യത്തു പോയി ബുദ്ധിമുട്ടി പാർക്കകൊണ്ടും വേണ്ടുന്നതിന് ആളും കോളും ഇല്ലായ്ക കൊണ്ടും ........... കൊണ്ടും തിരുമനസ്സുണ്ടായിട്ട് കീഴിൽ രക്ഷിച്ചതിൻ വണ്ണം രക്ഷിപ്പാൻ തിരുമനസുണ്ടായിരിക്കുക...... വല്യമനോഗുണത്തെ ഇന്ന് പട്ടാങ്ങ..."[34]

വികലമായിട്ടാണെങ്കിലും മലങ്കരസഭയുടെ ചരിത്രവും കൊച്ചി രാജാവിന് രാജ്യത്തെ പള്ളികളുടെ മേലുള്ള അധികാരവും കർത്തവ്യവും

രാജാവിനെ ബോധ്യപ്പെടുത്തുവാനുള്ള ശ്രമമാണ് ഈ കത്തിൽ പ്രതിഫലിക്കുന്നത്. കൊച്ചി രാജാവിന്റെ പ്രജയായ തനിക്ക് കൊച്ചിസംസ്ഥാനത്തെങ്കിലും നീതി ഉറപ്പാക്കുവാൻ രാജാവ് കടാക്ഷിക്കണമെന്നാണ് കത്തിലെ അപേക്ഷ.

കൂറിലോസ് മെത്രാൻ ശക്തൻതമ്പുരാന് സമർപ്പിച്ചതായ രണ്ടാമത്തെ ഹർജി ഇപ്രകാരമാകുന്നു:

'.... വെട്ടിയകോട്ടയ്ക്ക് പുറത്ത് ഇരുപതിൽ ചില്വാനം പള്ളികൾ ഉണ്ടല്ലോ. ആയത് ഒക്കെയും പഴയത് അത്രേ ആകുന്നു. വടക്കേഅറ്റത്തെ തലപ്പള്ളിയിൽ അരപള്ളിക്കാരെ പുത്തൻകൂറുകാർ ആയിട്ടുള്ളൂ. അതിന് ചാട്ടുകുളങ്ങര പള്ളി എന്ന് പേരാകുന്നു (കുന്നംകുളത്തു നിന്ന് രണ്ട് നാഴിക തെക്കും ഗുരുവായൂർ നിന്ന് രണ്ടു നാഴിക വടക്കും) അതിന് വടക്ക് പള്ളികളും മാപ്പിളമാരും ഇല്ല. മൂന്ന് കുരിശുപള്ളിയും ഉണ്ട്. തിരുമനസുണ്ടായിട്ട് വടക്കേഅറ്റത്തെ ചാട്ടുകുളങ്ങര പള്ളിക്കാരെ നമുക്ക് ആക്കിവച്ചുതരണം. വിചേഴിച്ച് കൊച്ചുതമ്പുരാന്റെ (?) രാജ്യത്ത് ഇരിക്കുന്ന മെത്രാൻ ആവലാതിക്ക് വരുമല്ലോ. അയാൾ ആ ചെമ്മാച്ചനെ ഉണ്ടാക്കുമ്പോൾ അഞ്ഞൂറ് ചക്രം വാങ്ങും. ഒരു കത്തനാരെ ഉണ്ടാക്കുമ്പോൾ അഞ്ഞൂറ് ചക്രം വാങ്ങും! യാതിമര്യാദയ്ക്ക് അടുക്കാത്തവണ്ണം ഒരുത്തൻ ചെയ്തു എങ്കിൽ അവന്റെ വഹപോലെ വാങ്ങും. ഇങ്ങനെ ഇരു പതിറ്റാണ്ടുകാലം വലിയ തമ്പുരാന്റെ രാജ്യത്തെ മുതല് അയാൾ എടുത്തു. വിചേഴിച്ച് നമ്മോട് വിയസ്സാലെ (?) ഒരു പൊന്നുംവടിയും ഒരു പൊന്നുംസിറളായും (?) ഒരു വെള്ളിചിലാക വലിയ കുപ്പായവും ഒരു ചെത്തിക്കുപ്പായവും ഒരു വെള്ളിമുദ്രയും ഒരു മാസ്നക്കുക്കുപ്പായവും, ഇങ്ങനെ ആറ് കൂട്ടം അവൻ നമ്മെ അപായം വരുത്തും എന്ന് തോന്നിയപ്പോൾ നാം കൊടുത്ത് തടവ് ഒഴിച്ചു. നാം വടക്കോട്ട് പോകയും ചെയ്തു. ആയതും പണ്ടാരത്തിലേക്ക് വരേണ്ടതല്ലോ ആകുന്നു. ആയതും അയാളുടെ മൊതലിന് അടുത്തതുപോലെ പണ്ടാരത്തിലേക്ക് ചെരിയുമ്പോൾ ഏതാനും പള്ളികൾ അയാൾക്കും കൊടുക്കണമല്ലോ. ആയതുകൊണ്ട് മുളന്തുരുത്തിയും കരിങ്ങാച്ചിറയും നടമേലും കൂടെ കൂറിലോസ് മെത്രാൻ വിചാരിപ്പാൻ കല്പന ഉണ്ടായാൽ, അയാൾ ആവലാതിക്ക് വരുമ്പോൾ അയാൾക്കും ഏതാനും പള്ളികൾ തിരുമനസ്സുണ്ടായാൽ കൊടുക്കണമല്ലോ. അക്കാര്യം തിരുമനസ്സിൻ ബോധിച്ചപോലെ. നമുക്ക് വടക്കേഅറ്റത്തുള്ള ചാട്ടുകുളങ്ങര പള്ളിക്കാരെ കല്പിച്ചു തന്നാൽ മതി. മുമ്പേ പുത്തൻകൂറ്റുംപുറത്തുള്ള പള്ളികൾ ഒക്കെയും കല്പിച്ച് നമ്മെക്കൊണ്ട് നടത്തിച്ചപ്പോൾ അയ്യായിരം പുത്തൻ പണ്ടാരത്തിലേക്ക് നാം ആവലാതി കൂടാതെ കൊടുത്തു. ഇപ്പോഴും അവസ്ഥപോലെ, നമ്മുടെ കൊച്ചുകത്തനാരോടുകൂടെ ഒരു തുപ്പായിയെ കല്പിച്ചയച്ചാൽ മതി. എന്റെ തമ്പു

രാനെ കാണാൻ വളരെ ആഗ്രഹം ഉണ്ട്. ആയുസ്സും സ്വസ്ഥതയും വർദ്ധി ച്ചിരിക്ക....”[35]

ഈ കത്ത് ഗുരുതരമായ ചില സഭാരഹസ്യങ്ങളെ അനാവരണം ചെയ്യുന്നു. കൊച്ചിരാജാവിന്റെ തീട്ടൂരം ലഭിക്കുവാൻ രാജാവിന് അയ്യാ യിരം പുത്തൻ നൽകി എന്നത് ചെറിയ സംഭവമല്ല. ചാട്ടുകുളങ്ങര പള്ളി അദ്ദേഹത്തിന്റെ അധീനതയിൽ ആക്കിക്കൊടുത്താൽ അവസ്ഥ പോലെ ഇനിയും നൽകാമെന്ന് രാജാവിനെ പ്രലോഭിപ്പിക്കുന്നു. എന്നാൽ മുൻ മഹാരാജാവായ വലിയ തമ്പുരാനിൽനിന്ന് വ്യത്യസ്തമായ മതനയമാണ് ശക്തൻ തമ്പുരാൻ പുലർത്തിയിരുന്നത്.

കൂറിലോസ് മെത്രാന്റെ അപേക്ഷ കിട്ടിയപ്പോൾ അദ്ദേഹം സ്വീകരിച്ച നടപടിയെപ്പറ്റി ചില കേട്ടറിവുകൾ പഴമക്കാരിൽ നിന്ന് ലഭിച്ചിട്ടുള്ളത് ഇവിടെ ചേർക്കുന്നു. അക്കാലത്ത് കൊച്ചിരാജാവിന്റെ രാജകീയ സദ സ്സിൽ തലപ്പള്ളി താലൂക്കിലെ ക്രിസ്ത്യാനികളെ പ്രതിനിധീകരിച്ച് പാലൂർ – ചാട്ടുകുളങ്ങര ഇടവകയിലെ വ്യാപാര പ്രമുഖനായ പനക്കൽ മുത ലാളി അംഗമായിരുന്നു. തലപ്പള്ളി, ചാവക്കാട് താലൂക്ക് പ്രദേശങ്ങളിൽ നിന്ന് ശേഖരിക്കുന്ന അടക്കയും വെളിച്ചെണ്ണയും മറ്റു വിഭവങ്ങളും ചാവ ക്കാട്ട് തുറമുഖത്തുനിന്ന് കൊച്ചിയിലേക്ക് കയറ്റിഅയച്ച് കൊച്ചിയിൽ വിപ ണനം ചെയ്യുന്ന ഒരു വലിയ വ്യാപാരശൃംഖലയുടെ ഉടമയായിരുന്നു പന ക്കൽ മുതലാളി. താരു, ഈയപ്പൻ, അയ്പൂരു, ഇട്ടിമാത്തു എന്നിങ്ങനെ തുടർച്ചയായി നാലു തലമുറകളിലെ പനക്കൽ മുതലാളിമാർ കൊച്ചി രാജസദസ്സിലെ വിശിഷ്ടാംഗത്വം ഉള്ളവരായിരുന്നു. ഇവരുടെ ആലോച നയും ശുപാർശയും കൂടാതെ അതത് പ്രദേശങ്ങളിലെയും സമുദായ ങ്ങളിലെയും പ്രശ്നങ്ങളിൽ രാജാവ് തീരുമാനം എടുക്കാറില്ലായിരുന്നു. കൂറിലോസ് മെത്രാന്റെ അപേക്ഷകൾ പനക്കൽ മുതലാളിയുടെ അഭി പ്രായത്തിനായി രാജാവ് കൊടുത്തയച്ചു. അക്കാലത്ത് ചാട്ടുകുളങ്ങര ഇട വകയിൽ നിരവധി വൈദികർ ഉണ്ടായിരുന്നുവെങ്കിലും സഭയുടെ പൊതു ക്കാര്യങ്ങളിൽ പ്രതിനിധിയായി ഇടവക ഔദ്യോഗികമായി ചുമതലപ്പെ ടുത്തിയിരുന്നത് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെ ആയിരുന്നു. ആർത്താറ്റ് പള്ളിപ്പാട്ടിൽ (രചന 1829) ഇദ്ദേഹത്തെ ‘കർത്തവ്യൻ’ – ജാതിക്ക് കർത്ത വ്യൻ – എന്ന് വിശേഷിപ്പിച്ചിട്ടുണ്ട്. പനക്കൽ മുതലാളി പ്രശ്നം പുലി ക്കോട്ടിൽ ഇട്ടൂപ്പ് (ജോസഫ്) മല്പാന്റെ തീരുമാനത്തിന് വിട്ടു. ആറാം മാർത്തോമ്മാ കത്തോലിക്കാ സഭയിലേക്ക് ചേക്കേറുവാനുള്ള ശ്രമങ്ങ ളിലൂടെ സഭയുടെ വെറുപ്പിന് പാത്രീഭൂതനായിരുന്നുവെങ്കിലും തന്നെയും തന്റെ നാടിനെയും രണ്ടാനമ്മയുടെ മക്കളെ എന്നപോലെ അവഗണി ക്കുക പതിവായിരുന്നുവെങ്കിലും പകലോമറ്റം കുടുംബവാഴ്ചയോട് വിയോജിപ്പുണ്ടായിരുന്നുവെങ്കിലും കാട്ടുമങ്ങാട്ട് കൂറിലോസിനോട് ആദ

രവും മതിപ്പും ഉണ്ടായിരുന്നുവെങ്കിലും സഭയുടെ പൊതുധാരയിൽ നിന്ന് പാലൂർ – ചാട്ടുകുളങ്ങര ഇടവകയെ അടർത്തിമാറ്റി തൊഴിയൂരിന്റെ ഭാഗമാക്കുന്നത് സെന്റ് തോമസ് പൈതൃകത്തോട് കാട്ടുന്ന അനീതി ആയിരിക്കുമെന്ന് മല്പാൻ നിശ്ചയിച്ചു. ആ അഭിപ്രായം പനക്കൽ മുതലാളി മുഖേന രാജസന്നിധിയിലെത്തി. തന്റെ പ്രജകൾക്ക് ഹിതകരമല്ലാത്ത ആ നിർദ്ദേശം അദ്ദേഹത്തിന് പരിഗണനാവിഷയമല്ലാതായി. ഭൂമിശാസ്ത്രപരമായി കൊച്ചി – തിരുവിതാംകൂർ സംസ്ഥാനങ്ങളുടെ ഒരറ്റത്ത് ഒറ്റപ്പെട്ടു സ്ഥിതിചെയ്യുകയായിരുന്നുവെങ്കിലും പുതിയ മെത്രാന്റെ നേതൃത്വം സ്വീകരിക്കുക വഴി തലപ്പള്ളിയുടെ പ്രൗഢിയും ഉത്തരവാദിത്വബോധവും പണയപ്പെടുത്തുവാൻ പുലിക്കോട്ടിൽ മല്പാൻ സന്നദ്ധനല്ലായിരുന്നു. തന്റെ പിൻഗാമിയായി മല്പാനെ തൊഴിയൂരിൽ മെത്രാനായി വാഴിക്കാമെന്ന പ്രലോഭനവും മല്പാൻ നിരസിച്ചതായിട്ടാണ് അറിവ്. ഇരു കൂട്ടരുടെയും ജീവിതശൈലികൾ ആഴമായി പരിശോധിച്ചാൽ ഈ പ്രലോഭനം വച്ചുനീട്ടിയതും നിരസിച്ചതും ഒക്കെ സ്വാഭാവികമായിട്ടേ തോന്നൂ.

1794–ൽ മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പാ നിര്യാതനാവുകയും ചെങ്ങന്നൂർ പഴയസുറിയാനിപ്പള്ളിയുടെ മദ്ബഹായിൽ തെക്കു ഭാഗത്ത് കബറടക്കുകയും ചെയ്തു. അദ്ദേഹം മുഖ്യമായും താമസിച്ചിരുന്ന കായംകുളം, ചെങ്ങന്നൂർ പള്ളികളിൽ അദ്ദേഹത്തിന്റെ മുഖ്യനേതൃത്വത്തിൽ പ്രവർത്തിച്ചിരുന്ന വൈദികപരിശീലനകേന്ദ്രങ്ങൾ അതോടെ മ്ലാനതയിലായി. ഇതോടെ മാർ ഈവാനിയോസിന്റെ ശ്രേഷ്ഠ ശിഷ്യരിൽ പ്രമുഖനായ കായംകുളം പീലിപ്പോസ് റമ്പാൻ അതോടെ തെക്കൻപ്രദേശങ്ങളിൽ മല്പാൻ ആയി പ്രവർത്തിച്ചു. അക്കാലത്ത് വടക്ക് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും തെക്ക് പീലിപ്പോസ് റമ്പാനും അറിയപ്പെടുന്ന സുറിയാനി പണ്ഡിതന്മാർ ആയിരുന്നു. വൈദിക വിദ്യാർത്ഥികൾ ആവശ്യപ്പെടുന്ന മുറയ്ക്ക് രണ്ടു മല്പാന്മാരും ഒരേ കേന്ദ്രത്തിൽ ഒന്നിച്ച് പരിശീലകരായി പ്രവർത്തിച്ചിരുന്നതായും പറയപ്പെടുന്നു.[36] വടക്കൻ പ്രദേശങ്ങളിൽ ഇപ്രകാരം കുറുപ്പുംപടി, കണ്ടനാട്, മുളന്തുരുത്തി, കുന്നംകുളം എന്നിവിടങ്ങളിൽ ഈ മല്പാന്മാർ കൂട്ടായി പ്രവർത്തിച്ചിരുന്നതായി പഴമക്കാരിൽ നിന്ന് കേട്ടിട്ടുണ്ട്. കുറുപ്പംപടിയിലെ താമസക്കാലത്ത് കായംകുളം റമ്പാൻ പകർത്തിയെഴുതിയ കൽദായ സുറിയാനിയിലുള്ള ഒരു ആണ്ടുതക്സാ ഈ ഗ്രന്ഥകാരൻ കണ്ടെടുത്ത് സൂക്ഷിക്കുന്നു. 1810–ലാണ് ഇതെഴുതിത്തീർന്നതെന്ന് പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. തെക്കും വടക്കുമുള്ള ഈ പ്രഗത്ഭ ശിഷ്യരിലൂടെ രണ്ട് മല്പാന്മാരുടെയും പ്രശസ്തി സഭയിലാകെ വ്യാപിച്ചു. പകലോമറ്റം മെത്രാന്മാരോടുള്ള പ്രതിപത്തി അസ്തമിക്കുന്ന കാലമായിരുന്നു അത്. അടുത്ത തലമുറയിൽ ഈ രണ്ട് മല്പാന്മാർ മേല്പട്ടക്കാരാകണമെന്ന് പൊതു

സഭയിൽ അഭിപ്രായം വളരുകയായിരുന്നു. പില്ക്കാലത്ത് മെത്രാൻ സ്ഥാനത്തെത്തിയ ഏഴാം മാർത്തോമ്മായുടെ ഉറ്റസുഹൃത്തായിരുന്ന കായംകുളം റമ്പാനോട് ആറാം മാർത്തോമ്മാ നീരസം പരസ്യമായി പ്രകടിപ്പിച്ചില്ല. എന്നാൽ പ്രതിദിനം ഖ്യാതിയിലേക്കുയരുന്ന പുലിക്കോട്ടിൽ മല്പാനെ അദ്ദേഹം ഭയപ്പെടുക തന്നെ ചെയ്തു. തനിക്കു ശേഷം തന്റെ കുടുംബത്തിന്റെ പിന്തുടർച്ചയിൽ ഭീഷണിയായേക്കാവുന്ന പുലിക്കോട്ടിൽ മല്പാനെ അപകീർത്തിപ്പെടുത്തുന്ന പ്രചരണങ്ങൾ അദ്ദേഹം അഴിച്ചു വിട്ടു. അതിൽ പലതും അദ്ദേഹത്തിന്റെ മുഖ്യപ്രേരണയിൽ തയാറാക്കപ്പെട്ട 'നിരണം ഗ്രന്ഥവരി'യിൽ സ്ഥാനം പിടിച്ചിട്ടുണ്ട്. പ്രചരണങ്ങൾ ഒന്നും ഫലവത്തായില്ല. അത്രമേൽ ശക്തമായിരുന്നു ശിഷ്യരിലൂടെ അവർക്ക് ലഭിച്ച സാക്ഷ്യങ്ങൾ. ഒടുവിൽ കുപ്രചരണങ്ങൾ അവസാനിപ്പിക്കേണ്ടുന്ന നിലയിലായി. രണ്ടുപേരുടെയും പ്രശസ്തി ആറാം മാർത്തോമ്മായും അംഗീകരിച്ചതായി തോന്നുന്നു.

മല്പാന്മാർ വെറും സുറിയാനി ആരാധനകൾ പരിശീലിപ്പിച്ച് തൃപ്തി അടഞ്ഞിരുന്നില്ല. സഭയിൽ ഉണ്ടാകേണ്ടുന്ന ആരോഗ്യകരങ്ങളായ പ്രവർത്തനങ്ങളെപ്പറ്റി ശിഷ്യരെ അവർ ബോധവാന്മാരാക്കുമായിരുന്നു. പകലോമറ്റം കുടുംബവാഴ്ച ഒരു മിഥ്യ ആണെന്നും ആ അന്ധവിശ്വാസം സഭയ്ക്ക് വൻ ബാധ്യത ആയിത്തീരുമെന്നും മല്പാന്മാർ ശിഷ്യരെ പ്രബോധിപ്പിച്ചു. മെത്രാന്മാരുടെ നേതൃത്വം സഭാജീവിതത്തിൽ പരമ പ്രധാനമാണെന്നും അതിന് പ്രതിബദ്ധതയും ചടുലതയും സംശുദ്ധിയുമുള്ള ആളുകൾ തെരഞ്ഞെടുക്കപ്പെടണമെന്നും മല്പാന്മാർ അഭിപ്രായപ്പെട്ടത് ഒരാവേശ തരംഗമായി മലങ്കരയിലാകെ പടർന്നു പിടിച്ചു. പകലോമറ്റം മെത്രാൻ റോമ്മാസഭയുമായി ലയിക്കാൻ നടത്തിയ ശ്രമങ്ങളിലൂടെ അവരുടെ വിശ്വാസ്യത നഷ്ടപ്പെടുന്നു എന്നും വൈദിക വിദ്യാർത്ഥികൾ ക്രമേണ ഗ്രഹിച്ചു. അതുപോലെ കുറ്റമറ്റ വൈദികപരിശീലനത്തിനായി മലങ്കരസഭയുടെ തെക്കും വടക്കുമായി രണ്ട് പഠിത്തവീടുകൾ ഉണ്ടാകേണ്ടതിന്റെ ആവശ്യകതയും ശിഷ്യന്മാരെ മല്പാന്മാർ ബോധ്യപ്പെടുത്തി. കണ്ടനാടും നിരണവും അതിന് അനുയോജ്യമായ കേന്ദ്രങ്ങൾ ആയി നിർദ്ദേശിക്കപ്പെട്ടു. സഭയിൽ ഒരു മെത്രാൻ എന്ന അവസ്ഥയ്ക്കു പകരം നിരണവും കണ്ടനാടും കേന്ദ്രമാക്കി രണ്ടു മെത്രാന്മാർ സഭയിലുണ്ടാകേണ്ടത് അഭികാമ്യമാണെന്ന ആവശ്യവും പ്രചരിപ്പിക്കപ്പെട്ടു. മല്പാന്മാർ കൂട്ടായി പ്രവർത്തിച്ച എല്ലാ കേന്ദ്രങ്ങളിലും വൈദികപരിശീലനത്തോടൊപ്പം ഈ ആശയങ്ങളും പ്രചരിച്ചു.

1. കൊല്ലം കണക്കാക്കിയതിൽ തെറ്റുണ്ട്. 947 വൃശ്ചികം 17-ന് ശരിയായ ക്രിസ്തബ്ദ വർഷം 1771 (വ്യത്യാസം 824) ആണ്.

2. നിരണം ഗ്രന്ഥവരി. പോൾ മണലിൽ, പു. 143. കുര്യൻ തോമസ്, പു.9.

രണ്ട് എഡിറ്റർമാരും ഈ കാലഗണനയിലെ വ്യത്യാസം ശ്രദ്ധിച്ചതായി വ്യാഖ്യാനത്തിൽ രേഖപ്പെടുത്തിയിട്ടില്ല.

3. ഫാ. ഡോ. ജോസഫ് ചീരൻ (എഡി.), കണ്ടനാട് ഗ്രന്ഥവരി, പു. 39.
4. കണ്ടനാട് ഗ്രന്ഥവരി, 312 – 313.
5. പുറം 171.
6. പുറം 37.
7. പോൾ മണലിൽ. നിരണം ഗ്രന്ഥവരി, പു. 143. കുര്യൻ തോമസ്, പു. 91.
8. മേൽ പുസ്തകം, പു. 143. കുര്യൻ തോമസ് പു. 91.
9. വേഷപ്രച്ഛന്നരായാണ് വന്നതെന്ന് ഈ അടുത്ത കാലത്തെ ഗവേഷണങ്ങളിൽ നിന്ന് അറിയാനിടയായി.
10. എം. പി. വർക്കി, മാർ ദീവന്നാസ്യോസ്, പുറം 13.
11. ഫാ. കെ. സി. വർഗീസ്, മലബാർ സ്വതന്ത്ര സുറിയാനി ചരിത്രം, പുറം 46.
12. ഫാ. ഡോ. ജോസഫ് ചീരൻ, ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്രം 52 – 2007, പുറം 165 – 166.
13. അതേ പുസ്തകം, പുറം 164.
14. പുറം 166.
15. 'ചാരിത്രസംശയം പ്രാപിച്ചെന്മുന്നിലമരുന്ന നീ

നേത്രരോഗിയ്ക്ക് ദീപം പോലെനിക്കഹിതയേറ്റവും' എന്ന് വാല്മീകിയുടെ പ്രസിദ്ധ ഉപമ (രാമൻ സീതയോട്).

16. ടിപ്പു സുൽത്താനെ ഒരു പ്രാചീന കയ്യെഴുത്ത് സഭാചരിത്രം 'പാറച്ചാവ്' എന്ന് വിശേഷിപ്പിച്ചിട്ടുണ്ട്. 'പാദുഷ' എന്ന പദത്തിന്റെ ദേശവൽകൃത രൂപമാകാം ഇത്.
17. പി. സി. കുഞ്ഞാത്തു, ആർത്താറ്റ് പള്ളി ചരിത്രം, പുറം 41 (2–ാം ഭാഗം), 1946.
18. മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ, പു. 154, 155.
19. സഭാചരിത്ര വിജ്ഞാനകോശം, പു. 81, 82.
20. പോൾ മണലിൽ (എഡിറ്റർ) നിരണം ഗ്രന്ഥവരി, പു. 1, 52.
21. പോൾ മണലിൽ, മേൽപുസ്തകം, പു. 152. കുര്യൻ തോമസ്, പു. 95.
22. പോൾ മണലിൽ, പു. 152.
23. കുര്യൻ തോമസ്, പു. 210.

24. ശുശ്രൂഷാസംവിധാനം, പുറം 253, 254.
25. ഫാ. ഇഞ്ചക്കലോടി, മാർ ഈവാനിയോസ്, പു. 218 – 222.
26. എം. പി. വർക്കി, മാർ ദീവന്നാസ്യോസ്, പു. 13.
27. ക്നായി തൊമ്മന്റെയും യൗസേപ്പിന്റെയും നേതൃത്വത്തിൽ വന്ന സിറിയൻ കുടിയേറ്റമാണിവിടെ പരാമർശിക്കുന്നത്. കൊല്ലം ശരിയാണെന്ന് തോന്നുന്നില്ല.
28. 'ചെമ്മായി' ശെമ്മാശൻ എന്ന പദത്തിന്റെ തത്ഭവം. അർക്കദിയാക്കോൻ ശെമ്മാശൻ ആണെന്ന് കൂറിലോസ് തെറ്റിദ്ധരിച്ചിരിക്കുന്നു. അർക്കദിയാക്കോൻ കശ്ശീശയാണ് എന്നത് അവിതർക്കിതമാണ്. വികലമാണ് കൂറിലോസിന്റെ സഭാചരിത്രജ്ഞാനം.
29. കൊച്ചി രാജാവിന്റെ കല്പനപ്രകാരമാണ് ഒന്നാം മാർത്തോമ്മാ മെത്രാനായത് എന്ന് സൂചന. അഹത്തല്ലായുടെ കല്പന, ആലങ്ങാട്ട് നടന്ന മെത്രാൻ സ്ഥാനാരോഹണം എന്നിവ പരാമർശിക്കാത്തത് അജ്ഞത കൊണ്ടാകുമോ?
30. താൻ സ്ഥാനമേറ്റത് 1772-ൽ ആണെന്ന് കാട്ടുമങ്ങാട്ട് കൂറിലോസ് മെത്രാൻ സ്പഷ്ടമായി രേഖപ്പെടുത്തുന്നു. 1767-ലോ അതിന് മുമ്പോ അദ്ദേഹം സ്ഥാനമേറ്റിരിക്കണം എന്ന് ഫാ. കെ. സി. വർഗീസ് മലബാർ സ്വതന്ത്ര സുറിയാനി സഭാചരിത്രത്തിൽ അഭ്യൂഹിക്കുന്നതും അതിനെത്തുടർന്ന് പല ചരിത്രകാരന്മാരും സ്ഥാനമേറ്റ വർഷം 1767 എന്ന് അദ്ദേഹത്തെ ഉദ്ധരിക്കുന്നതും, അദ്ദേഹം ശക്തൻ തമ്പുരാന് അയച്ച കത്തിലെ പരാമർശം ശ്രദ്ധിക്കാതെയാണ്.
31. 'തന്നു' എന്ന് പറയേണ്ടതിന് പകരം കൊടുത്തു എന്നെഴുതിയതിൽ ദുരൂഹതയുണ്ട്. കത്തെഴുതിയത് രണ്ടാം കൂറിലോസ് ആണോ?
32. 6-ാം മാർത്തോമ്മായെപ്പറ്റിയുള്ള പുച്ഛം നിറഞ്ഞ വാക്കുകൾ. 'പൊതിമാടൻ' എന്ന പദത്തിന്റെ അർത്ഥവും സാംഗത്യവും അറിഞ്ഞുകൂടാ! വസ്ത്രം ധരിച്ച് മനുഷ്യാകൃതി പൂണ്ട കന്നുകാലി എന്ന് ഉദ്ദേശിച്ചുവോ (പൊതി = പൊതിഞ്ഞത്, മാട് = പശു).
33. തൃച്ചാച്ചൂർ. തിരുവിതാംകൂർ രാജവംശം.
34. പുത്തേഴത്ത് രാമമേനോൻ, ശക്തൻ തമ്പുരാൻ, പു. 285 – 286 (മൂന്നാം പതിപ്പ്).
35. അതേ പുസ്തകം, പു. 289.
36. സഭാചരിത്രവിജ്ഞാനകോശം, പു. 207.

## അദ്ധ്യായം - നാല്

# പാലൂർ - ചാട്ടുകുളങ്ങരപ്പള്ളി വീണ്ടും സുറിയാനിക്കാരുടെ കൈവശത്തിൽ

പള്ളി കക്ഷിവഴക്കുകളെ തുടർന്ന് പൂട്ടിക്കിടന്ന കാലത്ത് സർക്കാർ അനുമതിയോടെ ഇരുവിഭാഗങ്ങളും ചേർന്ന് പള്ളിയുടെ അറ്റകുറ്റപ്പണികളും കെട്ടിമേച്ചിലും യഥാവസരം നടത്തിയിരുന്നു. ആരാധനകൾക്കു മാത്രമേ അക്കാലങ്ങളിൽ മുടക്കമുണ്ടായിരുന്നുള്ളൂ. എന്നാൽ 1789-ലെ പടയോട്ടക്കാലത്ത് പള്ളിയുടെ മേൽക്കൂര തീവെപ്പിൽ നശിച്ചുപോയതോടെ മേല്പുര നിർമ്മാണം എന്ന ഭാരിച്ച ചുമതല നിർവഹിക്കേണ്ടതായി വന്നു. പള്ളിയുടെ ഉടമസ്ഥാവകാശം നിശ്ചയിക്കുന്നതിന് മുമ്പ് ഇത്ര ഭീമമായ സംഖ്യ ചിലവഴിച്ച് പള്ളിയുടെ മേൽക്കൂര പുനർ നിർമ്മിക്കുന്നതിന് ഇരുകക്ഷിക്കാർക്കും സുസാധ്യമായിരുന്നില്ല. തന്മൂലം 1789 മുതൽ സെന്റ് തോമസ് സ്ഥാപിച്ച തലപ്പള്ളി മേല്പ്പുരയില്ലാതെ മഴയും വെയിലുമേറ്റ് ദശാബ്ദങ്ങളോളം അനാഥമായി കിടന്നു. അപ്പോഴും ഇരുവിഭാഗക്കാരുടെയും 'നരദേഹം' സംസ്കരിക്കുവാൻ അവിടെ സൗകര്യം നിഷേധിച്ചിരുന്നില്ല എന്ന് ആർത്താറ്റ് പള്ളിപ്പാട്ടുകാരൻ സാക്ഷിക്കുന്നു. മേല്പ്പുര കൂടാതെ നിൽക്കുന്ന പള്ളിയെപ്പറ്റി 1800-ൽ രേഖപ്പെടുത്തിയ ഒരു സമകാലസാക്ഷ്യം നമുക്ക് ലഭിച്ചിട്ടുണ്ട്. ടിപ്പു സുൽത്താന്റെ പടയോട്ടം നടന്ന സ്ഥലങ്ങളിലും മറ്റും ബ്രിട്ടീഷ് സർക്കാരിന്റെ നിയോഗപ്രകാരം സന്ദർശനം നടത്തിയ ഡോ. ഫ്രാൻസിസ് ബുക്കാനൻ ആണ് ഈ സമകാലസാക്ഷ്യം നൽകുന്നത്. അദ്ദേഹത്തിന്റെ യാത്രാവിവരണം 'ബുക്കാനന്റെ കേരളം' എന്ന പേരിൽ ഡോ. സി. കെ. കരിം മലയാളത്തിൽ വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചിട്ടുണ്ട്. തലപ്പള്ളി രാജാവായ കക്കാട് കാരണവപ്പാടിന്റെ കൊട്ടാരത്തിൽ താമസിച്ച ഡോ. ബുക്കാനൻ എഴുതുന്നു:

"…. വൈകുന്നേരം ഞങ്ങൾ ഈ നസ്രാണികൾ താമസിക്കുന്ന വില്ലേജ് സന്ദർശിച്ചു. ധാരാളം വീടുകൾ വളരെ ചിട്ടയിലും ഒതുക്കത്തിലും നിർമ്മിച്ചിട്ടുണ്ട്. ജനങ്ങൾ ഈ വീടുകളിൽ തിങ്ങിപ്പാർക്കുന്നു. ഇന്ത്യൻ പട്ടണങ്ങളുടെ നിലവാരം വച്ച് നോക്കിയാൽ ഇവിടം വളരെ ഭംഗിയായി സംവിധാനം ചെയ്തിരിക്കുന്നതായും മറ്റുള്ളവയെ അപേക്ഷിച്ച് വൃത്തിയുള്ളവയായും അനുഭവപ്പെടും. … നസ്രാണികൾ വളരെ അധ്വാനശീലരും അച്ചടക്കം ഉള്ളവരുമാണ്. പ്രധാനമായും കൃഷിയും കച്ചവടവും

ചെയ്താണ് അവർ ജീവിക്കുന്നത്. ... ചാട്ടുകുളങ്ങര പള്ളി ഇടവകക്കാരിൽ പൊതുവെ യഹൂദപാരമ്പര്യം മുന്നിട്ട് നില്ക്കുന്നതായി കാണാം. തെരുവിൽ ഇടതിങ്ങിയുള്ള താമസം, നശിച്ചാലും വിട്ടൊഴിയാത്ത സ്ഥിരോത്സാഹം, പണം പലിശയ്ക്ക് കൊടുക്കൽ, സംരംഭവാസന ഇവയെല്ലാം യഹൂദപാരമ്പര്യത്തിൽ നിന്നും ലഭിച്ചിട്ടുള്ളതാണ്. .... ഞങ്ങൾ കൂടാരമടിച്ചതിന്റെ എതിർവശത്തായി നസ്രാണികളുടെ ഒരു ഗ്രാമമുണ്ട്. കുന്നംകുളങ്ങര അങ്ങാടി എന്നാണതിന്റെ പേര്. മനോഹരമായ വെറ്റില ത്തോട്ടങ്ങൾക്കിടയിൽ അല്പം ഉയർന്ന സ്ഥലത്ത് സ്ഥിതിചെയ്യുന്ന ഈ പ്രദേശം കാഴ്ചയിൽ കൗതുകമുള്ളതാണ്. അവിടത്തെ പാപ്പാ അല്ലെങ്കിൽ പുരോഹിതൻ ഞങ്ങളെ വന്നു കണ്ടു. അദ്ദേഹത്തിന്റെ കൂടെ ഒരു ശിഷ്യനുമുണ്ടായിരുന്നു. തന്റെ ഗുരുവിനോട് ശിഷ്യൻ കാണിക്കുന്ന ബഹുമാനാദരവുകൾ അവിസ്മരണീയമാണ്. നീലനിറത്തിലുള്ള മനോഹരമായ അങ്കിയാണ് പാപ്പാ ധരിച്ചിരുന്നത്. അദ്ദേഹത്തിന്റെ മുൻഗാമികൾ അനേകം തലമുറകളായി ഇവിടെ ജിവിച്ചുപോന്നവരാണെങ്കിലും അദ്ദേഹത്തിൽ യഹൂദന്മാരുടെ ശരീരപ്രകൃതി വളരെ വ്യക്തമായി കാണുന്നുണ്ട്. എന്നാൽ ഈ മതത്തിൽപ്പെട്ട ഭൂരിപക്ഷം അനുയായികളും ഇവിടുത്തെ തനി നാട്ടുകാരെപ്പോലെയാണിരിക്കുന്നത്. അവരത്രയും സ്ഥലവാസികളിൽ നിന്നും മതപരിവർത്തനം ചെയ്യപ്പെട്ടവരുമാണല്ലോ.

ആന്റിയോക്കിലെ യാക്കോബായ വിഭാഗത്തിൽപ്പെട്ട പാത്രിയർക്കീസിന്റെ കീഴിലാണ് തന്റെ അനുഗാമികളെന്നാണ് പാപ്പാ പറയുന്നത്. തിരുവിതാംകൂറിൽ ഇവരുടെ ഒരു മതാധ്യക്ഷനുണ്ടെന്നും ഇപ്പോഴുള്ള ആളെ പാത്രിയർക്കീസ് നിയമിച്ചയച്ചത്, അതിന് മുമ്പുണ്ടായിരുന്ന ആൾ മരണമടഞ്ഞപ്പോഴാണെന്നും പാപ്പാ വിശദീകരിച്ചു. സാധാരണയായി പുരോഹിതന്മാരായ പാപ്പാമാർ മതപഠനത്തിനായി ആന്റിയോക്കിൽ പോകാറില്ല. അവരെല്ലാം ഇവിടെ ജനിച്ച് വളർന്നവർ തന്നെയാണ്. അദ്ദേഹത്തിന് സിറിയക്കും മലയാളവും അല്ലാതെ വേറൊരു ഭാഷയും വശമില്ല (ആശയവിനിമയത്തിന് അനിവാര്യമായ ഇംഗ്ലീഷ് ഭാഷ വശമില്ല എന്നാവാം ബുക്കാനൻ വിവക്ഷിച്ചത്. പാപ്പായ്ക്കു സംസ്കൃതവും തമിഴും അറിയാമെങ്കിലും അവ ആശയവിനിമയത്തിന് സഹായിക്കുമായിരുന്നില്ലല്ലോ – ഗ്രന്ഥകർത്താവ്). മലയാളഭാഷയിലാണ് അദ്ദേഹം മതപ്രസംഗങ്ങൾ ചെയ്യാറുള്ളത്. എന്നാൽ പള്ളിയിലെ മതപരമായ ചടങ്ങുകളെല്ലാം സിറിയക് ഭാഷയിലാണ് നടത്തുക. ഇവരുടെ പള്ളികളിൽ വിഗ്രഹങ്ങളോ പടങ്ങളോ ഇല്ല. നസ്രാണികൾ കുരിശിനെ ആരാധിക്കുന്നവരാണ്. അവരുടെ പുരോഹിതന്മാർക്ക് വിവാഹം കഴിക്കാൻ അനുമതിയുണ്ട്. എന്നാൽ എന്നെ വന്നു കണ്ട പുരോഹിതൻ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നതിൽ അഭിമാനം കൊള്ളുന്നവനും സസ്യഭുക്കുമായിരുന്നു. അദ്ദേഹത്തിന്റെ

ഓർമ്മയിലുള്ള കാലത്ത് തന്റെ ജാതിയിലുള്ളവർ വർദ്ധിക്കുകയോ കുറയുകയോ ചെയ്തിട്ടില്ലെന്നാണ് അദ്ദേഹം പറയുന്നത്. നായന്മാരിൽ നിന്നും ചാന്നാന്മാരിൽ നിന്നും ഇടയ്ക്കൊക്കെ ചിലർ മതം മാറാറുണ്ട്. എന്നാൽ മാപ്പിളമാർ മതപരിവർത്തനം ചെയ്ത ഒറ്റ സംഭവവും കാണാൻ സാധ്യമല്ല. നമ്പൂതിരിമാരും ഇങ്ങനെയൊക്കെയാണെങ്കിലും ചിലപ്പോൾ ജാതി ഭ്രഷ്ട് വന്നുപോയാൽ മതപരിവർത്തനം ചെയ്തു എന്ന് വരാം.

പാപ്പാ പറയുന്നത് 1740 കൊല്ലങ്ങൾക്കപ്പുറം തോമസ് എന്ന ഒരു പുണ്യവാളന്റെ പ്രവർത്തനത്തെ തുടർന്നാണ് ഈ പ്രദേശത്ത് നസ്രാണികളുടെ ഉത്ഭവം എന്നാണ്. മദ്രാസിനടുത്തുള്ള മൈലാപ്പൂർ എന്ന സ്ഥലത്ത് എത്തിയ അദ്ദേഹം അവിടെ ഒരു കുന്നിൻമേൽ താമസമാക്കി എന്നും ആ കുന്നിന് ഇന്നും അദ്ദേഹത്തിന്റെ നാമമാണുള്ളതെന്നും പറയുന്നു. അവിടെനിന്നും അദ്ദേഹം കടൽമാർഗ്ഗം കൊച്ചിയിലെത്തുകയും അതിന്റെ പരിസരത്ത് കുറെയധികം ആളുകളെ ക്രിസ്ത്യാനികൾ ആക്കുകയും അവിടെ ഒരു പള്ളി പണിയുകയും ചെയ്തു. എന്നാൽ ഇന്ന് ആ സ്ഥലം ഒരു പട്ടണമാണെന്ന് മാത്രമല്ല, പോർത്തുഗീസുകാർ അവിടെയുണ്ടായിരുന്ന നസ്രാണികളെ മുഴുവനും കൂടി ഓടിക്കുകയും ചെയ്തിട്ടുണ്ട്. സെന്റ് തോമസ് പിന്നീട് അവിടെ നിന്നും മൈലാപ്പൂരിലേക്ക് മടങ്ങി. അവിടെ വച്ച് അദ്ദേഹം മരണമടയുകയും ചെയ്തു. ഇക്കാലത്ത് മലയാളരാജ്യം ബ്രാഹ്മണരുടേതായിരുന്നു. ഇവിടെ ഭരിച്ചിരുന്നത് ചോളൻ പെരുമാൾ നിയോഗിച്ചിരുന്ന ഒരു രാജാവായിരുന്നു. ഈ ചോളൻ പെരുമാൾ ദക്ഷിണഭാരതത്തിലെ ഏറ്റവും ശക്തനായ ചക്രവർത്തിയുമായിരുന്നു. ചേരമാൻ പെരുമാളെപ്പറ്റി ഞാൻ മുമ്പൊരിടത്ത് പറഞ്ഞ അതേ കഥ തന്നെ പാപ്പായും എന്നോട് പറഞ്ഞു. പ്രസ്തുത കഥയ്ക്ക് അദ്ദേഹത്തിന്റെ പ്രമാണം നമ്പൂതിരിമാർ ആയിരുന്നു. ആകെക്കൂടെ അദ്ദേഹം പറഞ്ഞത് ഇങ്ങനെ സമാഹരിക്കാം. ഈ വഞ്ചകൻ താൻ പിടിച്ചെടുത്ത രാജ്യം മുഴുവൻ വിഭജിച്ചശേഷം മക്കയിലേക്ക് പുറപ്പെട്ടു. പക്ഷേ, അവിടെ എത്തുന്നതിന് മുമ്പ് അദ്ദേഹം മരണമടഞ്ഞു. അദ്ദേഹത്തിന്റെ ഭരണകാലത്താണ് മുസൽമാൻമാർ ആദ്യമായി ഇന്ത്യയിൽ വന്നത്. അവർ ആദ്യം എത്തിയത് 'ചാലിയം' എന്ന സ്ഥലത്താണ്. അത് വെയ്പ്പുര (ബേപ്പൂർ) യ്ക്കടുത്തുള്ള സ്ഥലമാണ്. പാപ്പാ പറയുന്നത് തന്റെ മേലധികാരിയുടെ പക്കൽ സെന്റ് തോമസിന്റെ കാലം മുതൽ അതുവരെയുള്ള തന്റെ എല്ലാ മുൻഗാമികളുടെയും സുദീർഘമായ ഒരു പട്ടിക ഉണ്ടെന്നാണ്. അവർക്ക് പല ഭരണാധികാരികളിൽ നിന്നും അനുഭവിക്കേണ്ടി വന്ന പീഡനങ്ങളെക്കുറിച്ചുള്ള സകല വിവരങ്ങളും അടങ്ങിയ ചരിത്രവും കൈവശം ഉണ്ടത്രേ. ഏറ്റവും കൂടുതൽ മതപീഡനങ്ങൾ അനുഭവിക്കേണ്ടി വന്നത് പോർച്ചുഗീസുകാരുടെ കാലത്തായിരുന്നുവത്രേ."[1]

(ഇവിടെ പല കാര്യങ്ങൾ ശ്രദ്ധിക്കാനുണ്ട്. സന്ദർശകൻ മലയാളത്തിൽ പറഞ്ഞ മതകാര്യങ്ങൾ മലയാളമറിയാത്ത ബുക്കാനൻ എത്രത്തോളം മനസ്സിലാക്കി എന്ന് നമുക്കറിഞ്ഞുകൂടാ. സഭാംഗമല്ലാത്ത ഒരു ദ്വിഭാഷിയുടെ സഹായമാണ് ഇക്കാര്യത്തിൽ ലഭിച്ചതെങ്കിൽ അവിടെയും ആശയഗ്രഹണം അന്യൂനമായിരിക്കുമെന്ന് പറയാൻ വയ്യ. തന്റെ തലമുറ ദേശചരിത്രത്തെപ്പറ്റിയും സഭാചരിത്രത്തെപ്പറ്റിയും ധരിച്ചുവച്ചിട്ടുള്ള കാര്യങ്ങൾ ശ്രോതാവിനെ ഗ്രഹിപ്പിക്കാനാവാം വക്താവ് ശ്രമിച്ചത്. വക്താവ് നൽകിയ വിവരങ്ങളിൽ വസ്തുതാപരമായ ചില സ്ഖലിതങ്ങൾ ഉണ്ടെന്ന് ഇന്ന് നമുക്കറിയാം. എന്നിരുന്നാലും ഇരുന്നൂറ് കൊല്ലങ്ങൾക്കു മുമ്പ് മലങ്കര സഭ കാര്യങ്ങളെ എങ്ങനെയാണ് മനസ്സിലാക്കിയിരുന്നതെന്ന് ഈ സാക്ഷ്യം തെളിയിക്കുന്നു. ഇവിടെ പരാമർശിച്ചിട്ടുള്ള സഭാമേലധികാരി ആറാം മാർത്തോമ്മായാണ്. മാർത്തോമ്മാശ്ലീഹാ മുതൽ തന്റെ കാലം വരെ മലങ്കരസഭയെ ഭരിച്ച മെത്രാന്മാർ തനത് കാലത്ത് സ്വന്തം കയ്പടയിൽ എഴുതിയ നളാഗമപുസ്തകം മലങ്കരയിലുള്ളതായി അദ്ദേഹത്തിന് മുമ്പ് ആരും അവകാശപ്പെട്ടിട്ടില്ല. പകലോമറ്റം കുടുംബത്തിന് മാർത്തോമ്മാശ്ലീഹാ മുതലുള്ള പാരമ്പര്യം അവകാശപ്പെടുവാനും ആ കുടുംബത്തിൽ നിന്ന് മെത്രാൻസ്ഥാനം വഴുതിപ്പോവാതിരിക്കുവാനും ആറാം മാർത്തോമ്മാ കെട്ടിച്ചമച്ച ഒന്നാണ് ആ നളാഗമ പുസ്തകത്തിന്റെ കഥ എന്നു വേണം അനുമാനിക്കാൻ. 1751–ൽ വന്ന ഈവാനിയോസുമായി സഹകരിച്ചുകൊണ്ട് ഒരു ചരിത്രം രചിക്കുവാൻ ആറാം മാർത്തോമ്മാ ശ്രമിച്ചിട്ടുണ്ട്. ആ ചരിത്രമാണ് ഇപ്പോൾ 'നിരണം ഗ്രന്ഥവരി' എന്ന പേരിൽ അറിയപ്പെടുന്നത്. ഇതിൽ അഞ്ചാം മാർത്തോമ്മാ മുതൽ ആറും ഏഴും എട്ടും ഒൻപതും മാർത്തോമ്മാമാരുടെ കാലത്ത് നടന്ന ചില സംഭവങ്ങൾ മാത്രമേ ചരിത്രം എന്ന് അവകാശപ്പെടുവാൻ മാത്രം അർഹതയുള്ളൂ. അത് തന്നെ അസത്യങ്ങളും അർദ്ധസത്യങ്ങളും പക്ഷപാതപരവുമായ വിവരമാണെന്ന് നിസ്സംശയം പറയാൻ കഴിയും. ആറാം മാർത്തോമ്മായും അദ്ദേഹത്തെ തുടർന്ന് നിരണം ഗ്രന്ഥവരിയുടെ എഴുത്തുകാരും മലങ്കരസഭയുടെ വടക്കൻഭാഗത്തെ സംഭവങ്ങളെക്കുറിച്ചുള്ള തികഞ്ഞ അജ്ഞതയാണ് പ്രകടിപ്പിച്ചിട്ടുള്ളത് എന്ന് നേരത്തെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആർത്താറ്റ് പടിയോല, കണ്ടനാട് പടിയോല, ആർത്താറ്റ് പള്ളിപ്പാട്ട്, ശക്തൻതമ്പുരാന്റെ സഹായത്തോടെ ചാട്ടുകുളങ്ങര പള്ളി സുറിയാനിക്കാർക്ക് ലഭിച്ചത്, കത്തോലിക്കർ പിരിഞ്ഞുപോയത്, മാർ ശാക്രുള്ളാ ബസേലിയോസ് ബാവാ കുന്നംകുളത്ത് താമസിച്ചത്, പുലിക്കോട്ടിൽ മല്പാൻ ചാട്ടുകുളങ്ങര – കുന്നംകുളം പ്രദേശങ്ങളിൽ പള്ളികൾ നിർമ്മിച്ചത്, ഫ്രാൻസിസ് ബുക്കാനന്റെ സന്ദർശനം, ക്ലോഡിയസ് ബുക്കാനൻ ചാട്ടുകുളങ്ങര പള്ളിക്ക് മെഡൽ സമ്മാനിച്ചത് – ഇങ്ങനെ നോക്കിയാൽ മലങ്കരസഭാചരിത്രത്തിൽ നിന്ന് വിട്ടുപോവാൻ പാടില്ലാത്ത

അനവധി കാര്യങ്ങളെ നിരണം ഗ്രന്ഥവരി അവഗണിച്ചിരിക്കുന്നു. ഗ്രന്ഥവരിയിൽ കൊടുത്ത തീയതികളിൽ പതിനൊന്ന് എണ്ണമെങ്കിലും ശരിയായ തീയതികളല്ലാ എന്ന് തെളിഞ്ഞിട്ടുണ്ട്.[2]

ഈ പുസ്തകമാവാം ആറാം മാർത്തോമ്മാ നളാഗമപ്പുസ്തകം എന്ന പേരിൽ അഭിമാനപൂർവ്വം അവകാശപ്പെട്ട ചരിത്രഗ്രന്ഥം. ഈ പുസ്തകത്തെപ്പറ്റി കേട്ട ഫ്രാൻസിസ് ബുക്കാനൻ അതൊന്നു നേരിൽ കണ്ട് പരിശോധിക്കുവാൻ ആവശ്യപ്പെട്ടു. നൽകാമെന്ന് പുലിക്കോട്ടിൽ മല്പാൻ വാഗ്ദാനം നൽകുകയും ചെയ്തു. എന്നാൽ ആറാം മാർത്തോമ്മായിൽ നിന്ന് പുസ്തകം ലഭിച്ചില്ല. ഇങ്ങനെയൊരു ആദിമ ചരിത്ര ഗ്രന്ഥത്തിന്റെ കയ്യെഴുത്ത്പ്രതിയെപ്പറ്റി പില്ക്കാലത്ത് പാലക്കുന്നത്ത് മെത്രാച്ചന്മാരും അവകാശവാദം ഉന്നയിച്ചതായി റോയൽ കോടതി വിധിയിൽ വിശദമായ പ്രസ്താവം ഉണ്ട്. എന്നാൽ കോടതിയിൽ ആ രേഖ ഹാജരാക്കുവാൻ ആവശ്യപ്പെട്ടപ്പോൾ പാലക്കുന്നത്ത് തോമസ് അത്താനാസ്യോസ് മെത്രാച്ചൻ ബോധിപ്പിച്ചത് തന്റെ മുൻഗാമിയായ മാത്യൂസ് അത്താനാസ്യോസ് മെത്രാന്റെ കാലത്ത് ആ ഗ്രന്ഥം മോഷ്ടിക്കപ്പെട്ടു എന്നാണ്. കേസ് കേട്ട ഒരു യൂറോപ്യൻ ജഡ്ജി ഉൾപ്പെടെ മൂന്ന് പേരും ആ മോഷണകഥയെ അവജ്ഞാപൂർവ്വം അവിശ്വസിക്കുന്നതായി വിധിന്യായങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട്.[3])

തന്റെ സന്ദർശകന്റെ പേർ ബുക്കാനൻ രേഖപ്പെടുത്തിയിട്ടില്ല. എന്നാൽ സന്ദർശകരെപ്പറ്റി ചില ചിത്രങ്ങൾ കുറിച്ചിട്ടുണ്ട്.

1. അദ്ദേഹം ഒരു മല്പാനാണ്. ശിഷ്യൻ കൂടെയുണ്ട്.
2. അദ്ദേഹം സസ്യഭുക്ക് ആണ്.
3. അദ്ദേഹം അവിവാഹിതനായ പുരോഹിതനാണ്.
4. നീലനിറത്തിലുള്ള അങ്കി ധരിച്ചിട്ടുണ്ട്. തലയിൽ മസനപ്സാ ഉള്ളതായി പറഞ്ഞിട്ടില്ല.
5. ആരാധനയിൽ അദ്ദേഹം മലയാളത്തിൽ പ്രസംഗിക്കുന്നു.
6. ശരീരത്തിൽ യഹൂദപ്രകൃതി പ്രകടമാണ്.

1800-ൽ കുന്നംകുളം മാർ ലാസറസ് പള്ളിയിൽ ഒരു മല്പാൻ പള്ളിക്കൂടം പ്രവർത്തിച്ചിരുന്നതായും അവിടുത്തെ ഗുരു പുലിക്കോട്ടിൽ യൗസേപ്പ് (ഇട്ടൂപ്പ്) കത്തനാർ ആണെന്നും ശിഷ്യൻ പകർത്തിയെഴുതിയ പുതിയനിയമ വേദപുസ്തകത്തിന്റെ അടിക്കുറിപ്പിൽ രേഖപ്പെടുത്തിയതായി നാം നേരത്തെ കണ്ടുവല്ലോ. ആ തലമുറയിൽ മറ്റൊരു മല്പാനെപ്പറ്റി പരാമർശമുള്ളതായി അറിവില്ല. ആരാധനയിൽ പ്രസംഗിക്കുക എന്നത് അക്കാലത്ത് പതിവുള്ള കാര്യമായിരുന്നില്ല. അസാമാന്യ വേദപരിചയവും ഭാഷാസിദ്ധിയും ഇടയബോധവും ഉള്ള ഒരാൾ മാത്രമേ

ആരാധനയിൽ പതിവായി പ്രസംഗിക്കുകയുള്ളൂ എന്നത് തീർച്ചയാണ്ട് അതും കഥാപുരുഷന് ഏറ്റവും ഇണങ്ങുന്ന വിശേഷണങ്ങളാണ്. ക്രിസ്ത്യാനികളുടെ നഗരം പ്രതിനിധിയായി ഈ മല്പാനെ ഏൽപ്പിച്ച ദൗത്യമാണ് വിദേശീയനെ സന്ദർശിക്കുക എന്നത്. ഒരു വിദേശീയനെ സന്ദർശിച്ച് സഭാകാര്യങ്ങളെപ്പറ്റി സംസാരിക്കുവാൻ സ്മര്യപുരുഷനോളം യോഗ്യനും അനുയോജ്യനുമായി മറ്റൊരാൾ അന്ന് കുന്നംകുളം പ്രദേശത്തുള്ളതായി അറിയപ്പെട്ടിട്ടില്ല. ജാതിയുടെ പ്രതിനിധിയായ സ്മര്യപുരുഷൻ കൊച്ചി മഹാരാജാവിനെ സന്ദർശിക്കുന്നതായി ആർത്താറ്റ് പള്ളിപ്പാട്ടിൽ പരാമർശിച്ചിട്ടുള്ളതും ഈ 'കഹനാ യൗസേഫിനെ' ആണ്. തന്മൂലം ഡോ. ഫ്രാൻസിസ് ബുക്കാനനെ ശിഷ്യസമേതം സന്ദർശിച്ച പാപ്പാ പുലിക്കോട്ടിൽ ഇട്ടൂപ്പ് (യൗസേഫ്) മല്പാനാണ്; ശിഷ്യൻ കുത്തൂർ ഗീവറുഗീസ് ശെമ്മാശനും (പില്ക്കാലത്ത് തൊഴിയൂരിന്റെ കുത്തൂർ ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ, 1829 – 1856).[4]

ബുക്കാനൻ തുടർന്നെഴുതുന്നു:

"... അല്പം ഉയർന്ന് കിടക്കുന്ന ഭംഗിയുള്ള സ്ഥലത്ത് ഒരു പള്ളി കാണാനുണ്ട്. അതിന്റെ മേൽക്കൂര ഇപ്പോൾ ഇല്ല. ചുമരുകൾ ചെളിയും കളിമണ്ണും കുഴച്ചുണ്ടാക്കിയതും പഴകിയതുമാണെങ്കിലും ഇപ്പോഴും വളരെ ഉറപ്പുള്ളതായും പുതിയതായും തോന്നുന്നു. അൾത്താരയുടെ മുകൾഭാഗം ഉണ്ടാക്കിയിരിക്കുന്നതും ഇവകൊണ്ട് തന്നെയാണ്. പക്ഷേ, കാഴ്ചയിൽ പ്രൗഢി തോന്നിക്കുന്ന നിർമ്മാണ വിശേഷം അതിനുണ്ട്. പള്ളിയുടെ പ്രധാന വാതിലിന് നേരെ ആയിട്ടാണ് ശ്മശാനം ഏർപ്പെടുത്തിയിരിക്കുന്നത്. ... ഇവിടെ നിന്ന് ഞങ്ങൾ ചാവക്കാട്ടേക്ക് പോയി. പട്ടണം വളരെ ചെറുതാണ്. താമസിക്കുന്നവർ പ്രധാനമായും മാപ്പിളമാരും നസ്രാണികളുമാണ്. കുന്നംകുളങ്ങര എന്ന നസ്രാണികളുടെ പട്ടണത്തിന്റെ കീഴിൽ ആണ് ഇവിടുത്തെ തുറമുഖം. ചാവക്കാട്ടുള്ള നസ്രാണികളുടെ പാപ്പാ എന്നെ വന്നു കണ്ടു."[5]

ബുക്കാനന്റെ ഈ സാക്ഷ്യത്തിൽ ശ്രദ്ധിക്കേണ്ടുന്ന ചില കാര്യങ്ങൾ ഉണ്ട്.

1. അദ്ദേഹം ആദ്യം വിവരിക്കുന്ന പള്ളി പാലൂർ – ചാട്ടുകുളങ്ങര പള്ളിയാണ്. ടിപ്പു സുൽത്താന്റെ പടനായകർ 1789-ൽ തീവച്ചതിനാലാണ് മേൽക്കൂര ഇല്ലാതെ പോയത്.

2. മദ്ബഹായെപ്പറ്റി പരാമർശിച്ചപ്പോഴും അതിന്റെ ശില്പഭംഗി പരാമർശിക്കാത്തതിനാൽ ഫ്രാൻസിസ് ബുക്കാനൻ കണ്ട പള്ളി ഇന്നത്തെ രൂപത്തിലായിരുന്നില്ല.

3. മറ്റെങ്ങും കാണാത്ത ഒരു സവിശേഷത (രണ്ടു ഭാഗമായി വിഭജിക്കപ്പെട്ട മദ്ബഹാ) 1800-ൽ ഉണ്ടായിരുന്നുവെങ്കിൽ ബുക്കാനൻ ആ ആശ്ചര്യകരമായ വസ്തുത രേഖപ്പെടുത്തുമായിരുന്നു. തന്മൂലം ഇന്നത്തെ രൂപമല്ല അന്നുണ്ടായിരുന്നത് എന്നത് സുവ്യക്തം.

4. പതിനൊന്ന് കൊല്ലമായി മേൽക്കൂരയില്ലാതെ വെയിലും മഴയുമേറ്റ് കിടന്നിട്ടും ആ പള്ളി പുതിയതും പ്രൗഢിയുള്ളതുമായി ആ വിദേശിക്ക് തോന്നി. തലപ്പള്ളിയുടെ ഗാംഭീര്യം ഒന്നു വേറെതന്നെയായിരുന്നു.

5. ചാവക്കാട് ഒരു പള്ളിയുണ്ട് (ആ പള്ളി ഇന്നറിയപ്പെടുന്നത് പാലയൂർ സെന്റ് തോമസ് പള്ളി എന്നാണ്). 1800-ൽ ആ സ്ഥലം പാലയൂർ എന്ന പേരിൽ അറിയപ്പെട്ടിരുന്നില്ല. ആ പള്ളി അഗ്നിക്കിരയായിട്ടില്ല. അതിന് സെന്റ് തോമസുമായി ബന്ധമുണ്ടെന്ന് 1800-ൽ പോലും ആരും പറഞ്ഞിരുന്നില്ല. അവയൊക്കെ പിന്നീട് ചമച്ച കഥകളാണ്.

6. കുന്നംകുളം എന്ന പോലെ ചാവക്കാട് പള്ളിയിലും ഒരു പാപ്പാ ഉണ്ട്. അദ്ദേഹവും ബുക്കാനനെ സന്ദർശിച്ചു. കുന്നംകുളം പാപ്പായും ചാവക്കാട് പാപ്പായും തിരുവിതാംകൂറിലുള്ള ഒരേ മെത്രാന്റെ കീഴിലാണ്. ചാവക്കാട് പള്ളി അന്ന് കത്തോലിക്കരുടെ ഭരണത്തിലായിരുന്നില്ല എന്നർത്ഥം. ആർത്താറ്റും - ചാവക്കാടും സുറിയാനി സഭയിലെ വൈദികർ തവണമുറയിൽ ആരാധനകൾ നടത്തിയിരുന്നു എന്ന പാരമ്പര്യം ബുക്കാനന്റെ സാക്ഷ്യം മൂലം കൂടുതൽ വിശ്വസനീയമാകുന്നു.

7. സമകാല സഭാചരിത്രം എന്നവകാശപ്പെടുന്ന നിരണം ഗ്രന്ഥവരി, പാലൂർ - ചാവക്കാട് പാപ്പാമാർ സന്ദർശിച്ച 'ബുക്കാനൻ സംഭവം' പൂർണ്ണമായി വിട്ടുകളഞ്ഞിരിക്കുന്നു.[6]

പാലൂർ - ചാട്ടുകുളങ്ങര പ്രദേശത്തെ സുറിയാനി സഭയുടെ പ്രതിനിധിയായും നേതാവായും മല്പാനായും പ്രവർത്തിക്കുമ്പോൾ തന്നെ, മലങ്കരസഭയുടെ പൊതുധാരയെപ്പറ്റി മല്പാൻ സദാ ബോധവാനായിരുന്നു. ആറാം മാർത്തോമ്മായുടെ റോമ്മൻ ചായ്‌വും പകലോമറ്റം കുടുംബവാഴ്ചയോടുള്ള ഭ്രമവും സഭയിൽ സജീവപ്രശ്നങ്ങളായി നിലനിന്നു. അനുരഞ്ജനത്തിന് രണ്ടു വ്യവസ്ഥകൾ എപ്പോഴും ആറാം മാർത്തോമ്മാ മുന്നോട്ട് വച്ചു.

1. റോമ്മാവിശ്വാസവും ഭരണനേതൃത്വവും സ്വീകരിച്ച് താൻ ആ സഭയിൽ സ്വീകരിക്കപ്പെട്ട് കഴിഞ്ഞാൽ രണ്ടു ഭാഗത്തിന്റെയും (കേരളത്തിലെ) മേലധികാരികൾ മെത്രാനായി തന്നെ റോം അംഗീകരിക്കണം. വിദേശ മെത്രാന്മാർ തന്റെ സഹായികൾ ആയിരിക്കണം.

2. ഈ അധികാരം തനിക്ക് ശേഷം വരുന്ന പകലോമറ്റം മെത്രാന്മാർക്ക്

പാരമ്പര്യമായി പിന്തുടർച്ചാവകാശമെന്ന നിലയിൽ നിലനിൽക്കുകയും വേണം.[7]

1794-ൽ മാർ ഈവാനിയോസ് ചെങ്ങന്നൂരിൽ കാലം ചെയ്തതിന് ശേഷം മാത്തു തരകന്റെ സഹായത്തോടെ അനുരഞ്ജനശ്രമങ്ങൾ ഊർജ്ജിതപ്പെട്ടു. തിരുവിതാംകൂർ സ്റ്റേറ്റ് മാനുവൽ അക്കാര്യം രേഖപ്പെടുത്തുന്നു:

“ഒടുവിൽ 1796-ൽ കൊല്ലത്ത് വെച്ച് ഒരു കോൺഫ്രൻസ് നടന്നു. പകലോമറ്റം കുടുംബത്തിന്റെ പിന്തുടർച്ചാവകാശത്തിൽ മാർ ദീവന്നാസ്യോസ് ഉറച്ചുനിന്നതിനാൽ അനുരഞ്ജനം അസാധ്യമായി. റോമൻ സഭാധികൃതർക്ക് ഈ കുടുംബാവകാശവാദം സ്വീകാര്യമായില്ല. വിദേശികളുടെ കൈവെപ്പവകാശം സ്വീകരിച്ചെങ്കിലും അർക്കദിയാക്കോനെ - മെത്രാനെ - കുടുംബാവകാശമായി നിയമിക്കാനുള്ള അംഗീകാരവിഷയത്തിൽ ആറാം മാർത്തോമ്മായും കൂട്ടവും ഉറച്ചു നിന്നു. തന്മൂലം സമ്മേളനം പരാജയപ്പെട്ടു.[8]

ഒരു കാര്യം ഇവിടെ ശ്രദ്ധേയം. സഭയുടെ വിശ്വാസമോ ആരാധനാപാരമ്പര്യങ്ങളോ, ഭരണസംവിധാനങ്ങളോ അല്ല, പകലോമറ്റം കുടുംബവാഴ്ചയുടെ അംഗീകാരം മാത്രമാണ് അദ്ദേഹത്തിന്റെ പ്രഥമ പരിഗണന. അദ്ദേഹത്തിന്റെ നിർദ്ദേശപ്രകാരം രചിക്കപ്പെട്ട ‘നിരണം ഗ്രന്ഥവരി’യിലും ‘റമ്പാൻ പാട്ടിലും’ ഈ വീക്ഷണം പ്രകടമാണ്.[9] ഇതിനിടയിൽ 1794 വൃശ്ചികം 18-ന് പുത്തൻകാവിൽ ഒരു പള്ളി പണിയുവാൻ 6-ാം മാർത്തോമ്മാ ആരംഭിച്ചു. മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനം എന്ന ഭാവനയിലാണ് ഇതിന്റെ നിർമ്മിതി ആരംഭിച്ചത്. മാത്തു തരകന്റെ ശുപാർശയിൽ അദ്ദേഹം സർക്കാരിൽ നിന്ന് കുറെ പണം കടമെടുത്തിരുന്നതായി അഭ്യൂഹിക്കപ്പെടുന്നു. സഭകൾ യോജിക്കുന്നപക്ഷം ആ കടം കൊടുത്തുതീർക്കുവാൻ മാത്തു തരകൻ സന്നദ്ധനാകുമെന്ന് തരകൻ മെത്രാപ്പോലീത്തായോട് വാഗ്ദാനം ചെയ്തിരിക്കാം. എന്നാൽ 1796-ലെ സമ്മേളനം തെറ്റിപ്പിരിഞ്ഞതോടെ സഭാലയനം നടക്കുകയില്ലെന്ന് ഏവർക്കും ബോധ്യമായി. ഈ അവസരം തരകൻ പ്രയോജനപ്പെടുത്തി. കടബാധ്യതയെ മുൻനിർത്തി തരകൻ മെത്രാപ്പോലീത്തായിൽ സമ്മർദ്ദം ചെലുത്തുവാൻ തുടങ്ങി. നിസ്സഹായനായ മെത്രാൻ, ഭീഷണികൾ വർദ്ധിക്കുകയും സഹായികൾ അകലുകയും ചെയ്തപ്പോൾ അനന്തരകരണീയമെന്തെന്ന് നിശ്ചയിച്ചു. കുറവിലങ്ങാട് കത്തോലിക്കാ ഇടവകയിൽ ജനിച്ചു വളർന്ന അദ്ദേഹത്തിന് ‘കൂനൻകുരിശി’ന്റെ വികാരമോ പൈതൃകമോ വലിയ വിഷയമായിരുന്നില്ല. 1799-ൽ ആലപ്പുഴക്കടുത്ത് തത്തമ്പിള്ളി മാർ മീഖായേൽ പള്ളിയിൽവച്ച് പഴയകൂറ്റിലെ മെത്രാൻ, പണ്ടേരി

പൈലോയുടെ മുമ്പാകെ താഴെ പറയുംപ്രകാരം ഒരു പടിയോല എഴുതിക്കൊടുത്തു: "…. നമ്മുടെ കാരണവന്മാരായിട്ട് ശുദ്ധ മാർപ്പാപ്പായെ കീഴ്‌വഴങ്ങി ഈശോമശിഹായുടെ 1590-ാം കാലത്തോളവും റോമ്മാ പ്പള്ളിക്ക് വഴക്കമുള്ള കൽദായ സുറിയാനിക്കാരുടെ ക്രമംപോലെ നാം എല്ലാവരും അനുസരിച്ച് നടന്നുവരുമ്പോൾ സുറിയാനിക്കാരിൽനിന്ന് റോമ്മാവഴക്കമുള്ള മേല്പട്ടക്കാർ മലയാളത്തിൽ വരായ്കകൊണ്ടും നമ്മുടെ മേല്പട്ടക്കാർ ഇല്ലാതിരിക്കുമ്പോൾ ഗോവയുടെ മാർ അല്ലേസോസ് മെത്രാപ്പോലീത്താ മാർപ്പാപ്പായുടെ കല്പനയാലെ മലങ്കര വന്ന് ഉദയംപേരൂർ സുന്നഹദോസ് കൂടി കല്പിച്ചിരിക്കുന്നപ്രകാരം 1652-ാം കാലത്തോളം നാം എല്ലാവരും ഏകോത്തവിച്ച് നടന്നുവരുമ്പോൾ സുറിയാനിക്കാരിൽ ഒരു മേല്പട്ടക്കാരൻ വന്നാറെ സമ്പാളൂർക്കാർ അന്ന് കൊച്ചി കോട്ടയിൽ പ്രമാണമായിരിക്കുന്ന പറങ്കികളെ സ്വാധീനമാക്കി അപായം വരുത്തുകകൊണ്ട് മലങ്കര ഇടവകക്കാർ എല്ലാവരും മട്ടാഞ്ചേരി പള്ളിയിൽക്കൂടി സാമ്പാളൂർക്കാരെ ജാതി യജമാനന്മാരായിട്ട് കൈക്കൊള്ളുകയില്ലെന്ന് സത്യവും ചെയ്തു. ഉടനെ ആലങ്ങാട്ട് പള്ളിയിൽ വച്ച് മേല്പട്ടക്കാർ കൂടാതെ യോഗമായിട്ട് തോമ്മാ അർക്കദിയാക്കോനെ മെത്രാനായിട്ട് വാഴിച്ചതിന്റെ ശേഷം ഓരോ കർമ്മങ്ങൾക്കൊണ്ട് വിചാരിച്ച് രണ്ട് തലസ്ഥാനമായിട്ടും രണ്ട് ക്രമമായിട്ടും നടന്ന് വരുമ്പോൾ മുമ്പേ നമ്മുടെ കാരണവന്മാർ ഏകോത്തവിച്ച് നടന്ന് വന്നതിൻവണ്ണം ശുദ്ധ മാർപ്പാപ്പായെ കീഴ്‌വഴങ്ങി ഉദയംപേരൂർ സുന്നഹദോസിൽ കല്പിച്ചതിൻവണ്ണം കുർബ്ബാനയും നമസ്ക്കാരവും നോമ്പും ശേഷം കാര്യങ്ങളും ക്രമങ്ങളും നാം രണ്ട് കൂറ്റുമ്പുറത്തുള്ളവരും ഒന്നായിട്ട് അനുസരിച്ച് നടന്ന് കൊള്ളത്തക്കവണ്ണവും ശുദ്ധ മാർപ്പാപ്പായുടെ തിരുമനസ്സറിയിച്ച് അനുവാദം വാങ്ങിക്കൊണ്ട് ശുദ്ധ റോമ്മാപള്ളിക്ക് വഴക്കമുള്ള കൽദായ സുറിയാനി ക്രമംപോലെ എല്ലാ കാര്യങ്ങളും നടന്ന് കൊള്ളത്തക്കവണ്ണവും ഇപ്പോൾ യാക്കോബായക്കാരുടെ വിശ്വാസവും ക്രമവും എടുത്ത് നടന്ന് വരുന്നത് ഉപേക്ഷിച്ച് ഉർബാനോസ് എന്ന എട്ടാമത്തെ മാർപ്പാപ്പായുടെ കാലത്തിൽ കിഴക്കിനടുത്ത പള്ളിക്കാർക്ക് കല്പിച്ചിരിക്കുന്ന വിശ്വാസസത്യത്തിന് തക്കവണ്ണം അനുസരിച്ച് സത്യവും ചെയ്ത് മാർപ്പാപ്പായുടെ കല്പനപോലെ വഴങ്ങിനടന്ന് കൊള്ളുമാറ് സമ്മതിച്ച് മിശിഹാ പെറന്നിട്ട് 1799-ാം കാലം പഴയകണക്കിൽ ഇടവമാസം 20-ാം തിയ്യതി ആലപ്പുഴ മാർ സ്ലീബാ പള്ളിയിൽവച്ച് ബാവായുടെയും പുത്രന്റെയും റൂഹാദ്കുദീശായുടെയും നാമത്താലെ രണ്ട് കൂറ്റുമ്പുറത്തുള്ള പള്ളിക്കാർക്കും കൂടി സത്യമായും എഴുതിവച്ച പടിയോല."[10]

സംഭവങ്ങളെ ഇട്ടൂപ്പ് റൈട്ടർ വിവരിക്കുന്നത് താഴെ പറയുംപ്രകാരമാണ്: "… എന്നാൽ മെത്രാപ്പോലീത്തായ്ക്ക് തന്നെയും മാത്തുതരകന്റെ

ഉപദ്രവത്തെയും മറ്റു ചില ആന്തരങ്ങളെപ്പറ്റിയും റോമ്മായ്ക്ക് കീഴ്വഴങ്ങി ക്കൊള്ളാമെന്ന് ഒരു ചെറുമനസ്സ് ഉണ്ടായിരുന്നു. ജനസമ്മതം വരായ്ക യാൽ ഖണ്ഡിച്ച് ഒന്നും പ്രവർത്തിപ്പാൻ പാടില്ലായിരുന്നു. തരകന്റെ നിർബ ന്ധത്താൽ എന്ന ഭാവം നടിച്ചുകൊണ്ട് 'അമ്മീറാ വച്ച് പത്തീറാ എടുത്ത് കുർബ്ബാന ചൊല്ലട്ടേ' എന്ന് പള്ളിയുടെ മദ്ബഹായിൽ നിന്നുകൊണ്ട് ദുഃഖത്തോടെ കൂട്ടരോട് വിളിച്ചു ചോദിച്ചുകൊണ്ട് തുടങ്ങുമ്പോഴേക്ക് അന്നത്തെ പ്രമാണക്കാരായ കോട്ടയത്ത് താടിക്കാരൻ എടവഴിക്കൽ കുഞ്ചെറിയാൻ, കിഴക്കേ അറ്റത്ത് കൊച്ചുപോത്തൻ, വെട്ടിക്കുന്നൻ വേങ്ക ടത്ത് അലക്സന്ത്രയോസ് കത്തനാർ മുതൽപേരുടെ ഭാഗം സുറിയാനി ക്കാരിൽ മിക്ക കത്തങ്ങളും മൂപ്പന്മാരും ജനങ്ങളുടെ ഒത്തുനില്ക്കയാൽ, "അങ്ങുതന്നെ കഴിച്ചുകൊണ്ടാട്ടെ, ഞങ്ങൾ .... പോകുന്നു എന്ന് പറഞ്ഞും വച്ച് ചിലർ ഉടൻ വള്ളം കയറി അതുവഴി നിരണത്ത് ചെന്ന് ഈ വസ്തുത അറിയിച്ച് നമുക്കിനി വേറൊരു മെത്രാനെ നിശ്ചയിക്ക ണമെന്ന് അവിടെ കൂട്ടവുമായി ആലോചിച്ചു."[11]

മെത്രാപ്പോലീത്തായുടെ റോമ്മൻ ലയനത്തെ അനുകൂലിക്കുവാൻ മല ങ്കരസഭയിൽ ആരുമുണ്ടായില്ല. മൂന്ന് വ്യാഴവട്ടക്കാലത്തിലധികം മെത്രാൻ സ്ഥാനം വഹിച്ച 6-ാം മാർത്തോമ്മായ്ക്ക് സ്വന്തം ആസ്ഥാനത്ത് പോലും അനുയായികൾ ഉണ്ടായില്ല. അധികാരത്തിമിരം ബാധിച്ച ഒരു സ്വേച്ഛാചതിക്ക് ലഭിക്കാവുന്ന പ്രഹരം തന്നെയായിരുന്നു ഇത്. അനു യായികൾ ഇല്ലാത്ത മെത്രാനെ ആരാണ് മാനിക്കുക? ഭരണാധികാരം നൽകാമെന്ന് കൊച്ചി മെത്രാൻ വാഗ്ദാനം ചെയ്തിരുന്നുവെങ്കിലും ആ വാഗ്ദാനം പാലിക്കപ്പെട്ടില്ല. തന്റെ കീഴിലുണ്ടായിരുന്ന 50,000 പേർ തന്നെ അനുഗമിക്കുന്നതും നോക്കിപ്പാർത്തുകൊണ്ട് ആറാം മാർത്തോമ്മാ ഏഴ് മാസത്തോളം റോമ്മൻ ക്യാമ്പിൽ കഴിഞ്ഞുകൂടി. കൈയിലിരുന്നത് നഷ്ട പ്പെടുത്തി; കൈനീട്ടിപ്പിടിക്കാൻ ശ്രമിച്ചതൊട്ട് കിട്ടിയതുമില്ല. ഈ അവ സ്ഥയിൽ ഏഴ് മാസം കഴിച്ചു കൂട്ടിയ ശേഷം ആറാം മാർത്തോമ്മാ കണ്ണീ രോടെ മാതൃസഭയിലേക്ക് തിരിച്ചു വന്നു. അദ്ദേഹത്തിന് മറ്റൊരാശ്രയം ഇല്ലാതെ വന്ന പരിതഃസ്ഥിതിയിൽ മലങ്കരസഭ വൈമനസ്യത്തോടെ അദ്ദേഹത്തെ സ്വീകരിച്ചു. സഭ നിശ്ചയിച്ചതിൻപ്രകാരം അദ്ദേഹത്തിന്റെ ചിലവിൽ എല്ലാ പള്ളികളിലും പ്രായശ്ചിത്തമെന്ന നിലയിൽ അദ്ദേഹം വിശുദ്ധ കുർബ്ബാന ചൊല്ലിച്ചു.[12]

1799-ാം ആണ്ടിലും 1800-ാം ആണ്ടിലുമായി ആറാം മാർത്തോമ്മായുടെ റോമ്മാസഭാപ്രവർത്തനവും പ്രായശ്ചിത്തം ചെയ്യലും തിരിച്ചുവരവും നട ക്കുമ്പോൾ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ നിഷ്ക്രിയനായിരുന്നില്ല. 1796-ൽ വാഴിക്കപ്പെട്ട ഏഴാം മാർത്തോമ്മായെ അദ്ദേഹം നിരന്തരം ബന്ധ പ്പെട്ടു. ആറാം മാർത്തോമ്മായുടെ റോമ്മൻ സഭാപ്രവേശനത്തിൽ പങ്കാ

ളിയാവാൻ ഏഴാം മാർത്തോമ്മാ വിസമ്മതിച്ചിരുന്നു. ആറാം മാർത്തോമ്മാ സഭാഭ്രംശം ചെയ്തതോടെ ഏഴാം മാർത്തോമ്മായെ തൽസ്ഥാനത്ത് പ്രതിഷ്ഠിക്കുവാൻ പുലിക്കോട്ടിൽ മല്പാൻ പ്രചാരവേല ആരംഭിച്ചു. മല്പാൻ ആരംഭിച്ച ഈ പ്രചാരവേല തെക്കൻപ്രദേശങ്ങളിൽ കായംകുളം പീലിപ്പോസ് റമ്പാൻ ഏറ്റെടുത്തു. കണ്ടനാട്, നിരണം എന്നീ പ്രദേശങ്ങൾ കേന്ദ്രീകരിച്ച് നടന്ന ഈ പ്രവർത്തനങ്ങളോടുള്ള പ്രതികരണം കൂടിയായിട്ടാണ് ആറാം മാർത്തോമ്മാ ഏഴ് മാസങ്ങൾക്കു ശേഷം മലങ്കരസഭയിലേക്ക് തിരിച്ചുവന്നത്. താൻ ജീവിച്ചിരിക്കുമ്പോൾ തന്റെ ജൂനിയർ മെത്രാൻ, തന്റെ അധികാരങ്ങൾ കയ്യടക്കുന്നത് ആറാം മാർത്തോമ്മായ്ക്ക് ഉൾക്കൊള്ളാൻ കഴിയുമായിരുന്നില്ല. ഏഴാം മാർത്തോമ്മാ താരതമ്യേന പുരോഗമനാശയക്കാരൻ ആയിരുന്നു. സഭയുടെ തെക്കും വടക്കുമുള്ള കേന്ദ്രങ്ങളെ സമരസപ്പെടുത്തുന്നതിന്റെ ഭാഗമായി ആറാം മാർത്തോമ്മാ പുത്തൻകാവിൽ ആസ്ഥാനം ക്രമീകരിച്ചപ്പോൾ ഏഴാം മാർത്തോമ്മാ കണ്ടനാട് പള്ളിയെ ആസ്ഥാനമാക്കുകയായിരുന്നു. തന്റെ സഹപാഠിയും സഹപ്രവർത്തകനുമായിരുന്ന കായംകുളം റമ്പാനെയും കൊച്ചി സംസ്ഥാനത്തെ ആത്മീയ നേതാവായ പുലിക്കോട്ടിൽ മല്പാനെയും ആദരവോടെയാണ് ജൂനിയർ മെത്രാൻ വീക്ഷിച്ചിരുന്നത്. പകലോമറ്റം മെത്രാൻ വാഴ്ചയോടും അദ്ദേഹത്തിന് വലിയ ആഭിമുഖ്യമൊന്നും ഇല്ലായിരുന്നു. തന്മൂലം ഏഴാം മാർത്തോമ്മാ കൂടുതൽ ജനസമ്മതനായിരുന്നു. അദ്ദേഹം ഉൾപ്പെടെ മലങ്കരസഭ മുഴുവൻ തന്നെ ത്യജിച്ചു എന്ന തിരിച്ചറിവ് ആറാം മാർത്തോമ്മായെ അക്ഷരാർത്ഥത്തിൽ തളർത്തുകയായിരുന്നു. മലങ്കരസഭയിൽ അദ്ദേഹം സ്വീകരിക്കപ്പെട്ടുവെങ്കിലും അദ്ദേഹത്തിനു മുമ്പത്തെ അംഗീകാരം നഷ്ടപ്പെട്ടു കഴിഞ്ഞിരുന്നു. എങ്കിലും പഴയ പ്രതാപവും വിശ്യാസ്യതയും വീണ്ടെടുക്കാൻ അദ്ദേഹം ശ്രമിക്കാതിരുന്നില്ല.

ടിപ്പുവിന്റെ ആക്രമണകാലത്ത് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ഇസ്ലാം മതം സ്വീകരിച്ചതായും ഇതിന് അദ്ദേഹത്തെക്കൊണ്ട് പ്രായശ്ചിത്തം ചെയ്യിച്ചതായും നിരണം ഗ്രന്ഥവരിയിലുള്ള പരാമർശം നേരത്തെ സൂചിപ്പിച്ചിരുന്നുവല്ലോ. നമ്മുടെ ഈ തലമുറയിൽ പകലോമറ്റം പ്രതാപത്തിന്റെ ഭൂതം ആവേശിച്ചാലെന്നപോലെ ശ്രീ. പി. വി മാത്യു എറണാകുളം ഒരു പടികൂടി മുന്നിൽക്കയറി ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:

"ഇതിനുള്ള കാരണം, ടിപ്പു സുൽത്താൻ ആർത്താറ്റ് പള്ളിയും കുന്നംകുളം അങ്ങാടിയും തീവച്ച് നശിപ്പിച്ച കാലത്ത് അനേകം നസ്രാണികളെ ചേലചെയ്ത് ഇസ്ലാംമതത്തിൽ ചേർക്കുകയുണ്ടായി. ഈ ദുരന്തത്തിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരും പെട്ടുപോയി. ടിപ്പു തിരികെ പോയശേഷം കൊല്ലവർഷം 966 (എ.ഡി. 1791) -മാണ്ട് മീനമാസത്തിൽ

ഇട്ടൂപ്പ് കത്തനാർ ചെങ്ങന്നൂർ ചെന്ന് ആറാം മാർത്തോമ്മാ മെത്രാപ്പോലീത്തായെ കണ്ട് പിഴ ഒടുക്കി കച്ചീട്ടും വാങ്ങി പിന്നെയും നസ്രാണി സഭയിൽ ചേർന്നു എങ്കിലും ആർത്താറ്റ് പള്ളിക്കാർ അദ്ദേഹത്തെ കൈക്കൊള്ളുകയുണ്ടായില്ല. ഇതിന് ശേഷം 'ചേല ചെയ്ത അച്ചൻ' എന്നാണ് അദ്ദേഹം അറിയപ്പെട്ടിരുന്നത്. കാലാന്തരത്തിൽ ഈ സംജ്ഞ 'കാലം ചെയ്ത അച്ചൻ' എന്നാകുകയും അപ്രകാരം അറിയപ്പെടുകയും ചെയ്തു. ആറാം മാർത്തോമ്മാ അദ്ദേഹത്തെ അങ്കമാലിപള്ളിയിലേക്ക് പിന്നീട് നിയോഗിക്കുകയുണ്ടായി."[13]

'കാലം ചെയ്ത അച്ചൻ' എന്ന പേരിൽ കഥാപുരുഷൻ കുന്നംകുളത്ത് അറിയപ്പെടുന്നു എന്നത് സത്യം തന്നെ. എന്നാൽ അതിന്റെ കാരണം മാത്യു സങ്കൽപ്പിച്ചത് ബാലിശമായി. 'ചേല ചെയ്ത അച്ചൻ' യാതൊരു കാരണവശാലും ഭാഷാപരമായി 'കാലം ചെയ്ത അച്ചൻ' ആവുകയില്ല. എഞ്ചിനിയർ ആയ മാത്യു ഭാഷാപണ്ഡിതന്റെ മേൽക്കുപ്പായം അണിഞ്ഞപ്പോൾ പറ്റിയ പാളിച്ചയാണിത്. ആർത്താറ്റ് പള്ളിക്കാർ അദ്ദേഹത്തെ കൈക്കൊണ്ടില്ല എന്നത് വെറും ഭാവനയാണ്. ടിപ്പു പോയതിന് ശേഷം 1794-ൽ അദ്ദേഹം ചിറളയം മല്പാൻ പാഠശാലയിൽ വൈദികഗുരു ആയി പ്രവർത്തിച്ചതിന്റെ രേഖ നാം കണ്ടുവല്ലോ. ഫ്രാൻസിസ് ബുക്കാനന്റെ വിശിഷ്ട സന്ദർശകൻ ആയി ഇടവകയുടെ പ്രതിനിധി എന്ന നിലയിൽ കഥാപുരുഷൻ പ്രത്യക്ഷപ്പെടുന്ന വിവരം ബുക്കാനന്റെ കേരളം വെളിപ്പെടുത്തുന്നു. ആർത്താറ്റ് പള്ളിക്കുവേണ്ടി ശക്തൻ തമ്പുരാന്റെ മുമ്പാകെ നിവേദനം സമർപ്പിക്കുന്നത് 'കർത്തവ്യൻ' ആയ കഹനാ യൗസേപ്പ് ആണ് എന്ന് (യൗസേപ്പ് = ഇട്ടി + യൗസേപ്പ് = ഇട്ടൂപ്പ്) ആർത്താറ്റ് പള്ളിപ്പാട്ടുകാരൻ വ്യക്തമാക്കുന്നുണ്ട്. അങ്കമാലി ഇടവകയിൽ പിന്നീട് പ്രത്യക്ഷപ്പെടുന്ന ഇട്ടൂപ്പ് കത്തനാർ ചക്കരയകത്തൂട്ട് ഇട്ടൂപ്പ് കത്തനാരാണ്. ഇതൊക്കെ വേണ്ട തോതിൽ ഗ്രഹിക്കാതെയാണ് പി. വി. മാത്യു കഥ പറയുന്നത്. ശാന്തം പാപം!! (പഴയസെമിനാരി ശാപഗ്രസ്തമായ സ്ഥാപനമാണെന്നും അവിടെ താമസിച്ചിട്ടുള്ള ഒരു മലങ്കര മെത്രാപ്പോലീത്തായും സമാധാനത്തോടെ അന്തിയുറങ്ങിയിട്ടില്ലെന്നും ശ്രീ. മാത്യു സംഭാഷണമദ്ധ്യേ ഇതെഴുതുന്ന ആളിനോട് പറഞ്ഞത് ഇത്തരുണത്തിൽ ഓർത്തുപോകുന്നു. എട്ടാം മാർത്തോമ്മായുടെ അനുമതി കൂടാതെ സ്ഥാപിക്കപ്പെട്ടതുകൊണ്ടാണത്രേ കോട്ടയം പഴയസെമിനാരി ശാപഗ്രസ്തമായത്!! 'കള്ള ദൈവങ്ങൾ' എന്ന കവിതയിൽ ശ്രീ. എൻ. വി. കൃഷ്ണവാരിയർ 'വക്രലിംഗനായ ഒരു ദേവതയെ' പരാമർശിച്ചിട്ടുള്ളത് ഓർത്തുപോകുന്നു ശ്രീ. മാത്യുവിന്റെ ഈദൃശ നിരീക്ഷണങ്ങൾ വായിക്കുമ്പോൾ.)

പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരുടെ ജീവിതത്തിൽ ഏറ്റവും തിരക്കേ

റിയ വർഷങ്ങളായിരുന്നു 1800 മുതലുള്ള വർഷങ്ങൾ. പകലോമറ്റം മെത്രാന്മാർ കത്തോലിക്കാസഭയിൽ ചേർന്നേക്കുമെന്ന് മലങ്കരസഭ ഒന്നടങ്കം ഭയന്നിരുന്ന കാലത്ത് ഒരു വിദേശമെത്രാന്റെ സാന്നിദ്ധ്യം സഭ പ്രതീക്ഷിച്ചതായി തോന്നുന്നു. ഈ പ്രാർത്ഥനയെ സഫലമാക്കുമാറ് ഒരു ദീയസ്ക്കോറോസ് മെത്രാൻ 1806-ൽ (1805?) കന്നി 18-ന് ഒരു അന്തോണിസ് ശെമ്മാശനുമൊന്നിച്ച് കൊച്ചിയിലെത്തുന്നത്. മെത്രാന്റെ സ്ഥാനവസ്ത്രങ്ങളൊന്നും കൂടാതെ വന്ന ഇദ്ദേഹം ചിത്തഭ്രമം വന്ന ആളെപ്പോലെ പെരുമാറിയതായിട്ടാണ് നിരണം ഗ്രന്ഥവരി ചിത്രീകരിച്ചിട്ടുള്ളത്. ഇദ്ദേഹം ദ്രവ്യാഗ്രഹി ആയിരുന്നുവെന്നും ഗ്രന്ഥവരിയിൽ കാണുന്നുണ്ട്. പകലോമറ്റം മെത്രാന്മാർക്ക് ഭീഷണി ഉയർത്തിയതാണോ ഈ പരാമർശങ്ങൾക്കാധാരം എന്നറിഞ്ഞു കൂടാ. പഴയനിയമം മുഴുവൻ നാലു വാല്യങ്ങളായി ഇദ്ദേഹം സ്വന്തം കൈയക്ഷരത്തിൽ പകർത്തിയത് കുന്നംകുളം ചിറളയം മാർ ലാസറസ് പള്ളിയിൽ ഇതെഴുതുന്ന ആൾ നിരീക്ഷിച്ചിട്ടുണ്ട്. മല്പാൻ പാഠശാല പ്രവർത്തിച്ചിരുന്ന ചിറളയം പള്ളിയിൽ അദ്ദേഹം താമസിച്ചിരുന്നുവോ? പകലോമറ്റം മെത്രാന്മാർ സഭാഭ്രംശം നടത്തിയാൽ ബദൽ സംവിധാനം ഏർപ്പെടുത്തുവാനുള്ള പദ്ധതിയുടെ ഭാഗമായി ഇദ്ദേഹത്തെ മലങ്കരസഭ കുന്നംകുളത്ത് സംരക്ഷിച്ചിരുന്നതാണോ എന്നൊക്കെ ഉപരി ഗവേഷണത്തിന് വിഷയമാവേണ്ടുന്ന അന്വേഷണവിഷയങ്ങളാണ്. കൽദായ സുറിയാനിയിലെഴുതപ്പെട്ട അദ്ദേഹത്തിന്റെ കയ്യെഴുത്തു പുസ്തകങ്ങൾ അദ്ദേഹം അന്തോഖ്യക്കാരനല്ല എന്ന ചിത്രമാണ് സമ്മാനിക്കുന്നത്. പുലിക്കോട്ടിൽ മല്പാനെപ്പറ്റി കറുത്ത വരികൾ കുറിച്ചിടുവാൻ നിരണം ഗ്രന്ഥവരിയുടെ കർത്താവിനെ പ്രേരിപ്പിച്ചതിൽ ഈ ദീയസ്കോറോസ് മെത്രാന്റെ കുന്നംകുളം വാസവും കാരണമായിട്ടുണ്ടാകാം. ഏതായാലും 1800-ന് ശേഷം പകലോമറ്റം മെത്രാന്മാർ റോമ്മൻ ലയനത്തിനുള്ള ശ്രമങ്ങൾ ഒന്നും നടത്തിയതായി അറിയുന്നില്ല. ഈ സാഹചര്യത്തിലാകാം മാർ ദീയസ്കോറോസ് 1808-ൽ തിരിച്ചയക്കപ്പെട്ടത്.

1790-ൽ ശക്തൻ തമ്പുരാൻ കൊച്ചിയുടെ ഭരണം ഏറ്റെടുത്തതു മുതൽ തീവച്ച് നശിപ്പിക്കപ്പെട്ട ദേവാലയം തങ്ങളുടെ അധീനതയിൽ വിട്ടുതരാൻ കല്പനയാകണമെന്നും മറ്റും കാണിച്ച് ചാട്ടുകുളങ്ങരയിലെ സുറിയാനിക്കാരെ പ്രതിനിധാനം ചെയ്ത് ഇട്ടൂപ്പ് കത്തനാർ നിവേദനം നടത്തിക്കൊണ്ടേയിരുന്നു. മറുഭാഗം ശക്തമായ എതിർപ്പു പ്രകടിപ്പിച്ചിരുന്നതിനാൽ ആ നിവേദനങ്ങൾക്ക് ഫലം ഉണ്ടായില്ല. ചാവക്കാട് സ്ഥിതി ചെയ്യുന്ന സെന്റ് കുറിയാക്കോസ് കുരിശുപള്ളിയുടെ പൂർണ്ണ ഉടമസ്ഥാവകാശം സ്വീകരിച്ചുകൊണ്ട് അഗ്നിക്കിരയായ പള്ളിയുടെ മേലുള്ള അവകാശവാദം ഉപേക്ഷിക്കുവാൻ സുറിയാനിക്കാർ അഭ്യർത്ഥിച്ചുവെങ്കിലും

മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പാലൂർ - ചാട്ടുകുളങ്ങര പള്ളി ക്രിസ്ത്യാനികളുടെ തലപ്പള്ളി ആയതിനാൽ അതിന്മേലുള്ള അവകാശം ഉപേക്ഷിക്കുവാൻ കത്തോലിക്കാവിഭാഗം സന്നദ്ധർ അല്ലായിരുന്നു.

ഈ തർക്കം ശക്തൻ തമ്പുരാന്റെ നേതൃത്വത്തിൽ അവസാനിച്ച വിവരം 'ശക്തൻ തമ്പുരാ'നിൽ[14] ഇപ്രകാരം കാണുന്നു:

"..... ഈ കത്തിൽ പറയുന്ന ചാട്ടുകുളങ്ങര പള്ളി വളരെ പഴക്കമുള്ളതും, മാർത്തോമ്മായാൽത്തന്നെ സ്ഥാപിക്കപ്പെട്ടതാണെന്ന് വിശ്വസിക്കപ്പെട്ടു വരുന്നതും ആകുന്നു. ഡച്ചുകാരുടെ ആധിപത്യകാലത്ത് ക്രിസ്ത്യാനികളിൽ ഒരു ഭിന്നിപ്പ് നേരിടുകയും പറങ്കികളുടെ ആധിപത്യത്തിന് വഴിപ്പെടാത്തവർ പുതിയ കൂറ്റുകാരായി മാറിനിൽക്കുകയും ചെയ്തു. ചാട്ടുകുളങ്ങര ദൈവമാതാവിന്റെ വലിയപള്ളിയും അതിന്റെ മുമ്പിലുണ്ടായിരുന്ന കുരിശുപള്ളിയും തന്നിമിത്തം കത്തോലിക്കരുടെയും യാക്കോബായക്കാരുടെയും ഉഗ്രമായ കിടമത്സരത്തിനുള്ള ദയനീയ രംഗമായി തീർന്നു. ശക്തൻതമ്പുരാന്റെ കാലത്ത് (965 - 981 = 1780 - 1805) അവിടുത്തെ വികാരി കുന്നംകുളത്ത് പുലിക്കോട്ടിൽ ഇട്ടൂപ്പ് എന്ന വൈദികൻ ആയിരുന്നു. അദ്ദേഹം മഹാപണ്ഡിതനും പരമഭക്തനുമായ ഒരു മഹാൻ ആയിരുന്നു. സുറിയാനി ചരിത്രത്തിൽ ഇട്ടൂപ്പ് റമ്പാൻ എന്നും യൗസേപ്പ് ദീവന്നാസ്യോസ് എന്നും പ്രഖ്യാതനായ അദ്ദേഹത്തിന്റെ അപേക്ഷയനുസരിച്ച് ശക്തൻതമ്പുരാൻ നേരിട്ടുതന്നെ ആ പള്ളിവഴക്കിൽ തലയിടുകയും ഇരുകൂട്ടർക്കും തൃപ്തികരമായ വിധത്തിൽ, വളരെക്കാലമായി നിലനിന്ന് പോന്ന ആ വാദത്തെ സമാപ്തീകരിക്കുകയും ചെയ്തു. 'ആർത്താറ്റ് പള്ളിപ്പാട്ട്' എന്നൊരു പഴയകൃതിയിൽ[15] ഈ സംഗതി വർണ്ണിച്ചു കാണുന്നു: "എട്ടുദിക്കിൽ കേൾവികേട്ട ചാട്ടുകുളങ്ങരപള്ളി, സൃഷ്ടിനായകനീശോ മാതാവ് വാണീടുന്നിതെത്രയും അത്ഭുതത്താലെ" എന്ന് തുടങ്ങി ആ പള്ളിയുടെ ഒരു വർണ്ണനയും "കലഹത്താൽ റോമ്മാവൃന്ദം കലഹിച്ച് മുടിപ്പാനായ്, ആലാഹ നീതി മര്യാദകളും ഹനിച്ചിട്ട് ദുഃഖിതരായി വാഴുമ്പോൾ" എന്നിങ്ങനെ "കൂറ് രണ്ടിൽ" വന്നു ചേർന്ന വമ്പിച്ച വിവാദത്തിന്റെ വിവരണവും ആ പാട്ടിൽ കാണുന്നു.

അപ്രകാരം തർക്കം മുറുകിയിരിക്കേ കൂനിൻമേൽകുരു എന്ന പോലെ മറ്റൊരു വിപത്തും ആ പള്ളിയെ വിഴുങ്ങുവാനെത്തി. 1789-ൽ മൈസൂർ കടുവാ തിരുവിതാംകൂർ ആക്രമണത്തിനായ് വന്നപ്പോൾ നടത്തിയ ആക്രമണമായിരുന്നു ആ അത്യാഹിതം. ടിപ്പുവിന്റെ പടനായകന്മാർ പള്ളി തീയ്ക്കിരയാക്കി; ചാട്ടുകുളങ്ങര അങ്ങാടി കൊള്ളചെയ്തു. പാട്ടുകാരൻ ഹൃദയഭേദകമായ ആ സംഭവം ഇങ്ങനെ വർണ്ണിക്കുന്നു:

ദുഷ്ടരിൽ ദുർഘട മുഖ്യ ശഠൻ
മഹമ്മദ വേദ ശ്രേഷ്ഠനാം നൃപൻ
ദുഷ്ടൻ പഠാണി വന്ന് പന്തം കത്തിച്ച് ചുട്ടു പള്ളിയും

അന്നുതൊട്ട് തിരുശാല തെളിയിപ്പാനാരുമില്ല
നിന്ദയായ് സകലവും പള്ളിയും പൊറങ്കായ്ക്കരും[16]
ലോകരും പിരിഞ്ഞു നന്നായ്

കൂറു രണ്ടിൽ മൃത്യു വന്നാൽ നരദേഹമവിടത്തിൽ
കൂറോടങ്ങടക്കുന്നതല്ലാതെ കാര്യമില്ലാതെ കഴിഞ്ഞശേഷം

ഏറിയ സംവത്സരങ്ങൾ ദൈവശാല തെളിയിപ്പാൻ
ഏറിയോരാവലാതി ചെയ്തു രാജാക്കൾ മുമ്പിൽ
കഴിഞ്ഞില്ലതു കൊണ്ടിട്ട്...."

പുത്തേഴൻ തുടരുന്നു: "ആ പള്ളി വഴക്ക്, 'ഒട്ടുകാലം കഴിഞ്ഞപ്പോൾ, കൊച്ചി നാമം പുകൾ പൊങ്ങും ശ്രേഷ്ഠനായ് വാണ രാജൻ, ക്ഷത്രിയർ മഹാധീരൻ, ശക്തനാം പെരുമ്പടപ്പ് ശൗര്യതേജോൽക്കരൻ, ചാരുചരിത്ര പൂർവ്വകൻ ധീരൻ, കാര്യനാം കാര്യാർത്ഥകനാകിയ ധരശ്രേഷ്ഠൻ, തന്നുടെ എഴുന്നള്ളത്ത് കുന്നംകുളത്ത്' എത്തിയ സമയം സങ്കടമുണർത്തിക്കുകയും 'ആർത്താറ്റ് പള്ളി ഞങ്ങൾക്ക തരീയ്ക്ക, മഹാരാജൻ, ആർത്തിയായ് പലകാലമതിന് വേല ചെയ്തു" എന്നും മറ്റും 'മൂപ്പച്ചൻ' അപേക്ഷിക്കുകയും ചെയ്തു എന്നും ആ രാജപുംഗവൻ, "ദേവീക്ഷേത്രം കുറവെന്യേ നടത്തിച്ച് തരുന്നത് ദൈവഭക്തനാം മുനിപ്രവരാ ധരിച്ചാലും ഭേദമില്ലിനിനൊട്ടുമേ" എന്ന് റമ്പാനോട് കല്പിച്ചരുളിച്ചെയ്തു.

കൊച്ചിയുടെ സാമന്തനായ തലപ്പള്ളി രാജാവ് കക്കാട്ട് കാരണവപ്പാടിന്റെ കൊട്ടാരത്തിൽ ശക്തൻ തമ്പുരാൻ എഴുന്നള്ളിയപ്പോൾ ആണ് ഈ നിവേദകസംഘം സങ്കടം അറിയിച്ചത്. അടുത്ത ദിവസം വിവാദ പള്ളി സന്ദർശിക്കുവാൻ ശക്തൻ തമ്പുരാൻ ഒരുങ്ങി. മണക്കുളം രാജാവിന്റെ കൊട്ടാരത്തിനടുത്തുള്ള 'പഴയ പള്ളിയിൽ നിന്ന് ആർത്താറ്റേക്കു പോകുമ്പോൾ വലിയങ്ങാടിയിൽ 'നടുപന്തി' എന്ന സ്ഥലത്തെത്തി. 'ഹൈദർ അലിഖാ'നെക്കൊണ്ട് 'നസ്രാണി കമ്പോളം' എന്ന് പറയിപ്പിച്ച ആ അങ്ങാടിയെ നോക്കിക്കാണുകയും 'ഇവിടെ പണ്ടാരവക ഏതൊക്കെ? എന്ന് കല്പിച്ച് ചോദിച്ചതിന്, 'ഇവിടെയൊക്കെ തലപ്പള്ളി രാജാക്കന്മാർക്കാണ്' എന്ന് ആരോ മറുപടി പറഞ്ഞതു കേട്ട്, 'എന്നാൽ ഇന്ന് മുതൽക്ക് ഇവിടുന്നങ്ങോട്ട് നമ്മുടെ ജന്മം' എന്ന് കല്പിക്കുകയും ചെയ്തു വത്രേ. എങ്ങനെ ആയാലും കുന്നംകുളം അങ്ങാടിയിൽ അത്രയും സ്ഥലം മാത്രം ഇന്നും പണ്ടാരവകക്കനവും ബാക്കിമുഴുവനും കുന്നം

കുളം മടപ്പാട്ടുകാരുടെ വക കാണവും ആകുന്നു. പണ്ടാരവക കുടിയാന്മാരായിത്തീർന്ന തെക്കേ അങ്ങാടിക്കാർ അതുവരെയും കിഴക്കേ അങ്ങാടിയിലുള്ള പള്ളിയാണ് ആരാധനയ്ക്കായി ഉപയോഗിച്ചിരുന്നത്. മണക്കുളം രാജാവിന്റെ പ്രജകൾ എന്ന നിലയിൽ അവരുടെ പള്ളിയായിരുന്നു അത്. എന്നാൽ ശക്തൻ തമ്പുരാന്റെ പുതിയ പ്രഖ്യാപനപ്രകാരം അവർ മണക്കുളം പ്രജകൾ അല്ലാതെയായി. അതോടെ അവർക്ക് പള്ളിയും ഇല്ലാതായി. അവർ ശക്തൻ തമ്പുരാനോട് സങ്കടം ഉണർത്തിച്ചു. 'തെക്കേ അങ്ങാടിയുടെ മധ്യത്തിൽ ജീർണ്ണാവസ്ഥയെ പ്രാപിച്ച് കിടന്നിരുന്ന ശിവക്ഷേത്രം - അന്തിമാളൻകാവ് - പള്ളിയായി ഉപയോഗിച്ചുകൊള്ളുവാൻ അദ്ദേഹം പ്രജകൾക്ക് അനുമതി നൽകി. അതിപ്പോഴും ഏതാണ്ട് ആ നിലയിൽ തന്നെയുണ്ട്. അതിന്റെ പിന്നിലായി വേറെ പള്ളി വന്നിട്ടുണ്ടെങ്കിലും കൊല്ലത്തിൽ ഒരിക്കൽ അവിടെവച്ച് കുർബ്ബാന ചൊല്ലിവരുന്നുണ്ട്. അമ്പലത്തെ പള്ളിയാക്കാൻ അനുവദിച്ച ശക്തൻ തമ്പുരാന്റെ പരമതസഹിഷ്ണുത അപാരവും അത്ഭുതാവഹവും തന്നെയായിരുന്നു" (ശൈവമത മുന്നേറ്റം നടന്നപ്പോൾ അവിടെ താമസിച്ചിരുന്ന ബുദ്ധമതക്കാരുടെ ക്ഷേത്രം ശൈവക്ഷേത്രമായി മാറുകയും ജനങ്ങൾ ശൈവമതം സ്വീകരിക്കുകയും ചെയ്തിരുന്നു. പില്ക്കാലത്ത് ശൈവർ ക്രിസ്തുമതം സ്വീകരിച്ചതോടെ അന്തിമാളൻകാവ് അനാഥമായി. ക്രിസ്ത്യാനികളായിത്തീർന്ന പഴയ ശൈവർ മണക്കുളം രാജാവിന്റെ സംരക്ഷണയിലായിരുന്ന പഴയ പള്ളിയെ ആരാധനയ്ക്കായി ഉപയോഗിക്കുകയും ചെയ്തു. ഈ ജീർണ്ണിച്ചു പോയ അന്തിമാളൻകാവ് ആണ് ക്രിസ്തീയ ദേവാലമായി ഉപയോഗിക്കാൻ ശക്തൻ തമ്പുരാൻ നൽകിയത്. 'അമ്പലംപള്ളി' എന്ന പേരിൽ ആ ആലയം രൂപഭേദം വരുത്താതെ ക്രിസ്ത്യാനികൾ സംരക്ഷിച്ചിട്ടുണ്ട്.).

ശക്തൻ തമ്പുരാൻ ചാട്ടുകുളങ്ങര പള്ളിയുടെ മുമ്പിലെത്തി. ക്രിസ്ത്യാനികളുടെ തലപ്പള്ളി മേൽക്കൂര നഷ്ടപ്പെട്ട നിലയിൽ സ്ഥിതി ചെയ്യുന്ന ഹൃദയഭേദകമായ അവസ്ഥ അദ്ദേഹം നേരിൽ കണ്ടു. ഇരുഭാഗക്കാരെയും വിളിച്ചു വരുത്തി അവരുടെ സങ്കടങ്ങൾ അദ്ദേഹം ആരാഞ്ഞു. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പള്ളിയുടെ അവകാശം ഒഴിഞ്ഞു കൊടുക്കുവാൻ ഇരുപക്ഷവും ഒരുക്കമല്ലായിരുന്നു. ഇരു വിഭാഗത്തിന്റെയും നേതാക്കളെ അദ്ദേഹം അടുത്ത ദിവസം കൊട്ടാരത്തിലേക്ക് വിളിപ്പിച്ചു. തൃശൂർ കോവിലകത്ത് രണ്ടു ഭാഗത്തേയും നേതാക്കൾ ഒത്തുകൂടി. ചർച്ചകൾക്കു ശേഷം ശക്തൻ തമ്പുരാൻ നീതിപൂർവമായ ഒരു തീരുമാനമെടുത്തു. നീതിപൂർവകമായ ആ തീരുമാനം ഇരു കൂട്ടർക്കും സ്വീകാര്യമായി. ചാവക്കാട്ടുള്ള കുരിശുപള്ളിയും ചാട്ടുകുളങ്ങരയിലെ കുരിശും ഒരു ഭാഗക്കാർക്ക്, ദൈവമാതാവിന്റെ പള്ളി മറുഭാഗക്കാർക്ക്.

ഓരോ ഭാഗത്തിന്റെ അവകാശിയെ നറുക്കെടുപ്പിലൂടെ തീരുമാനിക്കുന്ന താണ്. ഇതായിരുന്നു തീരുമാനം. പാട്ടുകാരനെ അവലംബമാക്കി പുത്തേ ഴത്തു രാമമേനോൻ എഴുതുന്നു: പിന്നീട് ഇരു ഭാഗക്കാരെയും വരുത്തി വിചാരിക്കയും വലിയപള്ളിയും കുരിശുപള്ളിയും ഓരോന്ന് ഓരോരു ത്തർക്കായി – കത്തോലിക്കർക്കും യാക്കോബായക്കാർക്കും – കൊടു ക്കുവാനും ആർക്ക് എന്തു വേണമെന്ന് 'നറുക്കിട്ടെടുത്ത് തീരുമാനിക്കു വാനും' കല്പിച്ചു.

കൊട്ടാരത്തിൽ വച്ച് രണ്ടു ഭാഗക്കാരുടെയും പ്രതിനിധികൾക്കു മുമ്പിൽ വച്ച് നടത്തിയ പ്രഖ്യാപനം പ്രാവർത്തികമാക്കുവാൻ അടുത്ത ദിവസം മന്ത്രി പാലൂർ – ചാട്ടുകുളങ്ങര പള്ളിയുടെ മുമ്പിലെത്തി. "പള്ളിയുടെ മുമ്പിൽ മഹാജനമദ്ധ്യത്തിൽ വച്ച് നറുക്കെടുപ്പു നടത്തി. പാട്ടുകാരൻ എഴുതുന്നു: "..... കീർത്തനം, പാട്ടുകൾ നാമം, സ്തുതി മന്ത്രം ഹിത ത്തോടെ കീർത്തിച്ച ശേഷം ശീട്ടുമെടുപ്പാനടുത്തുടനെയണഞ്ഞതിരു കൂറുമേ, പാപ്പാവംശം തെക്കുഭാഗേ സുറിയാനി വടക്കേതും കെല്പോട് സ്വർണ്ണോസിന്റെ ഇടത്തും വലത്തുമായി നിറഞ്ഞുള്ള സംഘവും മുട്ടു കുത്തി, സുറിയാനി വൃന്ദമാകെയൊരുപോലെ, എന്നും സുറിയാനികൾ 'മംഗലമണിയുടെ മുടി ചൂടിടും തിരുകന്യക ദൈവമാതാവേ, ശുദ്ധമായ നിനക്കുള്ള പള്ളി ഞങ്ങൾക്കു നൽകേണം പേർത്തു റോമ്മാക്കാർക്ക് കുരിശ് നൽകീടണം എത്രയും അത്ഭുതത്താലെ" എന്ന് പ്രാർത്ഥിച്ചു എന്നും നറുക്കെടുത്തപ്പോൾ 'കിട്ടിനാൻ സുറിയാനിക്കാർക്ക് പള്ളിയും കുരിശു പുറങ്കായിക്കാർക്കും" എന്നും മറ്റും സരസമായി ആ പാട്ടിൽ വർണ്ണിച്ചു കാണുന്നു (പാട്ട് പൂർണ്ണരൂപത്തിൽ അനുബന്ധമായി ചേർത്തി ട്ടുണ്ട്). നറുക്കെടുപ്പിന്റെ പര്യവസാനത്തോട് ഇരു കൂട്ടർക്കുമുണ്ടായ പ്രതി കരണഭാവങ്ങൾ പകർത്തിയിട്ടാണ് ആർത്താറ്റ് പള്ളിപ്പാട്ട് അവസാനി പ്പിക്കുന്നത്.

'ആനന്ദാദിത്യന്റെ പോയ്ക്കളഞ്ഞതു പോലെ

ആനന്ദഹീനന്മാരായി കറുത്തു മുഖാംബുജം പാപ്പാതന്നുടെ വംശ ങ്ങൾക്ക്" എന്നാണ് കത്തോലിക്കർക്കുണ്ടായ വിവർണ്ണ ഭാവത്തെ കവി വർണ്ണിക്കുന്നത്.

രാജാവിന്റെ നടപടി ആയതിനാൽ ഈ തീരുമാനം അലംഘ്യമായി രുന്നു. വിഭജനത്തെ തീട്ടൂരം നൽകി രാജാവ് ഉടനെ തന്നെ നിയമവ ത്ക്കരിച്ചു. കത്തോലിക്കാ കക്ഷി നേതാക്കൾക്ക് താഴെ പറയുംപ്രകാരം രേഖ നൽകുകയും ചെയ്തു:

"ആർത്താറ്റ് പള്ളി എടവകയിൽ പുത്തൻകൂറ്റുകാർ വകയിൽ പള്ളി കൈക്കാർ വടക്കൂട്ട് ഐപ്പുവും കാക്കശ്ശേരി അയിപ്പുവും ചുങ്കത്തു

ഇയ്യുവും ചെറുവത്തൂർ ഉക്രുവും കൂടി എഴുത്ത്. പഴയകൂറ്റുകാർ പള്ളി കൈക്കാർ കിഴക്കൂട്ട് ചുമ്മാരും തെക്കേക്കര ഇയ്യപ്പനും ചിറ്റിലപ്പള്ളി മാത്തുവും മാറോക്കി ചിമ്മാരും കൂടി അറിയേണ്ടും അവസ്ഥ.

എന്നാൽ നമ്മൾ രണ്ടു വകയിലും ഉള്ളവർ എല്ലാവരും തമ്മിൽ വിഭജിച്ച് ഏറിയകാലം ആർത്താറ്റ് പള്ളിയിലും കുരിശിങ്കലും കർമ്മവും ക്രിയയും കൂടാതെ മുടങ്ങിക്കിടന്നതിന്റെ ശേഷം രണ്ടു വകക്കാരുടെയും ആവലാതി, എഴുന്നള്ളി ഇരുന്നരുളുന്നേടത്ത് ഉണ്ടാകകൊണ്ട്, പള്ളിക്കൽ വച്ച് ശീട്ടെഴുതി എടുക്കത്തക്കവണ്ണം വെച്ചാറെ, നമ്മൾ രണ്ടു വകക്കാരും അനുസരിച്ചപ്രകാരം, തിരുമുമ്പാകെ കച്ചീട്ട് എഴുതി വച്ചതിന്റെ ശേഷം കല്പിച്ച് ആളെ അയച്ച് ആർത്താറ്റ് പള്ളിക്കൽ വച്ച് ആയത് വേണ്ടത്തക്ക ആളുകൾ എല്ലാവരും കൂടി ശീട്ട് എഴുതി ഇട്ടെടുത്താറെ പള്ളി ഞങ്ങൾക്കും കുരിശ് (പള്ളി) നിങ്ങൾക്കും ആയിട്ട് തിരിച്ച് വച്ച് അതിരും ഇട്ടുതന്നു. അപ്രകാരം കല്പിച്ച് തീട്ടൂരം തന്നിരിക്കകൊണ്ട് അതിൻവണ്ണം തന്നെ ഞങ്ങൾ എല്ലാവരും സമ്മതിച്ച് ഇനിമേലിൽ കുരിശ് (പള്ളി) യിൽ ഞങ്ങൾക്ക് ഒരു സംബന്ധവും ഇല്ലാത്തതിൻവണ്ണം അനുവദിച്ചെഴുതി തരികയും ചെയ്തു."[17]

പുലിക്കോട്ടിൽ മല്പാന്റെ പരിശ്രമഫലമായി പള്ളിക്ക് തമ്പുരാൻ നൽകിയ തീട്ടൂരം കാണുക:

"അരുളിച്ചെയ്തു നമ്മുടെ ആർത്താറ്റ് പള്ളി എടവകയിൽ പുത്തൻകൂറ് കൈക്കാർക്ക്. എന്നാൽ ആർത്താറ്റ് പള്ളിക്കാര്യം കൊണ്ട് പുത്തൻകൂറ്റുകാരും പഴേകൂറ്റുകാരും തമ്മിൽ വിവദിച്ച് പള്ളി മുടങ്ങിക്കിടന്നതിന്റെ ശേഷം രണ്ടു വകക്കാരുടെയും ആവലാതി ഉണ്ടാകകൊണ്ട് പള്ളിയിൽ വച്ച് എഴുതിയിട്ട് എടുക്കത്തക്കവണ്ണം വച്ച് കല്പിച്ച് ആളെ കൂടെ അയച്ചു. എല്ലാവരെയും വരുത്തി ചീട്ട് എഴുതി ഇട്ട് എടുപ്പിച്ചാറെ പള്ളി പുത്തൻകൂറ്റുകാർക്കും കുരിശ് പഴേകൂറ്റുകാർക്കും ആയിട്ട് തിരിച്ച് വച്ച് അതിരും ഇടുവിച്ച് തരുവിച്ചിരിക്കകൊണ്ട് പള്ളി നന്നാക്കി പണിയേണ്ടതും നന്നാക്കി കുരിശും പണിയിച്ച് അവിടെ ജാതിമര്യാദ പോലെ ഉള്ള കർമ്മവും ക്രിയയും മുടക്കംവരാതെ നടന്നുകൊള്ളത്തക്കവണ്ണവും ഇനിമേലിൽ പഴേകൂറ്റുകാർക്ക് ഈ പള്ളിക്കൽ ഒരു സംബന്ധവും ഇല്ലാത്തതിൻവണ്ണവും ഇതിന് ആണ്ടുകാഴ്ച കല്പിച്ച പുത്തൻ 120 (1 പുത്തൻ = പത്തു പൈസ. ഉദ്ദേശം 6 രൂപ) കാലംതോറും കുന്നംകുളങ്ങര പ്രവൃത്തിയിൽ കൊടുത്ത് നടന്ന് കൊള്ളുമാറ് തക്കവണ്ണവും കല്പിച്ച് നാം ചീട്ടും തന്നു. എന്നാലിത് കൊല്ലം 981-ാം ആണ്ട് തുലാം ഞായറ്റിൽ കല്പിച്ച് അരുളിയ മെക്ക തൃശ്ശിവപേരൂർ കോവിലകത്ത് ഇരുന്നാളെ പവ്വത്തിൽ കുഞ്ചു കയ്യെഴുത്ത്."[18]

981 കന്നി മാസത്തിൽ ശക്തൻ തമ്പുരാൻ തൃശൂർ കോവിലകത്ത് വച്ച് നിര്യാതനായെന്ന് അദ്ദേഹത്തിന്റെ ജീവചരിത്രം വ്യക്തമാക്കിയിരിക്കേ തുലാമാസത്തിലെ ഈ കല്പന ശക്തൻ തമ്പുരാന്റേതാവാനിടയില്ല. തുലാമാസത്തിൽ ഭരണമേറ്റ പിൻഗാമി – ശക്തൻ തമ്പുരാന്റെ ചിറ്റമ്മയുടെ മകൻ സോദയാമഠാനുകൂലി, മാധ്വമതാവലംബി, ദുർബ്ബലൻ, വേദാന്തി, കവി എന്നിങ്ങനെ പുത്തേഴൻ വിവരിച്ച അനന്തരവൻ ആയിരിക്കാം ആ തീട്ടൂരത്തിൽ ഒപ്പിട്ടത്. മരണം തൊട്ടുമുമ്പിൽ നില്ക്കുമ്പോഴാണ് ശക്തൻ തമ്പുരാൻ തന്റെ അന്ത്യജോലികൾ നിർവഹിക്കുന്നതിന്റെ ഭാഗമായി ആർത്താറ്റ് പള്ളിവഴക്കിന് ശാശ്വതപരിഹാരം ഉണ്ടാക്കിയത്.

തീട്ടൂരത്തിൽ നിർദ്ദേശിച്ചപ്രകാരം നികുതി അടച്ചപ്പോൾ ലഭിച്ച രശീതിയിലും ആർത്താറ്റ് പള്ളിക്കുണ്ടായ ജീർണ്ണാവസ്ഥയെ താഴെ പറയും പ്രകാരം വിവരിച്ചിട്ടുണ്ട്:

'984-ാം മാണ്ട് ധനു മാസം 3-ാം തീയതി (1808) എഴുതിയ പറ്റുശീട്ടാവിത്. കുന്നംകുളങ്ങര പ്രവൃത്തിയിൽ ആർത്താറ്റ് പള്ളിയിൽ ആർത്താറ്റ് ഇടവകയിൽ പുത്തൻകൂറ്റുകാർ വക പള്ളി കൈക്കാർ വടക്കൂട്ടു ഐപ്പുവും കാക്കശ്ശേരി അയിപ്പുവും ചുങ്കത്തു ഇയ്യുവും ചെറുവത്തൂർ ഉക്കുറുവും കൂടി പേരാൻ, ടിയാന്മാരും പഴേകൂറ്റുകാരും തമ്മിൽ തമ്മിൽ വിവദിച്ച് ടി പള്ളി മുടങ്ങിക്കിടക്കുന്നത് മുടക്കം തീർത്തു കല്പിച്ച.....'[19]

ഒരു കാര്യം ഇവിടെ വിസ്മയകരമായി തോന്നുന്നു. ഒഴിമുറിയിലും തീട്ടൂരത്തിലും പറ്റുശീട്ടിലും പള്ളിയിൽ ഇരുഭാഗങ്ങളും തമ്മിൽ വിവദിച്ച് കർമ്മം മുടങ്ങിയ കാര്യമല്ലാതെ ടിപ്പുവിന്റെ പടനായകന്മാർ പള്ളിക്ക് തീ വച്ച കാര്യം പരാമർശിക്കുന്നേയില്ല. തീവെപ്പിനു മുമ്പ് തന്നെ വിവാദം മൂലം പള്ളിയിൽ ക്രിയ മുടങ്ങിക്കിടന്നതിനാൽ തീവെപ്പ് ഫലത്തിൽ ഇരുകൂട്ടരെയും തെല്ലും ബാധിച്ചില്ല എന്നാണ് നാം മനസ്സിലാക്കേണ്ടത്. പള്ളിയുടെ നാശകാരണം വിവാദങ്ങൾ ആയിരുന്നു. 'തീ വെപ്പ്' അല്ല. ആർത്താറ്റ് പടിയോലയിലും കക്ഷികൾ തമ്മിൽ വഴക്കടിച്ച് പള്ളി അനാഥമായി എന്നല്ലാതെ തീവച്ച കാര്യം പരാമർശിക്കുന്നേയില്ല. സഭാതർക്കത്തിന്റെ ഗൗരവം തീവെപ്പിനെ വിഴുങ്ങിയിരിക്കുന്നു.!!

ആർത്താറ്റ് പള്ളിയുടെ വിവാദം തീർക്കാൻ നറുക്കിട്ടപ്പോൾ നറുക്കുകളിൽ സുറിയാനിക്കാരെ ആദിത്യവംശം എന്നും കത്തോലിക്കരെ ഫ്രങ്കായക്കാർ എന്നുമാണ് രേഖപ്പെടുത്തിയിരുന്നത് എന്ന് 1825-ൽ രചിക്കപ്പെട്ട ആർത്താറ്റ് പള്ളിപ്പാട്ടിൽ രേഖപ്പെടുത്തിയിരിക്കുന്നു. എന്താണ് ആദിത്യവംശത്തിന്റെ ഉപപത്തി? കേരളത്തിലൊരിടത്തും ക്രിസ്ത്യാനികളെ ആദിത്യവംശക്കാർ എന്ന് വിളിച്ചിരുന്നതായി കാണുന്നില്ല. എന്നാൽ പല പുരാതന പള്ളികളുടെയും ശില്പവേലകളിൽ ഉദയസൂര്യനെ കൊത്തിവച്ച

തായി കണ്ടിട്ടുണ്ട്. കുന്നംകുളത്തുള്ള ക്രിസ്ത്യാനികൾ യഹൂദക്രിസ്ത്യാനികളുടെ സന്തതിപരമ്പരയാണെന്നും സൂര്യാരാധനക്കാരായ നമ്പൂതിരി പാരമ്പര്യം ഉള്ളവരാണെന്നും നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. ഈ പാരമ്പര്യങ്ങളെ 'ആദിത്യവംശം' എന്ന പരാമർശം സാധൂകരിക്കുന്നുണ്ടോ എന്നത് ഉപരിഗവേഷണത്തിന് വിഷയമാവേണ്ടതാണ്.

(ഏഴെട്ട് പതിറ്റാണ്ടുകൾക്കു ശേഷം നവീകരണക്കാരുമായുള്ള വിവാദങ്ങളെ തുടർന്ന് പള്ളി ദീർഘകാലം പൂട്ടിക്കിടന്നതിനെ തുടർന്നുണ്ടായ വ്യവഹാരത്തിൽ വാദിയായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ദ്വിതീയൻ മെത്രാപ്പോലീത്താ കൊച്ചിരാജാവിന്റെ മുമ്പാകെ സമർപ്പിച്ച സുദീർഘമായ അപ്പീൽ പെറ്റീഷനിൽ, കൊച്ചി രാജാവ് പഴയ തർക്കത്തിന് പരിഹാരമുണ്ടാക്കിയ കാര്യം ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:

'കൊച്ചിസംസ്ഥാനത്തെ പ്രജയായ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസ് ഒന്നാമനെ കൊച്ചിരാജാവ് പ്രത്യേക ഇടപെടലിലൂടെ സഹായം നൽകി സംരക്ഷിച്ച മറ്റൊരു സംഭവം സ്മരണീയമാണ്. ആർത്താറ്റ് പള്ളിയിൽ നിന്ന് റോമ്മൻ പക്ഷപാതികൾ സുറിയാനിക്കാരെ ബലമായി പുറത്താക്കിയിരുന്നു. പള്ളിയുടെ ഉടമസ്ഥാവകാശത്തെപ്പറ്റിയുള്ള തർക്കം വളരെക്കാലത്തേക്ക് അവസാനിക്കാതെ കിടന്നു. എന്റെ പിതാമഹന്റെ സഹോദരൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രശ്നം തൃശൂരിൽ അന്തരിച്ച മഹാനായ കൊച്ചിരാജാവിന്റെ തിരുമുമ്പാകെ അവതരിപ്പിച്ചു. മഹാരാജാവ് ദയാപൂർവ്വം വിവാദസ്ഥലത്ത് എഴുന്നള്ളി. നറുക്കെടുപ്പിലൂടെ പ്രശ്നം പരിഹരിക്കുവാൻ നിശ്ചയിച്ചു. സുറിയാനിക്കാർക്ക് അനുകൂലമായി കാര്യങ്ങൾ നറുക്കെടുപ്പിലൂടെ തീരുമാനിക്കുകയും അക്കാര്യത്തിൽ രാജകീയ തീട്ടൂരം പുറപ്പെടുവിക്കുകയും പള്ളി സുറിയാനിക്കാരുടെ മാത്രം കൈവശത്തിൽ വിട്ടുകൊടുക്കുകയും ചെയ്തു."[20] ഇവിടെയും ടിപ്പുവിന്റെ പടനായകർ പള്ളി തീയ്ക്കിരയാക്കിയ കാര്യം പരാമർശിച്ചിട്ടില്ല. തീവെപ്പിനേക്കാൾ മർമ്മഭേദകവും നിർണ്ണായകവുമായ കാര്യം അതിന് മുമ്പ് ആരംഭിച്ച വിവാദങ്ങളും തന്മൂലം ഉണ്ടായ കർമ്മസ്തംഭനവും ആയിരിക്കണം.)

1805 തുലാം 7-ന് തീട്ടൂരത്തിൽ നിർദ്ദേശിച്ചപ്രകാരം ഒഴിഞ്ഞു കിട്ടിയ സ്ഥലത്ത്, തീട്ടൂരത്തിൽ മഹാരാജാവ് നിർദ്ദേശിച്ചതിൻപ്രകാരം പുതിയ ഒരു പള്ളി പണിയുവാൻ സുറിയാനിക്കാർ നിശ്ചയിച്ചു. തച്ചുശാസ്ത്രവിശാരദനും പരിചയസമ്പന്നനും ദയറാക്കാരനും കർമ്മകുശലനും എന്ന നിലയിൽ പള്ളിയുടെ നിർമ്മാണ ചുമതല കഥാപുരുഷനിൽ നിക്ഷിപ്തമായി. തലപ്പള്ളി രാജാക്കന്മാരിലും കൊച്ചിരാജസദസ്സിലും നിർണ്ണായക സ്ഥാനമുണ്ടായിരുന്ന പനക്കൽ മുതലാളിമാരുടെയും കുന്നംകുളം സുറി

യാനിക്കാരുടെ നേതാവും പള്ളിനിർമ്മാണച്ചുമതല വഹിച്ചിരുന്ന ആളുമായ പുലിക്കോട്ടിൽ മല്പാന്റെയും അഭ്യർത്ഥനപ്രകാരം ആവശ്യമായ മരം സർക്കാർവനങ്ങളിൽ നിന്ന് അനുവദിച്ചു കിട്ടുവാൻ പ്രയാസമുണ്ടായില്ല. മച്ചാട്ട് വനപ്രദേശത്തുനിന്ന് ശേഖരിച്ച മരത്തടികൾ നാട്ടിലെത്തിക്കുവാൻ സ്വന്തമായി ആനകളെ സംരക്ഷിച്ചിരുന്ന പാലൂർ, പെരുമ്പിള്ളി, ദേശമംഗലം, പൂമുള്ളി തുടങ്ങിയ മനകളിലെ നമ്പൂതിരി ശ്രേഷ്ഠർ ഉദാരമായി സഹായിച്ചു. പാലൂർ ഇടവകയിൽ നിന്ന് പല കാലങ്ങളിലായി തെക്കൻപ്രദേശങ്ങളിലേക്ക് കുടിയേറിപ്പാർത്തിട്ടുള്ള അനേകം പേർ തങ്ങളുടെ തലപ്പള്ളിയുടെ പുനർനിർമ്മാണത്തിൽ ഗൃഹാതുരതയോടെ സഹകരിച്ചു.

തൃപ്പൂണിത്തുറയിലെ ഒരു കുടുംബത്തിന്റെ പഴയ ഓലശേഖരത്തിൽ ആർത്താറ്റ് പള്ളിനിർമ്മാണത്തിന് പുലിക്കോട്ടിൽ മല്പാന്റെ ആവശ്യപ്രകാരം മരം നൽകിയതായി രേഖപ്പെടുത്തിയിട്ടുണ്ടെന്ന് അവിടുത്തെ ഒരു സഭാംഗം വെളിപ്പെടുത്തുകയുണ്ടായി. മരത്തിന്മേൽ ആ കുടുംബത്തിന്റെ വഴിപാട് എന്ന് പ്രത്യേകം രേഖപ്പെടുത്തിയിരുന്നു എന്ന് അദ്ദേഹം അവകാശപ്പെടുന്നു. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി 1922 ജൂൺ 22-ന് ‘മലയാള മനോരമ’യിൽ ‘ലിഖിതങ്ങൾ’ എന്ന പേരിൽ എഴുതിയ ഒരു ലേഖനത്തിൽ ഇപ്രകാരം കാണുന്നു: ‘കുന്നംകുളങ്ങരെ ഞാൻ ഈയിടെ പോയിരുന്നപ്പോൾ ആർത്താറ്റ് ഭീമമായ ആ പുരാതന പള്ളിയുടെ ഭീമമായ ഉത്തരത്തിന്മേൽ ‘മൂക്കഞ്ചേരി വക’ എന്ന് എന്റെ കുടുംബപ്പേർ കണ്ടതിൽ എനിക്ക് വളരെ ആശ്ചര്യമുണ്ടായി (മൂക്കഞ്ചേരി കുടുംബം ടിപ്പുവിന്റെ ആക്രമണകാലത്ത് കുന്നംകുളത്തു നിന്ന് രക്ഷപെട്ട് തൃപ്പൂണിത്തുറയിൽ താമസമാക്കിയതായിട്ടാണ് കരുതപ്പെടുന്നത്. ‘കർമ്മേലിലെ കർമ്മയോഗി’, അനിയൻ കല്ലത്ത്, പുറം 4. മാതൃ ഇടവകയുടെ പുനർനിർമ്മിതിക്ക് മൂക്കഞ്ചേരി കുടുംബക്കാർ നൽകിയ സംഭാവനകളിൽപ്പെട്ടതാകാം ആ മരത്തടികൾ).

പാലൂർ - ചാട്ടുകുളങ്ങര പള്ളിയുടെ ഇന്ന് കാണുന്ന അതിഭീമമായ ശില്പം നേരത്തെ ഉണ്ടായിരുന്നതാണെന്നും അതിന്റെ മേല്പുരനിർമ്മാണം മാത്രമേ പുലിക്കോട്ടിൽ മല്പാന്റെ നേതൃത്വത്തിൽ നടത്തിയിട്ടുള്ളൂ എന്നും മറ്റും ചില കഥകൾ[21] പ്രചരിപ്പിച്ചിട്ടുള്ളതിന് യാതൊരടിസ്ഥാനവുമില്ല. ശ്രീ. പി. സി. കുഞ്ഞാത്തു രചിച്ച ചരിത്രം - ആർത്താറ്റ് പള്ളിച്ചരിത്രം - ഇക്കാര്യത്തിൽ വിശ്വാസ്യമായ സാക്ഷ്യം നൽകുന്നതിപ്രകാരമാണ്:

“...... ഇപ്പോൾ കാണുന്ന പള്ളിക്കെട്ടിടം മലയാളം കൊല്ലം 965-ാം ആണ്ടിൽ ടിപ്പു സുൽത്താന്റെ പടനായകന്മാർ തീവച്ചതിന്റെ ശേഷവും

981–ൽ (1805) ശക്തൻ തമ്പുരാൻ നറുക്കിട്ടതിന്റെ ശേഷവും കോട്ടയം പഴയ സെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തിരുമേനി പട്ടക്കാരനായി ആർത്താറ്റ് താമസിച്ചിരുന്ന കാലത്ത് 982–ാം ആണ്ടിൽ (1806) പൊളിച്ചു പണിതിട്ടുള്ളതാണ്. ഈ പള്ളിയുടെ ഇടവകയിൽപ്പെട്ടിട്ടുള്ള എല്ലാ വില്ലേജുകളിൽ താമസിക്കുന്ന ജനങ്ങൾക്കുള്ള ശവക്കോട്ടയും ആർത്താറ്റ് പള്ളിയിൽ മാത്രമേ ഉള്ളൂ. ശവക്കോട്ടയ്ക്ക് നാലര ഏക്കർ വിസ്തീർണ്ണമുണ്ട്.'[22]

സെന്റ് ലാസറസ് പള്ളിയിൽ നടത്തിയിരുന്ന വൈദികപരിശീലനത്തിന്റെ ചുമതല ശിഷ്യൻ കുത്തൂർ ഗീവറുഗ്ഗീസ് മല്പാനെ ഏല്പിച്ച കഥാപുരുഷൻ 1805 മുതൽ ആർത്താറ്റ് പള്ളിയിൽ താമസമാക്കി. മേല്പുരയില്ലാതെ കിടന്ന പള്ളിക്ക് ഒരു താല്ക്കാലിക മേല്പുര നിർമ്മിച്ച് അദ്ദേഹം മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച ദേവാലയത്തിൽ ആരാധന പുനഃസ്ഥാപിച്ചു. അതോടെ അവർണ്ണനീയമായവിധത്തിൽ പള്ളിപ്പണിക്കുള്ള വിവിധ വിഭവങ്ങൾ ചാട്ടുകുളങ്ങരയിലേക്ക് കരവഴിയായും ജലമാർഗ്ഗമായും എത്തിച്ചേർന്നു. ദശാബ്ദങ്ങളായി കാത്തിരുന്ന ആയിരക്കണക്കിനുള്ള വിശ്വാസികളുടെ സ്വപ്നസാക്ഷാത്കാരം കഥാപുരുഷൻ ഒരു പുണ്യദൗത്യമായി ഏറ്റെടുത്തു. തന്റെ ഗുരുവായ കാണിപ്പയ്യൂർ നമ്പൂതിരിയുടെ സഹായത്തോടെ ബൃഹത്തായ ഒരു ദേവാലയശില്പം അദ്ദേഹം വിഭാവനം ചെയ്തു. അന്നത്തെ നിലയിൽ ആ പ്ലാൻ സർവ്വരെയും അത്ഭുതപ്പെടുത്തുമായിരുന്നു. 168 അടി നീളം (50 മീറ്റർ) 53 അടി വീതി (16 മീറ്റർ), ഭിത്തിയുടെ വണ്ണം 5 അടി (ഒന്നര മീറ്റർ). പള്ളിയകത്ത് പടിഞ്ഞാറ് ഭാഗത്ത് 25 അടി നീളം, 15 അടി (5 മീറ്റർ) ഉയരത്തിൽ മരം കൊണ്ട് നിർമ്മിച്ച ബാൽക്കണി (മുറിത്തട്ട്). ചുരുക്കിപ്പറഞ്ഞാൽ അന്ന് മലങ്കരയിലുണ്ടായിരുന്ന ഏതു പള്ളിയേക്കാളും വിസ്തൃതമായിരുന്നു ഈ പ്ലാൻ.

1. A Journey from Madras through the Countries of Mysore, Canara and Malabar - Francis Buchanan. വിവർത്തനം: ഡോ. സി. കെ. കരീം, ബുക്കാനന്റെ കേരളം, പുറം 391–393.
2. വർഗ്ഗീസ് ജോൺ തോട്ടപ്പുഴ, 'മലങ്കരസഭാ ചരിത്രപഠനങ്ങൾ' (ലേഖനം). വൈദികസെമിനാരിയുടെ 175–ാം വാർഷികം പ്രമാണിച്ച് പ്രസിദ്ധപ്പെടുത്തിയ സുവനീർ, പുറം 301–312.
3. ഫാ. ജോസഫ് ചീരൻ, പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ, പു. 119–120.
4. ഫാ. ഡോ. ജോസഫ് ചീരൻ, ഇന്ത്യൻ ഓർത്തഡോക്സ് സഭ 52–2007, പു. 170–171.

5. ബുക്കാനന്റെ കേരളം, പുറം 46–51.
6. ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും, പു. 394–395.
7. Bishop L. W. Brown, The Indian Christianity of St. Thomas, p. 124-125.
8. വേലുപ്പിള്ള ടി. കെ., പുറം 719.
9. ഫാ. ചീരൻ, മലങ്കരസഭയും കേരള സംസ്കാരവും, പു. 62.
10. ഫാ. ഇഞ്ചക്കലോടി, പുറം 228, ഫാ. ചീരൻ, മലങ്കരസഭയും കേരള സംസ്കാരവും, പുറം 61, 62.
11. ഇട്ടൂപ്പ് റൈട്ടർ, പു. 143–144.
12. ഫാ. ചീരൻ, മലങ്കരസഭയും കേരള സംസ്കാരവും, പുറം 62.
13. കേരളത്തിലെ നസ്രാണി ക്രിസ്ത്യാനികൾ വാല്യം 1, 1991, പു. 116.
14. പുത്തേഴത്ത് രാമമേനോൻ എഴുതിയ ജീവചരിത്രം.
15. പനക്കൽ ഇക്കാക്കു കുരിയപ്പൻ 1825–ൽ രചിച്ചത്.
16. പറങ്കികൾ.
17. ശക്തൻ തമ്പുരാൻ, പു. 292, 293.
18. ആർത്താറ്റ് പള്ളിച്ചരിത്രം, പി. സി. കുഞ്ഞാത്തു, പു. 60 (രണ്ടാം ഭാഗം).
19. അതേ പുസ്തകം, പുറം 61.
20. പി. ചെറിയാൻ, ദി സിറിയൻ ചർച്ച് ഓഫ് മലബാർ.
21. ഫാ. പി. എം. ജോസ്, കാലം ചെയ്ത അച്ചൻ.
22. ആർത്താറ്റ് പള്ളിച്ചരിത്രം, പുറം 2. (ഒന്നാം ഭാഗം).

## അദ്ധ്യായം അഞ്ച്



# മലയാളം ബൈബിളിന്റെ പിറവി

പാലൂരിലെ യഹൂദ കോളനിയെ ക്രിസ്തുമതത്തിന്റെ ആദ്യ ഭാരതീയ കേന്ദ്രമാക്കി മാറ്റിയ ക്രിസ്തുശിഷ്യൻ മാർത്തോമ്മാശ്ലീഹായ്ക്ക്, പാലൂരിൽ രൂപപ്പെട്ട ആരാധകസമൂഹത്തിനു വേണ്ടി ഒരാലയവും ആരാധനാരൂപവും ഏർപ്പെടുത്തുവാൻ പ്രയാസമുണ്ടായില്ല. പാലൂർക്കുന്നിലുണ്ടായിരുന്ന സിനഗോഗ് തന്നെയായിരുന്നു ആദ്യ ദേവാലയം. സിനഗോഗിലെ യഹൂദ ആരാധനയോട് ചേർത്തു ക്രിസ്തുവിന്റെ യാഗാർപ്പണകൂദാശ കൂട്ടിച്ചേർത്തപ്പോൾ തലപ്പള്ളിയിലെ ആദ്യ ആരാധനയും രൂപപ്പെട്ടു. മതം മാറിയ യഹൂദ – ബുദ്ധ – ജൈന – ദ്രാവിഡ സമൂഹങ്ങളിൽ നിന്ന് നാലു പേരെ 'കൈവെപ്പ്' നല്കി നിയമിച്ചപ്പോൾ പൗരോഹിത്യ സംവിധാനവും സ്ഥാപിതമായി. ക്രിസ്തുവിന്റെ ഭാഷ എന്ന നിലയിൽ മാർത്തോമ്മാശ്ലീഹാ പരിചയപ്പെടുത്തിയ സുറിയാനി ഭാഷയിലുള്ള ആദ്യകാല ആരാധനകൾ യഹൂദ സംസ്കാരത്തിന് അന്യമായിരുന്നില്ല. ഇതര സംസ്കാര പ്രതിനിധികൾ വളരെ വേഗം ആ ക്രിസ്തു ഭാഷ പരിചയിച്ചതോടെ ഭാരതത്തിലെ ക്രിസ്തുമതത്തിന് ഒരു തലപ്പള്ളിയും ആചാര്യത്വവും സുറിയാനി ഭാഷയിലുള്ള ആരാധനാപാരമ്പര്യവും സംലംബ്ധമായി. ജൂതന്മാർ സിനഗോഗിലെ ഉപയോഗത്തിനായി 'തോറാ'യും പ്രവചനപുസ്തകങ്ങളും സങ്കീർത്തനകൃതികളും കൈവശം വച്ചിരുന്നു. അതോടുകൂടി മാർത്തോമ്മാശ്ലീഹാ സുറിയാനിയിൽ രചിച്ച ക്രിസ്തുസുവിശേഷം കൂട്ടിച്ചേർത്തപ്പോൾ ഭാരതത്തിലെ ബാലസഭയുടെ ഉപയോഗത്തിന് ഒരു ബൈബിളും ലഭ്യമായി. ലോകത്തിലെല്ലാ ക്രൈസ്തവകേന്ദ്രങ്ങളിലും ദേവാലയവും ആരാധനാസമൂഹവും ആരാധനക്രമവും പൗരോഹിത്യവും രൂപപ്പെട്ടത് സമാന സാഹചര്യത്തിലും സമാനരൂപഭാവ ശൈലികളിലുമായിരുന്നു.

എന്നാൽ എ. ഡി. രണ്ടാം നൂറ്റാണ്ടു മുതൽ ആറാം നൂറ്റാണ്ടു വരെ കേരളത്തിൽ നടന്ന മതജൈത്രയാത്രകൾ തലപ്പള്ളിയുടെ മതസംവിധാന ചാരുതകളെ ഉലയ്ക്കുക തന്നെ ചെയ്തു. ശൈവ – വൈഷ്ണവ – ഇസ്ലാം – ബ്രാഹ്മണ സമൂഹങ്ങളാണ് വിദേശ വാണിജ്യ തുറമുഖമായ പൊന്നാനിയുടെ തുറമുഖമായ പാലൂരിൽ – തലപ്പള്ളി പ്രദേശങ്ങളിൽ – ഈ അസ്വസ്ഥതകളുടെ പരമ്പര വിതച്ചത്. ഈ മുന്നേറ്റങ്ങളിൽ ബുദ്ധ – ജൈന മതങ്ങൾ അപ്രത്യക്ഷങ്ങളായി. ക്രിസ്തുമതം ചെറുത്തുനിന്നുവെങ്കിലും ഗണ്യമായി ക്ഷീണിച്ചു. തെക്കോട്ടും വടക്കോട്ടും പ്രാണരക്ഷാർത്ഥം പലായനം ചെയ്തതിനാൽ ക്രിസ്തുമതത്തിന്

പുതിയ പ്രദേശങ്ങളിൽ വ്യാപിക്കുവാൻ ക്രമേണ കഴിഞ്ഞു. 'കേരള ത്തിന്റെ സാംസ്കാരിക ചരിത്ര'ത്തിൽ പി. കെ. ഗോപാലകൃഷ്ണൻ വര ച്ചുകാട്ടുംവിധം എതിർ വിഭാഗങ്ങളുടെ ആരാധനാലയങ്ങളും ആരാധനാ സാഹിത്യരൂപങ്ങളും ആണ് സവിശേഷം നശിപ്പിക്കപ്പെട്ടത്. ഇവിടെയു ണ്ടായിരുന്ന ബൈബിളിന്റെ കൈയെഴുത്തുപ്രതികൾ നശിക്കുവാൻ ഇത് സാഹചര്യമൊരുക്കി. ഏതായാലും മതപീഡനകാലം കഴിഞ്ഞപ്പോൾ ഒളി വിടങ്ങളിൽ സംരക്ഷിക്കപ്പെട്ട ബൈബിൾ സംക്ഷേപങ്ങൾ പ്രചരിക്കുക തന്നെ ചെയ്തു. 1599-ലെ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാക ളിൽ കേരളത്തിലുണ്ടായിരുന്ന അകാനോനിക ബൈബിളിനെ നിരോധി ക്കുന്നതായി കാണാം. കത്തോലിക്കാസഭ അക്കാലങ്ങളിൽ ബൈബിൾ വായന അനുവദിക്കുകയോ പ്രോത്സാഹിപ്പിക്കുകയോ ചെയ്തിരുന്നില്ല. ആരാധനക്രമങ്ങളിലും വേദഉപദേശ പുസ്തകങ്ങളിലെ വ്യാഖ്യാനിക്ക പ്പെട്ട വേദഭാഗങ്ങളുമായി അവരുടെ വേദപുസ്തക ഉപയോഗം പരിമിത പ്പെട്ടു. അറിയപ്പെട്ടിടത്തോളം വസ്തുതകൾ തെളിയിക്കുന്നത് 1751-ൽ മലങ്കരയിലെത്തിയ വിദേശ സഭാധ്യക്ഷസംഘം കാനോനിക ബൈബിൾ ഇവിടെ കൊണ്ടുവന്നു എന്നാണ്. 1751-ന് ശേഷം പുതിയനിയമത്തിന്റെ സുറിയാനിപ്പകർപ്പുകൾ പ്രത്യക്ഷപ്പെട്ടു. തങ്ങൾ നേതൃത്വം നൽകിയ മല്പാൻ പള്ളിക്കൂടങ്ങളിൽ ബൈബിൾ പകർത്തിയെഴുതൽ ഒരു ദിനച ര്യയായി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളം റമ്പാനും പ്രോത്സാഹിപ്പിച്ചു. അതോടെ ആരാധനക്രമങ്ങളിൽ പരിമിതപ്പെട്ടിരുന്ന വേദപുസ്തക ലഭ്യത വർദ്ധിച്ചു. സങ്കീർത്തനപുസ്തകം പൂർണ്ണമായി മലയാളത്തിലേക്ക് വിവർത്തനം ചെയ്തുകൊണ്ട് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ മലയാളത്തിലേക്കുള്ള ബൈബിൾ വിവർത്തനം എന്ന ആശയം സഭയിൽ അവതരിപ്പിച്ചു. സുവിശേഷങ്ങളുടെ ചില ഭാഗിക വിവർത്തന ങ്ങൾ അങ്ങിങ്ങു പ്രത്യക്ഷപ്പെട്ടു തുടങ്ങി. ഈ ഘട്ടത്തിലാണ് റവ. ക്ലോഡിയസ് ബുക്കാനൻ എന്ന ആംഗ്ലിക്കൻ മിഷനറി 'ഏഷ്യയിലെ ബൈബിൾ ഗവേഷണം' എന്ന പദ്ധതിയുമായി 1806-ൽ കേരളത്തിലെ ത്തുന്നത്. 'തന്റെ കൈവശം ബൈബിൾ ഇല്ലെന്നും ഗോവയിൽ വച്ച് താൻ ബൈബിൾ കണ്ടിട്ടുണ്ടെന്നും വരാപ്പുഴ സെമിനാരിയിലെ റെക്ടർ ബുക്കാനനെ അറിയിച്ചു (ക്രിസ്ത്യൻ റിസർച്ചസ് ഇൻ ഏഷ്യ, പുറം 111-135, 1819). രണ്ടു കാര്യങ്ങളാണ് ബുക്കാനൻ ലക്ഷ്യമാക്കിയത്.

1. സുറിയാനിക്രിസ്ത്യാനികളുടെ ചരിത്രവും സാഹിത്യവും പഠനവി ഷയമാക്കുക. ബൈബിളിന്റെ കൈയെഴുത്തുപ്രതികൾ ശേഖരിക്കുക.

2. തെക്കേഇന്ത്യയിലെ ജനങ്ങളെ പ്രകാശിപ്പിക്കുവാൻ ഉള്ള യത്ന ങ്ങളിൽ ഈ പ്രാചീന സുറിയാനി ക്രിസ്ത്യാനികളെ, അവരുടെ കൈവ ശമുള്ള സുറിയാനിഭാഷയിലുള്ള ബൈബിൾ പ്രാദേശിക ഭാഷകളിലേക്ക്

വിവർത്തനം ചെയ്തുകൊണ്ട്, പ്രയോജനപ്പെടുത്തുക. ഈ ലക്ഷ്യങ്ങൾക്കനുസൃതമായ കർമ്മപഥങ്ങൾ അദ്ദേഹം അന്വേഷിച്ചു.

"അതിന് ശേഷം സുറിയാനിക്കാരുടെ പള്ളികൾ അദ്ദേഹം സന്ദർശിച്ചു തുടങ്ങി. നഷ്ടപ്രതാപത്തിന്റെ (fallen greatness) അന്തരീക്ഷമാണെങ്ങും അദ്ദേഹം കണ്ടത്. ആറാം മാർത്തോമ്മായുടെ ആസ്ഥാനമായിരുന്ന കണ്ടനാട്ട് പള്ളിയിൽ വച്ച് ബുക്കാനൻ മെത്രാപ്പോലീത്തായെ സന്ദർശിച്ചു. മെത്രാപ്പോലീത്തായെ കണ്ടപ്പോൾ ആദ്യവീക്ഷണത്തിൽത്തന്നെ, താൻ നാലാം നൂറ്റാണ്ടിലെ സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസിനെ കാണുകയാണോ എന്ന് അദ്ദേഹം ശങ്കിച്ചുവത്രേ. ആറാം മാർത്തോമ്മാ ബുക്കാനനോട് പറഞ്ഞു. 'ക്ഷയോന്മുഖമായ ഒരു സഭയെയാണ് നിങ്ങൾ സന്ദർശിച്ചിരിക്കുന്നത് (you have come to visit a declining church). നാലു പതിറ്റാണ്ടുകാലം മലങ്കരസഭയിലെ പരമാധികാരമുള്ള ഏക മെത്രാപ്പോലീത്താ ആയിരുന്ന അദ്ദേഹത്തിന് സഭയെപ്പറ്റി പറയാൻ കഴിഞ്ഞത് – അതും ആദ്യമായി തന്നെ കാണാൻ വന്ന ഒരു വിദേശ മിഷനറിയോട് – വിഷാദത്തിൽ പൊതിഞ്ഞ ഈ വാക്കുകൾ മാത്രം. സംഭവബഹുലമായ തന്റെ ജീവിതം മുഴുപരാജയമാണെന്നാണോ മലങ്കരമെത്രാപ്പോലീത്താ അർത്ഥമാക്കിയത്?

1806 നവംബർ 23, 24 തീയതികളിലായി നടന്ന കൂടിക്കാഴ്ചകളിൽ മലയാളത്തിലേക്കുള്ള ബൈബിൾ വിവർത്തനം എന്ന ആശയം ഡോ. ബുക്കാനൻ അവതരിപ്പിച്ചു. മെത്രാപ്പോലീത്തായ്ക്ക് ആ ആശയം സമ്മതമായിരുന്നു. രണ്ടാഴ്ചകൾ കഴിഞ്ഞ് കേണൽ മെക്കാളെയുമൊന്നിച്ച് ബുക്കാനൻ വീണ്ടും ആറാം മാർത്തോമ്മായെ സന്ദർശിച്ചു. ബൈബിൾ വിവർത്തനം തുടങ്ങി എന്ന് മെത്രാപ്പോലീത്താ ബുക്കാനനെ അറിയിച്ചു. ബുക്കാനന്റെ സന്ദർശനവേളയിൽ തന്നോടൊപ്പമുണ്ടാവാൻ സഭയിലെ പ്രധാന വൈദികരെ എല്ലാം മെത്രാപ്പോലീത്താ അറിയിച്ചിരുന്നു. അക്കാലത്തെ മലങ്കരസഭയിൽ ഏറ്റവും പ്രശസ്തരായ വൈദികർ തെക്ക് കായംകുളം പീലിപ്പോസ് റമ്പാനും വടക്ക് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും ആയിരുന്നു. ബൈബിൾ വിവർത്തനം, സഭാസംയോജനം തുടങ്ങിയ കാര്യങ്ങളുടെ തുറന്ന ചർച്ചയ്ക്കായി ഈ രണ്ടു വൈദികരെ മെത്രാപ്പോലീത്താ നിയോഗിച്ചു (രണ്ടു വർഷം കഴിയുമ്പോഴേക്ക് ഇവരാണ് മലങ്കരയിലെ വിശ്വസ്തവും പണ്ഡിതരും സഭാസ്നേഹികളുമായ വൈദികർ എന്ന് അംഗീകരിക്കപ്പെടുന്നുണ്ട്. തന്റെ ഭാവിപ്രതിയോഗികൾ ആകാം എന്ന് ഒരായുഷ്കാലം മുഴുവൻ ഭയപ്പെട്ടിരുന്ന ഈ വൈദികരെത്തന്നെ സുപ്രധാനമായ ഈ ദൗത്യം മെത്രാപ്പോലീത്താ ഭരമേല്പിച്ചത് ഒരു നയതന്ത്രജ്ഞതയായിട്ടോ, അനുരഞ്ജനസന്നദ്ധനായിട്ടോ കരുതാവുന്നതാണ്.)[1]

"...... റോമ്മാക്കാരുടെ ശക്തിയെ വിചാരിച്ചാൽ ഇംഗ്ലീഷ് സഭയും സുറിയാനിസഭയും തമ്മിൽ തമ്മിൽ യോജിപ്പായി നടന്നാൽക്കൊള്ളാമെന്നുള്ള ഭാവത്തെക്കുറിച്ച് ആദ്യം മല്പാന്മാരുമായി ഗുണദോഷം ചിന്തിച്ചതിൽ വച്ച് അല്പം തർക്കത്തിന് ഇടയാകാതെയിരുന്നില്ല. അതായത് ഇംഗ്ലീഷുകാർക്ക് കിട്ടിയിരിക്കുന്ന പട്ടത്തെക്കുറിച്ച് സുറിയാനിക്കാരിൽ വളരെ സംശയമെന്നും പക്ഷേ, ഇംഗ്ലീഷുകാർ വലിയ ജനവും യുദ്ധത്തിന് കീർത്തിപ്പെട്ടവരും ആയിരിക്കും എന്നാലും മാർഗ്ഗവും പള്ളിയും (അവിടെ) ഉണ്ടായിട്ട് ഏറെക്കാലമായിട്ടില്ലല്ലോ. പട്ടം ലഭിക്കപ്പെട്ടതും ഞങ്ങളുടെ പഴയ ശത്രുക്കൾ ആയ റോമ്മാക്കാരിൽ നിന്നും അല്ലയോ? സുറിയാനി സഭയാകട്ടെ ആദ്യകാലം മുതൽ കറകൂടാതെയും ശ്ലീഹന്മാരുടെ കാലത്തിൽ അവരിൽ നിന്നു ലഭിച്ചിരിക്കുന്നു എന്ന ആ പട്ടത്വത്തിനടുത്ത വാഴ്ചക്രമം ഇന്നോളവും മുടക്കംവരാതെ നിലനിന്നും ഇരിക്കുന്നതും വേറൊരു സഭയ്ക്കും ഈ ക്രമം ഉണ്ടായപ്രകാരം വിചാരിപ്പാൻ സംശയവും ആയിരിക്കുകയാൽ തമ്മിൽ യോജിച്ചുപോവാൻ പ്രയാസമായി വരുമെന്ന് മല്പാൻ പറഞ്ഞതിന് സായിപ്പ് അവർകൾ റോമ്മായ്ക്ക് കിട്ടിയിരിക്കുന്ന വാഴ്ചയും ശ്ലീഹന്മാരിൽ നിന്ന് തന്നെ ആകുന്നു. ...' ആംഗ്ലിക്കൻ സഭയുമായി യോജിക്കാൻ തയ്യാറാണെന്ന് ചർച്ചകൾക്കൊടുവിൽ ആറാം മാർത്തോമ്മാ ഒരു പടിയോല എഴുതി ഒപ്പിട്ട് മുദ്ര വച്ച് ബുക്കാനനെ ഏല്പിച്ചുവെങ്കിലും ആ ആഗ്രഹം ഫലപ്രാപ്തിയിലെത്തിയില്ല.[2]

ആർത്താറ്റ് പള്ളിയുടെ പുനർനിർമ്മാണത്തിന് ആവശ്യമായ വിഭവങ്ങൾ സമാഹരിക്കുന്നതിനിടയിലാണ് പുലിക്കോട്ടിൽ മല്പാൻ, മെത്രാപ്പോലീത്തായുടെ നിർദ്ദേശപ്രകാരം ബുക്കാനനുമായി ചർച്ചക്കെത്തിയത്. കാര്യങ്ങളുടെ സുഗമമായ പുരോഗതിയിൽ എല്ലാവരും സംതൃപ്തി രേഖപ്പെടുത്തി. പുലിക്കോട്ടിൽ മല്പാന് പള്ളിനിർമ്മാണവുമായി ബന്ധപ്പെട്ട് ഏറെ ചുമതലകൾ നിർവ്വഹിക്കാനുണ്ടായിരുന്നതുകൊണ്ട് വിവർത്തനത്തിന്റെ തുടക്കമൊഴിച്ച് മറ്റെല്ലാം നിർവ്വഹിക്കപ്പെട്ടത് കുന്നംകുളത്തു വച്ചാണെന്ന് പഴമക്കാർ പറയുന്നു. കായംകുളം റമ്പാൻ അക്കാലത്ത് ചിറളയത്തുള്ള മല്പാൻ പള്ളിക്കൂടത്തിൽ അധ്യാപകവൃത്തിയും പുലിക്കോട്ടിൽ മല്പാനുമൊന്നിച്ച് വിവർത്തനജോലിയും നിർവ്വഹിച്ചിരുന്നതായി പാരമ്പര്യമുണ്ട്. 1811–ൽ അച്ചടിച്ച മലയാളം ബൈബിൾ പുലിക്കോട്ടിൽ റമ്പാന്റെ കൈവശമെത്തുമ്പോഴേക്ക് (ഇതിനോടകം അദ്ദേഹം റമ്പാൻ സ്ഥാനം ഏറ്റുകഴിഞ്ഞിരുന്നു) ബൈബിൾ വിവർത്തനവുമായി ബന്ധപ്പെട്ട ആറാം മാർത്തോമ്മായും കായംകുളം റമ്പാനും ദിവംഗതരായിക്കഴിഞ്ഞിരുന്നു. തന്മൂലം പുലിക്കോട്ടിൽ റമ്പാൻ ദേവാലയങ്ങളിലേക്ക് അത് വിതരണം ചെയ്യുന്ന ചുമതല നിർവ്വഹിച്ചു. 1811–ലെ ബൈബിൾ വിവർത്ത

നത്തിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന് പങ്കില്ല എന്ന് ഒന്നുരണ്ട് എഴുത്തുകാർ ഈയിടെ പ്രതികരിച്ചതിനാൽ അക്കാര്യത്തെപ്പറ്റി ലഭ്യമായ തെളിവുകൾ താഴെ ചേർക്കുന്നു.

1811-ൽ ബോംബെ, കൊറിയർ പ്രസ്സിൽ നിന്ന് പ്രസിദ്ധീകരിക്കപ്പെട്ട മലയാളം ബൈബിളിന് ഇരുനൂറ് വയസ്സ് പൂർത്തിയായിരിക്കുന്നു. 'റമ്പാൻ ബൈബിൾ' എന്നും 'ബുക്കാനൻ ബൈബിൾ' എന്നും വിളിക്കപ്പെടുന്ന ഈ പ്രഥമ മലയാളം വേദപുസ്തകത്തിൽ നാലു സുവിശേഷങ്ങൾ മാത്രമേ ഉള്ളൂ. എങ്കിലും ഈ അപൂർണ്ണ ബൈബിൾ മലയാള ഭാഷയിൽ അച്ചടിക്കപ്പെട്ട ആദ്യത്തെ മതഗ്രന്ഥമാണ്. വേദങ്ങളും പുരാണങ്ങളും ഇതിഹാസങ്ങളും ഒക്കെ മലയാള ഭാഷയിൽ അച്ചടിച്ച് പ്രസിദ്ധം ചെയ്തിട്ട് പത്ത് പന്ത്രണ്ട് ദശാബ്ദങ്ങളേ ആയിട്ടുള്ളു; ഇക്കാര്യത്തിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അഭിമാനിക്കാൻ ഏറെ വകയുണ്ട്. 'ഭ്രാന്താലയ'മെന്ന് ഇരുപതാം നൂറ്റാണ്ടിൽപ്പോലും വിശേഷിപ്പിക്കപ്പെട്ട കേരളത്തിന്റെ സാംസ്ക്കാരിക തമസ്സിന്റെ കട്ടിയുള്ള ഭിത്തിയെ ഭേദിച്ച് ലോകഗുരുവായ യേശുവിന്റെ സന്ദേശങ്ങളുടെ സുവർണ്ണ രശ്മികൾ അവിടേക്ക് പ്രവേശിപ്പിക്കുവാൻ ദൈവം ഒരുക്കിയത് മലങ്കര ഓർത്തഡോക്സ് സഭയെ ആണ്. ഇക്കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകൾക്കുള്ളിൽ കേരളത്തിലുണ്ടായ സമൂല സാമൂഹിക പരിവർത്തനങ്ങൾക്ക് ധാർമ്മിക-സാംസ്ക്കാരിക കേരളം 1811-ലെ മലയാളം ബൈബിളിനോട് കടപ്പെട്ടിരിക്കുന്നു.

## നാഴികക്കല്ല്

മലയാള ഗദ്യഭാഷയുടെ ചരിത്രത്തിലും 1811-ലെ മലയാളം ബൈബിൾ ഒരു നാഴികക്കല്ലാണ്. മലയാളഗദ്യം തീരെ ദരിദ്രമായിരുന്നു അന്ന്. തമിഴ്ചുവയുള്ള ചില ശാസനങ്ങളും ഗ്രന്ഥവരികളും അല്ലാതെ ദീർഘമായ രചനകൾ അക്കാലത്ത് ഭാഷാഗദ്യ മേഖലയിൽ പ്രത്യക്ഷപ്പെട്ടിരുന്നില്ല. മലയാളഗദ്യ സാഹിത്യത്തിന്റെ പിതാക്കന്മാരായി വാഴ്ത്തപ്പെടുന്ന റവ. ജോർജ്ജ് മാത്തനും കേരളവർമ്മ വലിയ കോയിത്തമ്പുരാനും അവരുടെ ഗദ്യരചനകളും കൊണ്ട് പ്രത്യക്ഷപ്പെടുന്നത് മലയാളം ബൈബിളിന്റെ പ്രസിദ്ധീകരണം കഴിഞ്ഞ് മൂന്ന് നാല് പതിറ്റാണ്ടുകൾക്ക് ശേഷമാണ്. ഇരുന്നൂറ് കൊല്ലങ്ങൾക്ക് മുമ്പ് മലയാള ഭാഷയുടെ വാചികവും ലിഖിതവുമായ സ്വരൂപം ഗ്രഹിക്കുവാൻ മലയാളം ബൈബിളിനോളം സഹായകമായ മറ്റ് ഗ്രന്ഥങ്ങൾ ഉണ്ടെന്ന് തോന്നുന്നില്ല. മലങ്കരസഭയുടെ ദേവാലയങ്ങളിലെ ഉപയോഗത്തെ ഉദ്ദേശിച്ച് പ്രസിദ്ധീകൃതമായ ബൈബിൾ ഏതെങ്കിലും ഭാഷാപണ്ഡിതന്റെ ശ്രദ്ധയിൽ ഇതുവരെയും വന്നിട്ടില്ല. ഭാഷാ വ്യാകരണം രചിച്ച എ. ആർ. രാജരാജവർമ്മയോ (കേരളപാണിനി) മറ്റ് വൈയാകരണന്മാരോ 1811-ലെ മലയാളം ബൈബിളിന്റെ ഭാഷ

യെപ്പറ്റി അറിഞ്ഞിരുന്നില്ല. കേവലം നൂറ് (100) കോപ്പികൾ മാത്രമേ അച്ചടിച്ച് ഇറങ്ങിയിട്ടുള്ളു. അതിൽതന്നെ അംഗുലീപരിമിതമായ കോപ്പികൾ മാത്രമേ ഇന്ന് അവശേഷിച്ചിട്ടുള്ളൂ. മലയാള ഗദ്യഭാഷയുടെ വികാസപരിണാമങ്ങളെ കുറിച്ചുള്ള പഠനത്തിൽ ഏറെ നിർണ്ണായകമാകാവുന്ന ഈ ബൈബിൾ ഭാഷാശാസ്ത്രജ്ഞന്മാരുടെ ശ്രദ്ധയിൽ ഇരുന്നൂറ് വർഷത്തിന് ശേഷമെങ്കിലും വരുമെന്ന് വിശ്വസിക്കുന്നു.

## കേരളത്തിന്റെ ബൈബിൾ പാരമ്പര്യം

കേരളത്തിലെ രണ്ടായിരം വർഷത്തെ പാരമ്പര്യവും സെന്റ് തോമസ് പൈതൃകവും പേറി നില്ക്കുന്ന ക്രൈസ്തവസഭയിൽ 1811-ന് മുമ്പ് ബൈബിൾ ഉണ്ടായിരുന്നുവോ? ഇക്കാര്യം അന്വേഷിക്കുവാനാണ് കൽക്കട്ടായിലെ മിഷനറി കൂടെയായ ക്ലോഡിയസ് ബുക്കാനൻ 1806-ൽ കേരളത്തിലെത്തിയത്. Christian Researches in Asia എന്ന ഗവേഷണഗ്രന്ഥത്തിൽ അദ്ദേഹം തന്റെ കണ്ടെത്തലുകൾ വെളിപ്പെടുത്തിയിട്ടുണ്ട്. അന്ന് കേരളത്തിലുണ്ടായിരുന്ന പ്രബല ക്രൈസ്തവ വിഭാഗങ്ങളിൽ ഒന്ന് - മലങ്കര സുറിയാനിസഭ - ദേവാലയങ്ങളിലെ വായനകൾക്കും ആരാധനകൾക്കുമായി സുറിയാനി ഭാഷയിലുള്ള ബൈബിൾ യഥേഷ്ടം ഉപയോഗിച്ചിരുന്നു. വി. കുർബ്ബാനയിലും മറ്റ് ആരാധനകളിലും സുറിയാനി ഭാഷയിലെ സുവിശേഷ ഭാഗങ്ങൾ വൈദികർ തൽസമയ വിവർത്തനത്തിലൂടെ വായിക്കുമായിരുന്നു. കത്തോലിക്കാ സഭയുടെ ദേവാലയങ്ങളിൽ ബൈബിളിനെ ആധാരമാക്കി രചിച്ച വേദോപദേശ ഗ്രന്ഥങ്ങൾ അല്ലാതെ വേദപുസ്തകം ഉണ്ടായിരുന്നില്ല എന്നത് നമ്മെ അത്ഭുതപ്പെടുത്തുന്നു. താൻ ഗോവയിൽ വച്ച് ബൈബിൾ കണ്ടിട്ടുണ്ട് എന്ന് വരാപ്പുഴയിലെ റെക്ടർ പറഞ്ഞ സംഭവം ക്ലോഡിയസ് ബുക്കാനൻ തന്റെ ഗ്രന്ഥത്തിൽ രേഖപ്പെടുത്തുന്നുണ്ട് (ക്രിസ്ത്യൻ റിസർച്ചസ് ഇൻ ഏഷ്യ, 1819, പുറം. 111-135).

## സംഘകാല ബൈബിൾ

1599-ൽ ചേർന്ന ഉദയംപേരൂർ സുന്നഹദോസ് മലങ്കരയിൽ ഉപയോഗത്തിലിരുന്ന ഒരു സുവിശേഷത്തെപ്പറ്റി പരാമർശിച്ചിട്ടുണ്ട്; അകാനോനിക ബൈബിൾ എന്ന് മുദ്രകുത്തി അതിനെ നിരോധിക്കുന്നുമുണ്ട്. അതോടെ ആ അകാനോനിക ബൈബിൾ അപ്രത്യക്ഷമായത് മൂലം അതിനെപ്പറ്റിയുള്ള വിശദപഠനങ്ങൾ അസാധ്യമായി. ഈയിടെ പഴഞ്ഞിയിലെ അന്തരിച്ചുപോയ ഒരു വൈദികന്റെ ഗ്രന്ഥപ്പുരയിൽനിന്ന് കൈയ്യെഴുത്തു രൂപത്തിൽ ഒരു മലയാളം സുവിശേഷം ഇതെഴുതുന്നയാൾ കണ്ടെടുത്തു പ്രസിദ്ധീകരിച്ചു. ഉദയംപേരൂർ സുന്നഹദോസ് അകാനോനികമെന്ന് വിധിച്ച് നിരോധിച്ച ബൈബിൾ ആകാം ഇത്. ആമുഖമായി പഴയമിയമ

സംഗ്രഹവും അതിനെതുടർന്ന് പെന്തിക്കോസ്തിപ്പെരുന്നാളിലെ പരിശു ദ്ധാത്മാവാസം ഉൽപ്പെടെയുള്ള സംഭവങ്ങൾ വിവരിക്കുന്ന ഒരു സുവി ശേഷവും അടങ്ങിയതാണീ ബൈബിൾ. കാനോനിക ബൈബിളിൽ ഇല്ലാ ത്തതും ഓർത്തഡോക്സ് സുറിയാനി സഭയുടെ വിശ്വാസ പാരമ്പര്യ ങ്ങൾക്ക് ആധാരവുമായ ചില വിവരണങ്ങൾ ഇതിൽ കാണപ്പെടുന്നതി നാൽ ഇതിന്റെ പഠനീയത വർദ്ധിക്കുന്നു. സുറിയാനി മൂലത്തിൽ നിന്നുള്ള പ്രാചീന വിവർത്തനമാണിതെന്ന് നിസ്സംശയമാണ്. യേശു ബർ നൂൻ (നൂന്റെ പുത്രനായ യേശു - യോശുവാ) എന്ന പദം ഇചൊ വർണ്ണോൻ എന്നാണ് ഇതിൽ രേഖപ്പെടുത്തിയിട്ടുള്ളത്. തമിഴക്ഷരമാല മാത്രം ഉപ യോഗിച്ച് മലയാളം എഴുതിയിരുന്ന ഒരു പൂർവ്വകാലം ഈ തർജ്ജിമ വെളിപ്പെടുത്തുന്നു. തന്റെ ശ്രോതാക്കളായ യഹൂദന്മാർ, ബുദ്ധ-ജൈന മതാനുയായികൾ, ദുർല്ലഭം വൈദിക ബ്രാഹ്മണർ ഇവരെ ഉദ്ദേശിച്ച് മാർതോമ്മാശ്ലീഹാ സുറിയാനിയിൽ രചിച്ച ബൈബിളിന്റെ ഭാഷാ വിവർത്തനമാണോ ഇതെന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്. തിരുവള്ളുവർ എഴു തിയ തിരുക്കുറൾ, കണ്ണകിയുടെ കഥ ആധാരമാക്കി രചിക്കപ്പെട്ട ചിലപ്പ തികാരം തുടങ്ങിയ സംഘകാല കൃതികളിൽ ഈ ബൈബിളിലെ പല ഭാഗങ്ങളും കാണുന്നതിനാൽ സംഘകാല കേരളജീവിതത്തെ സ്വാധീ നിച്ച ധർമ്മസംഹിതയായി ഈ ബൈബിൾ കേരളത്തിലുണ്ടായിരുന്നു എന്ന് പറയാവുന്നതാണ്. ഉപരിഗവേഷണം ഇക്കാര്യത്തിൽ കൂടുതൽ വെളിച്ചം വീശിയേക്കും.

## ബുക്കാനനും മലയാളം ബൈബിളും

കേരളത്തിലെ ബൈബിൾ പാരമ്പര്യം ഗവേഷണം ചെയ്തു ഗ്രഹിച്ച ബുക്കാനൻ മലയാളം ബൈബിൾ എന്ന തന്റെ സ്വപ്നം 1806 ഒക്ടോ ബർ 19-ന് തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചു. 1806 നവംബർ 23, 24 തീയതികളിൽ ആറാം മാർതോമ്മായെ സന്ദർശിച്ച ബുക്കാനൻ തന്റെ ഈ സ്വപ്നം മെത്രാപ്പോലീത്തായെയും അറിയിച്ചു. ഈ സന്ദർശ നത്തിൽ തന്നോടുകൂടെയുണ്ടാവാൻ സഭയിലെ പ്രധാന വൈദികരെ മെത്രാപ്പോലീത്താ ക്ഷണിച്ചിരുന്നു. ബൈബിൾ വിവർത്തനം, ആംഗ്ലി ക്കൻസഭയുമായുള്ള ഐക്യം എന്നിവയെപ്പറ്റി തുറന്ന ചർച്ചകൾക്കായി രണ്ടു പണ്ഡിതവൈദികരെ ആറാം മാർത്തോമ്മാ നിയോഗിച്ചു (മെമ്മോ യേഴ്സ് ഓഫ് ബുക്കാനൻ, 1819, മൂന്നാം പതിപ്പ്, ലണ്ടൻ, പുറം 80). ബൈബിളിന്റെ മലയാള വിവർത്തനം രൂപപ്പെട്ട പശ്ചാത്തലം ഇതാണ്.

## റമ്പാൻ ബൈബിളിന്റെ വിവർത്തകർ

1811-ലെ മലയാളം ബൈബിളിന്റെ വിവർത്തനം കായംകുളം പീലി പ്പോസ് റമ്പാൻ നടത്തിയതാണെന്നും മറ്റാർക്കും അതിൽ പങ്കില്ലെന്നും

ചിലർ എഴുതിയിട്ടുണ്ട്. അടുത്തകാലത്തായി അതൊരു വിവാദമാക്കാൻ സംഘടിതമായ ശ്രമം നടക്കുന്നുണ്ടോ എന്ന് സംശയിക്കുന്നു. മലങ്കര സഭാ മാസികയുടെ രണ്ടു ലക്കങ്ങളിൽ എന്റെ യുവസ്നേഹിതരായ ഡോ. സിബി തരകനും ഡോ. കുര്യൻ തോമസും എഴുതിയ ലേഖനങ്ങളിൽ 1811-ലെ ബൈബിൾ വിവർത്തനത്തിൽ കായംകുളം പീലിപ്പോസ് റമ്പാൻ മാത്രമേ പങ്കുവഹിച്ചിട്ടുള്ളൂ എന്ന് സിദ്ധാന്തിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. സാഹിത്യചരിത്രം എഴുതിയ മഹാകവി ഉള്ളൂരും യശശ്ശരീരനായ ഡോ. സാമുവൽ ചന്ദനപ്പള്ളിയും ഈ അഭിപ്രായം പുറപ്പെടുവിച്ചവരാണ്. തന്മൂലം റമ്പാൻ ബൈബിളിന്റെ വിവർത്തകരെപ്പറ്റിയുള്ള ഒരന്വേഷണം ഇവിടെ അനിവാര്യമാവുന്നു. 6-ാം മാർത്തോമ്മാ തന്റെ കീഴിലുള്ള രണ്ട് സുറിയാനി പണ്ഡിതരായ വൈദികരെ ക്ലോഡിയസ് ബുക്കാനനോട് ഈ വിഷയം ചർച്ച ചെയ്യുവാൻ നിയോഗിച്ച വിവരം നാം നേരത്തേ കണ്ടുവല്ലോ. ദൗർഭാഗ്യവശാൽ മറ്റു പുസ്തകങ്ങളിൽ എന്നപോലെ വിവർത്തകരുടെ പേർ റമ്പാൻ ബൈബിളിൽ രേഖപ്പെടുത്തിയിട്ടില്ല. റമ്പാൻ ബൈബിളിൽ മാത്രമല്ല, ബൈബിളിന്റെ സുറിയാനി, ഇംഗ്ലീഷ്, ആധുനിക മലയാളം വിവർത്തനങ്ങളിലും വിവർത്തകരുടെ പേർ ചേർത്തു കാണുന്നില്ല. റമ്പാൻ ബൈബിളിൽ പ്രസാധകന്റെ പേരും ചേർത്തിട്ടില്ല. തന്മൂലം വിവർത്തകരെപ്പറ്റിയുള്ള വാചിക പാരമ്പര്യത്തെ കുറെയൊക്കെ അവലംബിക്കാതെ തരമില്ല. അക്കാലത്ത് ബൈബിളിന്റെ ചില ഭാഗിക വിവർത്തനങ്ങൾ നടത്തിയ രണ്ടു മല്പാന്മാർ ഉണ്ടായിരുന്നു. അതിൽ ഒരാൾ സങ്കീർത്തനപുസ്തകം മുഴുവൻ വിവർത്തനം ചെയ്ത പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ആണ്. അദ്ദേഹത്തിന്റെ സങ്കീർത്തന വിവർത്തനം പൂർണ്ണമായി ഇതെഴുതുന്ന ആൾ കണ്ടെടുത്തിട്ടുണ്ട്. അപ്രകാശിതകൃതിയായ ആ വിവർത്തനത്തിലെ വിവർത്തനശൈലിയും ഭാഷാശൈലിയും റമ്പാൻ ബൈബിളിലേതു തന്നെയെന്ന് ഒരു ഭാഷാധ്യാപകൻ കൂടെയായ ഈ ലേഖകന് പറയാനാവും. ബൈബിൾ വിവർത്തനത്തിൽ ഭാഗികമായി പ്രാരംഭം കുറിച്ച മറ്റൊരാൾ കായംകുളത്ത് പീലിപ്പോസ് റമ്പാൻ തന്നെ. അദ്ദേഹം മത്തായിയുടെ സുവിശേഷത്തിന്റെ ചില ഭാഗങ്ങൾ വിവർത്തനം ചെയ്തതായി പ്രസ്താവമുണ്ട്. ഇപ്രകാരം ബൈബിൾ വിവർത്തനത്തിന് പ്രാരംഭം കുറിച്ച രണ്ടു മല്പാന്മാരെ ബൈബിൾ വിവർത്തകരായി ആറാം മാർത്തോമ്മാ നിയോഗിച്ചു എന്ന് വിശ്വസിക്കുന്നതല്ലേ സ്വാഭാവികം? ചരിത്രരേഖകൾ ഈ വിഷയത്തെക്കുറിച്ച് എന്തു പറയുന്നു എന്ന് പരിശോധിക്കാം.

### 1. ഡോ. ക്ലോഡിയസ് ബുക്കാനന്റെ കത്ത്

പാലൂർ-ചാട്ടുകുളങ്ങര പള്ളിയിൽ ആയുഷ്ക്കാലം മുഴുവൻ വികാരിയായിരുന്ന എഴുത്തുകാരനും ഗവേഷകനുമായ വെരി. റവ. പുലിക്കോ

ട്ടിൽ ജോസഫ് കോർഎപ്പിസ്ക്കോപ്പാ (ഫാ. പി. എം. ജോസ്) പള്ളി ക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമന്റെ ജീവചരിത്രം എഴുതിയപ്പോൾ പള്ളിറിക്കാർഡുകളിൽനിന്ന് കണ്ടെടുത്ത ഡോ. ബുക്കാനന്റെ ഒരു കത്തിലെ പ്രസക്ത ഭാഗം താഴെ കാണിക്കുംവിധം ഉദ്ധരിച്ചിട്ടുണ്ട്:

“അങ്കമാലിയിൽവച്ച് വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ ഞാൻ കാണുകയും സുറിയാനിഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള വേദപുസ്തകത്തിന്റെ കൈയെഴുത്തുപ്രതി അദ്ദേഹം എനിക്ക് സമ്മാനിക്കുകയും ചെയ്തു. അമൂല്യനിധിയായി ഞാൻ ആ പുസ്തകം സൂക്ഷിച്ചു വയ്ക്കുന്നു. അതിന്റെ അച്ചടിച്ച കുറച്ച് പ്രതികൾ അങ്ങോട്ടു കൊടുത്തയയ്ക്കുന്നുണ്ട്. അച്ചന്റെ ആഗ്രഹപ്രകാരം വേദപുസ്തകം മലയാളത്തിൽ വിവർത്തനം ചെയ്ത് അച്ചടിപ്പിച്ച് പ്രസിദ്ധീകരിക്കുന്നതിന് എന്റെ എല്ലാ സഹകരണവും ഞാൻ വാഗ്ദാനം ചെയ്യുന്നു. വേദപുസ്തകം സുറിയാനി ഭാഷയിൽനിന്ന് മലയാള ഭാഷയിലേക്ക് തർജ്ജിമ ചെയ്ത് എനിക്കയച്ചുതരുന്നതിന് താല്പര്യപ്പെടുന്നു. പുസ്തകം ഇവിടെ മുദ്രണം ചെയ്ത് കുറെ പ്രതികൾ അങ്ങോട്ട് അയച്ചുതരുന്നതാണ്” (*കാലം ചെയ്ത അച്ചൻ*, പുറം 20).

**2. ഡോ.ക്ലോഡിയസ് ബുക്കാനന്റെ സാക്ഷ്യം**

റമ്പാൻ ബൈബിളിന്റെ പ്രസാധകൻ ഡോ. ബുക്കാനന്റെ ഡയറിക്കുറിപ്പുകൾ ഈ വിഷയത്തിൽ മറ്റൊരു നിർണ്ണായകരേഖയാണ്. ഭാഗ്യവശാൽ അദ്ദേഹത്തിന്റെ സ്മരണകൾ അടങ്ങിയ ഡയറി ‘മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ’ എന്ന ശീർഷകത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുണ്ട്. 1807-ൽ ജനുവരി 29-ന് കൊച്ചിയിൽനിന്ന് അദ്ദേഹം എഴുതിയ ഒരു കത്തിലെ പരാമർശം കാണുക: ‘... പ്രതിമാസവേതനം പറ്റുന്ന മൂന്നു പേർ വിവർത്തനത്തിൽ വ്യാപൃതരായിരിക്കുന്നു. എന്റെ അസാന്നിധ്യത്തിൽ കേണൽ മെക്കാളെ വിവർത്തനയജ്ഞത്തിന് മേൽനോട്ടം വഹിക്കുന്നു’ (പുറം 97). ബൈബിൾ വിവർത്തനം നടത്തിയത് ഒരാൾ തനിച്ചല്ല എന്ന് ഇതിനേക്കാൾ ആശ്രയിക്കാവുന്ന മറ്റൊരു സാക്ഷ്യം ആവശ്യമുണ്ടോ?

**3. ബിഷപ്പ് മിഡിൽട്ടന്റെ ജീവചരിത്രം**

കൽക്കട്ടയിലെ ആംഗ്ലിക്കൻ ബിഷപ്പായിരുന്ന തോമസ് മിഡിൽട്ടൺ 1816-ൽ മലങ്കരസഭ സന്ദർശിച്ചു. 1831-ൽ രണ്ടു വാല്യങ്ങളായി ചാൾസ് വെബ്ബ് പ്രസിദ്ധപ്പെടുത്തിയ ബിഷപ്പിന്റെ ജീവചരിത്രത്തിലെ ഒരു ഭാഗം ശ്രദ്ധേയമാണ്: “ബിഷപ്പ് മിഡിൽട്ടൺ സന്ദർശിച്ച പള്ളികളിൽ ആദ്യത്തേത് തൃപ്പൂണിത്തുറയിലേതായിരുന്നു. .... ഈ പള്ളി കത്തോലിക്കരും സുറിയാനിക്കാരും വ്യത്യാസം കൂടാതെ ഉപയോഗിച്ചിരുന്നു. ... ആദ്യം

പള്ളിയിലെത്തുന്നവർ ആരാധന നയിക്കും. ... മിഡിൽട്ടൺ സന്ദർശിക്കുമ്പോൾ ഇരു വിഭാഗങ്ങളിലെയും പട്ടക്കാർ സന്നിഹിതർ ആയിരുന്നു. സുറിയാനിക്കാർ മാത്രം ഉപയോഗിച്ചിരുന്നതും ബോംബെയിൽ അച്ചടിച്ചതുമായ മലയാളം സുവിശേഷപുസ്തകം സുറിയാനി വൈദികർ (സന്ദർശകനെ) കാണിച്ചു. ... അവരുടെ മിക്ക പള്ളികളിലും ബൈബിളിന്റെ മലയാളപരിഭാഷ ഉണ്ടായിരുന്നു. കുട്ടികൾക്കുപോലും ഗ്രഹിക്കത്തക്ക വിധം അത് ലളിതവും പ്രയോജനപ്രദവുമെന്ന് അവർ കരുതുന്നു. ജോസഫ് റമ്പാനാണ് അത് തയ്യാറാക്കിയത്. അദ്ദേഹമാണിപ്പോഴത്തെ (1816) മെത്രാൻ. മാർ ദീവന്നാസ്യോസ് എന്നാണ് അദ്ദേഹത്തിന്റെ പേർ. അതേ പേരുള്ള മുൻമെത്രാന്റെ പ്രേരണയാൽ ആണ് ഈ വിവർത്തനം തയാറാക്കപ്പെട്ടത് (പുറം 284-292. ഇന്റർനെറ്റിൽ ഈ പുസ്തകം ലഭ്യമാണ്. പ്രസക്ത പേജുകൾ ഡൗൺലോഡ് ചെയ്ത് ഈ ലേഖകൻ സൂക്ഷിക്കുന്നു. സ്വതന്ത്ര വിവർത്തനം തയാറാക്കിയത് ഈ ലേഖകൻ ആണ്). ഇവിടെ ബൈബിൾ വിവർത്തകന്റെ പേരായി ജോസഫ് റമ്പാന്റെ പേർ (മാർ ദീവന്നാസ്യോസ്) മാത്രമേ രേഖപ്പെടുത്തിയിട്ടുള്ളൂ. അതു മാത്രം ആധാരമാക്കി വിവർത്തനത്തിൽ കായംകുളം പീലിപ്പോസ് റമ്പാന്റെ പങ്കാളിത്തം നിഷേധിക്കുവാൻ സാഹിത്യഗവേഷണപരിചയം ഈ ലേഖകനെ അനുവദിക്കുന്നില്ല. ഒരു കൃതിയുടെ കർത്താവിനെ നിഷേധിക്കുന്നതിനോ സ്ഥിരീകരിക്കുന്നതിനോ ഒരു തെളിവിനെ മാത്രം ആധാരമാക്കുവാൻ ശ്രമിക്കുന്നത് ബാലിശമല്ലേ?

**4. റെയ്നോൾഡ് വാഗ്നർ (വിവർത്തനം: ഫാ. ഡോ. റജി മാത്യു)**

1969-ൽ ബർലിനിൽ നിന്ന് പ്രസിദ്ധീകരിക്കപ്പെട്ട ജർമ്മൻ ഭാഷയിലെഴുതിയ ഒരു ലേഖനം (ഇംഗ്ലീഷ് ചർച്ച് മിഷനും മലയാളം ബൈബിളും) ഫാ. ഡോ. റജി മാത്യു വിവർത്തനം ചെയ്തിട്ടുണ്ട്. അതിലെ പ്രസക്തഭാഗങ്ങൾ ഉദ്ധരിക്കട്ടെ: 'മലയാളത്തിലേക്കുള്ള വേദപുസ്തക പരിഭാഷ ഇംഗ്ലീഷുകാരായ മിഷനറിമാരുടേയും (ലണ്ടനിലുള്ള സി.എം.എസ്. മിഷനറിമാർ) ഇന്നത്തെ കേരളത്തിലുള്ള തിരുവിതാംകൂർ-കൊച്ചി ഭാഗത്തെ സിറിയൻ ഓർത്തഡോക്സ് (അഥവാ യാക്കോബായ) സഭയുടെയും കൂട്ടായ പ്രവർത്തനഫലമായി ഉണ്ടായതാണ്. .... ബുക്കാനൻ കേരളം വിടുന്നതിന് മുമ്പ് തർജ്ജിമയിൽ ഏർപ്പെട്ടിരുന്ന പട്ടക്കാർക്കെല്ലാം (പട്ടക്കാർ എന്ന ബഹുവചനപ്രയോഗം ശ്രദ്ധേയം - ലേഖകൻ) ബ്രിട്ടീഷ് ഗവണ്മെന്റിന്റെ പ്രതിനിധിയെക്കൊണ്ട് ഒരു മാസത്തെ ശമ്പളം കൊടുപ്പിച്ചു.'

ഈ ചുറ്റുപാടിൽ മാർ ദീവന്നാസ്യോസ് ഒന്നാമന്റെ (ആറാം മാർത്തോമ്മാ - ലേഖകൻ) മൂന്ന് സഹപ്രവർത്തകരെപ്പറ്റി നാം മനസ്സിലാക്കുന്നു. കൽക്കട്ടായിൽ താമസമാക്കിയിരുന്ന ഇന്ത്യയിലെ ആദ്യത്തെ ഇംഗ്ലീഷു

കാരനായ ബിഷപ്പ് മിഡിൽട്ടന്റെ ജീവചരിത്രകാരൻ അദ്ദേഹത്തിന്റെ 1816-ലെ രണ്ടു സന്ദർശനങ്ങളെപ്പറ്റി പറയുന്നുണ്ട്. ഇതിൽ പുലിക്കോട്ടിൽ ജോസഫ് അഥവാ റമ്പാൻ ജോസഫ് ആണ് പ്രധാന ചുമതലകൾ വഹിച്ചിരുന്നത് എന്നു പറയുന്നു. റമ്പാൻ ജോസഫ് 1815-ൽ അഞ്ഞൂരിലെ (തൊഴിയൂർ) മാർ പീലക്സിനോസിൽ നിന്ന് ബിഷപ്പായിത്തീർന്ന ആളാണ്. അദ്ദേഹത്തിന്റെ പുതിയ പേർ മാർ ദീവന്നാസ്യോസ് രണ്ടാമൻ എന്നായിരുന്നു. എന്നാൽ സുറിയാനിക്കാരായ കത്തോലിക്കരിൽനിന്നും നാം മനസ്സിലാക്കുന്നത് റമ്പാൻ പീലിപ്പോസ് ബുക്കാനന്റെ തിരുവിതാംകൂർ സന്ദർശനത്തിന്റെ ഏതാനും വർഷങ്ങൾക്കു മുമ്പേ സുറിയാനി ബൈബിളിന്റെ ഏതാനും ഭാഗങ്ങൾ പകർത്തിയെഴുതി എന്നും അതിൽ നിന്നാണ് മലയാളം പരിഭാഷ നടത്തിയത് എന്നുമാണ്. റമ്പാൻ ജോസഫിനോടും റമ്പാൻ പീലിപ്പോസിനോടുമൊപ്പം തിമ്മപ്പാ (യ്യാ) പ്പിള്ള എന്നയൊരാളെക്കൂടി പറഞ്ഞു കേൾക്കുന്നു. സുറിയാനി ബിഷപ്പിന്റെ ഔദ്യോഗിക ഭവനമായ കണ്ടനാട് വച്ച് തർജ്ജിമ പൂർത്തിയാക്കുകയും അദ്ദേഹം ഇതിന്റെ നേതൃത്വം ബുദ്ധിമുട്ടില്ലാതെ നിർവ്വഹിക്കുകയും ചെയ്തിരുന്നു (*പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനും 1811-ലെ മലയാളം ബൈബിളും*, എം.ജെ.ഡി. പബ്ലിഷിംഗ് ഹൗസ്, കുന്നംകുളം, പുറം 173-174).

### 5. ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസിന്റെ സാക്ഷ്യം

കോട്ടയം പഴയസെമിനാരിയുടെ സ്ഥാപകനും പ്രഥമ പ്രിൻസിപ്പലുമായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ 175-ാം ചരമ വാർഷികവേളയിൽ പഴയസെമിനാരി ചാപ്പലിൽ സെമിനാരി സ്ഥാപകന്റെ കബറിനോട് ചേർന്ന് സ്ഥാപിച്ച മാർബിൾ ഫലകത്തിൽ ഡോ. ഗ്രീഗോറിയോസ് ഉൾപ്പെടുത്തിയ പ്രസക്ത വിശേഷണം ബൈബിൾ വിവർത്തനത്തിന്റെ പ്രാരംഭകൻ (initiated the translation of Malayalam Bible) എന്നാണ്.

### 6. റവ. ടി. വി. തോമസ് (മാർത്തോമ്മാസഭ)

ബൈബിൾ സൊസൈറ്റിയുടെ കേരളഘടകത്തിന്റെ ചുമതല വഹിച്ചിരുന്ന റവ. ടി. വി. തോമസ് (അദ്ദേഹം മാർത്തോമ്മാസഭയിലെ പ്രശസ്ത വൈദികൻ) 'മലയാളം ബൈബിൾ ചരിത്രപശ്ചാത്തലം' എന്ന ലേഖനത്തിൽ 1811-ലെ ബൈബിൾ വിവർത്തനത്തെപ്പറ്റി ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "മലയാളം ബൈബിൾ പരിഭാഷപ്പെടുത്തിയത് സുറിയാനി ബൈബിളിൽ നിന്നായിരുന്നു. തിമ്മയ്യാപ്പിള്ള, കായംകുളം പീലിപ്പോസ് റമ്പാൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ എന്നിവർ ചേർന്നാണ് സുവിശേഷ ഭാഗങ്ങൾ മലയാളത്തിലേക്ക് തർജ്ജിമ ചെയ്തത്. ഭാഷാ

ന്തര ജോലിക്കുള്ള സർവ്വ ചെലവുകളും പുരോഹിതന്മാരുടെ ശമ്പളവും ഡോ. ബുക്കാനൻ ആണ് വഹിച്ചത്. 1811-ൽ മലയാളത്തിലേക്ക് വിവർത്തനം ചെയ്ത നാല് സുവിശേഷപ്രതികൾ ബോംബെയിൽവച്ച് മുദ്രണം ചെയ്തു പ്രസിദ്ധീകരിച്ചു" (ചർച്ച് വീക്കിലി, 1989 മെയ് 29, വാല്യം 37, ലക്കം 21. വിശുദ്ധ ബൈബിൾ വിശേഷാൽ പതിപ്പ്).

**7. ബൈബിൾ നൂറ്റാണ്ടുകളിലൂടെ എന്ന ഗവേഷണഗ്രന്ഥം**

ദൈവശാസ്ത്ര സാഹിത്യസമിതിയുടെ (ടി.എൽ.എസ്.) നിർദ്ദേശാനുസരണം ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജ് ലൈബ്രറിയിലെ ഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കി പി. ടി. കുരുവിള (പ്രശസ്ത എഴുത്തുകാരൻ, മാർത്തോമ്മാ സഭാംഗം) തയാറാക്കിയ ഗ്രന്ഥത്തിലെ 'മലയാളം ബൈബിൾ' എന്ന അധ്യായത്തിൽ ഇപ്രകാരം കാണുന്നു: "ക്ലോഡിയസ് ബുക്കാനൻ കേരളം സന്ദർശിക്കുന്നതുവരെയും മലയാളത്തിൽ ബൈബിൾ പരിഭാഷപ്പെടുത്തിയിരുന്നില്ല. തിമ്മയ്യാപ്പിള്ളയും മൂന്ന് പുരോഹിതന്മാരും തിരുവചനത്തിന്റെ മലയാളത്തിലേക്കുള്ള ഭാഷാന്തര ജോലിയിൽ സഹായിച്ചു. കായംകുളം പീലിപ്പോസ് റമ്പാച്ചനും പുലിക്കോട്ടിൽ ജോസഫ് റമ്പാച്ചനും ഇവരിൽ പ്രധാനികൾ ആയിരുന്നു. പുരോഹിതന്മാരുടെ ശമ്പളം ഉൾപ്പെടെ ഭാഷാന്തര ജോലിക്കുള്ള സർവ്വ ചെലവുകളും ബുക്കാനൻ ആണ് നിർവ്വഹിച്ചത്" (പുറം 108. 1971, കോട്ടയം).

**8. കേരള ക്രൈസ്തവ സംസ്ക്കാരം**

ബിരുദ, ബിരുദാനന്തര ബിരുദതലത്തിൽ 'കേരള സംസ്ക്കാരം' (മലയാളസാഹിത്യം സബ്സിഡിയറി പേപ്പർ) വിഷയത്തിൽ സർവ്വകലാശാല സിലബസ്പ്രകാരം തയാറാക്കപ്പെട്ട റഫറൻസ് ഗ്രന്ഥമാണ് റവ. മാത്യു ഡാനിയേൽ (മാർത്തോമ്മാ സഭാംഗം) പ്രസിദ്ധീകരിച്ച 'കേരള ക്രൈസ്തവ സംസ്ക്കാരം.' അതിലെ പരാമർശം കാണുക:

"കായംകുളം പീലിപ്പോസ് റമ്പാൻ ആണ് വിവർത്തനത്തിൽ മുഖ്യ പങ്ക് വഹിച്ചത്. പുലിക്കോട്ടിൽ ജോസഫ് റമ്പാന്റെയും തിമ്മയ്യാപ്പിള്ളയുടെയും സഹകരണം അദ്ദേഹത്തിന് ലഭിച്ചു" (പുറം 88).

**9. പത്രോസ് മാർ ഒസ്താത്തിയോസ്**

സ്ലീബാദാസ സമൂഹ സ്ഥാപകനും സഭാചരിത്ര ഗവേഷകനും സെറാമ്പൂർ ബിരുദധാരിയും മിഷനറിവീരനുമായ മൂക്കഞ്ചേരിൽ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ 1948 കുംഭം ലക്കം 'മലങ്കരസഭാ മാസിക'യിൽ അദ്ദേഹം സെറാമ്പൂർ കോളജിലെ പുസ്തക സഞ്ചയത്തിൽ കണ്ട 1811-ലെ ബൈബിൾ വിവർത്തനത്തിന്റെ കോപ്പിയെപ്പറ്റി ഇപ്രകാരം എഴുതിയിരിക്കുന്നു:

"…. പുസ്തകസഞ്ചയത്തിലെ പഴയലിസ്റ്റിൽ ഇപ്രകാരം എഴുതിക്കാ ണുന്നു. 'മലയാള വേദപുസ്തകം നാല് സുവിശേഷങ്ങൾ. തിമ്മയ്യാപ്പി ള്ളയും റമ്പാന്മാരും കൂടി തർജ്ജിമ ചെയ്തത്. മലയാളത്തിലെ സുറി യാനി ക്രിസ്ത്യാനികളുടെ വക. ഫാ. ബ്രീഷ്യസിന്റെ തമിഴ് തർജ്ജിമ യിൽ നിന്ന്. ബോംബെ 1811. … കായംകുളത്ത് മനങ്ങനഴിയം കുടുംബ ത്തിലെ ഒരംഗമായിരുന്നു പീലിപ്പോസ് റമ്പാൻ. പിന്നീട് മെത്രാപ്പോ ലീത്താ ആയ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരും വേറൊരു കത്തനാരും ഭാഷാന്തരത്തിൽ റമ്പാനെ സഹായിച്ചു ('മലയാളഭാഷയിൽ അച്ചടിച്ച ഒന്നാമത്തെ വേദപുസ്തകം' എന്ന ലേഖനം).

**10. ഡോ. സാമുവൽ ചന്ദനപ്പള്ളി**

ഗവേഷകനായ ഡോ. സാമുവൽ ചന്ദനപ്പള്ളി രചിച്ച 'മലങ്കരസഭാ പിതാക്കന്മാർ' എന്ന ബൃഹത് ഗ്രന്ഥത്തിൽ ഇപ്രകാരം കാണുന്നു: "…. റവ. ക്ലോഡിയസ് ബുക്കാനൻ ഈ യാത്രയെക്കുറിച്ച് ഇങ്ങനെ രേഖപ്പെ ടുത്തി: കുന്നംകുളങ്ങര എന്ന് വിളിച്ചുവരുന്ന ഭംഗിയുള്ള ഒരു പട്ടണമു ണ്ട്. സുറിയാനി ക്രിസ്ത്യാനികൾ മാത്രം അവിടെ താമസിക്കുന്നു. അവി ടത്തെ പുലിക്കോട്ടിൽ യൗസേഫ് കത്തനാരെ ഞാൻ സന്ദർശിക്കുകയു ണ്ടായി. … കത്തനാർ വൃത്തിയുള്ള നിലയങ്കി ധരിച്ചിരുന്നു. നല്ല രൂപലാ വണ്യമുള്ള ഒരു പരമഭക്തനാണ് കത്തനാർ. ഇംഗ്ലീഷ് വിദ്യാഭ്യാസം തന്റെ ജനങ്ങൾക്ക് നൽകുവാനുള്ള കത്തനാരുടെ ആഗ്രഹം ഞാൻ മനസ്സിലാ ക്കുന്നു. വേദപുസ്തകം ദേശീയഭാഷയിൽ അച്ചടിച്ച് പ്രസിദ്ധീകരിക്കു ന്നതിന് കത്തനാർക്ക് ആഗ്രഹമുണ്ട്." ജോസഫ് കത്തനാരുടെയും മല ങ്കര മെത്രാപ്പോലീത്തായുടെയും ആഗ്രഹം അചിരേണ സഫലമായി. 1811–ൽ ബോംബെ കൊറിയർ പ്രസിൽനിന്നും നാലു സുവിശേഷങ്ങളുടെ തർജ്ജിമ അച്ചടിച്ച് പ്രസിദ്ധീകരിക്കുകയുണ്ടായി" (പു. 115. ഇവിടെ ഗ്രന്ഥ കാരന് പറ്റിയ ഒരു പ്രമാദം ചൂണ്ടിക്കാട്ടുവാൻ ശ്രമിക്കട്ടെ. 1800–ൽ കുന്നം കുളം സന്ദർശിച്ച ഡോ. ഫ്രാൻസിസ് ബുക്കാനന്റെ വിവരണമാണ് ക്ലോഡിയസ് ബുക്കാനന്റെ വിവരണമായി ഉദ്ധരിച്ച് ചേർത്തിട്ടുള്ളത്. *ഫ്രാൻസിസ് ബുക്കാനന്റെ കേരളം* എന്ന ഡോ. സി. കെ. കരിം തർജ്ജമ ചെയ്ത് കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് പ്രസിദ്ധീകരിച്ച ഗ്രന്ഥം കാണുക. – ലേഖകൻ).

**11. ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും**

കോട്ടയ്ക്കൽ പബ്ലിഷേഴ്സ് 2002–ൽ പ്രസിദ്ധീകരിച്ച ബൃഹത് സഭാ ചരിത്രത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "1806 നവംബർ 23, 24 തീയതികളിലായി നടന്ന കൂടിക്കാഴ്ചകളിൽ മലയാളത്തിലേക്കുള്ള ബൈബിൾ വിവർത്തനം എന്ന ആശയം ഡോ. ബുക്കാനൻ അവതരിപ്പി

ച്ചു. മെത്രാപ്പോലീത്തായ്ക്ക് ആ ആശയം സമ്മതമായിരുന്നു. രണ്ടാഴ്ച കഴിഞ്ഞു കേണൽ മെക്കാളെയുമൊന്നിച്ച് ബുക്കാനൻ വീണ്ടും ആറാം മാർത്തോമ്മായെ സന്ദർശിച്ചു. ബൈബിൾ വിവർത്തനം തുടങ്ങി എന്ന് മെത്രാപ്പോലീത്താ ബുക്കാനനെ അറിയിച്ചു. ബുക്കാനന്റെ സന്ദർശന വേളയിൽ തന്നോടൊപ്പമുണ്ടാവാൻ സഭയിലെ പ്രധാന വൈദികരെ മെത്രാപ്പോലീത്താ അറിയിച്ചിരുന്നു (അക്കാലത്ത് മലങ്കരയിലെ ഏറ്റവും പ്രശസ്തരായ വൈദികർ തെക്ക് കായംകുളം പീലിപ്പോസ് റമ്പാനും വടക്ക് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും ആയിരുന്നു). ബൈബിൾ വിവർത്തനം, സഭാസംയോജനം തുടങ്ങിയ കാര്യങ്ങളുടെ തുറന്ന ചർച്ച യ്ക്കായി ഈ രണ്ടു വൈദികരെ മെത്രാപ്പോലീത്താ നിയോഗിച്ചു എന്ന് വേണം കരുതുവാൻ. രണ്ടു വർഷം കഴിയുമ്പോഴേക്കും ഇവരാണ് മല ങ്കരയിലെ വിശ്വസ്തരും പണ്ഡിതരും സഭാസ്നേഹികളുമായ വൈദികർ എന്ന് അംഗീകരിക്കപ്പെടുന്നുണ്ട്. 1809-ലെ കണ്ടനാട് പടിയോല ശ്രദ്ധി ച്ചാൽ ഇക്കാര്യം വ്യക്തമാകും" (പുറം 400-401).

### 12. ഇന്ത്യൻ ഓർത്തഡോക്സ് സഭ എ.ഡി. 52-2007

കോട്ടയ്ക്കൽ പബ്ലിഷേഴ്സ് 2007-ൽ പ്രസിദ്ധീകരിച്ച ഈ സമഗ്ര സ ഭാചരിത്രത്തിൽ പ്രസക്ത വിഷയം രേഖപ്പെടുത്തുന്നതിപ്രകാരമാണ്: "... ബൈബിൾ വിവർത്തനം, ആംഗ്ലിക്കൻ സഭയുമായുള്ള സംയോജനം ഇവ യായിരുന്നു സംഭാഷണ വിഷയം. രണ്ടിലും മെത്രാപ്പോലീത്താ (ആറാം മാർത്തോമ്മാ) താല്പര്യം പ്രദർശിപ്പിച്ചു. സഭയിലെ തെക്കും വടക്കുമുള്ള രണ്ട് പ്രഗത്ഭ മല്പാന്മാരെ തുടർ ചർച്ചകൾക്കായി മെത്രാപ്പോലീത്താ നിയോഗിച്ചു. കായംകുളം പീലിപ്പോസ് റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും ആയിരുന്നു ഈ പ്രതിനിധികൾ എന്ന് കേട്ടിട്ടുണ്ട്. ... റമ്പാൻ ബൈബിൾ എന്നും ബുക്കാനൻ ബൈബിൾ എന്നും അറിയപ്പെടുന്ന ഒന്നാ മത്തെ മലയാളം ബൈബിൾ പരിഭാഷ ആരംഭിക്കുന്നത് ഈ പശ്ചാത്ത ലത്തിലാണ്" (പുറം 175).

### 13. 'മരുപ്പച്ച'യിലെ ലേഖനം

ശ്രീ. ജെ. സി. ദേവ് എഴുതിയ 'സത്യവേദപുസ്തകം ശതാബ്ദി പിന്നി ടുമ്പോൾ' എന്ന ലേഖനത്തിൽ 1811-ലെ മലയാളം ബൈബിൾ വിവർത്ത നത്തിൽ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ നിർവഹിച്ച പങ്ക് സംശയരഹിത മായി രേഖപ്പെടുത്തിയിരിക്കുന്നു (മരുപ്പച്ച, തിരുവല്ല, ആഗസ്റ്റ് 5, 2010. വാല്യം14, ലക്കം 15, പുറം 3-5).

### 14. പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമനെ 'മലങ്കര

സഭാ ജ്യോതിസ്' ആയി പ്രഖ്യാപിച്ചുകൊണ്ട് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനപ്രകാരം പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ പുറപ്പെടുവിച്ച പൊതുകല്പനയിൽ മലങ്കര മെത്രാപ്പോലീത്തായുടെ സേവനങ്ങളെ മലങ്കരസഭ അംഗീകരിച്ച് പ്രകീർത്തിക്കുംവിധം എഴുതിയിട്ടുള്ളത് ഇപ്രകാരമാണ്: "മലയാള ഭാഷയിൽ വി. വേദപുസ്തകം പരിഭാഷപ്പെടുത്തുകയും ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിൽ ആരംഭിക്കുകയും ചെയ്തത് ഈ പിതാവിന്റെ നേട്ടങ്ങളിൽ ചിലവ മാത്രമാണ്."

### 15. മലയാളകവിതയും ബൈബിളും

ഡോ. എ. ഗോപിനാഥൻ നായരുടെ മേൽനോട്ടത്തിൽ കോട്ടയം എം. ജി. യൂണിവേഴ്സിറ്റിയിൽ സമർപ്പിച്ച് ഗവേഷണബിരുദം നേടിയ പ്രബന്ധമാണീ പുസ്തകം. ഡോ. എം. എം. ബഷീർ, ഡോ. സ്ക്കറിയാ സക്കറിയാ, ഡോ.സാമുവൽ ചന്ദനപ്പള്ളി എന്നിവർ ബിരുദത്തിനായി ഐകകണ്ഠ്യേന ശുപാർശ ചെയ്ത ഈ പ്രബന്ധത്തിലെ പരാമർശം കാണുക: "1811-ലാണ് മലയാളത്തിൽ ആദ്യമായി നാലു സുവിശേഷങ്ങൾ അച്ചടിച്ച് പ്രസിദ്ധീകരിച്ചത്. ക്ലോഡിയസ് ബുക്കാനന്റെ നേതൃത്വത്തിൽ കേരള സുറിയാനിസഭയിലെ പുലിക്കോട്ടിൽ ജോസഫ് റമ്പാൻ (പിന്നീട് കോട്ടയം പഴയസെമിനാരി സ്ഥാപകൻ ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ), കായംകുളം പീലിപ്പോസ് റമ്പാൻ തുടങ്ങിയവർ സുറിയാനിയിൽനിന്ന് വിവർത്തനം ചെയ്ത സുവിശേഷ ഭാഗങ്ങൾ ബോംബെയിലെ കൊറിയർ പ്രസിൽ അച്ചടിക്കുകയാണുണ്ടായത്."

### 16. പ. പൗലൂസ് ദ്വിതീയൻ കാതോലിക്കാ

"ബൈബിളിന്റെ മലയാള വിവർത്തനത്തെ സംബന്ധിച്ചും, അതിന്റെ പിന്നിൽ വളരെയധികം പ്രവർത്തിച്ച പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെ സംഭാവനകളെപ്പറ്റിയും, കേരള സംസ്കാരത്തിലും മലയാളഭാഷയിലും ഈ വിവർത്തനം ചെലുത്തിയ സ്വാധീനങ്ങളെ സംബന്ധിച്ചും ചരിത്ര വസ്തുതകളുടെ അടിസ്ഥാനത്തിൽ ശാസ്ത്രീയമായി അപഗ്രഥിക്കുന്ന പ്രസ്തുത ഗ്രന്ഥം മലയാള സാഹിത്യത്തിനും ചരിത്രാന്വേഷകർക്കും തീർച്ചയായും ഒരു മുതൽക്കൂട്ടാണ്."

(പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമനും 1811-ലെ മലയാളം ബൈബിളും എന്ന പുസ്തകത്തിന് എഴുതിയ അനുഗ്രഹാശംസയിൽ നിന്ന്)

### 17. ബൈബിളും മലയാളവും

ഡോ. സുകുമാർ അഴീക്കോടിന്റെ മേൽനോട്ടത്തിൽ കത്തോലിക്കാ സഭാംഗമായ ഡോ. റോസി തമ്പി കോഴിക്കോട് സർവ്വകലാശാലയിൽ

സമർപ്പിച്ച ഡോക്ടറൽ തീസീസിൽ ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്: “സുറിയാനിപണ്ഡിതനായ കായംകുളം പീലിപ്പോസ് റമ്പാനും കുന്നംകുളത്തുകാരനായ പുലിക്കോട്ടിൽ ജോസഫ് ഇട്ടൂപ്പ് (റമ്പാനും) തമിഴ് പണ്ഡിതനായ തിമ്മയ്യാപ്പിള്ളയും കൂടിയാണ് ഈ വിവർത്തനം നിർവഹിച്ചിട്ടുള്ളത്. എന്നാൽ ക്ലോഡിയസ് ബുക്കാനന്റെ മേൽനോട്ടത്തിൽ നടന്ന ശ്രമമായതുകൊണ്ട് അദ്ദേഹത്തിന്റെ പേരിലാണ് പ്രധാനമായും ഈ ഗ്രന്ഥം അറിയപ്പെടുന്നത്” (പുറം 86).

### 18. ബൈബിൾ സൊസൈറ്റി ഓഫ് ഇന്ത്യ

ഈ സംഘടനയുടെ കേരളഘടകം ഔദ്യോഗികമായി ഇറക്കുന്ന എല്ലാ പ്രസിദ്ധീകരണങ്ങളിലും മലയാള ബൈബിൾ ചരിത്രം പരാമർശിക്കുമ്പോൾ 1811-ലെ ബൈബിൾ വിവർത്തകരിൽ ഒരാളായി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെ പരാമർശിക്കുന്നു.

1811-ലെ മലയാളം ബൈബിൾ മലയാള ഭാഷാഗദ്യത്തിന്റെ വളർച്ചയിലെ ഒരു നാഴികക്കല്ലാണ്. 18-ാം നൂറ്റാണ്ടിലെ സാധാരണക്കാരന്റെ സംസാരഭാഷയെ അത് ഉദാഹരിക്കുന്നു. വിദേശ മിഷനറിമാർ ഇതിന്റെ ഭാഷയെ പരിഷ്ക്കരിക്കുവാൻ ഒട്ടും ശ്രമിച്ചിട്ടില്ല. വിവർത്തകന്മാർക്ക് സംസ്ക്കൃതത്തിലോ ഇംഗ്ലീഷിലോ പാണ്ഡിത്യമില്ലാതിരുന്നതിനാൽ ആ ഭാഷകളും ഈ വിവർത്തനത്തിൽ കൈകടത്തിയിട്ടില്ല. അക്ഷരങ്ങളുടെ ചതുരവടിവ്, ശുദ്ധമലയാള - ദ്രാവിഡപദങ്ങളുടെ ആധിക്യം, പദഘടനയിലെ വ്യാകരണകാര്യങ്ങൾ, അന്യഭാഷാപദങ്ങൾ തുടങ്ങി ഒട്ടു വളരെ കാര്യങ്ങൾ വിശദമായി അപഗ്രഥിച്ച് 19-ാം നൂറ്റാണ്ടിന് മുമ്പുള്ള മലയാള ഭാഷയുടെ സ്വരൂപം കണ്ടെത്തുന്നതിന് ഈ ഗ്രന്ഥം ഉപകരിക്കുമെന്നത് തീർച്ചയാണ്. പഴയനിയമത്തിലെ ദാവീദിന്റെ ‘സങ്കീർത്തന’മാണ് മലയാളത്തിൽ വിവർത്തനം ചെയ്യപ്പെട്ട വേറൊരു വേദഭാഗം. കോട്ടയം പഴയസെമിനാരി സ്ഥാപകൻ തന്നെയാണിതിന്റെയും വിവർത്തകൻ എങ്കിലും (കൈയക്ഷരത്തിന്റെ ചതുരവടിവും വിവർത്തനത്തിലെ ഭാഷാശൈലിയും അടിസ്ഥാനപ്പെടുത്തിയാണ് ഈ നിരീക്ഷണം) ഈ രചന നാളിതുവരെ അച്ചടിക്കപ്പെട്ടിട്ടില്ല. 1811-ൽ റമ്പാൻ ബൈബിളിന്റെ വിവർത്തനത്തിന് നേതൃത്വം നൽകിയ സെമിനാരി സ്ഥാപകൻ ബൈബിളിന്റെ ഇതരഭാഗങ്ങളും വിവർത്തനം ചെയ്തിട്ടുള്ളതായി കേണൽ മൺറോയുടെ ഏതാനും കത്തുകളിൽ പരാമർശമുണ്ട് (പി. ചെറിയാന്റെ സഭാചരിത്രത്തിലെ അനുബന്ധം കാണുക). ഈ വിവർത്തനത്തിന്റെ പല ഭാഗങ്ങളും കുന്നംകുളം പനയ്ക്കൽ തറവാട്ടിൽ ഗ്രന്ഥപ്പുരയിൽനിന്ന് ഫാ. കുറിയാക്കോസ് ഒ.ഐ.സി. കണ്ടെടുത്ത് പഴയസെമിനാരിയിലേക്ക് നൽകിയിട്ടുണ്ട് (ബൈബിൾ ആധുനിക മലയാള കവിതയിൽ, പുറം 38).

ഡോ. കുര്യൻ തോമസ് ആരോപിക്കുന്നത്, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ 'മഹത്വവത്ക്കരിക്കു'വാൻ ചിലർ നടത്തുന്ന ശ്രമത്തിന്റെ ഭാഗമായിട്ടാണ് 1811-ലെ റമ്പാൻ ബൈബിളിന്റെ വിവർത്തകരിലൊരാളായി പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ തിരുകിക്കയറ്റുന്നത് എന്നാണ്.

മലങ്കരസഭയിലെ ഏറ്റവും മഹത്തായ സ്ഥാപനം കോട്ടയം പഴയസെമിനാരിയും, ഏറ്റവും വലിയ മഹാൻ അതിന്റെ സ്ഥാപകനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനുമാണെന്നത് കഴിഞ്ഞ തലമുറയിൽ മലങ്കരസഭാ മാസികയുടെ പത്രാധിപനും സഭാ സെക്രട്ടറിയുമായ പാത്താമുട്ടം വന്ദ്യ എം. സി. കുറിയാക്കോസ് റമ്പാൻ സാക്ഷ്യപ്പെടുത്തിയിരിക്കേ മറ്റൊരു സാക്ഷ്യം എന്തിന്. മഹത്വമില്ലാത്ത ഒരാളിൽ മഹത്വം ആരോപിക്കുന്നതാണ് മഹത്വവത്ക്കരണം.

1. ജന്മായത്തമായി കുടുംബാവകാശമെന്ന നിലയിൽ മലങ്കരമെത്രാൻസ്ഥാനം പിന്തുടർന്നുപോന്ന ഒന്നര നൂറ്റാണ്ടിന്റെ പാരമ്പര്യം അവസാനിപ്പിച്ച് ജനങ്ങൾ തെരഞ്ഞെടുക്കുന്ന ഒരു വൈദികൻ മലങ്കരമെത്രാനാകണം എന്ന സഭയുടെ ആഗ്രഹം പ്രാവർത്തികമാക്കിയ അദ്ദേഹത്തെ മഹത്വവത്ക്കരിക്കുവാൻ മറ്റ് കാരണങ്ങൾ ആവശ്യമുണ്ടോ?

2. മലങ്കരമെത്രാൻ ഏതെങ്കിലും ഒരിടവകപള്ളിയെ ആസ്ഥാനമാക്കുന്നത് അനാരോഗ്യകരമായ പ്രവണതയാകയാൽ മലങ്കരമെത്രാപ്പോലീത്തായുടെ ആസ്ഥാനത്തിന് ഒരു പൊതുസഭാകേന്ദ്രം പ്രാവർത്തികമാക്കിയ സെമിനാരിസ്ഥാപകനെ ആരെങ്കിലും മഹത്വവത്ക്കരിക്കേണ്ടതുണ്ടോ?

3. തിരുവിതാംകൂറിൽ ആദ്യമായി ഇംഗ്ലീഷ് വിദ്യാഭ്യാസം പ്രോദ്ഘാടനം ചെയ്ത പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ മഹത്വവത്ക്കരിക്കുവാൻ പരസഹായം ആവശ്യമുണ്ടോ?

4. മലങ്കരസഭയിൽ ആദ്യമായി വൈദികവിദ്യാഭ്യാസത്തിനായി സഭയുടെ മദ്ധ്യസ്ഥാനത്ത് ഭാവനാപൂർവ്വം വൈദികസെമിനാരി അന്നത്തെ മലങ്കരമെത്രാൻ 8-ാം മാർത്തോമ്മായുടെ അഹിതത്തെ അവഗണിച്ചുകൊണ്ട് സ്ഥാപിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ മഹത്വവത്ക്കരിക്കുവാൻ മറ്റ് കാരണങ്ങൾ ആവശ്യമുണ്ടോ?

5. മഹത്വം ഇല്ലാത്ത ഒരാളെയാണോ 'സഭാജ്യോതിസ്' എന്ന പരിശുദ്ധ ബിരുദം നൽകി മലങ്കരസഭയുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് ആദരിച്ചത്?

ഡോ. കുര്യൻ തോമസിന് അബദ്ധം പിണഞ്ഞത് അദ്ദേഹം വേണ്ടതിലേറെ പ്രാധാന്യം *നിരണം ഗ്രന്ഥവരി*ക്ക് നൽകിയതുകൊണ്ടാണ്.

*നിരണം ഗ്രന്ഥവരി*യുടെ മറ്റൊരു വ്യാഖ്യാതാവായ പോൾ മണലിൽ എഴുതുന്നു: "പുരാവൃത്ത വിവരണങ്ങളെല്ലാം കേട്ടറിഞ്ഞ കാര്യങ്ങളാണ്. ഈ കാര്യങ്ങളിലെ തെറ്റും ശരിയും സമാഹർത്താവ് വേർതിരിച്ചിട്ടില്ല. ... തെറ്റേതാണ് ശരിയേതാണ് എന്നൊരു മാനദണ്ഡം ഗ്രന്ഥവരി ക്രോഡീകരിച്ചവരുടെ മുമ്പിൽ അന്നുണ്ടായിരുന്നില്ല. അതിനാൽ ചരിത്രരചനയ്ക്ക് ഇന്ന് അവലംബിക്കുന്ന അളവുകോൽകൊണ്ട് *നിരണം ഗ്രന്ഥവരി*യെ വിലയിരുത്തുവാൻ സാധ്യമല്ല" (*നിരണം ഗ്രന്ഥവരി,* എം.ഒ.സി. പ്രസിദ്ധീകരണം, പുറം 13).

*നിരണം ഗ്രന്ഥവരി* ചരിത്രപരമായ ചർച്ചയിൽ ഉദ്ധരിക്കുന്നവർ പോൾ മണലിൽ നൽകുന്ന മുന്നറിയിപ്പ് അവഗണിച്ചുകൂടാ. ഡോ. കുര്യൻ തോമസ് ഇക്കാര്യം ഭാവിഗവേഷണത്തിൽ ഒരു ചൂണ്ടുപലകയായി ഗണിക്കുന്നത് അഭിലഷണീയമാണ്. *നിരണം ഗ്രന്ഥവരി*യെ ഈ ലേഖനത്തിൽ വിലയിരുത്തുവാൻ ഉദ്ദേശ്യമില്ലെങ്കിലും വളരെ പ്രകടമായ ഒന്ന് രണ്ട് സംഭവങ്ങൾ *നിരണം ഗ്രന്ഥവരി* അവഗണിച്ചത് ഇവിടെ കൊടുക്കുന്നു.

1. പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ ഇടവകപള്ളി - പാലൂർ ചാട്ടുകുളങ്ങരപള്ളി - 1789-ൽ ടിപ്പു സുൽത്താന്റെ പടയാളികൾ തീവച്ച് നശിപ്പിച്ച കാര്യവും അനേകംപേർ രക്തസാക്ഷികളായി കൊല്ലപ്പെട്ട വിവരവും *നിരണം ഗ്രന്ഥവരി* പൂർണ്ണമായും അവഗണിച്ചിരിക്കുന്നു.

2. 'മലങ്കരസഭയുടെ മാഗ്നാക്കാർട്ടാ' എന്ന് പില്ക്കാല ചരിത്ര ഗവേഷകർ വിശേഷിപ്പിച്ച 'ആർത്താറ്റ് പടിയോല' എന്ന സഭാചരിത്രരേഖ, 6-ാം മാർത്തോമ്മായ്ക്ക് സമർപ്പിച്ചിട്ടുപോലും 6-ാം മാർത്തോമ്മായുടെ നിർദ്ദേശപ്രകാരം രചിക്കപ്പെട്ടു എന്ന് ചിത്രീകരിക്കപ്പെട്ട *നിരണം ഗ്രന്ഥവരി* അതിനെ തമസ്ക്കരിച്ചത് എന്തുകൊണ്ട്?

3. പുത്തൻകാവ് പള്ളിയുടെ നിർമ്മാണം വളരെ വിശദമായി വർണ്ണിക്കുന്ന *നിരണം ഗ്രന്ഥവരി* സമകാലത്ത് നടന്നതും പുത്തൻകാവ് പള്ളിയേക്കാൾ ബൃഹത്തും പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാച്ചൻ പണിയിച്ചതും ആയ ആർത്താറ്റ് പള്ളിയുടെ നിർമ്മാണത്തെപ്പറ്റി ഒരു വരിയിൽപോലും പരാമർശിക്കാതെ പോയതെന്തുകൊണ്ട്?

4. കണ്ടനാട് പടിയോല നിരവധി വ്യവസ്ഥകൾ അടങ്ങിയ ഒരു ഭരണഘടനതന്നെ ആയിരിക്കേ അക്കാര്യത്തെപ്പറ്റി "... യാക്കോബായക്കാരുടെ മര്യാദപോലെ ഒക്കെയും നടന്നുകൊള്ളത്തക്കവണ്ണം എല്ലാ കാര്യങ്ങൾക്കും ഒരു പടിയോലയും എഴുതിവച്ചു" എന്ന് മാത്രം പറഞ്ഞ് 1809-ലെ പടിയോലയുടെ ഉള്ളടക്കം തന്നെ തമസ്ക്കരിച്ചതെന്തുകൊണ്ട്?

പൂർവ്വീകതയുള്ള *നിരണം ഗ്രന്ഥവരി* നൽകുന്ന ചരിത്രപരമായ

ഉൾക്കാഴ്ചകളെ നിസ്സാരവത്ക്കരിക്കുവാൻ ഈ ലേഖകന് താല്പര്യമി ല്ല. എന്നാൽ എഴുത്തുകാരൻ ആരെന്നറിയാത്ത, എഴുത്തുകാരന്റെ നില വാരവും ലക്ഷ്യവുമെന്ത് എന്ന് ഇനിയും വ്യക്തമാകാത്ത, ഒരു കൃതിയെ ആവശ്യത്തിലേറെ ചരിത്രപഠനങ്ങൾക്ക് അവലംബമാക്കുന്നത് ആരോ ഗ്യകരമായ പ്രവണതയല്ലെന്ന് ചൂണ്ടിക്കാട്ടാതെ തരമില്ല (*നിരണം ഗ്രന്ഥ വരി*യുടെ സമാഹർത്താവ് കായംകുളം പീലിപ്പോസ് മല്പാൻ ആണെന്ന് ശ്രീ. പോൾ മണലിൽ അദ്ദേഹത്തിന്റെ വ്യാഖ്യാനത്തിൽ സ്ഥാപിക്കു വാൻ ശ്രമിച്ചിട്ടുണ്ട്. പീലിപ്പോസ് റമ്പാൻ തികഞ്ഞ മല്പാനും മഹാനും ആണ്. അദ്ദേഹം പകർത്തിയെഴുതിയ പുസ്തകങ്ങളിൽപ്പോലും എഴു ത്തുകാരന്റെ പേര്, എഴുതിയ സ്ഥലം, എഴുതി പൂർത്തിയാക്കിയ തീയ തിയും മാസവും വർഷവും എന്നിവ രേഖപ്പെടുത്തുവാൻ മാത്രം നില വാരമുള്ള ഒരു മഹാശയനാണ്. അദ്ദേഹം കൽദായ സുറിയാനിയിൽ കുറു പ്പംപടി പള്ളിയിൽ വച്ച് പകർത്തിയെഴുതിയ ആണ്ടുതക്സാ ഈ ലേഖ കന്റെ ഗ്രന്ഥശേഖരത്തിലുണ്ട്. ആരിലും മതിപ്പുളവാക്കുന്ന ആ സംസ്ക്കാരം *നിരണം ഗ്രന്ഥവരി*യുടെ പകർപ്പെഴുത്തിൽ കാണുന്നില്ല. അപ്രസിദ്ധനും വിശാല താല്പര്യമില്ലാത്ത ഒരാളും ആണ് *നിരണം ഗ്രന്ഥ വരി*യുടെ എഴുത്തുകാരൻ എന്ന് തോന്നുന്നു. 'അച്ചൻ' എന്ന പ്രയോഗം ആണ് പോൾ മണലിനെ കുഴക്കിയത്. യജമാനൻ എന്ന അർത്ഥത്തിൽ അക്കാലങ്ങളിൽ മെത്രാനെ 'അച്ചൻ' എന്ന് വിശേഷിപ്പിക്കുമായിരുന്നു. 'കാലം ചെയ്ത അച്ചൻ' എന്ന് സെമിനാരി സ്ഥാപകനെ വിശേഷിപ്പി ക്കാറുണ്ട്. 1811-ലെ ബൈബിൾ വിവർത്തനത്തിൽ 'യജമാനൻ' എന്ന് ആധുനിക വിവർത്തനത്തിൽ കാണുന്ന എല്ലാ ഭാഗങ്ങളിലും ഉപയോഗി ച്ചിട്ടുള്ളത് 'അച്ചൻ' എന്ന പദമാണ്. നമ്മുടെ ഇന്നത്തെ അച്ചനെ (കശ്ശീ ശായെ) അക്കാലങ്ങളിൽ കത്തനാർ എന്ന് മാത്രമേ പറയുമായിരുന്നു ള്ളൂ.).

## ഉപസംഹാരം

1811-ലെ മലയാളം ബൈബിൾ വിവർത്തനം മലങ്കരസഭാചരിത്രത്തി ലെന്നപോലെ മലയാള ഭാഷാചരിത്രത്തിൽ പൊതുവെയും ഗദ്യസാഹി ത്യചരിത്രത്തിൽ സവിശേഷമായും പഠനാർഹമായ ഒരു നാഴികക്കല്ലാ ണ്. പ്രസ്തുത വിവർത്തനത്തിന്റെ ഇരുന്നൂറാം വാർഷികം ഇക്കൊല്ലം കത്തോലിക്കേതര സഭകളെല്ലാം ചേർന്ന് (1811-ന് ശേഷം മാതൃസഭ യിൽനിന്ന് പിരിഞ്ഞുപോയ സി.എസ്.ഐ., മാർത്തോമ്മാ, തൊഴിയൂർ, യാക്കോബായ, സഭകളുടെ പൊതു പൈതൃകം റമ്പാൻ ബൈബിളിനു ണ്ട്) സമുചിതമായി ആഘോഷിക്കുകയും കേരള നവോത്ഥാനം, മത- സാംസ്ക്കാരിക പുനരുദ്ധാരണം, മലയാള ഭാഷാഗദ്യത്തിന്റെ വികാസ പരിണാമങ്ങൾ എന്നീ മേഖലകളിൽ റമ്പാൻ ബൈബിൾ ചെയ്ത

സേവനം എന്നീ വിഷയങ്ങൾ ചർച്ചയ്ക്ക് വിഷയീഭവിപ്പിക്കുകയും ചെയ്യണം. റമ്പാൻ ബൈബിൾ ചർച്ചയിൽ ആറാം മാർത്തോമ്മാ, ക്ലോഡിയസ് ബുക്കാനൻ, പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ, കായംകുളം പീലിപ്പോസ് റമ്പാൻ, തിമ്മയ്യാപ്പിള്ള എന്നീ മഹത്വ്യക്തികളെ ആദരപൂർവ്വം നമിച്ചുകൊള്ളട്ടെ. അവിഭക്ത മലങ്കരസഭാ പൈതൃകത്തിന്റെ 'മധുരക്കനി' എന്ന നിലയിൽ ആ രചനയെ, സഭാചരിത്ര വിദ്യാർത്ഥിയും ഭാഷാഗവേഷണ വിദ്യാർത്ഥിയുമായ ഈ ലേഖകൻ സാഷ്ടാംഗം നമസ്ക്കരിക്കട്ടെ.

1. ഫാ. ഡോ. ജോസഫ് ചീരൻ, ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്ക്കാരവും, പുറം 400.
2. ഇട്ടൂപ്പ് റൈറ്റർ, പുറം 146–151.

## അദ്ധ്യായം ആറ്



# പുലിക്കോട്ടിൽ മല്പാനും നാല് മഹാ ശില്പങ്ങളും

ശില്പിയുടെ ശില്പചാതുര്യത്തെ കൃത്യമായി ഗ്രഹിക്കാനുള്ള ഏത് ഉദ്യമവും ഫലപ്രാപ്തിയിലെത്തുന്നത് അദ്ദേഹത്തിന്റെ ശില്പത്തെ അടിസ്ഥാനമാക്കി നടത്തുന്ന പഠനം മൂലമാണ്. സൃഷ്ടിയുടെ വൈശിഷ്ട്യത്തെ മുൻനിർത്തി സ്രഷ്ടാവിന്റെ സൃഷ്ടിവൈഭവും ആത്മചൈതന്യവും അളന്ന് കുറിക്കാനാവും. കലാകാരന്റെയും സാഹിത്യകാരന്റെയും ആത്മസത്തയെ ആഴത്തിൽ അറിയാൻ നാം ഇന്ന് സ്വീകരിച്ചിട്ടുള്ള സർവാദൃനമായ മാർഗ്ഗവും ഇത് തന്നെയാണ്. അദ്ദേഹത്തെപ്പറ്റി കാര്യമായ സമകാലപഠനങ്ങൾ നമുക്ക് ലഭ്യമല്ലെന്നിരിക്കെ യുഗപ്രഭാവനായ അദ്ദേഹത്തിന്റെ മഹത്വത്തിന്റെ ആഴവും പരപ്പും ഗ്രഹിക്കുവാൻ അദ്ദേഹം നിർമ്മിച്ച ശില്പങ്ങളേ ആശ്രയിക്കുകയേ തരമുള്ളൂ. സ്മര്യപുരുഷന്റെ 175-ാം ചരമവാർഷികം പ്രമാണിച്ച് സഭാതലത്തിൽ കോട്ടയം പഴയസെമിനാരിയിൽ നടത്തിയ സെമിനാറിൽ മുഖ്യപ്രബന്ധം അവതരിപ്പിച്ച ഈ ഗ്രന്ഥകാരന്റെ നിരീക്ഷണങ്ങളോട് പൂർണ്ണയോജിപ്പ് പ്രകടിപ്പിച്ചുകൊണ്ട് ഡോ. സാമുവൽ ചന്ദനപ്പള്ളി അഭിപ്രായപ്പെട്ടതിങ്ങനെ: 'പുലിക്കോട്ടിൽ തിരുമേനിയെപ്പറ്റി പഠിക്കാൻ അനുയോജ്യമായ പുസ്തകങ്ങൾ ഇംഗ്ലീഷ് ഭാഷയിലും മലയാളം ഭാഷയിലും അന്വേഷിച്ചു. പുലിക്കോട്ടിൽ പി. ഐ. ജോസ് കത്തനാർ എഴുതിയ ഒരു പുസ്തകമേ കണ്ടുകിട്ടിയിട്ടുള്ളൂ. അത് തീരെ ചെറിയ പുസ്തകവും ഈ മഹാത്മാവിന്റെ ചെയ്തികളെ മനസ്സിലാക്കുന്നതിന് അപര്യാപ്തവുമാണ്. തന്മൂലം സഭയ്ക്ക് യശസ്സുണ്ടാക്കിയ പൂർവ്വ ജ്യോതിസ്സുകളെപ്പറ്റി സാഹിത്യരചന നടത്തുവാൻ സഭാതലത്തിൽ സോദ്ദേശ്യവും സുസംഘടിതവുമായ യത്നങ്ങൾ ആരംഭിക്കണം.'

ഡോ. സാമുവൽ ചന്ദനപ്പള്ളി അന്ന് നടത്തിയ ആവേശോജ്വലമായ ആഹ്വാനം അന്നത്തെ സെമിനാർ സശ്രദ്ധം വീക്ഷിച്ച് സദസ്സിലിരുന്ന ഇന്നത്തെ കാതോലിക്കാബാവായിൽ പ്രതികരണം ഉണർത്തി. കുന്നംകുളത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ ആയ അദ്ദേഹത്തിന് കുറ്റബോധം തോന്നിയോ എന്നറിഞ്ഞുകൂടാ. അദ്ദേഹം എന്നെ വിളിച്ച് പറഞ്ഞു. "അച്ചൻ ഇന്നിവിടെ സെമിനാറിൽ അവതരിപ്പിച്ച പ്രബന്ധം എന്നിൽ രോമാഞ്ചമുണർത്തി. അത് ഒരു ജീവചരിത്രഗ്രന്ഥമാക്കി എഴുതിത്തയ്യാറാക്കിയാൽ ഞാനത് പ്രസാധനം ചെയ്തുകൊള്ളാം." അഭിനന്ദനരൂപത്തിലുള്ള ആ പ്രതികരണമാണ് 1992-ൽ പ്രസിദ്ധീകൃതമായ 'പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ' എന്ന സഭാചരിത്ര പ്രധാ

നമായ ജീവചരിത്രകൃതിയെ ഒരു യാഥാർത്ഥ്യമാക്കിയത്. അന്ന് തുടങ്ങിയ അന്വേഷണം അന്ന് ലഭിച്ചിട്ടില്ലാത്ത പുതിയ വിവരങ്ങൾ അദ്ദേഹത്തെപ്പറ്റിയും ആ കാലഘട്ടത്തെപ്പറ്റിയും ലഭിക്കുവാൻ സഹായിച്ചു. ഈ ലേഖകൻ നടത്തിയ അന്വേഷണങ്ങളോട് ചേർന്ന് മറ്റ് ചില സഭാചരിത്ര ഗവേഷകരും ഈ രംഗത്ത് പ്രവർത്തിച്ച് ഈ വിഷയത്തെ കൂടുതൽ തേജസ്സുള്ളതാക്കി (ആ വെളിച്ചങ്ങളെ ഈ പരിഷ്കരിച്ച പതിപ്പിൽ ആവോളം പ്രയോജനപ്പെടുത്തുന്നുണ്ട്).

അദ്ദേഹത്തെ വിലയിരുത്തുവാൻ മുഖ്യമായും സഹായിച്ച നാല് ശില്പങ്ങൾ ഇവയാണ്.

1. ആർത്താറ്റ് പടിയോല.
2. പാലൂർ ചാട്ടുകുളങ്ങര ദേവാലയം.
3. കണ്ടനാട് പടിയോല.
4. കോട്ടയം പഴയസെമിനാരി.

ഓരോ ശില്പത്തെയും കൂടുതൽ അടുത്ത് നിന്ന് നമുക്ക് പരിശോധിക്കാം.

### 1. ആർത്താറ്റ് പടിയോല.

ആർത്താറ്റ് എന്ന് ഇന്ന് അറിയപ്പെടുന്ന പാലൂർ ചാട്ടുകുളങ്ങര പള്ളിയുടെ ഇടവകാംഗങ്ങളിൽ പ്രമുഖരായ 'കസേരക്കാർ' വികാരിമാരിൽ പ്രധാനിയായ 'മേക്കു വികാരിയു'ടെ നേതൃത്വത്തിൽ പള്ളിനടയിൽ സമ്മേളിച്ച് അന്ന് സഭയിൽ പൊതുവിലും ഇടവകയിൽ സവിശേഷമായും സംഗതമായ ഒരു തർക്കവിഷയത്തിൽ ഏകകണ്ഠമായ ഒരു തീരുമാനം രേഖപ്പെടുത്തി അന്നത്തെ മെത്രാപ്പോലീത്തായ്ക്ക് ഒപ്പിട്ട് സമർപ്പിച്ചു. കൊല്ലവർഷം 981-ാം ആണ്ട് മകര മാസത്തിൽ (1806 ജനുവരി) ആറാം മാർത്തോമ്മായ്ക്ക് സമർപ്പിച്ച ആ രേഖയാണ് ആർത്താറ്റ് പടിയോല എന്ന് നമുക്കറിയാം. പുതുക്കിപ്പണിത പള്ളിയുടെ കൂദാശയോടനുബന്ധിച്ച് ഈ പടിയോല മെത്രാപ്പോലീത്തായ്ക്ക് സമർപ്പിച്ചു എന്നാണ് ഒന്നാം പതിപ്പിൽ ഈ സംഭവത്തെ നിരീക്ഷിച്ചിരുന്നത്. എന്നാൽ കൂടുതൽ വിശദമായ പരിശോധനയിൽ 1806-ൽ പള്ളിയുടെ പുനർനിർമ്മാണം പൂർത്തിയായിട്ടില്ല എന്ന് മനസ്സിലായി. ഇന്നുള്ള ബൃഹത്തായ ദേവാലയത്തിന്റെ മേൽക്കൂര നിർമ്മാണം മാത്രമേ പുലിക്കോട്ടിൽ മല്പാന്റെ നേതൃത്വത്തിൽ നടന്നിട്ടുള്ളൂ എന്ന പരമ്പരാഗത ധാരണയാണ് അപ്രകാരം അഭ്യൂഹിക്കുവാൻ കാരണം. അപ്രഗത്ഭരായ ചിലർ കെട്ടിച്ചമച്ച കഥകളും ആ വിശ്വാസത്തെ ബലപ്പെടുത്തി. എന്നാൽ പില്ക്കാല അന്വേഷണത്തിലാണ് മനസ്സിലായത്, പതിനാറ് കൊല്ലം മേൽക്കൂരയില്ലാതെ

മഴയും വെയിലുമേറ്റ് കിടന്ന പ്രൗഢദേവാലയത്തിന്റെ ജീർണ്ണതയെ മേല്പുര നിർമ്മാണം കൊണ്ട് പട്ടു പുതപ്പിക്കുകയല്ല ആ പ്രതിഭാശാലി ചെയ്തത്, പ്രത്യുത ജീർണ്ണിച്ച ദേവാലയത്തിന്റെ സ്ഥാനത്ത് താൻ രൂപ കല്പന ചെയ്ത അതീവ ഭീമാകാരമായ ഒരു ദേവാലയം സ്ഥാപിക്കുക യാണ് ചെയ്തതെന്ന്. പുത്തൻകാവ് പള്ളിയുടെ നിർമ്മാണം അദ്ദേഹ ത്തിന്റെ മുമ്പിലുണ്ടായിരുന്നു. അതിനെക്കാൾ പ്രൗഢഗംഭീരമായ ഒരു രൂപശില്പം മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ദൈവമാതാവിന്റെ പള്ളി ക്കുണ്ടാവണമെന്ന് അദ്ദേഹം ആശിച്ചത് സ്വാഭാവികം. ശില്പകലാവിശാ രദനായ അദ്ദേഹത്തെ സഹായിക്കുവാൻ ഗുരുവര്യനായ കാണിപ്പയ്യൂർ നമ്പൂതിരിയുടെ ശിഷ്യവാത്സല്യം സമീപത്തു തന്നെയുണ്ടായിരുന്നു.

ദേവാലയ നിർമ്മാണഘട്ടത്തിലെ ആദ്യചടങ്ങ് ശിലാസ്ഥാപനം തന്നെ യായിരുന്നു. മലങ്കരസഭയിൽ അന്നു ലഭിക്കാനിടയുള്ള ഏറ്റവും തേജ സ്വിയായ അതിഥി മലങ്കരമെത്രാപ്പേലീത്താ ആയ ആറാം മാർത്തോമ്മാ ആയിരുന്നു. പുലിക്കോട്ടിൽ മല്പാനോട് വ്യക്തിപരമായും കുടുംബപര മായും നീരസം പുലർത്തിയിരുന്ന അദ്ദേഹത്തെ അനുനയിപ്പിക്കുവാനും ഏതാനും വർഷം മുമ്പ് റോമ്മാസഭയിൽ ചേർന്ന് മാതൃസഭയിലേക്ക് മട ങ്ങിവന്ന അദ്ദേഹത്തോട് പാലൂർ ഇടവകയുടെ പിന്തുണയോടൊപ്പം ധീര മായ നിലപാടു പ്രഖ്യാപിക്കുവാനും പുനർ നിർമ്മിക്കുന്ന ദേവാലയ ത്തിന്റെ ശിലാസ്ഥാപനവേള ഉപയോഗപ്പെടണമെന്ന് പ്രതിഭാശാലിയായ മല്പാൻ ആഗ്രഹിച്ചിരിക്കണം. ശക്തൻതമ്പുരാന്റെ തീട്ടൂരം ലഭിച്ചിട്ട് അപ്പോഴേക്കും പത്തുപതിനാറ് മാസങ്ങൾ കഴിഞ്ഞിരുന്നു. ഇതിനോടകം പള്ളിയുടെ പൂർണ്ണമായ പ്ലാൻ തയ്യാറാക്കുവാനും അതിന്റെ നിർമ്മിതി ക്കാവശ്യമായ വിഭവങ്ങൾ സമാഹരിക്കുവാനും മല്പാന്റെ നേതൃത്വത്തിൽ നടന്ന ശ്രമം പൂർത്തിയായിരുന്നു. തർക്കമൊഴിഞ്ഞ് കിട്ടിയ പാലൂർ - ചാട്ടുകുളങ്ങരപള്ളിയിലേക്ക് മലങ്കരയുടെ പരമാധ്യക്ഷൻ വരുന്ന എഴു ന്നള്ളത്ത് രാജോചിതം തന്നെയായിരുന്നു. ദേശം ആകെ ഉത്സവപ്രതീ തിയിലായിരുന്നു. ആളൊഴിഞ്ഞുപോയ ചാട്ടുകുളങ്ങര പ്രദേശത്ത് സമീ പപ്രദേശങ്ങളിൽ നിന്ന് മാത്രമല്ല രണ്ടു പതിറ്റാണ്ടു മുമ്പ് ആക്രമണ ഭീതിയിൽ ദൂരദേശങ്ങളിലേക്ക് കുടിയേറിപ്പാർത്ത അസംഖ്യം ആളുകളും തങ്ങളുടെ തലപ്പള്ളിയുടെ പുനർനിർമ്മാണത്തിന്റെ ആദ്യഘട്ടത്തിന് സാക്ഷികളാവാൻ ആവേശപൂർവ്വം വന്നെത്തിയിരുന്നു. തലപ്പള്ളി നാടു വാണിരുന്ന കൊച്ചിരാജാവിന്റെ പ്രതിനിധിയായി പാലിയത്തച്ചൻ സന്നി ഹിതനായിരുന്നു. കൊച്ചിയുടെ സാമാന്തന്മാരായി തലപ്പള്ളി മേൽവട്ട ത്തിന്റെ ഭരണം കൈയ്യാളിയിരുന്ന കക്കാട് കാരണവപ്പാടും മണക്കുളം - ചിറളയം രാജാക്കന്മാരും തങ്ങളുടെ പ്രജകളുടെ അഭിമാനപ്രതീക മായ 'തലപ്പള്ളി'യുടെ പുനർനിർമ്മാണാരംഭത്തെ സാന്നിദ്ധ്യംകൊണ്ട്

അനുഗ്രഹിച്ചു.

ശിലാസ്ഥാപനത്തിന്റെ ശുശ്രൂഷകൾ പര്യവസാനിച്ചപ്പോൾ നേരത്തെ ഏർപ്പാടാക്കിയിരുന്നതിൻപ്രകാരം ഏവരും പള്ളിനടയിൽ കാതു കൂർപ്പിച്ചു നിന്നു. സ്ഥാനമാനങ്ങൾക്കനുയോജ്യമാംവിധം സജ്ജീകരിച്ചിരുന്ന ഇരിപ്പിടങ്ങളിൽ മെത്രാപ്പോലീത്തായുടെ മുമ്പാകെ ഏവരും ഉപവിഷ്ടരായി. ആ ധന്യമുഹൂർത്തത്തിൽ കുന്നംകുളത്തിന്റെ ആത്മീയനേതാവും 'ആർത്താറ്റ് പള്ളിപ്പാട്ടുകാരൻ' വർണ്ണിക്കുംവിധം 'കർത്തവ്യ'നുമായിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ നേരത്തെ തയ്യാറാക്കിയ ഒരു പ്രഖ്യാപനം ചെമ്പോലയിൽ എഴുതിയത് വായിച്ച് ഒരു പ്രതി ആത്മീയനേതാവായ മെത്രാപ്പോലീത്തായ്ക്കും മറ്റൊരു പ്രതി കൊച്ചിയുടെ പ്രതിപുരുഷനായ പാലിയത്തച്ചനും സമർപ്പിച്ചു. ചെപ്പേടിൽ വട്ടെഴുത്തിൽ എഴുതിയ ഈ രേഖയാണ് ആർത്താറ്റ് പടിയോല എന്ന പേരിൽ അറിയപ്പെടുന്നത്.

ചെപ്പേടിന്റെ അസ്സൽ ഉള്ളടക്കം:

"കൊല്ലം 981-ാം മത് മകരം ഞായറ്റിൽ പുത്തൻകൂർ സുറിയാനിക്കാരായ ആർത്താറ്റ് എടവകക്കാർ എല്ലാവരുംകൂടി നമ്മുടെ ബാവാ ദീവന്നാസ്യോസ് തിരുമുമ്പിൽ എഴുതിവച്ച പടിയോലയാവിത്.

നമ്മുടെ ജനങ്ങളിൽ ചിലർ പരദേശക്കാരുടെ ഇടത്തൂട്ട് ഉപദേശം കേൾക്കയാൽ റോമ്മാവിശ്വാസത്തിലേക്ക് തിരിഞ്ഞുപോയി വഴക്കുപിടിച്ച് പള്ളിയും പറമ്പും പകുത്ത് നറുക്കിട്ട് എടുപ്പാൻ ഇടവന്നു. അബദ്ധം കൊണ്ട് വളരെ വ്യാകുലത്തിന് ഇടവന്നതിനാൽ മേലാൽ അങ്ങനെ വരാതിരിപ്പാൻവേണ്ടി റോമ്മായിൽ നിന്നോ ബാബേലിൽ നിന്നോ അന്ത്യോഖ്യയിൽ നിന്നോ മറ്റു വല്ല പരദേശത്തുനിന്നോ യാതൊരു മെത്രാന്മാരുടെയും ഉപദേശങ്ങളും നടപ്പുകളും ഒരു നാളും കേട്ട് വഴങ്ങി നടക്കാതെ നമ്മുടെ മാർത്തോമ്മാശ്ലീഹായുടെ പൂർവീകവിശ്വാസവും ചട്ടങ്ങളും അനുസരിച്ച് നടന്നുകൊള്ളുമാറ് സമ്മതിച്ച് തമ്പുരാനെപ്പെറ്റ അമ്മയുടെ ആർത്താറ്റ് പള്ളിനടയിൽ വച്ച് എഴുതിയ (ത്).

| | |
|---|---|
| തെക്കേക്കര കുരിയത് കത്തനാർ മേക്ക് വികാരി | ഒപ്പ് |
| 1. ചെറുവത്തൂർ കുഞ്ഞാത്തു | ഒപ്പ് |
| 2. പനക്കൽ താരു | ഒപ്പ് |
| 3. കുത്തൂർ ചുമ്മാർ | ഒപ്പ് |
| 4. കോലാടി ഇട്ടൂപ്പ് | ഒപ്പ് |
| 5. കാക്കശ്ശേരി മാത്തു | ഒപ്പ് |
| 6. ചുങ്കത്ത് ഇയ്യാവു | ഒപ്പ് |

7. തോലത്ത് പാത്തു ഒപ്പ്
8. ചീരൻ പാത്തു ഒപ്പ്
9. പുലിക്കോട്ടിൽ താരു ഒപ്പ്
10. കിടങ്ങൻ ചേറുണ്ണി ഒപ്പ്
11. മണ്ടുമ്പാൽ കുഞ്ഞാത്തു ഒപ്പ്
12. തെങ്ങുങ്ങൻ കുരിയാക്കു ഒപ്പ്

പടിയോലയിലെ രേഖയിൽ സംവൃത 'ഉ' കാരം ഇല്ല. ദീർഘ 'എ' കാരം ഇല്ല. ദീവന്നാത്യോസ്, വാവ, വിച്ചാസം തുടങ്ങിയ രൂപങ്ങളാണ് എഴുതിയിട്ടുള്ളത്. ഇവിടെ ഉദ്ധരിച്ചപ്പോൾ അത് ആധുനികലിപിയും ഭാഷ യുമായി ഈ ഗ്രന്ഥകാരൻ വ്യത്യാസപ്പെടുത്തിയിട്ടുണ്ട്.

ഇതാണ് ആർത്താറ്റ് പടിയോലയുടെ അസ്സൽ. ഈ പടിയോല ലഭി ച്ചത് പാലിയത്ത് അച്ചന്മാരുടെ (കൊച്ചി രാജാവിന്റെ മന്ത്രി) ആസ്ഥാ നത്ത് നിന്നാണ്. പാലിയത്തച്ചനെ മന്തിസ്ഥാനത്ത് നിയമിക്കരുതെന്ന് ശക്തൻതമ്പുരാന്റെ അന്ത്യശാസനത്തിൽ കുറിച്ചിരുന്നുവെങ്കിലും അത് പിൻഗാമി പാലിക്കാതെ പാലിയത്തച്ചനെ മന്ത്രിയായി നിയമിക്കുകയാ ണുണ്ടായത്. സഭാതലവനായ ആറാം മാർത്തോമ്മായ്ക്ക് പടിയോല സമർപ്പിച്ചപ്പോൾ അതിന്റെ ചെപ്പേടിൽ തന്നെ എഴുതിയ ഒരു പകർപ്പ് രാജ്യഭരണാധികാരിയായ രാജാവിന്റെ പ്രതിനിധിയായി എത്തിയ മന്ത്രിയെ ഏല്പിച്ചതാവും. അന്ന് ആധുനിക മലയാളം ലിപി പ്രചാര ത്തിലിരുന്നിട്ടും ആർത്താറ്റ് പടിയോല വട്ടെഴുത്തിൽ തയ്യാറാക്കിയത് അത് രാജകൊട്ടാരത്തിലെ രേഖകളോട് സമാനത പുലർത്തുവാനാകാം. രാജാ വിന്റെ ഗ്രന്ഥപ്പുരയിൽ എക്കാലവും നശിക്കാത്ത രേഖയായി നിലനില്ക്കാ നാവാം പടിയോല ചെമ്പുതകിടിൽ രേഖപ്പെടുത്തിയത്. ആറാം മാർത്തോ മ്മായെ ഏല്പിച്ച പടിയോലയുടെ അസ്സൽ എവിടെയാണെന്നറിഞ്ഞു കൂടാ. പകലോമറ്റം മെത്രാന്മാർക്ക് അഭിമാനകരമല്ലാത്ത ചില പദപ്രയോ ഗങ്ങൾ പടിയോലയിലുള്ളതുകൊണ്ട് അത് വെളിച്ചം കാണേണ്ടതില്ലെന്ന് കുടുംബാധിപത്യക്കാർ വിചാരിച്ചുകാണണം. ആറാം മാർത്തോമ്മായു ടെയും മറ്റും നിർദ്ദേശപ്രകാരം രചിച്ചതായി പറയപ്പെടുന്ന 'നിരണം ഗ്രന്ഥ വരി'യിൽ ആർത്താറ്റ് പടിയോലയെപ്പറ്റി ഒരക്ഷരം പരാമർശിച്ചിട്ടില്ല. ഏതാനും വർഷങ്ങൾക്കു മുമ്പ്, ആലുവാ യൂണിയൻ ക്രിസ്ത്യൻ കോള ജിൽ എന്റെ സഹപ്രവർത്തകനായിരുന്ന പ്രൊഫ. സി. എം. ജോണപ്പാ യുടെ ശേഖരത്തിൽ നിന്ന് കട്ടിയുള്ള ചെമ്പുതകിടിൽ രേഖപ്പെടുത്തിയ പടിയോല വളരെ യാദൃശ്ചികമായി പരിശോധിക്കാനിടയായപ്പോൾ ആണ് അത് 'ആർത്താറ്റ്' പടിയോലയുടെ അസ്സൽ രൂപമാണെന്ന് ബോധ്യപ്പെ ട്ടത്. വട്ടെഴുത്തിലെഴുതിയ രേഖ ഞാൻ ലിപ്യന്തരം ചെയ്ത് ആധുനിക ഭാഷയിൽ പ്രസിദ്ധീകരിച്ചു. അതോടെ പടിയോലയുടെ നേരത്തെ പ്രച

രിച്ചിരുന്ന 'പാഠ'ത്തിൽ സംഭവിച്ചുപോയ അനുവധാനതകൾ തിരുത്തപ്പെട്ടു. ഇന്ന് മലങ്കരസഭാചരിത്രത്തിലെ അവിഭാജ്യരേഖയായി ഈ പടിയോല അംഗീകരിക്കപ്പെട്ടിട്ടുണ്ട് (2004-ൽ ഇതെഴുതുന്ന ആളിന്റെ ഷഷ്ഠ്യബ്ദപൂർത്തി ക്രിസ്ത്യൻ സ്റ്റഡി സെന്റർ (കുന്നംകുളം) ആഘോഷിച്ചപ്പോൾ കുന്നംകുളം പഴയപള്ളിയോടു ചേർന്ന് എം. ജെ. ഡി. ഹൈസ്കൂളിൽ ക്രമീകരിച്ച വിവിധ പരിപാടികളുടെ ഭാഗമായി സജ്ജമാക്കിയ പുരാരേഖകളുടെ എക്സിബിഷനിൽ 'ആർത്താറ്റ് പടിയോല' പ്രദർശിപ്പിച്ചിരുന്നു. പ്രദർശനത്തിന്റെ പ്രേരണയിൽ പടിയോലയുടെ വട്ടെഴുത്തിലുള്ള കോപ്പിയും അതിന്റെ പരിഭാഷയും ആർത്താറ്റ് പള്ളിയുടെ വടക്കേ ഭിത്തിയിൽ പ്രദർശിപ്പിച്ചിരിക്കുന്നു.).

നിരണം ഗ്രന്ഥവരിയാകട്ടെ, ഇട്ടൂപ്പ് റൈട്ടർ, ഇ. എം. ഫിലിപ്പ് തുടങ്ങിയ മലങ്കരസഭാ ചരിത്രകാരന്മാരാകട്ടെ, എന്തിനധികം പറയുന്നു, ആർത്താറ്റ് പള്ളിച്ചരിത്രം എഴുതിയ പനയ്ക്കൻ കുഞ്ഞാത്തു പോലും ഈ പടിയോലയുടെ കാര്യം അവരുടെ ഗ്രന്ഥങ്ങളിൽ പരാമർശിച്ചിട്ടില്ല. ഈ എഴുത്തുകാരൻ 1992-ൽ പ്രസിദ്ധപ്പെടുത്തിയ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ എന്ന ജീവചരിത്രത്തിൽ ഈ പടിയോലയെപ്പറ്റി ഒരു പഠനം രേഖപ്പെടുത്തി (ശരിയായ പാഠം കാണാതിരുന്നതിനാൽ പ്രചാരത്തിലിരുന്ന പാഠം ആധാരമാക്കിയാണ് അന്ന് പഠനം നടത്തിയത്. 1994-ൽ ഈ ഗ്രന്ഥകാരൻ പ്രസിദ്ധീകരിച്ച 'ഇന്ത്യൻ ഓർത്തഡോക്സ് സഭ: ഒരു വിമർശനാത്മക പഠനം' എന്ന ഗ്രന്ഥത്തിലും 'മലങ്കരസഭയും കേരള സംസ്കാരവും' എന്ന ഗ്രന്ഥത്തിലും ഈ പഴയ പാഠമാണ് ചേർത്തിട്ടുള്ളത്. എന്നാൽ പടിയോലയുടെ അസ്സൽ കണ്ടെടുത്ത് ശരിയായ പരിഭാഷ തയ്യാറാക്കിയതിന് ശേഷം 2002-ൽ പ്രസിദ്ധപ്പെടുത്തിയ 'ഇന്ത്യൻ ഓർത്തഡോക്സ് സഭ: ചരിത്രവും സംസ്കാരവും' എന്ന ഗ്രന്ഥത്തിലും[3] 2007-ൽ പ്രസിദ്ധപ്പെടുത്തിയ 'ഇന്ത്യൻ ഓർത്തഡോക്സ് സഭ: എ.ഡി. 52 – 2007' എന്ന ഗ്രന്ഥത്തിലും[4] 2007-ൽ തന്നെ പ്രസിദ്ധീകരിച്ച ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്രവിജ്ഞാന കോശത്തിലും[5] ശരിയായ പരിഭാഷ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഇടവകയിലെ വൈദികരെ പ്രതിനിധാനം ചെയ്തു മൂപ്പച്ചൻ (മേക്ക് വികാരി) കത്തനാരും ഇടവകക്കാരെ പ്രതിനിധീകരിച്ച് പന്ത്രണ്ട് കസേരക്കാരും (അവൈദിക പ്രതിനിധികളായ കൈകാര്യസമിതിയെ ആ പേരിൽ വിളിച്ചിരുന്നു) ഒപ്പിട്ട് സമർപ്പിച്ച പടിയോലയിൽ ആറാം മാർത്തോമ്മായുടെ അധ്യക്ഷപദവിയെ പ്രത്യക്ഷത്തിൽ പുകഴ്ത്തിയിട്ടുണ്ട്. അതോടൊപ്പം റോം, ബാബിലോൺ, അന്ത്യോഖ്യാ തുടങ്ങിയ കേന്ദ്രങ്ങളിലേക്കുള്ള ചായ്വിനെ പരോക്ഷമായി പ്രതിഷേധിച്ചിട്ടുമുണ്ട്. പടിയോലയുടെ പ്രത്യേക പശ്ചാത്തലത്തിൽ റോമ്മാബന്ധം മാത്രമേ പരാമർശി

ക്കപ്പെട്ടിട്ടുള്ളു എങ്കിലും പടിയോല മലങ്കരസഭാചരിത്രമെന്ന വിശാല മായ ക്യാൻവാസിനെ മനസ്സിൽ വച്ചുകൊണ്ടാണ് റോമിനോടൊപ്പം ബാബേൽ, അന്ത്യോഖ്യാ തുടങ്ങിയ സ്ഥലങ്ങളെപ്പറ്റി പരാമർശിച്ചിട്ടു ള്ളത്. മലങ്കരസഭയിൽ പല കാലങ്ങളിലായി തർക്കത്തിന് കാരണമായ വിദേശബന്ധങ്ങളെ മുഴുവൻ 'തലപ്പള്ളി'ക്കാർ പ്രസ്തുതരേഖയിൽ ഉൾ പ്പെടുത്തിയിരിക്കുന്നു. നാലും അഞ്ചും ആറും മാർത്തോമ്മാ മെത്രാന്മാർ റോമുമായി അനുരഞ്ജനം ചെയ്യാൻ ശ്രമിച്ചതും ഒടുവിലത്തെ ആൾ റോമുമായി അനുരഞ്ജനപ്പെട്ടതും പടിയോലയുടെ പശ്ചാത്തലം പരോ ക്ഷമായി സൂചിപ്പിച്ചിട്ടുണ്ട്. മാർത്തോമ്മാശ്ലീഹായുടെ പാരമ്പര്യങ്ങൾ ഉപേക്ഷിച്ച് വിദേശസഭകളോട് സന്ധിചെയ്യാൻ W.C.C. യുടെ സമിതിക ളിൽ ഏതെങ്കിലും സഭാധ്യക്ഷന്മാർ ശ്രമിച്ചാൽ അതിനെപ്പോലും ദീർഘ ദൃഷ്ടിയോടെ ചെറുക്കുന്ന പ്രവാചകശബ്ദം ആർത്താറ്റ് പടിയോല ഉൾക്കൊള്ളുന്നുണ്ട്.

ചരിത്രകാരൻ എഴുതുന്നു: "..... ആധുനിക മലയാളം ലിപി പ്രചരിച്ചി രുന്നുവെങ്കിലും കാലാകാലങ്ങളിൽ നിലനില്ക്കുവാൻ ഉദ്ദേശിച്ചെഴുതിയ രാജശാസനങ്ങളുടെ മാതൃക അനുകരിച്ചാണ് ഈ രേഖ ചെപ്പേടിൽ വട്ടെ ഴുത്തിൽ എഴുതിയത്. ..... ഒരിടവകയുടെ മാത്രം പ്രതിജ്ഞയാണ് ചെപ്പേ ടിൽ രേഖപ്പെടുത്തിയിട്ടുള്ളതെങ്കിലും അതിന്റെ പ്രാതിനിധ്യസ്വഭാവം അവ ഗണിക്കാവതല്ല. ആർത്താറ്റ് ഇടവകയിൽ റോമ്മാബന്ധത്തിന്റെ പേരിൽ മാത്രമേ അക്കാലം വരെ ഭിന്നതയുണ്ടായിട്ടുള്ളൂ. എന്നാൽ ചെപ്പേടിൽ റോമ്മിനോടൊപ്പം ബാബേൽ, അന്തോഖ്യാ, മറ്റു പരദേശങ്ങൾ എന്ന് രേഖപ്പെടുത്തിയതിനാൽ മലങ്കരസഭാചരിത്രം മുഴുവൻ ആ ചെപ്പേട് ഉൾ ക്കൊണ്ടു എന്ന് വ്യക്തമാണ്. കൂനൻകുരിശ് പ്രതിജ്ഞയിൽ മലങ്കരസഭ റോമിനെ മാത്രമേ തള്ളിപ്പറയുവാൻ ശ്രമിച്ചിട്ടുള്ളൂ. ഒന്നര നൂറ്റാണ്ടു കഴി ഞ്ഞപ്പോഴേക്കും ആദികാലം മുതൽ മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭയെ കൂച്ചുവിലങ്ങിട്ട് പൂട്ടുവാൻ ഒരുങ്ങിവന്ന എല്ലാ വിദേശ കൊളോ ണിയൽ ആധിപത്യശ്രമങ്ങളെയും പേരെടുത്ത് പറഞ്ഞ് അവയ്ക്കെതിരെ ബഹിഷ്കരണ പ്രതിജ്ഞ പ്രഖ്യാപിച്ച് ആർത്താറ്റ് ചെപ്പേട് - പടിയോല - മലങ്കരയുടെ തലപ്പള്ളി ബോധപൂർവ്വം നടത്തിയ സ്വാതന്ത്ര്യപ്രഖ്യാപ നത്തിന്റെ 'മാഗ്നാകാർട്ട' തന്നെയായിരുന്നു. ആയിടെ റോമൻസഭയിൽ താവളം തേടിച്ചെന്ന് ആറു മാസത്തെ തിരിച്ചറിവുകളുമായി പ്രായശ്ചിത്തം ചെയ്ത് മലങ്കരസഭയിലേക്ക് തിരിച്ചുവന്ന ആറാം മാർത്തോമ്മായെ മാത്ര മല്ല, മലങ്കരസഭയുടെ മാർത്തോമ്മാപൈതൃകം വിറ്റ് കാശാക്കാൻ ഒരു ങ്ങുന്ന ഏതൊരു ഭാവിമെത്രാനെയും ആർത്താറ്റ് പടിയോല ലക്ഷ്യമാ ക്കുന്നുണ്ട്. വിദേശസഭകളുടെ നീരാളിപ്പിടുത്തത്തിൽ നിന്ന് മോചനം നേടി മാർത്തോമ്മാ വിശ്വാസ പൈതൃകത്തിൽ സാഭിമാനം ദേശീയബോ

ധത്തോടെ വളരുക - ഇതാണ് ആർത്താറ്റ് പടിയോലയുടെ സർവ്വകാല പ്രസക്തിയുടെ സന്ദേശം. കോളനൈസേഷൻ ആധിപത്യത്തോട് ശിപ്പായിലഹളയിലൂടെ ഭാരതം ആദ്യമായി പ്രതികരിച്ചത് വീണ്ടും അഞ്ച് ദശാബ്ദങ്ങൾ കഴിഞ്ഞിട്ടാണ് എന്നോർക്കുമ്പോൾ ആർത്താറ്റ് പടിയോല പ്രദർശിപ്പിച്ച പൗരുഷവും പ്രവാചകസഹജമായ ക്രാന്തദർശിത്വവും എത്രമേൽ ആദരണീയമല്ല? 'മലങ്കരസഭയുടെ ആധുനിക പ്രവാചകൻ' എന്ന് അംഗീകാരം നേടിയ യൂഹാനോൻ മാർ സേവേറിയോസ് പിതാവിന്റെ ഒരു മഹത് പ്രസ്താവന ഓർമ്മയിലുയരുന്നു: ".... യെരുശലേമിലും അന്ത്യോഖ്യായിലും റോമ്മിലും സഭ സ്ഥാപിക്കപ്പെട്ട അതേ കാലഘട്ടത്തിൽത്തന്നെ കുന്നംകുളത്തും അപ്പോസ്തോലിക സ്ഥാപിതമായ ഒരു സഭ ഉണ്ടായി എന്നത് ഏവർക്കും അഭിമാനകരമാണ്. പൊടിപടലം കൊണ്ട് മൂടപ്പെട്ടും സൂര്യപ്രകാശം ഏൽക്കാതെയും കിടന്നിരുന്ന അന്നത്തെ കേരളത്തിന്റെയും വിശിഷ്യാ കുന്നംകുളത്തിന്റെയും ..... ചരിത്രങ്ങൾ തെളിഞ്ഞുവരുമ്പോൾ കുന്നംകുളത്തിനെ ആർക്കും അവഗണിക്കുവാൻ സാധ്യമാവുകയില്ല."[6]

ഗർജ്ജനസ്വഭാവമുള്ള ആർത്താറ്റ് പടിയോലയുടെ അണിയറശില്പി കുന്നംകുളം ക്രിസ്ത്യാനികളുടെ ആ തലമുറയിലെ 'കർത്തവ്യൻ' ആയിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ആയിരുന്നു. പടിയോലയിൽ ഒപ്പിട്ടത് അന്നത്തെ മൂപ്പച്ചനും 12 കസേരക്കാരും ആയിരുന്നു. ഇടവകകളിലുണ്ടായിരുന്ന പഴയ പേറെദ്യൂത്തെ സ്ഥാനികളുടെ പിൻഗാമികളാണ് ഈ മൂപ്പച്ചന്മാർ. ഇന്നത്തെപ്പോലെ അമ്പതും നൂറും വീടുകളുള്ള ശോഷിച്ച ഇടവകകൾ ആയിരുന്നില്ല അന്നുണ്ടായിരുന്നത്. ആയിരവും അതിലധികവും വീട്ടുകാരുള്ള ഇടവകയിൽ പത്തോപന്ത്രണ്ടോ വൈദികർ കാണും. ഓരോ വൈദികനും ഓരോ ആഴ്ചയിലെ ചുമതല വഹിക്കും. അപ്പോഴും ഇടവകയുടെ പൊതുവായ ചുമതല മൂപ്പച്ചനിൽ നിക്ഷിപ്തമായിരിക്കും. പടിയോലയിൽ ഒപ്പിട്ട മേക്ക വികാരി ഈ മൂപ്പച്ചനെ പ്രതിനിധാനം ചെയ്യുന്നു. ആ തലമുറയിലെ ഏതാനും വൈദികർ പാലൂർ - ചാട്ടുകുളങ്ങര പള്ളിയിൽ സേവനം അനുഷ്ഠിച്ചിരുന്നതായി നമുക്കറിയാം.

1. തെക്കേക്കര കുരിയത് കത്തനാർ. ഇദ്ദേഹം പടിയോലയിൽ ഒപ്പിട്ടിരിക്കുന്നു.

2. കിടങ്ങൻ ഗീവറുഗീസ് കത്തനാർ. ഇദ്ദേഹം 1811-ൽ തൊഴിയൂരിന്റെ മെത്രാനായി.

3. ചീരൻ സ്കറിയാ കത്തനാർ. ഇദ്ദേഹം 1808-ൽ തൊഴിയൂരിന്റെ മെത്രാനായി.

4. പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ. കോട്ടയം പഴയസെമിനാരി സ്ഥാപകനായ ചരിത്രപുരുഷൻ.

5. കുത്തൂർ ഗീവറുഗീസ് മല്പാൻ. അദ്ദേഹം 1829–ൽ തൊഴിയൂരിന്റെ മെത്രാനായി.

6. കോലാടി തരുത് കത്തനാർ. കഥാപുരുഷന്റെ മാതൃസഹോദരീപുത്രൻ.

7. പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ. ഇദ്ദേഹത്തിന്റെ കബറിടമാണ് ആർത്താറ്റ് പള്ളിയുടെ വടക്കേ വരാന്തയിൽ കാണുന്നത്.

8. തെക്കേക്കര വറീയത് കത്തനാർ. ഇദ്ദേഹം എഴുതിയ ഒരു പ്രാർത്ഥനാ പുസ്തകം ഈ ഗ്രന്ഥകാരൻ പരിശോധിച്ചിട്ടുണ്ട്.

ഇതെഴുതുന്ന ആളിന്റെ ഓർമ്മയിൽ ആർത്താറ്റ് ഇടവകയിൽ 1. കോലാടി ദാവീദ് കോറെപ്പിസ്ക്കോപ്പാ. 2. ചെറുവത്തൂർ യാക്കോബ് കോറെപ്പിസ്ക്കോപ്പാ. 3. കുത്തൂർ പാറമേൽ കുറിയാക്കോസ് കത്തനാർ, 4. ചെറുവത്തൂർ മാത്തു കത്തനാർ, 5. കാക്കശ്ശേരി ജോസഫ് കോറെപ്പിസ്ക്കോപ്പാ, 6. ചുങ്കത്ത് ജോസഫ് കത്തനാർ, 7. ചെമ്മണ്ണൂർ പത്രോസ് കത്തനാർ, 8. പുലിക്കോട്ടിൽ (കരുമാംകുഴി) ജോസഫ് കത്തനാർ, 9. മേക്കാട്ടുകര ദാവീദ് കത്തനാർ, 10. പുലിക്കോട്ടിൽ ജോസഫ് കോറെപ്പിസ്ക്കോപ്പാ, 11. തെക്കേക്കര ദാവീദ് കത്തനാർ. 12. പൊറത്തൂർ ജേക്കബ് കത്തനാർ, 13. കുത്തൂർ സൈമൺ കത്തനാർ എന്നിവർ സേവനം അനുഷ്ഠിച്ചിരുന്നു. മൂപ്പ് മുറയനുസരിച്ച് ഓരോ വൈദികർ ഓരോ ആഴ്ചയിലെ സാധാരണ കർത്തവ്യചുമതല നിർവഹിക്കും. എല്ലാവരും കൂടിവരുമ്പോൾ ഒന്നാംസ്ഥാനി മൂപ്പച്ചൻ ആയിരിക്കും. ഈ പ്രാഥമ്യമാണ് മേക്കവികാരിയിൽ നാം കാണുന്നത്. അക്കാലത്ത് കുന്നംകുളം വൈദികരുടെ നേതാവും പ്രതിനിധിയും വക്താവും പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ ആയിരുന്നുവെന്ന് ആ തലമുറയിൽ രചിക്കപ്പെട്ട ആർത്താറ്റ് പള്ളിപ്പാട്ടും ശക്തൻതമ്പുരാന്റെ ജീവചരിത്രവും പാലൂർ – ചാട്ടുകുളങ്ങര പള്ളിയുടെ പുനർനിർമ്മാണവും വ്യക്തമാക്കുന്നു.

പകലോമറ്റം മെത്രാന്മാർ ഏകപക്ഷീയമായി തീരുമാനങ്ങൾ കൈക്കൊള്ളാൻ പാടില്ലെന്നും ജനഹിതം ആരായാതെ അപ്രകാരം സേച്ഛാപരമായി ആരെങ്കിലും പ്രവർത്തിച്ചാൽ അതിനെതിരെ പ്രതികരിക്കണമെന്നുമുള്ള അക്കാലത്തെ മുഴുവൻ മലങ്കരസഭയുടെയും പ്രതിഷേധസ്വരമാണ് ആത്താറ്റ് പടിയോലയിൽ ധ്വനിക്കുന്നത്. ആർത്താറ്റ് പടിയോലയിലൂടെ സഭയുടെ വടക്കൻപ്രദേശത്തെ ഏറ്റവും ശക്തമായ ഇടവക നടത്തിയ പ്രതികരണം ആറാം മാർത്തോമ്മാ ഗൗരവപൂർവ്വം ഉൾ

ക്കൊണ്ടു. അക്കൊല്ലം തന്നെ സന്ദർശിച്ച ഡോ. ബുക്കാനനുമായുള്ള ചർച്ചയും ബൈബിൾ പരിഭാഷയ്ക്കും പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ പങ്കാളിത്തം മലങ്കരമെത്രാൻ തേടിയത് ഇതിന്റെ തെളിവായി നമുക്ക് കണക്കാക്കാം. പകലോമറ്റം കുടുബാംഗമായി ഏഴാം മാർത്തോമ്മാ അതിന് മുമ്പേതന്നെ വാഴിക്കപ്പെട്ടിരുന്നുവെങ്കിലും തെക്കും വടക്കുമുള്ള രണ്ട് പ്രഗത്ഭ മല്പാന്മാരെ സഭാരംഗത്തെ പ്രവർത്തനങ്ങൾക്കായി നിയോഗിച്ചതിന് ശേഷമാണ് ആറാം മാർത്തോമ്മാ അന്തരിച്ചത്.

പുലിക്കോട്ടിൽ മല്പാൻ തയ്യാറാക്കിയ പടിയോലയുടെ സന്ദേശം തെക്കൻ ഇടവകകളുടെ പ്രതിനിധിയും ബൈബിൾ വിവർത്തനത്തിലെ സഹപ്രവർത്തകനുമായ കായംകുളം പീലിപ്പോസ് മല്പാനും സ്വീകാര്യമായി. ആരോഗ്യകരമായ ഒരു സുപ്രഭാതത്തിന്റെ ശംഖധ്വനി മുഴക്കുന്നതിൽ അവർ സഹകരിച്ചു. ആ ശംഖാഹ്വാനമാണ് ആർത്താറ്റ് പടിയോലയുടെ സഭാചരിത്രമൂല്യം. ആർത്താറ്റ് പടിയോലയുടെ സന്ദേശം മലങ്കരയിൽ മുഴുവൻ പ്രചരിപ്പിക്കുവാൻ ഐക്യത്തോടെ സന്നദ്ധരായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെയും കായംകുളം റമ്പാനെയും തന്റെ ഉപദേഷ്ടാക്കന്മാരായി നിയമിച്ചുകൊണ്ട് ഏഴാം മാർത്തോമ്മാ ഈ സൂര്യോദയത്തെ അംഗീകരിക്കുക തന്നെ ചെയ്തു.

### 2. ആർത്താറ്റ് (പാലൂർ - ചാട്ടുകുളങ്ങര) പള്ളിയുടെ പുനർനിർമ്മാണം.

ഭാരതത്തിലെ ക്രിസ്ത്യാനികളുടെ തലപ്പള്ളി, മാർത്തോമ്മാശ്ലീഹായുടെ പൈതൃകം അർഹിക്കുന്ന പ്രൗഢിയോടുകൂടി നിർമ്മിക്കണമെന്ന കഥാപുരുഷന്റെ ആഗ്രഹത്തിന് നാടിന്റെയും രാജകുടുംബത്തിന്റെയും പിന്തുണ വേണ്ടുവോളം ലഭിച്ചു. തങ്ങളുടെ പ്രജകളുടെ പൈതൃക ദേവാലയം കിടയറ്റതാക്കുവാൻ തലപ്പള്ളി രാജാക്കന്മാരും രാജ്യത്തെ വിദേശാക്രമണങ്ങളിൽ നിന്നും സാമൂതിരിയുടെ ശല്യപ്പെടുത്തലിൽ നിന്നും സംരക്ഷിക്കുവാൻ തലമുറകളായി വിശ്വസ്ഥതയോടെ സേവിച്ചു പോരുന്ന പ്രജകളുടെ ദീർഘകാല പ്രാർത്ഥനയെ സാക്ഷാത്കരിക്കുവാൻ കൊച്ചിയിലെ മഹാരാജാവും നിർല്ലോഭം സഹായിച്ചു. ദേവാലയ നിർമ്മാണം തുടങ്ങിയാൽ മുടങ്ങാതെ പൂർത്തിയാക്കുവാൻ വിഘ്നങ്ങൾ സംഭവിക്കരുത് എന്ന ദീർഘവീക്ഷണം കൊണ്ടാകാം വിഭവസമാഹരണത്തിന് പത്ത് പതിനാറ് മാസക്കാലം ചെലവഴിച്ചത്. പാലൂർ ചാട്ടുകുളങ്ങര കരക്കാർ വിവിധ കാലങ്ങളിലായി കുടിയേറിപ്പാർത്ത തെക്കൻ പ്രദേശങ്ങളിലെല്ലാം സഞ്ചരിച്ച് ദേവാലയ പുനർനിർമ്മാണത്തിന് അവരുടെ പങ്കാളിത്തം യഥാശക്തി അദ്ദേഹം ഉറപ്പുവരുത്തി. വിഭവസമാഹരണമായിരുന്നു പ്രധാന ലക്ഷ്യമെങ്കിലും ഒന്നുരണ്ടു ചർച്ചാവിഷയങ്ങളിൽ തനിക്കനുകൂലമായ

പൊതുജനാഭിപ്രായം രൂപീകരിച്ചെടുക്കുവാൻ മല്പാൻ ഈ യാത്രകളെ പ്രയോജനപ്പെടുത്തി. പകലോമറ്റം മെത്രാച്ചൻ അനുരഞ്ജനമെന്ന പേരിൽ റോമ്മൻസഭയ്ക്ക് കീഴ്പെടുവാൻ നിരന്തരം നടത്തിക്കൊണ്ടിരുന്ന യത്നങ്ങളോട് എതിർക്കുന്ന പൊതുജനാഭിപ്രായം സമാഹരിക്കുക. അതായിരുന്നു അദ്ദേഹം ഉന്നംവച്ച ഒരു ലക്ഷ്യം. ജന്മാവകാശമായി മെത്രാൻസ്ഥാനം കൈവശം വച്ചുപോരുന്ന പകലോമറ്റം കുടുംബത്തിന്റെ അവകാശവാദങ്ങൾ അടിസ്ഥാനരഹിതമാണെന്നും ജനങ്ങൾ തെരഞ്ഞെടുക്കുന്ന ജനനേതാവായിരിക്കണം മലങ്കരസഭാധ്യക്ഷൻ എന്ന വിപ്ലവകരമായ ആശയം സഭയിൽ സ്വീകാര്യമാകണമെന്നും എന്നുമുള്ള ആഹ്വാനമായിരുന്നു രണ്ടാമത്തെ ഉന്നം. സഭയിൽ ഒരു സൂര്യോദയത്തിന്റെ ശംഖനാദം മുഴക്കുന്നതിൽ അദ്ദേഹം ഗണ്യമായി വിജയിച്ചു എന്ന് പില്ക്കാല സഭാചരിത്രം തെളിയിച്ചു. വൈദികവിദ്യാഭ്യാസത്തിന് നിലവിലുള്ള സംവിധാനങ്ങളുടെ അപര്യാപ്തത, പൊതു ഉടമയിലുള്ള ഒരു ആസ്ഥാനത്തിന്റെ അഭാവം, ഭരണപരമായി സഭയുടെ ശക്തിയെ ചോർത്തിക്കളയുന്ന ശൈഥില്യങ്ങൾ, അധികാരകേന്ദ്രത്തിന്റെ വികേന്ദ്രീകരണം, പ്രാദേശികഭാഷയിൽ ബൈബിളും ആരാധനക്രമങ്ങളും വിവർത്തനം ചെയ്യേണ്ടതിന്റെ ആവശ്യകത എന്നിങ്ങനെ ഒട്ടുവളരെ പ്രശ്നങ്ങളും അവയ്ക്ക് തന്റെ കാഴ്ചപ്പാടിലുള്ള പരിഹാരങ്ങളും മല്പാൻ ഈ വിഭവസമാഹരണം മുൻനിർത്തിയുള്ള സഞ്ചാരത്തിൽ വിവിധ ഇടവകകൾക്കു മുമ്പിൽ അവതരിപ്പിച്ചു. മുളന്തുരുത്തി, കണ്ടനാട്, അങ്കമാലി, കുറുപ്പംപടി, കോതമംഗലം, വടക്കൻപറവൂർ തുടങ്ങി അക്കാലത്ത് മലങ്കരസഭയിൽ തലയെടുപ്പുണ്ടായിരുന്ന ഇടവകകൾ മല്പാന്റെ പുരോഗമനാശയങ്ങളോട് ആഭിമുഖ്യം പ്രദർശിപ്പിച്ചു. ഫലത്തിൽ 1806-ലെ ആർത്താറ്റ് പടിയോലയുടെ സന്ദേശം മലങ്കരസഭയ്ക്ക് മുഴുവൻ സ്വീകാര്യമാകുവാൻ അദ്ദേഹം നടത്തിയ ജൈത്രയാത്രയായിട്ടു വേണം ഈ വിഭവസമാഹരണ സഞ്ചാരത്തെ വിലയിരുത്തുവാൻ. ഒരേസമയം ഒന്നിലേറെ കാര്യങ്ങളിൽ ലക്ഷ്യം വക്കുവാനും ലക്ഷ്യസാക്ഷാത്ക്കാരത്തെ നേടുവാനും മഹാപ്രതിഭകളായ മഹാരഥന്മാർക്കേ കഴിയൂ. ശതാവധാനിയായ സഭാനേതാവായിരുന്നു അദ്ദേഹം.

1807 കന്നി മാസം 8-ന് പുനർനിർമ്മാണം ചെയ്ത പള്ളിയിൽ ആരാധനകൾ പുനരാരംഭിക്കത്തക്കവിധം ദ്രുതഗതിയിൽ പണികൾ പുരോഗമിച്ചു. തച്ചുശാസ്ത്ര വിദഗ്ദനായ കഥാപുരുഷൻ തന്റെ ശില്പവൈഭവം പ്രകടമാക്കുംവിധം ദേവാലയ നിർമ്മാണത്തിന് നേതൃത്വം നൽകി. ആ തലമുറയിൽ ക്രിസ്ത്യാനികളുടെ തലപ്പള്ളിയെ വെല്ലുന്ന പ്രൗഢിയും ഗാംഭീര്യവും മലങ്കരസഭയിലെ മറ്റൊരു പള്ളികൾക്കും ഉണ്ടായിരുന്നില്ല. മലങ്കരസഭയിലെ മറ്റൊരു പള്ളിയിലും കാണാത്തവിധം മദ്ബഹാ രണ്ടു

തലങ്ങളായി അദ്ദേഹം വിഭാവനം ചെയ്തു. രണ്ടു ഭാഗവും രണ്ട് തിരശ്ശീലകൾക്കൊണ്ട് മറയ്ക്കുവാൻ ക്രമീകരണം ഉണ്ടായിരുന്നു. എബ്രായ ലേഖനത്തിൽ വി. പൗലൂസ് ശ്ലീഹാ പഴയനിയമ ദേവാലയത്തെ വർണ്ണിക്കുന്ന ഭാഗമാവണം അദ്ദേഹത്തിന്റെ മനസ്സിൽ പതിഞ്ഞിരുന്നത്. എബ്രായ ലേഖനം പഴയനിയമ ദേവാലയത്തിന്റെ ചിത്രം നൽകുന്നതിപ്രകാരമാണ്.

"എന്നാൽ ആദ്യ ഉടമ്പടിയിലും ആരാധനയ്ക്കുള്ള ചട്ടങ്ങളും ലൗകികമായ വിശുദ്ധ മന്ദിരവും ഉണ്ടായിരുന്നു. ഒരു കൂടാരം നിർമ്മിച്ചു. അതിന്റെ ആദ്യഭാഗത്ത് നിലവിളക്കും മേശയും കാഴ്ചയപ്പവും ഉണ്ടായിരുന്നു. അതിന് വിശുദ്ധസ്ഥലം എന്ന് പേരായിരുന്നു.

രണ്ടാം തിരശ്ശീലയ്ക്ക് പിന്നിലോ അതിവിശുദ്ധസ്ഥലം എന്ന് വിളിക്കപ്പെടുന്ന കൂടാരം ഉണ്ടായിരുന്നു. അതിൽ പൊന്നുകൊണ്ടുള്ള ധൂപകലശവും മുഴുവനും പൊന്നുകൊണ്ടു പൊതിഞ്ഞ നിയമപെട്ടകവും അതിനകത്ത് മന്ന ഇട്ടുവച്ച പൊൻപാത്രവും അഹറോന്റെ തളിർത്ത വടിയും നിയമത്തിന്റെ കല്പലകകളും; അതിന് മീതെ കൃപാവനത്തെ മൂടുന്ന തേജസ്സിന്റെ കെരൂബുകളും ഉണ്ടായിരുന്നു. .... ഇവ ഇങ്ങനെയെല്ലാം ഒരുക്കിയശേഷം പുരോഹിതന്മാർ നിത്യം മുൻകൂടാരത്തിൽ ചെന്ന് ശുശ്രൂഷ അനുഷ്ഠിക്കുന്നു. രണ്ടാമത്തേതിലോ ആണ്ടിൽ ഒരിക്കൽ മഹാപുരോഹിതൻ മാത്രം തന്റെയും ജനത്തിന്റെയും തെറ്റുകൾക്ക് വേണ്ടി അർപ്പിക്കുവാനുള്ള രക്തവുമായി പ്രവേശിക്കുന്നു. ..." (എബ്രായ 9:2–7).

ദൈവികആരാധനയ്ക്ക് രണ്ട് തിരശ്ശീലകളാൽ മറയ്ക്കപ്പെട്ട രണ്ടു കൂടാരം. ആദ്യത്തെ തിരശ്ശീലയ്ക്കകം വിശുദ്ധ സ്ഥലം. അവിടെ പുരോഹിതൻ നിത്യവും പ്രവേശിച്ച് നിത്യാരാധന നടത്തുന്നു. അതിന് പുറകിലെ തിരശ്ശീലയ്ക്കുള്ളിൽ അതിവിശുദ്ധ സ്ഥലമെന്ന കൂടാരം. ഇവിടെ ആണ്ടിലൊരിക്കൽ മഹാപുരോഹിതൻ മാത്രം പ്രവേശിച്ച് രക്തസഹിത ബലി അർപ്പിക്കുന്നു. ഈ ആദിമ കൂടാരസങ്കൽപ്പമാണ് കഥാപുരുഷൻ പള്ളിനിർമ്മാണത്തിൽ സാക്ഷാത്കരിച്ചത്. അതിവിസ്തൃതമായ മദ്ബഹായ്ക്ക് രണ്ട് തിരശ്ശീലകളാൽ മറയ്ക്കപ്പെട്ട രണ്ടു ഭാഗം. ഒന്നാം തിരശ്ശീലയ്ക്കകത്ത് പുരോഹിതന്മാർ നിത്യവും പ്രാർത്ഥനയും വേദവായനകളും പ്രബോധനങ്ങളും നടത്തുന്നു. അതിവിശുദ്ധസ്ഥലത്ത് ക്രിസ്തുവിന്റെ ബലിയായ വിശുദ്ധ കുർബ്ബാന അർപ്പിക്കപ്പെടുന്നു. അവിടെ ആദിമ കൂടാര സംവിധാനവും യുഗാന്ത്യത്തിലെ സ്വർഗ്ഗീയാരാധനയുടെ (വെളിപാട് പുസ്തകം വ്യക്തമാക്കുന്നവിധം) സംവിധാനവും സമ്മേളിക്കുന്നു; സിനഗോഗ് ആരാധനയും കാൽവരി യാഗവും സമ്മേളിക്കുന്നു. ഈ ദേവാലയസങ്കൽപ്പം ഇതേ രൂപത്തിൽ സാക്ഷാത്കരിച്ച ഒരൊറ്റ ദേവാലയമേ

മലങ്കരസഭയിലുള്ളു. അത് പാലൂർ - ചാട്ടുകുളങ്ങര പള്ളിയാണ്: മലങ്കരയുടെ തലപ്പള്ളിയുടെ അനന്യതയും അതുല്യതയും ഇതു തന്നെ. മുൻകൂടാരത്തിലെ മേശകളും പ്രാർത്ഥനാശുശ്രൂഷകളും നിർവിഘ്നം നടക്കുന്നുവെങ്കിലും അവിടത്തെ തിരശ്ശീല ഇപ്പോൾ ഉപയോഗിക്കാറില്ല; സ്ഥിരമായി തുറന്നിട്ട അവസ്ഥയിലാണ്. ഈ ദേവാലയ സംവിധാന ചാരുതയും അതിന്റെ വേദപുസ്തക പശ്ചാത്തലവും വേണ്ടത്ര ഗ്രഹിക്കാതെ ഈ അസാധാരണ സംവിധാനത്തിന് വികലമായ ചില വ്യാഖ്യാനങ്ങൾ പില്ക്കാലത്ത് ഉണ്ടായിട്ടുണ്ട്.

ആദ്യത്തെ മദ്ബഹായിൽ വച്ച് ഒരു പുരോഹിതൻ വധിക്കപ്പെട്ടുവെന്നും രക്തം വീണ സ്ഥലം മദ്ബഹായിൽ നിന്ന് വേർതിരിക്കുവാനായി മദ്ബഹാ രണ്ടായി വിഭജിച്ചു എന്നും ആണ് ആ കഥ പറയുന്നത്. ടിപ്പുവിന്റെ പടനായകർ പള്ളിയിൽ പ്രവേശിച്ച് അവിടെ സൂക്ഷിച്ചിരുന്ന വി. കുർബ്ബാന മലിനപ്പെടുത്തുമെന്ന് ഭയന്ന് ഒരു പുരോഹിതൻ മദ്ബഹായിൽ ഓടിക്കയറി വി. കുർബ്ബാന ഭക്ഷിച്ചു എന്നും അദ്ദേഹത്തെ ഭടന്മാർ മദ്ബഹായിൽ വച്ച് വെട്ടിക്കൊന്നു എന്നുമാണ് ഈ കഥയുടെ ഭാക്ഷ്യം.

ഈ കഥ വിശ്വസിക്കുവാൻ രണ്ടു കാരണങ്ങളാൽ സാധ്യമല്ല.

1. കഥയിൽ പറയുംപ്രകാരം ആണ് സംഭവിച്ചതെങ്കിൽ കൊല്ലപ്പെട്ട പുരോഹിതൻ രക്തസാക്ഷിയാണ്. രക്തസാക്ഷിയുടെ രക്തം മദ്ബഹായെ അശുദ്ധമാക്കുന്നില്ല. ആദ്യകാലത്ത് പള്ളിയുടെ ശില സ്ഥാപിക്കുന്ന വേളയിൽ രക്തസാക്ഷികളുടെ അസ്ഥികൾ നിക്ഷേപിച്ചിരുന്നു. സഹദേന്മാരുടെ അസ്ഥി കിട്ടാതായപ്പോൾ അവരുടെ പേരുകൾ പ്രതിഷ്ഠയുടെ പ്രഖ്യാപനത്തിലും മുദ്രണത്തിലും മാത്രമായി ഒതുങ്ങി. രക്തസാക്ഷികളുടെ രക്തവും അസ്ഥിയും തിരുശേഷിപ്പുകളായി നിക്ഷേപിക്കപ്പെട്ട ഗ്ലൂസ്ക്കോമാ എന്ന പേടകം ത്രോണോസിൽ ആദരപൂർവ്വം സ്ഥാപിക്കപ്പെട്ടിരുന്നു. പള്ളി പ്രദക്ഷിണങ്ങളിൽ കുരിശിനോടൊപ്പം അവയും വഹിക്കുമായിരുന്നു. തന്മൂലം രക്തസാക്ഷികളുടെ രക്തം മദ്ബഹായെ അശുദ്ധമാക്കുന്നില്ല. അതിന്റെ പേരിൽ മദ്ബഹാ ഛേദിക്കേണ്ട ആവശ്യവുമില്ല.

2. ടിപ്പുവിന്റെ പടനായകർ 1789-ൽ പള്ളിക്ക് തീവയ്ക്കുമ്പോൾ പള്ളിയിൽ പൂജകളൊന്നും നടന്നിരുന്നില്ല. പുത്തൻകൂർ - പഴയകൂർ തർക്കത്തെത്തുടർന്ന് പള്ളി ദീർഘകാലം ആരാധനകൾ കൂടാതെ കിടക്കുകയായിരുന്നു. ആ ദേവാലയത്തിൽ നിത്യവും വി. കുർബ്ബാന നടക്കുന്നു എന്ന് സാക്ഷിച്ചുകൊണ്ടാണ് ഈ കഥ മെനഞ്ഞെടുത്തിട്ടുള്ളത്. തർക്കം മൂലം ദീർഘകാലം ആരാധന മുടങ്ങിയ പള്ളിയാണ് തീക്കിരയായത്

എന്ന് ആർത്താറ്റ് പള്ളിപ്പാട്ട് അനുസ്മരിക്കുന്നുണ്ട്. തന്മൂലം ഈ ഭാവനാസൃഷ്ടിയായ കഥയ്ക്ക് ചരിത്രപരമായ സാധുത്വവും സാംഗത്യവുമില്ല.

3. ആർത്താറ്റ് പള്ളിയുടെ ചുറ്റുപാടുമുള്ള വൃക്ഷശിഖരങ്ങൾ ടിപ്പുവിന്റെ പടനായകർ വിശ്വാസികളെ തൂക്കിക്കൊന്നതായി സ്ഥലവാസികൾ 1808-ൽ ഡോ. ബുക്കാനനോട് സാക്ഷിച്ചതായി അദ്ദേഹം തന്റെ സ്മരണകളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ദേവാലയത്തിൽ വെച്ച് അപ്രകാരം ഒരു വധം നടന്നിരുന്നുവെങ്കിൽ അക്കാര്യം അവർ ബുക്കാനനോട് പറയുമായിരുന്നു.

4. വൈദികർ പള്ളിയിൽ വച്ച് വധിക്കപ്പെട്ട കഥ ആറ് പതിറ്റാണ്ടിന്നിപ്പുറം പ്രചരിപ്പിക്കപ്പെട്ട ഒരു വെറും കഥയാണ്.

5. ഇന്ന് കാണുന്ന അതിഭീമാകാരമായ ദേവാലയ ശില്പം ടിപ്പുവിന്റെ ആക്രമണത്തിനു മുമ്പേ ഉള്ളതാണെന്ന തെറ്റായ ധാരണ ഈ കഥയുടെ പിന്നിലുണ്ട്. നിശ്ചയമായും ഇന്ന് കാണുന്ന ശില്പം 1800-ൽ ഫ്രാൻസിസ് ബുക്കാനൻ കണ്ട, പതിനൊന്ന് വർഷം മേൽക്കൂരയില്ലാതെ മഴ നനഞ്ഞുകിടന്ന ദേവാലയം അല്ല.

1800-ൽ ഫ്രാൻസിസ് ബുക്കാനൻ സാക്ഷിക്കുംവിധം അന്നത്തെ പള്ളിയുടെ ശ്മശാനം പള്ളിയുടെ വടക്കു പടിഞ്ഞാറേ വഴിയുടെ അരികിൽ ആയിരുന്നു. ഇന്ന് കാണുന്ന ശ്മശാനത്തിന്റെ ഭാഗത്തായിരുന്നു തീവച്ച് നശിപ്പിക്കപ്പെട്ട ചാട്ടുകുളങ്ങര കമ്പോളം സ്ഥിതിചെയ്തിരുന്നത്. കമ്പോളം സ്ഥിതിചെയ്ത പ്രദേശം അദ്ദേഹം പള്ളിക്കുവേണ്ടി സമ്പാദിക്കുകയും അവിടെ പുതിയ ശ്മശാനം ക്രമീകരിക്കുകയും ചെയ്തു. പള്ളി അക്കാലത്ത് മലങ്കരയിൽ ഏറ്റവും വിസ്തൃതിയുള്ള ദേവാലമായിരുന്നതു പോലെ അദ്ദേഹം സ്ഥാപിച്ച ശ്മശാനവും അതുല്യമായിരുന്നു. 4 1/2 ഏക്കർ വിസ്തൃതിയുള്ള മറ്റൊരു ശ്മശാനം ഇന്നും മലങ്കരസഭയിൽ ഉണ്ടെന്ന് തോന്നുന്നില്ല. മൺമറഞ്ഞ ചാട്ടുകുളങ്ങര കമ്പോളത്തിന്റെ പ്രതാപം പുതിയ ശ്മശാന സംവിധാനത്തിന് ഭൂമികയായി.

കഥാപുരുഷന്റെ ആഗ്രഹപ്രകാരം 1807-ൽ ദേവാലയ നിർമ്മാണം പൂർത്തിയാവുകയും പള്ളിയുടെ പെരുന്നാൾ ദിനത്തിൽ (കന്നി 8-ാം തീയതി) ശുദ്ധീകരണവും ആദ്യ കുർബ്ബാനാർപ്പണവും നടന്നു എന്നു വേണം വിചാരിക്കാൻ. അക്കാലങ്ങളിൽ മേല്പട്ടക്കാരൻ പള്ളി കൂദാശ ചെയ്യുന്ന പതിവ് ഉണ്ടായിരുന്നു എന്ന് തീർത്ത് പറഞ്ഞുകൂടാ. 1685-ൽ വന്ന ബസേലിയോസ് യൽദോ കാതോലിക്കായുടെ പള്ളിക്രമ പുസ്തകങ്ങളിൽ പള്ളിക്കൂദാശയുടെ ക്രമം കാണുന്നുണ്ട്. എന്നാലും അക്കാലങ്ങളിൽ പള്ളികൾ ആ ക്രമപ്രകാരം കൂദാശ ചെയ്യപ്പെട്ടിരുന്നുവോ എന്ന് ഈ ലേഖ

കൻ സംശയിക്കുന്നു. ഒരു മെത്രാൻ മാത്രമുണ്ടായിരുന്ന മലങ്കരസഭയിൽ അത് പ്രായോഗികമായിരുന്നുവോ എന്നും സംശയമുണ്ട്. കുർബ്ബാന തക്സായിൽ കാണുന്ന ശുദ്ധീകരണ പ്രാർത്ഥനകളും മുദ്രണങ്ങളും നടത്തി കൂദാശ നിർവഹിച്ചിരിക്കാനാണ് സാധ്യത (വളരെ ശ്രമിച്ചെങ്കിലും പള്ളികൂദാശ രേഖപ്പെടുത്തിയ തബിലൈത്താകൾ നാളിതുവരെ കണ്ടെടുക്കുവാൻ കഴിഞ്ഞിട്ടില്ല). 1807-ൽ പള്ളിപ്പണി പൂർത്തിയാവുമ്പോഴേക്കും ആറാം മാർത്തോമ്മാ രോഗബാധിതനായി കിടപ്പിലായിരുന്നു.

(1808 മീനമാസം 16 മുതൽക്ക് ദീനമായി 21-ന് ശരീരം ഒക്കെ നീരു കൊണ്ട് വായ്ച്ചു കടുക്ക കൊണ്ടു ചരിവാൻ വഹിയാ. മീനമാസം 1-ന് അച്ചൻ - 7-ാം മാർത്തോമ്മാ - കുർബ്ബാന ചൊല്ലി. 27-ാം തീയതി വെള്ളിയാഴ്ച പീലിപ്പോസ് റമ്പാച്ചൻ തൈലാഭിഷേകം നടത്തി. ഏപ്രിൽ 8-ന് അദ്ദേഹം കാലം ചെയ്തു.)[8]

മറിച്ച് തെളിവുകൾ ലഭിക്കുന്നത് വരെയും ദൈവമാതാവിന്റെ നാമത്തിൽ വി. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ആദിമ ദേവാലയത്തിന്റെ പുനർ നിർമ്മിത ശില്പം ആർത്താറ്റ് പടിയോലയിൽ ഒപ്പുവെച്ച മൂപ്പച്ചൻ (മേക്ക് വികാരി) തെക്കേക്കര കുരിയത് കത്തനാരുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്നതായി വേണം കരുതുവാൻ.

ഇന്നും തുടർന്നുവരുന്ന ഒരു പെരുന്നാൾ ചടങ്ങിനെപ്പറ്റി ഇവിടെ സൂചിപ്പിക്കുവാനുണ്ട്. ജൂതസിനഗോഗിനൊപ്പം ചാട്ടുകുളങ്ങര ജൂതക്കുന്നിൽ അതിപ്രാചീനമായ ഒരു കാവ് സ്ഥിതിചെയ്തിരുന്നു. ജൂതക്കുന്നിലെ യഹൂദന്മാരും മറ്റും ക്രിസ്തുമതം സ്വീകരിച്ചപ്പോൾ അവിടെയുള്ള ദ്രാവിഡമതക്കാരിൽ ബഹുഭൂരിപക്ഷവും ക്രിസ്തുമതം സ്വീകരിച്ചു. തീരെ ചെറിയ ഒരു ന്യൂനപക്ഷമേ 'കാവി'ലെ ആരാധനക്കാരായി അവശേഷിച്ചിരുന്നുള്ളൂ. പള്ളിക്കു കിഴക്കുഭാഗത്ത് ആ ക്ഷീണിച്ച കാവ് ഇപ്പോഴും കാണാം. പൂർവീക സൗഹൃദത്തിന്റെ ഭാഗമായി പള്ളിയുടെ കന്നി 8-ാം തീയതിയിലെ പെരുന്നാളിന്റെ ദിവസം തന്നെ കാവിലെ ഉത്സവവും നടത്തിപ്പോന്നു. രണ്ടു മതങ്ങളുടെയും ആഘോഷങ്ങളെ ബന്ധിപ്പിച്ചുകൊണ്ട് ഒരു പുതിയ ചടങ്ങ് ഭാവനാശാലിയായ ഇട്ടൂപ്പ് മല്പാൻ നിർദ്ദേശിച്ചു. പാലൂർ ചാട്ടുകുളങ്ങര പള്ളിയുടെ പുനർനിർമ്മാണത്തിന് എല്ലാ മതവിഭാഗങ്ങളിൽ നിന്നും ലഭിച്ച അകമഴിഞ്ഞ സഹായസഹകരണങ്ങൾക്കുള്ള ഒരു കൃതജ്ഞതാപ്രകടനം കൂടിയായിരുന്നു ആ ചടങ്ങ്. ഉച്ച തിരിഞ്ഞ് പള്ളിയിലെ പെരുന്നാൾ പരിപാടികൾ സമാപിക്കുമ്പോൾ കാവിലെ പൂജാരിമാർ ഉത്സവവേഷവിധാനങ്ങളണിഞ്ഞ് വാദ്യമേളങ്ങളുടെ അകമ്പടിയോടെ പള്ളിനടയിലെത്തും. അവിടെ അവർ വാദ്യമേളങ്ങളുടെ താളങ്ങൾക്കനുസൃതമായി അല്പനേരം ചുവട് വച്ച് നൃത്തം ചെയ്യും.

പള്ളിയിലെ മൂപ്പച്ചൻ കാവിലെ പൂജാരിമാർക്ക് പ്രോത്സാഹനമായി ഒരു 'പണ'വും ഒരു കൊട്ട ചോറും ആവശ്യമായ മറ്റു വിഭവങ്ങളും പള്ളിനടയിൽ വെച്ച് നൽകും. ഇതോടെ പൂജാരികൾ പള്ളിനടയിൽ തൊഴുത് കാവിലേക്ക് തിരിച്ചു പോകുകയും ചെയ്യും. ഈ ആഘോഷം ഇപ്പോഴും നിർവിഘ്നം നടന്നുപോരുന്നുണ്ട്. ഓർത്തഡോക്സ് സഭ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ച 1950-കളിൽ പെരുന്നാൾ സെപ്തംബർ 8 എന്ന് പുനഃക്രമീകരിച്ചപ്പോൾ കാവിലെ ഉത്സവതീയതിയും സെപ്തംബർ 8-ലേക്ക് അതിന്റെ ചുമതലക്കാർ പുനഃസംവിധാനം ചെയ്തു എന്നത് ഇവിടെ സവിശേഷമായി ഓർക്കാവുന്നതാണ്.

(കുന്നംകുളം തെക്കേ അങ്ങാടിയിൽ ശക്തൻ തമ്പുരാൻ അവിടെയുള്ള ക്രിസ്ത്യാനികൾക്ക് ആരാധനകൾക്കായി പൂർണ്ണാവകാശമായി വിട്ടുകൊടുത്ത അന്തിമാളൻകാവിലെ ഒരു സവിശേഷതയും സന്ദർഭോചിതമായി ഇവിടെ കുറിച്ചുകൊള്ളട്ടെ. അന്തിമാളൻകാവിൽ ശിവരാത്രി ഉത്സവം കൊണ്ടാടിയിരുന്നു. ക്ഷേത്രത്തിൽ നിറയെ ദീപങ്ങൾ തെളിയിക്കുകയാണ് ഈ ആഘോഷത്തിന്റെ പ്രധാന ഭാഗം. കാവ് ക്രിസ്ത്യാനികൾക്ക് കൈമാറിക്കിട്ടിയപ്പോൾ ഈ ആഘോഷത്തെ ക്രിസ്തീയമായ പരിവേഷം നൽകി തുടരുവാൻ ഇട്ടൂപ്പ് മല്പാന്റെ നേതൃത്വത്തിൽ സുറിയാനിക്കാർ നിശ്ചയിച്ചു. ക്രിസ്തുമതത്തിൽ പ്രകാശത്തിന്റെ സവിശേഷതയും സാംഗത്യവുമുള്ള ഒരു ദിനമാണ് ദനഹാപെരുന്നാൾ. വി. ത്രിത്വത്തിന്റെ പ്രത്യക്ഷത പ്രകാശത്തിന്റെ പ്രഖ്യാപനം കൂടെ ആകയാൽ ആ ദിനത്തെ 'ഉദയം' എന്നർത്ഥമുള്ള 'ദനഹാ' എന്ന സുറിയാനി പദം നൽകിയാണ് സുറിയാനിക്കാർ വിശേഷിപ്പിച്ചു പോരുന്നത്. ഈ പ്രകാശോദയത്തിന്റെ പെരുന്നാൾ പള്ളിയായി മാറ്റപ്പെട്ട അന്തിമാളൻകാവിനെ കേന്ദ്രമാക്കി ആഘോഷിക്കുവാൻ കുന്നംകുളത്തുകാർ തീരുമാനിച്ചു. പള്ളിയിൽ മാത്രമല്ല, അങ്ങാടിയിലെ എല്ലാ വീടുകൾക്കു മുമ്പിലും അലങ്കരിച്ച വാഴപ്പിണ്ടികൾ നാട്ടി അതിൽ നിരയൊപ്പിച്ച കരണ്ടികൾ ക്രമീകരിച്ച് എണ്ണയൊഴിച്ച് തിരിയിട്ട് പ്രകാശിപ്പിക്കുക എന്നത് തെക്കേ അങ്ങാടിക്കാരുടെ സവിശേഷമായ പെരുന്നാൾ ചടങ്ങായി മാറി. ക്രമേണ ആ ചടങ്ങ് സുറിയാനി ക്രിസ്ത്യാനികളുടെ ദഹനാ പെരുന്നാളിന്റെ ചടങ്ങ് എന്ന നിലയിൽ എല്ലാ അങ്ങാടികളിലേക്കും വ്യാപിച്ചു. കുന്നംകുളത്തു നിന്ന് സമീപപ്രദേശങ്ങളിലേക്ക് സംഘമായി കുടിയേറിപ്പാർത്ത ദേശങ്ങളിലേക്കും ഈ ചടങ്ങ് പടർന്നു പിടിച്ചു. ഈ കോളനികളിൽ ചിലത് ഭിന്നസഭകളിലായി എങ്കിലും 'പിണ്ടി തെളിയിക്കുക' എന്ന പൊതു പൈതൃകം അവരിൽ പലരും ഇന്നും തുടർന്ന് പോരുന്നു; ഉത്ഭവചരിത്രം അറിയാതെ).

പാലൂർ - ചാട്ടുകുളങ്ങര പള്ളിയുടെ നിർമ്മാണം പൂർത്തിയായ

ഉടൻതന്നെ, കുന്നംകുളത്ത് നിന്ന് പലായനം ചെയ്ത സുറിയാനിക്കാരുടെ ഒരു കോളനി ചെറായി ദേശത്ത് ഒരു പള്ളി വച്ചതായും അവിടെ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ പ്രഥമ ദിവ്യബലി അർപ്പിച്ചതായും ചെറായി വലിയപള്ളിയുടെ ചരിത്രം അവകാശപ്പെടുന്നു.[9]

മാർത്തോമ്മാശ്ലീഹായുടെ പാലൂർ പള്ളി പുനർനിർമ്മാണം പൂർത്തിയായി ആരാധനകൾ പുനഃസ്ഥാപിക്കപ്പെട്ടതോടെ അതിന്റെ ഖ്യാതി പൂർവാധികം അറിയപ്പെട്ടു. 1808-ൽ മലങ്കരസഭയിൽ വീണ്ടും സന്ദർശനം നടത്തിയ ഡോ. ക്ലോഡിയസ് ബുക്കാനൻ പുതുക്കിപ്പണിത ഈ ദേവാലയം സന്ദർശിച്ചു. അവിസ്മരണീയമായ ഈ സന്ദർശനത്തിന്റെ ഓർമ്മകൾ അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നു. ജനുവരി 14-ന് തലശ്ശേരിയിൽ നിന്നെഴുതിയ കത്തിൽ കാണുന്നതിപ്രകാരമാണ്. കേണൽ മെക്കാളെ ഇതുവരെയും എന്നെ അനുഗമിച്ചിരുന്നു. കൊച്ചിയിൽ നിന്ന് പുറപ്പെട്ട് ഞങ്ങൾ ആദ്യം സന്ദർശിച്ചത് തൃശൂരിലെ പ്രസിദ്ധമായ സംസ്കൃത കോളജ് ആണ്. പിന്നീട് ഞങ്ങൾ പോയത് ഞാൻ മുമ്പ് സന്ദർശിക്കാതിരുന്നതും സുറിയാനി ക്രിസ്ത്യാനികളുടെ ജില്ല എന്ന് പരാമർശിക്കാവുന്നതും ആയ ഒരു സ്ഥലത്തേക്കാണ്. ഹൈദരാലി ഈ സ്ഥലത്തെ ‘നസ്രാണി ഗൂർ’ (നസ്രാണികളുടെ പട്ടണം) എന്ന് വർണ്ണിച്ചിട്ടുണ്ട്. ജനനിബിഡവും ഫലഭൂയിഷ്ഠവും സുന്ദരവുമായ ഒരു സ്ഥലമാണിത്. ചതുരാകൃതിയിലുള്ള പട്ടണത്തിന് നാല് പ്രവേശന കവാടങ്ങൾ ഉണ്ടായിരുന്നു. ഇവ ഒരു കുന്നിന്റെ താഴ്വാരത്തിൽ പണിയപ്പെട്ടിരുന്നു. തെരുവുകളിൽ നിന്ന് തെരുവുകളിലേക്ക് പാറയിൽ പടവുകൾ കൊത്തിയിരുന്നു. നാലു ഭാഗത്തും സമൃദ്ധമായി ഇലകളുള്ള പനകളും മറ്റു മരങ്ങളും സ്ഥിതിചെയ്തിരുന്നു. കുന്നിന്റെ താഴ്വരയുടെ ചുറ്റിലും പുൽമൈതാനങ്ങൾ ഉണ്ടായിരുന്നു. പട്ടണം മുഴുവൻ കുന്നുകളും താഴ്വരകളും ആയിരുന്നു. അവിടുത്തെ പുരോഹിതന്മാർക്കും ജനങ്ങൾക്കും എന്നെ നന്നായി അറിയാമായിരുന്നു. അവർ എനിക്ക് ഊഷ്മളമായ സ്വീകരണമാണ് നൽകിയത്. പ്രധാന ദേവാലയം വരെ എന്നെ അനുഗമിച്ചു. മലങ്കരയിലുള്ള എല്ലാ ദേവാലയങ്ങളുടെയും പേരിൽ ഒരു വലിയ സ്വർണ്ണമെഡൽ ആ പള്ളിക്കു സമ്മാനിക്കുവാനുള്ള എന്റെ ഉദ്ദേശ്യത്തെ ഗ്രഹിക്കുകയാൽ വലിയൊരു ജനക്കൂട്ടം അവിടെ സമ്മേളിച്ചിരുന്നു. ഈ പട്ടണത്തിൽ നസ്രാണികൾ അല്ലാത്ത ഒരു മനുഷ്യരുമില്ല. ഞാൻ കൽക്കട്ട വിടുന്നതിന് മുമ്പ് മിസ്സിസ് ജെ. എനിക്കു നൽകിയ പതക്കമാണ് ഞാൻ ആ ദേവാലയത്തിന് സമ്മാനിച്ചത്. ഒരു സാധാരണ കോളജു മെഡലിന്റെ മൂന്നിരട്ടി വലിപ്പമുള്ള ആ മെഡലിന്റെ ഒരു ഭാഗത്ത് യോർദ്ദാൻ നദിയിലെ യേശുവിന്റെ സ്നാനം പ്രൗഢമായി ആലേഖനം ചെയ്തിരിക്കുന്നു. മറുഭാഗത്ത് സ്നാനത്തിനായി ഉപനയിക്കപ്പെടുന്ന ഒരു ശിശുവിന്റെ രൂപവും. ജനങ്ങ

ളുടെ മുമ്പിൽ വച്ച് ഭക്ത്യാദരവോടെ ഞാൻ അത് മദ്ബഹായിൽ സമർപ്പിച്ചു. ഈ പട്ടണം കൊച്ചിരാജാവിന്റെ ഭരണാതിർത്തിയിൽ ഉൾപ്പെട്ടതാണ്. രണ്ടാഴ്ച മുമ്പ് അദ്ദേഹത്തെ ഞാൻ സന്ദർശിച്ചിരുന്നു. സുറിയാനിക്കാരുടെ ഈ താവളത്തെ 1789–ൽ ടിപ്പു ആക്രമിച്ചു. ക്രിസ്ത്യാനികളെ തൂക്കിക്കൊന്ന വൃക്ഷശിഖരങ്ങൾ അവർ എനിക്ക് ചൂണ്ടിക്കാണിച്ചു തന്നു.”[10]

‘മുമ്പ് സന്ദർശിക്കാതിരുന്ന’ എന്ന പ്രയോഗത്തിന് സവിശേഷമായ അർത്ഥമുണ്ട്. പാലൂർ – ചാട്ടുകുളങ്ങര പള്ളി അന്നേ പ്രസിദ്ധമായിരുന്നു എങ്കിലും 1806–ൽ അത് പുനർനിർമ്മാണത്തിന്റെ ഘട്ടമാകയാൽ സന്ദർശനയോഗ്യമായിരുന്നില്ല. കുന്നംകുളം ഇടവകയിലെ വിശ്വാസികൾക്ക് അദ്ദേഹം സുപരിചിതനായിരുന്നു എന്ന പ്രസ്താവനയും ശ്രദ്ധിക്കപ്പെടേണ്ടതാണ്. സഭാചർച്ചകൾക്കും ബൈബിൾ വിവർത്തനത്തിനും നിയോഗിക്കപ്പെട്ട സുറിയാനി പണ്ഡിതൻ ഇട്ടൂപ്പ് മല്പാൻ മുഖേനയാണ് ആ പരിചയം സംഭവിച്ചത്. മെത്രാപ്പോലീത്തായുടെ ആസ്ഥാനമായിരുന്ന കണ്ടനാട് പുരാതന ദേവാലയത്തിനോ തനിക്ക് സമ്മാനിക്കപ്പെട്ട സുറിയാനി ബൈബിളുകൾ സൂക്ഷിക്കപ്പെട്ടിരുന്ന അങ്കമാലിയിലെ പള്ളികൾക്കോ നൽകാത്ത ഒരു മെഡൽ പാലൂർ – ചാട്ടുകുളങ്ങര പള്ളിക്ക് സമ്മാനിക്കാനായി അദ്ദേഹം സൂക്ഷിച്ചുവച്ചു. മലങ്കരയിലുള്ള എല്ലാ പള്ളികൾക്കും വേണ്ടി ആ മെഡൽ അദ്ദേഹം ചാട്ടുകുളങ്ങര ദൈവമാതാവിന്റെ പുതുക്കിപ്പണിത ദേവാലയത്തിന്റെ മദ്ബഹായിൽ സമർപ്പിച്ചു. മലങ്കരയിലെ സർവ്വദേവാലയങ്ങളുടെയും തലപ്പള്ളി എന്ന നിലയിലും മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച ദേവാലയം എന്ന നിലയിലും മലങ്കരസഭയിലെ ഏറ്റവും ബൃഹത്തായ പള്ളി എന്ന നിലയിലും പാലൂർ – ചാട്ടുകുളങ്ങര ദേവാലയം ബുക്കാനനിൽ അതുല്യമായ മതിപ്പുളവാക്കി എന്നതാണ് വസ്തുത. വിശ്വാസത്തിന്റെ ചാരിത്ര്യം സംരക്ഷിക്കുവാൻ ഒട്ടേറെപ്പേർ അവിടെ രക്തസാക്ഷികളായി എന്ന സമാന്തരതകൾ ഇല്ലാത്ത ചരിത്രവും ആ ദേവാലയത്തെ സമ്മാനിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ച ഘടകമായി വർത്തിച്ചിരിക്കാം (ഇന്ത്യൻ സഭയുടെ മാർത്തോമ്മാ പൈതൃകം ആംഗ്ലിക്കൻ ചരിത്രകാരന്മാർ അംഗീകരിച്ചിരുന്നില്ല. തന്മൂലമാകാം ആംഗ്ലിക്കൻ സഭാംഗമായ ബുക്കാനൻ പാലൂർ – ചാട്ടുകുളങ്ങര പള്ളിയുടെ സെന്റ് തോമസ് പൈതൃകം സൂചിപ്പിക്കാതിരുന്നത്. ടിപ്പുവിന്റെ കാലത്തുപോലും പ്രസിദ്ധമായിരുന്ന സെന്റ് തോമസ് പൈതൃകത്തെപ്പറ്റി അതേ വർഷങ്ങളിൽ ക്രിസ്തുമത ഗവേഷണവുമായി വന്ന ബുക്കാനൻ അറിഞ്ഞിരുന്നില്ല എന്നത് അവിശ്വസനീയമാണ്. തൊട്ടടുത്ത് ചാവക്കാട് (ഇന്നത്തെ പാലയൂർ) പ്രദേശത്ത് സ്ഥിതിചെയ്തിരുന്ന മാർ കുറിയാക്കോസ് ദേവാലയത്തിന് ശ്ലൈഹികബന്ധം ഉള്ളതായി അന്ന് പ്രഭാവ

മുണ്ടായിരുന്നുവെങ്കിൽ നിശ്ചയമായും അദ്ദേഹം ആ ദേവാലയം സന്ദർശി ക്കുമായിരുന്നു എന്നത് നിർവിവാദമാണ്.).

1808-ലെ ഡോ. ബുക്കാനന്റെ സന്ദർശനത്തോടെ ആർത്താറ്റ് പടിയോലയും ആർത്താറ്റ് പള്ളിയും (അക്കാലത്ത് ചാട്ടുകുളങ്ങര പള്ളി എന്നാണ് അറിയപ്പെട്ടിരുന്നത്) അതിന്റെ ശില്പിയായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും മലങ്കരസഭയിലെങ്ങും പ്രശസ്തിയാർജ്ജിച്ചു. ഒരു പടിയോല മാത്രമല്ല മലങ്കരസഭയെ മുഴുവനും പുനർനിർമ്മിക്കുവാനുള്ള ഊർജ്ജം അദ്ദേഹത്തിൽ മലങ്കരസഭ ആദരപൂർവ്വം കണ്ടെത്തി.

### 3. കണ്ടനാട് പടിയോല

ആറാം മാർത്തോമ്മായുടെ കാലത്ത് 1794 മേടം 7-ന് റമ്പാന്മാരാക്കപ്പെട്ട മാത്തൻ കത്തനാരും (ആറാം മാർത്തോമ്മായുടെ അനന്തരവൻ) കായംകുളം പീലിപ്പോസ് കത്തനാരും മാർ ഈവാനിയോസിന്റെ ശിഷ്യന്മാർ എന്ന നിലയിൽ തെക്കൻപ്രദേശങ്ങളിൽ പ്രസിദ്ധരായിരുന്നു. പകലോമറ്റം കുടുംബാധിപത്യം നിലനിർത്തുന്നതിന്റെ ഭാഗമായി മാത്തൻ റമ്പാനെ ആറാം മാർത്തോമ്മാ ചെങ്ങന്നൂർ പള്ളിയിൽ വെച്ച് 1796 മേടം 24-ന് ഏഴാം മാർത്തോമ്മാ എന്ന പേരിൽ മെത്രാനാക്കി. നിരണം ഗ്രന്ഥവരി 'ചെറിയ അച്ചൻ' എന്ന് പലപ്പോഴും പരാമർശിച്ചിട്ടുള്ളത് ജൂനിയർ മെത്രാനായ ഇദ്ദേഹത്തെയാണ്. പകലോമറ്റം മെത്രാന്മാരിൽ അദ്ദേഹം പല കാര്യങ്ങളിൽ വ്യത്യസ്ത അഭിപ്രായങ്ങൾ ഉള്ള ആളായിരുന്നു. തന്മൂലം ആറാം മാർത്തോമ്മായുടെ കാലത്ത് ഇദ്ദേഹം തീർത്തും അണിയറയിലായിരുന്നു. ശ്രദ്ധേയമായിരുന്നു അദ്ദേഹത്തിന്റെ വ്യത്യസ്ത വീക്ഷണങ്ങൾ. അവയെ ഇപ്രകാരം സംക്ഷേപിക്കാം.

1. 1653-ലെ കൂനൻകുരിശ് പ്രതിജ്ഞയോട് മലങ്കരസഭ വിശ്വസ്തത പുലർത്തണം.

2. പുരാതനവും പ്രശസ്തവുമായ സുറിയാനി ദേവാലയങ്ങളും കൂടുതൽ ജനങ്ങളും സ്ഥിതിചെയ്യുന്ന വടക്കൻപ്രദേശങ്ങളെ അവഗണിച്ച് സഭാകേന്ദ്രവും മെത്രാന്റെ ആസ്ഥാനവും പുത്തൻകാവിൽ ക്രമീകരിക്കുന്നത് ഉചിതമല്ല. പാലൂർ, വടക്കൻപറവൂർ, അങ്കമാലി, കുറുപ്പംപടി, കോതമംഗലം, മുളന്തുരുത്തി, പിറവം, കണ്ടനാട്, വടകര തുടങ്ങിയ പ്രാചീന ദേവാലയങ്ങൾക്ക് അർഹമായ പരിഗണന ലഭിക്കുംവിധമായിരിക്കണം മെത്രാപ്പോലീത്തായുടെ ആസ്ഥാനം ക്രമീകരിക്കപ്പെടേണ്ടത്.

3. വടക്കും തെക്കും തമ്മിൽ ബലപരീക്ഷണമല്ല ബലസമന്വയമാണ് ലക്ഷ്യമാക്കേണ്ടത്.

4. പകലോമറ്റം കുടുംബം എന്ന മേൽവിലാസം മാത്രം വെച്ച് മെത്രാനെ നിയമിക്കുന്നത് അനഭിലഷണീയതയും നിഷ്ഫലവും ആയിരിക്കും. അത് ആരോഗ്യകരമായ ഒരു പ്രവണതയല്ല.

ഈ വ്യത്യസ്ത വീക്ഷണങ്ങളുമായിട്ടാണ് ഏഴാം മാർത്തോമ്മാ 1808 ഏപ്രിൽ 7-ന് നിരണത്ത് ചെന്ന് സഭാഭരണം കയ്യേറ്റത്. അദ്ദേഹം ചില ഭരണപരിഷ്കാരങ്ങൾ ഏർപ്പെടുത്തി.

1. സഭയുടെ ആസ്ഥാനം നിരണത്ത് നിന്ന് കണ്ടനാട്ടേക്ക് ക്രമീകരിച്ചു.

2. തന്റെ ഉപദേഷ്ടാക്കളായി തെക്കു നിന്ന് പീലിപ്പോസ് റമ്പാനെയും വടക്കു നിന്ന് പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനെയും നിയമിച്ചു.[11]

ജനാധിപത്യവും എപ്പിസ്ക്കോപ്പസിയും സമന്വയിച്ച ഒരു ഭരണശൈലി ഏഴാം മാർത്തോമ്മാ അവലംബിച്ചത് മൂലം ഉപദേഷ്ടാക്കന്മാർക്ക് അദ്ദേഹത്തെ തിരുത്തുവാനും ചിലപ്പോൾ ശാസിക്കുവാനും ചിലപ്പോൾ അദ്ദേഹത്തോട് പരസ്യമായി വിയോജിക്കുവാനും സ്വാതന്ത്ര്യം ലഭിച്ചിരുന്നതായി നിരണം ഗ്രന്ഥവരിയിൽ സൂചനകൾ ഉണ്ട്.

ഒരു കാര്യം തീർച്ച: മലങ്കരസഭ അദ്ദേഹത്തിൽ വളരെ പ്രതീക്ഷകൾ അർപ്പിച്ചിരുന്നു. മലങ്കരസഭയ്ക്ക് സ്ഥിരമായ ഒരു വാർഷിക വരുമാനം ഉറപ്പുവരുത്തുവാൻ മൂവായിരം പൂവരാഹൻ സ്ഥിരനിക്ഷേപമായി ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയിൽ ഏല്പിച്ച (1808 ഡിസംബറിൽ) ഏഴാം മാർത്തോമ്മാ സഭാചരിത്രത്തിൽ അവിസ്മരണീയനായിട്ടുണ്ട് (പലിശക്കിട്ട ഈ നിക്ഷേപം (വട്ടിപ്പണം) ആണ് പില്ക്കാലങ്ങളിൽ പല വ്യവഹാരങ്ങൾക്കും കാരണമായത്). സഭയ്ക്കൊരു പൊതുവരുമാനം എന്ന ആശയത്തിന്റെ പ്രോദ്ഘാടകൻ അദ്ദേഹമായിരുന്നു. പകലോമറ്റം കുടുംബാധിപത്യത്തിൽ നിർബന്ധബുദ്ധിയുള്ള ഏതാനുംപേർ പകലോമറ്റം മേൽവിലാസം പിടിച്ചടക്കിയ ഒരു വൈദികനെ മെത്രാൻസ്ഥാനത്തേക്ക് ഒരുക്കിയിരുന്നു. ഏഴാം മാർത്തോമ്മായുടെ ആദർശപരമായ നിലപാടുകൾ അവരെ നിരാശരാക്കി. വിപ്ലവാത്മകമായ നിലപാടുകളും തീരുമാനങ്ങളും അദ്ദേഹത്തെ ഹ്രസ്വായുഷ്മാനാക്കിയോ എന്ന് സംശയിക്കണം. ഏതായാലും സ്ഥാനാരോഹണം കഴിഞ്ഞ് പതിനാറ് മാസം കഴിയുമ്പോഴേക്കും അദ്ദേഹം രോഗശയ്യയിലായി. "... മാർ ദീവന്നാസ്യോസ് ബിഷപ്പിന്റെ അനന്തരവൻ മാർത്തോമ്മൻ ബിഷപ്പിന് (ഏഴാം മാർത്തോമ്മാ) രോഗം പിടിച്ച് പരവശമായപ്പോൾ തന്റെ അടുക്കൽ ഉണ്ടായിരുന്ന ചിലർ, 'ഇനി കടമറ്റത്ത് തൊമ്മൻ കത്തനാരെ വരുത്തി ഈ സ്ഥാനം കൊടുക്കണ'മെന്ന് ചിന്തിച്ചത് ദീനത്തിൽ കിടക്കുന്ന ബിഷപ്പ്

കേട്ടപ്പോൾ അരിശപ്പെടുകയും 'അയാൾ ഈ സ്ഥാനത്തിന് തെരഞ്ഞെടുപ്പാൻ യോഗ്യന'ല്ലെന്ന് കല്പിക്കുകയും ചെയ്തു. നാലഞ്ചു ദിവസം കഴിഞ്ഞ് മെത്രാന് ദീനം കൂടുതലായി ബോധക്കേടായി കിടക്കുമ്പോൾ ചക്കരയകത്തൂട്ട് ഇട്ടൂപ്പ് കത്തനാർ (അങ്കമാലി) മുതൽപേർ രഹസ്യമായി മേലെഴുതിയ തൊമ്മൻ കത്തനാരെ വരുത്തി: 'ഇനി നമുക്കൊരു വേദത്തലവൻ വേണമല്ലോ. ഇയാളെ ഇപ്പോൾ മാർത്തോമ്മാ മെത്രാൻ എന്ന് പേർ വിളിക്കാഞ്ഞാൽ പലകൂട്ടം വൈഷമ്യം ഉണ്ട്' എന്ന് പറഞ്ഞതിനെ ആ ശേഖരത്തിലുള്ളവർ അനുസരിക്കുകയും അതിലേക്കു വേണ്ടുന്ന വട്ടംകൂട്ടുന്നതിനെ കണ്ട് കോനാട്ട് മല്പാനും മറ്റ് കത്തങ്ങളും കൂടെ 'ഈ കാര്യം ഒരു പ്രകാരവും ചെയ്തുകൂടാ' എന്ന് പ്രസ്താവിച്ചുകൊണ്ടിരിക്കുമ്പോൾ, സിദ്ധാന്തികളുടെ കൗശലത്താൽ ആളുകൾ വന്ന്, 'അയ്യോ ബിഷപ്പ് മരിപ്പാറായി, വേഗത്തിൽ എല്ലാവരും വരുവിൻ' എന്ന് വ്യസനധ്യതിയോടെ പറയുന്ന സ്വരം കേട്ട് മുറിത്തട്ടേൽ നിന്ന് എല്ലാവരും ചമയപ്പുരയിൽ ചെല്ലുമ്പോൾ ഇട്ടൂപ്പ് കത്തനാർ മുതൽപേർ തൊമ്മൻ കത്തനാരെ മെത്രാന്റെ ചമയങ്ങൾ ഇടുവിച്ച് മെത്രാന്റെ വിരലിൽ കിടന്ന വാഴ്ച മോതിരം ഊരിയെടുത്ത് അയാളുടെ വിരലിന്മേൽ ഇടുവിക്കുകയും പട്ടം കൊടുക്കയും 'സൈത്ത് റൂശ്മാ ചെയ്യാൻ വരട്ടെ' എന്ന് പറയുകയും ചെയ്തുകൊണ്ട് കട്ടിലിന്റെ അരികെ മുട്ടുകുത്തിച്ച് ബിഷപ്പിന്റെ കൈ ചക്കരയകത്തൂട്ട് ഇട്ടൂപ്പ് കത്തനാർ എടുത്ത് അദ്ദേഹത്തിന്റെ തലമേൽ വയ്ക്കുകയും ചിലർ വടിയും മുടിയും സ്ലീബായും കൊടുത്ത് ഏതാനും മൊഴികൾ ചൊല്ലി മാർത്തോമ്മാ എപ്പിസ്ക്കോപ്പാ എന്ന് സ്ഥാനപ്പേർ വിളിക്കുകയും വലതുകൈ മുത്തുവാൻ സംഗതിയാകാതെ ഇടതുകൈ മുത്തി മുട്ടിന്മേൽ നിന്ന് എഴുന്നേൽക്കുകയും ചെയ്തു. 'എന്തുകൊണ്ട് ഇപ്രകാരം ചെയ്യിക്കുന്നു' എന്ന് പീലിപ്പോസ് റമ്പാൻ മുതൽപേരോട് കൂടിയ ജനങ്ങളിൽ ചിലർ ചോദിച്ചാറെ, 'തന്റെയും മറ്റും ആലോചന കേൾക്കാതെ തന്നിഷ്ടമായി പ്രവർത്തിക്കുന്നു' എന്ന് അത്രേ മറുപടി പറഞ്ഞത്. ബിഷപ്പുമാർ ശുദ്ധമാന കുർബ്ബാന ചൊല്ലുമ്പോൾ, കൂടെ മെത്രാന് സ്ഥാനം കൊടുക്കുകയും വാഴിക്കുന്ന മൊഴികൾ ചൊല്ലി ഈ സ്ഥാനം തികക്കേണ്ടതുമായിരിക്കുമ്പോൾ അതിന് സംഗതി വരാതെ ഇരിക്കുന്ന മുറയിൽ ഈ ആളിന്റെ സ്ഥാനം പുസ്തകവിധിയാൽ ശരിയല്ലാത്തതും അതിനാൽ അംഗീകരിക്കപ്പെടാവുന്നതുമല്ല എന്ന പ്രസ്താവം നീളേ പരക്കുന്നു.'[12]

1809 ജൂലായ് 4-ന് കണ്ടനാട് പള്ളിയിൽ ദിവംഗതനായ ഏഴാം മാർത്തോമ്മാ, കോലഞ്ചേരി പള്ളിയിൽ കബറടക്കപ്പെട്ടു. മാറ്റങ്ങൾക്കു വേണ്ടി ദാഹിച്ച ജനം ഒരിക്കൽ കൂടി വഞ്ചിതരായി; നിരാശരായി. എട്ടാം മാർത്തോമ്മായുടെ മെത്രാൻ സ്ഥാനസാധുത പകലോമറ്റം കുടുംബ താല്പ

ര്യക്കാർ വൈമനസ്യത്തോടെ അംഗീകരിച്ചുവെങ്കിലും ബഹുഭൂരിപക്ഷ ത്തിനും അത് സ്വീകാര്യമായില്ല. ഏഴാം മാർത്തോമ്മായുടെ ഉപദേശക രായി സഭാനേതൃത്വത്തിൽ പ്രവേശിച്ചിരുന്ന കായംകുളം റമ്പാൻ, പുലി ക്കോട്ടിൽ മല്പാൻ എന്നിവർ കാര്യങ്ങളെ സമചിത്തതയോടെ വീക്ഷിച്ചു. എട്ടാം മാർത്തോമ്മായുടെ മെത്രാൻ സ്ഥാനപ്രാപ്തി അസാധുവാണെ ങ്കിലും നേരത്തെ വൈദികനായിരുന്ന അദ്ദേഹത്തിന്റെ പൗരോഹിത്യ സ്ഥാനം മലങ്കരയിലെയും മറ്റു ശ്ലൈഹികകേന്ദ്രങ്ങളിലെയും ആദിമ പൗരോഹിത്യ സങ്കല്പപ്രകാരം സാധുവാണെന്ന് അവർ കാര്യങ്ങളെ വിലയിരുത്തി. സൂപ്പർവിഷൻ ചുമതല മാത്രം പുതുതായി ലഭിക്കുന്ന മെത്രാൻസ്ഥാനത്തിന് അപൂർണ്ണതയുണ്ടെങ്കിലും സഭയുടെ നിയന്ത്രണ ങ്ങൾക്ക് വിധേയപ്പെടുവാൻ അദ്ദേഹം തയ്യാറാണെങ്കിൽ ഔപചാരിക മായ മെത്രാൻസ്ഥാന പ്രാപ്തിയിലെ അപൂർണ്ണതയോട് പൊരുത്തപ്പെ ടാമെന്ന് അവർ കാര്യങ്ങളെ നിരീക്ഷിച്ചു. അവർ എട്ടാം മാർത്തോമ്മാ യുമായി തങ്ങളുടെ വീക്ഷണം പങ്കിട്ടു. അനുരഞ്ജന ഫോർമുല സ്വീകാ ര്യമെന്ന് അദ്ദേഹം സമ്മതിച്ചു. തുടർന്ന് സഭയുടെ അതിപ്രാചീന കേന്ദ്ര ങ്ങൾ എന്ന നിലയിൽ വടക്കൻ സഭാകേന്ദ്രങ്ങളുമായി പുതിയ അനുര ഞ്ജന വ്യവസ്ഥകൾ ചർച്ച ചെയ്തു. കായംകുളം റമ്പാൻ തെക്കൻ ഇടവകകളിൽ സഞ്ചരിച്ച് അവിടങ്ങളിലും അനുകൂലാന്തരീക്ഷം സൃഷ്ടിച്ചു. അങ്ങനെ ഒരു പ്രക്ഷോഭ കാലാവസ്ഥയെ തലോടി ശാന്ത മാക്കുന്നതിൽ ഇരുവരും വിജയം വരിച്ചു! പുതിയ മെത്രാന്റെ കൈക ളിൽ സഭയുടെ അധ്യാത്മികവും ഭൗതികവുമായ ഭാവി ഇരുളടഞ്ഞതാ യിരിക്കുമെന്ന് തീർച്ചയായ സാഹചര്യത്തിൽ ഏഴാം മാർത്തോമ്മായുടെ ഉപദേശകർ ആയി വർത്തിച്ചിരുന്ന കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരും കായംകുളം പീലിപ്പോസ് റമ്പാനും ക്ഷോഭജനകമായ അന്ത രീക്ഷത്തെ വ്യക്തിപ്രശ്നമായി കളങ്കപ്പെടുത്താതെ സഭയുടെ ഭാവി ശോഭനമാക്കുവാനുള്ള ഒരവസരമായി അതിനെ പ്രയോജനപ്പെടുത്തു വാൻ പരിപക്വമായ നേതൃത്വം നൽകി. അവരുടെ ദീർഘവീക്ഷണവും സഭാദർശനവും ഏകത്ര സമ്മേളിച്ചപ്പോൾ ഒരു അനുരഞ്ജന ഫോർമുല രൂപപ്പെട്ടു. അതാണ് 'കണ്ടനാട് പടിയോല.' കണ്ടനാട് പടിയോലയെ പില്ക്കാലത്തെഴുതപ്പെട്ട നിരണം ഗ്രന്ഥവരി ഒരു അവ്യക്ത വാക്യത്തിൽ ഒതുക്കിക്കളഞ്ഞു. പിന്നീട് പ്രസിദ്ധീകരിക്കപ്പെട്ട ആദ്യത്തെ മലങ്കര സഭാചരിത്രത്തിൽ ഇട്ടൂപ്പ് റൈട്ടർ അദ്ദേഹത്തിന്റെ നവീകരണ ചിന്ത കൾ മിശ്രണം ചെയ്ത് കണ്ടനാട് പടിയോല പൂർണ്ണരൂപത്തിൽ പ്രസി ദ്ധീകരിച്ചു. ഈ ഗ്രന്ഥകാരൻ കണ്ടെടുത്ത അതിപ്രാചീനമായ ഒരു കൈയെഴുത്തു ഗ്രന്ഥത്തിൽ നിന്ന് കണ്ടനാട് പടിയോലയുടെ ശരിയായ പൂർണ്ണരൂപം 1992-ൽ പ്രസിദ്ധീകരിച്ചു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ എന്ന ജീവചരിത്ര ഗ്രന്ഥത്തിൽ ഇട്ടൂപ്പ് റൈട്ട

റുടെ പാഠം പല ഭാഗങ്ങളിലും കൃത്രിമമമാണെന്ന് ഈ ഗ്രന്ഥകാരൻ പ്രസ്താവിച്ചിട്ടുണ്ട്.[13] 2002-ൽ ഇന്ത്യൻ ഓർത്തഡോക്സ് സഭാചരിത്രവും സംസ്കാരവും എന്ന ബൃഹത്ഗ്രന്ഥത്തിൽ രണ്ട് പാഠങ്ങളും ഒന്നിച്ച് ചേർത്ത് താരതമ്യപഠനം നടത്തിയിട്ടുണ്ട്. അടുത്തകാലത്ത് ഈ ഗ്രന്ഥ കാരൻ കണ്ടെടുത്ത് വ്യാഖ്യാനമെഴുതിയ കണ്ടനാട് ഗ്രന്ഥവരിയിൽ ശെമ വൂൻ മാർ ദീവന്നാസ്യോസ് കണ്ടനാട് പള്ളിയിലെ രേഖകളുടെ അടി സ്ഥാനത്തിൽ പകർത്തിയെഴുതിയ 'പടിയോല' കാണുന്നുണ്ട്.[14]

മലങ്കരസഭയുടെ ഇതഃപര്യന്തമുള്ള ചരിത്രത്തിൽ പ്രത്യക്ഷപ്പെടുന്ന ആദ്യ ഭരണഘടന എന്ന സ്ഥാനം കണ്ടനാട് പടിയോലയ്ക്കുള്ളതിനാൽ അതിന്റെ മുഖ്യശില്പിയായ പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ ജീവചരി ത്രത്തിൽ അത് പൂർണ്ണമായും ഉദ്ധരിച്ചുകൊള്ളുന്നു.

"അദ്ദേഹത്തിന്റെ (ഏഴാം മാർത്തോമ്മാ) നാല്പതാം ദിവസം പള്ളി ക്കാർ എല്ലാവരും കണ്ടനാട്ട് പള്ളിയിൽ കൂടി. മേൽനടക്കേണ്ടും പള്ളിമ ര്യാദയും ക്രമങ്ങളും യാക്കോബായ സുറിയാനിക്കാരുടെ മര്യാദ പോലെ നടക്കുന്നതിന് പടിയോലയും എഴുതിവച്ചു. അതിന്റെ പകർപ്പ്.

(ആദിയും അറുതിയും ഇല്ലാത്ത കാതൽത്വം തിങ്ങപ്പെട്ട ദൈവംതമ്പു രാന്റെ തിരുനാമത്താലെ പട്ടാങ്ങപ്പെട്ട വിശ്വാസത്തിന്റെ വർദ്ധിപ്പിന് തമ്പു രാന്റെ മനോഗുണത്താലെ നമ്മുടെ പരിഷക്ക് നെറിവിനുടെ നിലയും ഒരുമ്പാടും ഉണ്ടാകുവാൻ നാം അന്ത്യോഖ്യയുടെ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ കൈവാഴ്ചയിൽ ഉള്ള മലങ്കര എടവകയുടെ മാർ തോമ്മാ മെത്രാച്ചന്റെ കീഴ്‌വഴങ്ങപ്പെട്ട സുറിയാനിക്കാർ അങ്കമാലി മുതൽ മലങ്കര പള്ളിക്കാർ എല്ലാവരും കണ്ടനാട് പള്ളിയിൽ കൂടി മേൽ നട ക്കേണ്ടും ക്രമങ്ങൾക്കും മര്യാദകൾക്കും നമുക്കുള്ള ബാവാമാർ നമ്മെ പഠിപ്പിച്ചു എന്ന പോലെ നടക്കുന്നതിന്) മിശിഹാ പിറന്നിട്ട് 1809-ാം കാലം കൊല്ലം 985-മാണ്ട് ചിങ്ങമാസം 1-ന് എഴുതിവച്ച പടിയോല ആവിത്.[16]

ഒന്നാമത്, ഉണ്ണികൾ പിറന്നാൽ 90 ദിവസിക്കകം മാമ്മൂദീസാ മുക്കു കയും

രണ്ടാമത്, പൈതങ്ങൾ ആകാശങ്ങൾ ഇരിക്കുന്നതും നന്മനിറഞ്ഞ മറിയവും വിശ്വസിക്കുന്നതും ഞാൻ പിഴയാളിയും പ്രമാണങ്ങളും ചാവു ദോഷങ്ങളും കൂദാശകളും കല്പനകളും മനോഗുണപ്രവൃത്തികളും പഠി ക്കയും

മൂന്നാമത്, കുരിശുമണിനേരത്ത് 11 നന്മനിറഞ്ഞ മറിയവും ഒരു ആകാ ശങ്ങളിലിരിക്കുന്നതും ചൊല്ലുകയും കൗമ്മാപ്പടി നമസ്ക്കാരം പഠിച്ച് വീട്ടുംജനങ്ങൾ എല്ലാവരും കൂടി അന്തിയിലും മയ്യലിലും നമസ്കരിക്കയും

നാലാമത്, ഞായറാഴ്ചകളിലും പെരുന്നാളുകളിലും എല്ലാവരും പള്ളിയിൽ വന്ന് കുർബ്ബാന കാണുകയും ദൂരപ്പെട്ടവർ വീടുക്ക് ഒരുത്തൻ എങ്കിലും വന്ന് കുർബ്ബാന കാണുകയും

അഞ്ചാമത്, കല്പിക്കപ്പെട്ട നോമ്പുകൾ അഞ്ചും നോൽക്കുകയും ഇരുപത്തിഅഞ്ച് നോമ്പിലും അമ്പത് നോമ്പിലും കുമ്പസാരിച്ച് കുർബ്ബാന കൊള്ളുകയും രോഗപ്പെട്ടവർ നോമ്പ് നോൽക്കുന്നതിന് വശമില്ല എന്ന് വികാരിയ്ക്കും ദേശത്ത്പട്ടക്കാർക്കും ബോധ്യം വന്നാൽ അനുവാദം പോലെ വാങ്ങിക്കൊൾകയും

ആറാമത്, പെണ്ണുങ്ങളെ പതിനാല് വയസ്സിനകം കെട്ടിക്കയും പെണ്ണുകെട്ടുന്നതിന്റെ തലേ ഞായറാഴ്ച പള്ളിയിൽ വന്ന് നമസ്കാരങ്ങൾ കേൾപ്പിച്ച് കുമ്പസാരിപ്പിക്കയും തലേ ഞായറാഴ്ച തന്നെ വിളിച്ചുചൊല്ലുകയും പെണ്ണുകെട്ടുന്നതിന് തെക്കേ ദിക്കിൽ ചെറുക്കന് ഒരു കുരിശും മൂന്ന് മൊടുകും (?) പെണ്ണിന് കാതിലയും തളയും മൂന്ന് കൂട്ടം കാശും ഒറ്റഴയും രണ്ട് കഴുത്ത് കൊന്തയും വടക്കേദിക്കിൽ ചെറുക്കന് ഒരു കുരിശും ഏഴ് മൊടുകും (?) അരഞ്ഞാണവും നെറ്റിപ്പട്ടവും പെണ്ണിന് കാതിലയും തളയും കൈക്കറയും (?) തോൾവളയും നെറ്റിപ്പട്ടവും കഴുത്തിൽ ഏഴുരു പൊന്നും ഇടുകയും പെണ്ണുകെട്ടിന് കരേറിയാൽ ഞായറാഴ്ച ഒരു നേരത്തെ വിരുന്ന് കൊടുക്കയും കുടിവച്ചാൽ ഒരു നേരത്തെ വിരുന്ന് കൊടുക്കയും കുർബ്ബാനയ്ക്ക് മുമ്പ് പള്ളിയിൽ പെണ്ണുകെട്ടുകാർ വരികയും കുമ്പസാരിച്ച് കെട്ടിപ്പാൻ തുടങ്ങുമ്പോൾ മുമ്പും പിറകും തർക്കിക്കുന്ന കാര്യം മര്യാദ അല്ലായ്ക കൊണ്ട് കൂദാശകൾക്കും തമ്പുരാന്റെ മനോഗുണങ്ങൾക്കും ഭേദം ഇല്ലാത്തതാകക്കൊണ്ട് വയസ്സ് മൂപ്പ് പോലെ നിർത്തി കെട്ടിച്ചു കൊൾകയും പിറ്റേ ഞായറാഴ്ചയ്ക്കകം കുടിവയ്ക്കയും വിരുന്നുകൂടാതെ തിരണ്ടുകുളിയും പുളികുടിക്കയും കഴിച്ചുകൊൾകയും വാവൂസായും വാഴ്ചക്ക് ഓണപ്പുടവയും കൊടുക്കയും വേണം.

ഏഴാമത്, പട്ടക്കാർ രണ്ടുനേരവും കൂടി നമസ്കരിച്ച് പള്ളിയിൽ പാർക്കുകയും മദ്യപാനം ചെയ്യാതെയും നാലു പേർ കൂടുന്ന ഗുണദോഷങ്ങൾക്ക് മാപ്പിളമാർ മദ്യപാനം ചെയ്യാതെയും രണ്ടു പട്ടക്കാർ (ഉള്ള) പള്ളികളിൽ ഞായറാഴ്ചകൾക്കും പെരുന്നാളുകൾക്കും കാലത്തും ഉച്ചനേരത്തും കുർബ്ബാന ചൊല്ലുകയും പള്ളികളിൽ പട്ടക്കാർക്ക് പസാരം കൊടുക്കുകയും

എട്ടാമത്, തെക്കും വടക്കും രണ്ടു പഠിത്തവീട്ടിൽ ഓരോ മല്പാന്മാർ ഇരുന്ന് പൈതങ്ങളെയും ശെമ്മാശന്മാരെയും പഠിപ്പിക്കുകയും പള്ളികളിൽ നിന്ന് വരിയിട്ടെടുത്ത് അവർക്ക് വേണ്ടുന്നത് ആണ്ടുതോറും കൊടു

ക്കുകയും പട്ടക്കാർ പള്ളിക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി കുറവ് തീർത്ത് മല്പാന്മാരുടെ എഴുത്ത് യജമാനസ്ഥാനത്ത് കൊണ്ടുവന്ന് കൊടുത്ത് കൂദാശപ്രവൃത്തികൾക്ക് അനുവാദം വാങ്ങിച്ചുകൊൾകയും

ഒമ്പതാമത്, പള്ളിമര്യാദകൾ നടത്തേണ്ടതിന് ആണ്ടുതക്സാ ക്രമപ്പെടുത്തിയ പുസ്തകം പള്ളിക്കാര്യത്തിൽ നിന്ന് വാങ്ങിച്ചുകൊൾകയും

പത്താമത്, എല്ലാ പള്ളികളിലും തിര (ശ്ശീല) ഇ (റ) ക്കുകയും പതിനാറ് പേരെ തെരഞ്ഞെടുത്ത് അവരുടെ പേർക്ക് കു (മു) റി എഴുതി നടയിൽ വച്ച് അതിൽ നിന്ന് നാലു കുറി എടുത്ത് വരുന്ന ആൾ ഒരു വത്സരം കൈസ്ഥാനം നടന്ന് പതിവിൻപടി ചെലവിട്ട് ശേഷമുള്ളതിന് യോഗത്തെ ബോധിപ്പിച്ച് ചിലവർത്ത് ആണ്ട് തികയുമ്പോൾ വികാരിയെയും യോഗത്തെയും ബോധിപ്പിച്ച് മുതൽ ചെലവിന്റെ കണക്ക് എഴുതിത്തീർത്ത് ഇരിപ്പുള്ള പണവും കെട്ടി വപ്പിച്ച് കൈസ്ഥാനവും മാറ്റി വീണ്ടും കുറിയിട്ട് എടുത്ത് വരുന്ന ആളിന്റെ പറ്റിൽ പണവും മുണ്ടുമുറിയും പെട്ടി പ്രമാണവും ശേഷമുള്ള മുതൽകാര്യങ്ങളും ഏല്പിച്ച് മേമ്പൂട്ടിൽ വെച്ച് യജമാന (സ്ഥാന) ത്തെ ആളായിട്ട് എടവകപട്ടക്കാരിൽ ഒരുത്തനെ നിശ്ചയിച്ചതിൽ രണ്ടു പേരും തിരട്ടും പടിയോലയും കണക്കും അതിനോടു കൂടെ വെച്ച് മൂന്ന് പൂട്ടും പൂട്ടി സൂക്ഷിച്ചുകൊൾകയും ആ വക പൂട്ടിൽ നിന്നും എടുത്ത് ചെലവാക്കേണ്ടും നാളിൽ യജമാനസ്ഥാനത്തെയും വികാരിയെയും യോഗത്തെയും ബോധിപ്പിച്ച് ചെലവിട്ടുകൊൾക.

പതിനൊന്നാമത്, പതിനാറ്പേർ പ്രാപ്തിയുള്ളവരായി ഇല്ലാത്ത പള്ളികളിൽ നാലു പേരായിട്ടെങ്കിലും എഴുതിവച്ച് നടത്തിക്കൊൾകയും കൈസ്ഥാനച്ചീട്ടിൽ ഉൾപ്പെട്ട ആളുകളെ വികാരിയും എടവകപട്ടക്കാരും കൂടെ നിരൂപിച്ച് യോഗക്കുറി എഴുതുകയും യോഗക്കാര്യം വിചാരിച്ച് കൊള്ളുകയും

പന്ത്രണ്ടാമത്: നമസ്കാരവും കുർബ്ബാനയും മാമ്മൂദീസായും പെൺകെട്ടും യൽദയും ദനഹായും ഓശാനയും ദുഃഖവെള്ളിയാഴ്ചയും പെന്തിക്കോസ്തിയും യാക്കോബായക്കാരായ സുറിയാനിക്കാരുടെ ക്രമത്തിൽ നടന്നുകൊൾകയും

ഈ എഴുതിവെച്ച ക്രമങ്ങൾ ഒന്നിനും ഭേദം വരുത്താതെ നടന്നുകൊള്ളുമാറും ആയതിന് ഭേദം വരുത്തി നടക്കുന്നു എങ്കിൽ പള്ളിക്ക് പുറത്ത് നിന്ന് കല്പിച്ച് ചെയ്യുന്ന ശിക്ഷയും അനുസരിച്ച് കല്പിക്കും വണ്ണം പ്രായശ്ചിത്തവും ചെയ്തു വീണ്ടും ഈ എഴുതിവച്ചതിൻവണ്ണം നടന്നുകൊള്ളുമാറും സമ്മതിച്ച് ഈ പടിയോല എഴുതിവച്ച് അങ്കമാലി പള്ളി മുതൽപേർ ശേഷം അമ്പത്തിനാല് പള്ളിക്കാരും കൂടി എഴുതിവച്ച പടിയോല.

ഇതിന്മണ്ണം പടിയോലയും എഴുതിവെച്ച് മെത്രാനെ മോതിരവും ഇടുവിച്ച് ഐമോസ്യമായി കുന്നംകുളങ്ങര പുലിക്കോട്ടിൽ യൗസേപ്പ് (ഇട്ടൂപ്പ്) കശ്ശീശായ്ക്ക് റമ്പസുഖം കൊടുത്ത് പീലിപ്പോസ് റമ്പാനും (കായംകുളം) ഇവർ രണ്ടു പേരും മെത്രാന്റെ അടുക്കൽ പാർക്കത്തെക്കണ്ണവും പറഞ്ഞ് വച്ച് ഐമോസ്യമായി പിരിയുകയും ചെയ്തു.[17]

കണ്ടനാട് പടിയോലയെ മലങ്കരസഭയുടെ ഭരണഘടന എന്ന് വിശേഷിപ്പിച്ചാൽ പോരാ, ഇന്ത്യൻ സഭയുടെ കാനോൻ എന്നാണ് വിശേഷിപ്പിക്കേണ്ടത്. മാമ്മൂദീസായുടെ പ്രായം, വിവാഹ സമ്പ്രദായത്തിലെ സാമൂഹികവും സാംസ്കാരികവും സാമുദായികവുമായ ആചാരങ്ങൾ, ആഭരണങ്ങൾ, തത്സംബന്ധമായി ദേവാലയത്തിലേക്ക് നൽകേണ്ടുന്ന ഭോഗങ്ങൾ, ദേവാലയനുഷ്ഠാനങ്ങൾ, വൈദികരുടെ പ്രത്യേക ചുമതലകൾ, സഭയിലെ നോമ്പുകൾ, നോമ്പിന്റെ ആചരണശൈലികൾ, വീട്ടിലും ദേവാലയത്തിലും നടക്കേണ്ടുന്ന നമസ്ക്കാരങ്ങളുടെയും മറ്റ് ആരാധനകളുടെയും മുറകൾ, ഞായറാഴ്ചകളിലും പെരുന്നാളുകളിലും ഉള്ള പ്രത്യേക ആരാധനകൾ, അവൈദികരുടെയും വൈദികരുടെയും മതേതരവും മതപരവുമായ വിദ്യാഭ്യാസവും വൈദിക പരിശീലനവും ഇടവകയുടെ ഭരണം, അതിൽ വൈദികന്റെയും മെത്രാന്റെയും ജനങ്ങളുടെയും പങ്കാളിത്തം, മല്പാന്മാരുടെയും മെത്രാന്മാരുടെയും പ്രത്യേക സ്ഥാനങ്ങൾ, സഭയിലെ പെരുന്നാളുകളും ആരാധനക്രമങ്ങളും, പടിയോലയുടെ അലംഘനീയത തുടങ്ങി ഒട്ടുവളരെ വിഷയങ്ങൾ കണ്ടനാട് പടിയോല ദീർഘവീക്ഷണത്തോടെ പരാമർശിക്കുന്നുണ്ട്. 1809-ന് മുമ്പ് ഏതെങ്കിലും ലോകസഭകളിൽ ഇത്രയും സർവ്വതലസ്പർശിയായ ഒരു നിയമസംവിധാനം രൂപപ്പെട്ടതായി അറിവില്ല.

സഭയിൽ ഉടലെടുത്ത ഒരു കലാപാന്തരീക്ഷത്തെ ക്രിയാത്മകമായ പദ്ധതികളിലൂടെ സഭാപുരോഗതിയുടെ വ്യവസ്ഥകളാക്കി പ്രയോജനപ്പെടുത്തുന്നതിൽ അതിന് നേതൃത്വം നൽകിയ പുലിക്കോട്ടിൽ മല്പാനും കായംകുളം റമ്പാനും വിജയിച്ചു എന്ന് പ്രത്യേകം പറയേണ്ടതില്ല. ഭരണപരമായ മേലന്വേഷണത്തിന് മാത്രം രൂപംകൊണ്ട മെത്രാൻസ്ഥാനത്തിൽ സംഭവിച്ച ന്യൂനതകൾ എട്ടാം മാർത്തോമ്മായുടെ പൗരോഹിത്യ നൽവരത്തെ കളങ്കപ്പെടുത്തുന്നില്ല എന്ന തിരിച്ചറിവ് രണ്ടു പേർക്കും വേണ്ടത്ര ഉണ്ടായിരുന്നു.

അക്കൊല്ലം, 1809 ചിങ്ങം 15-ന് പാലൂർ - ചാട്ടുകുളങ്ങര പള്ളിയിൽ വച്ച് ഇട്ടൂപ്പ് മല്പാൻ കണ്ടനാട്ട് സുന്നഹദോസിന്റെ തെരഞ്ഞെടുപ്പിനെയും തീരുമാനത്തെയും തുടർന്ന് റമ്പാൻ സ്ഥാനം സ്വീകരിച്ചു. റമ്പാന്റെ അനന്തരവൻ അന്ന് ആദ്യപട്ടമേറ്റതായി നിരണം ഗ്രന്ഥവരി

സാക്ഷിക്കുന്നു (ഇദ്ദേഹമാണ് പള്ളിയുടെ വടക്കേ വരാന്തയിൽ കബറട ങ്ങിയ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ).

താൻ സ്ഥാനമേറ്റ അകാനോനിക രീതിയെപ്പറ്റി ഉയർന്ന തർക്കങ്ങൾ കണ്ടനാട് വ്യവസ്ഥകളെ തുടർന്ന് അസ്തമിച്ചതായി കണ്ട എട്ടാം മാർ ത്തോമ്മാ പടിയോലയിലെ അക്ഷരവും ആത്മാവും ഒരു പോലെ അവഗ ണിച്ചത് ഏവരെയും ആശങ്കയിലാക്കി. മെത്രാന്റെ ഏകനായകശക്തിയുടെ അഴിഞ്ഞാട്ടം സഭ നിസഹായതയോടെ നോക്കിക്കണ്ടു. 1811 വരെ കാര്യ ങ്ങൾ വലിയ കുഴപ്പം കൂടാതെ നീങ്ങി. വട്ടിപ്പണത്തിന്റെ പലിശ കണ്ട നാട് പടിയോലയിലെ തീരുമാനപ്രകാരം പഠിത്തവീട് പണിയുവാൻ ഉപ യോഗിക്കണമെന്ന റമ്പാന്മാരുടെ ഉപദേശം മെത്രാൻ ലംഘിച്ചതോടെ പടിയോലയുടെ വ്യവസ്ഥകൾ താൻ മാനിക്കുന്നില്ലെന്ന് എട്ടാം മാർ ത്തോമ്മാ വ്യക്തമാക്കി. ഇതോടെ റമ്പാന്മാർ രണ്ടുപേരും ചേർന്ന് എട്ടാം മാർത്തോമ്മായ്ക്കെതിരായി ആദ്യം മെക്കാളിയുടെ അടുക്കലും പിന്നീട് മൺറോയുടെ അടുക്കലും പരാതി സമർപ്പിച്ചു. 1809 ധനു 1-ന് എട്ടാം മാർത്തോമ്മാ ഒപ്പിട്ട് കേണൽ മെക്കാളിയുടെ പക്കൽ നിന്നും വാങ്ങിച്ച വട്ടിപ്പണത്തിന്റെ പലിശ 240 വരാഹൻ റമ്പാന്മാരുടെ ഉപദേശപ്രകാരവും കണ്ടനാട് പടിയോലയിലെ വ്യവസ്ഥപ്രകാരവും പഠിത്തവീടിന്റെ നിർമ്മാ ണത്തിന് വിനിയോഗിക്കാതെ മെത്രാൻ തന്നിഷ്ടപ്രകാരം ചെയ്തതി നോട് പൊരുത്തപ്പെടുവാൻ മലങ്കരസഭ തയ്യാറായിരുന്നില്ല.

"ഈ തർക്കങ്ങളും വിസ്താരങ്ങളും നടക്കുമ്പോൾ പരാമർശിക്കേ ണ്ടുന്ന രണ്ട് കാര്യങ്ങൾ സംഭവിച്ചു.

1. ഡോ. ബുക്കാനൻ ബോംബെയിലേക്ക് അച്ചടിപ്പിക്കുവാൻ കൊണ്ടു പോയിരുന്ന നാലു സുവിശേഷങ്ങളുടെ മലയാള വിവർത്തനം കൊറി യർ പ്രസ്സിൽ അച്ചടിപ്പിച്ച് ബുക്കാനൻ ഇട്ടൂപ്പ് റമ്പാന് അയച്ചുകൊടുത്തു. അദ്ദേഹം അത് എല്ലാ പള്ളികളിലേക്കും വിതരണം ചെയ്തു.

2. 1811 തുലാം 28-ന് കായംകുളം റമ്പാൻ നിര്യാതനായി. അടൂർ കണ്ണ ങ്കോട്ട് പള്ളിയിൽ കബറടക്കപ്പെട്ടു.

ബൈബിൾ വിവർത്തനം, ബുക്കാനനുമായുള്ള ചർച്ചകൾ, ഏഴും എട്ടും മാർത്തോമ്മാമാരുടെ ഉപദേശകസംഘം, മല്പാൻ പാഠശാലക ളിലെ അധ്യാപനം, കണ്ടനാട് പടിയോലയുടെ രൂപകല്പന എന്നിങ്ങനെ നിരവധി കാര്യങ്ങളിൽ തന്റെ സഹപ്രവർത്തകനായി വർത്തിച്ച റമ്പാന്റെ നിര്യാണം പുലിക്കോട്ടിൽ റമ്പാനെ വികാരാധീനനാക്കി. ആ വികാരപാര വശ്യം കൂക്കോയ രാഗത്തിലുള്ള ഒരു വിലാപ കവിതയായി അദ്ദേഹം ആവിഷ്കരിച്ചു. ഒരുപക്ഷേ കേരളത്തിലുണ്ടായ ആദ്യത്തെ വിലാപ കാവ്യം ഇതായിരിക്കാം (സുറിയാനിയിൽ രചിക്കപ്പെട്ട ഈ വിലാപകാവ്യ

ത്തിന്റെ വിവർത്തനം അനുബന്ധത്തിൽ കാണുക).

എട്ടാം മാർത്തോമ്മായെപ്പറ്റിയുള്ള തർക്കങ്ങളും പരാതികളും തുടർന്നു കൊണ്ടിരിക്കേ 55 പള്ളികളുടെ പ്രതിനിധികളെ സായിപ്പ് വിളിച്ചു വരുത്തി മെത്രാന്റെ അനുകൂലികളെയും റമ്പാന്റെ അനുകൂലികളെയും കുരിശും ഏവൻഗേലിയോലും പിടിച്ച് സത്യം ചെയ്യിച്ച് വിസ്താരം നടന്നു. “ഈ വിസ്താരത്തിലും മറ്റും മെത്രാന് അധികം അനുകൂലമായി ഒന്നും തെളി വില്ലാതെ മെത്രാൻ കടമറ്റത്ത് ദത്ത് വച്ച തറവാട്ടിൽ നിന്നുള്ള ആൾ എന്നും കഴിഞ്ഞിരിക്കുന്ന മെത്രാന്മാരുടെ മുതലിനും സ്ഥാനത്തിനും അവ കാശി അല്ലെന്നും നടത്തിവരുന്ന മര്യാദകളിലും ഭേദങ്ങളായി കാണുന്നു എന്നും അതിനാൽ മെത്രാന്റെ സ്ഥാനക്കടലാസ് വെപ്പിച്ച് ഇനി അന്ത്യോ ഖ്യായിൽ നിന്നും ഒരു മേല്പട്ടക്കാരൻ വരുന്നതുവരെ ഈ മെത്രാൻ മേല്പട്ടത്വത്തിനുടെ ക്രിയകൾ ഒന്നും നടത്തിക്കൂടെന്നും ......... നിശ്ച യിച്ചശേഷം കണ്ടനാട്, കടമറ്റം, അങ്കമാലി, മാമ്മലശ്ശേരി, ചെങ്ങന്നൂർ, കോലഞ്ചേരി ഈ ആറ് പള്ളികൾ ഒഴികെ ശേഷം എല്ലാവരും പോകു ന്നതിന് അനുവദിക്കുകയും ചെയ്തു. ഉടനെ മെത്രാനോട് സ്ഥാനക്കട ലാസും മെത്രാന്മാരുടെ മുതല് വിവരണത്തിന്റെ കണക്കും എടുപ്പിച്ച് കൊണ്ടുവരുന്നതിന് ഉത്തരവും കൊടുത്ത് ഹജൂർ ശിപായികളെ അയച്ചു. അവർ നിരണത്ത് വന്ന് ഉത്തരവ് കാണിച്ചാറെ സ്ഥാനക്കടലാസ് മുത ലായത് കൊടുക്കായ്കയാൽ അവർ മെത്രാന്റെ മുറി പൂട്ടി മുദ്ര വച്ച് പോയി.”[18]

ഇത് സത്യത്തിൽ പകലോമറ്റം മെത്രാൻഭരണത്തിന്റെ അസ്തമയം ആയിരുന്നു.

### 4. കോട്ടയം പഴയ സെമിനാരി

കായംകുളം റമ്പാൻ നിര്യാതനായതോടെ പുലിക്കോട്ടിൽ റമ്പാൻ നില പാടുകളിൽ നിന്ന് ക്രമേണ പിന്മാറുമെന്ന് പ്രതീക്ഷിച്ച എട്ടാം മാർത്തോ മ്മായുടെ കണക്കുകൂട്ടൽ തെറ്റി. വർദ്ധിതവീര്യനായി ആദ്ദേഹം കർമ്മ പദ്ധതികളുമായി മുന്നേറി. സഭയുടെ പരമാധികാരിയായ മെത്രാനെതി രെയുള്ള ഈ ധാർമ്മിക പോരാട്ടത്തിൽ ദൈവാശ്രയം മാത്രമേ ഇട്ടൂപ്പ് റമ്പാന് കൈമുതലായി ഉണ്ടായിരുന്നുള്ളൂ. “.... സുറിയാനി ശെമ്മാശ ന്മാരുടെ വൈദികവിദ്യാഭ്യാസാർത്ഥം ഒരു സ്ഥാപനം നിർമ്മിക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി പ്രസംഗിച്ചുകൊണ്ട് വടക്കുള്ള അനേകം ഇടവക കളിൽ ചുറ്റി സഞ്ചരിച്ചു. തച്ചുശാസ്ത്രത്തിൽ അസാമാന്യ നൈപുണ്യം സമ്പാദിച്ചിരുന്ന റമ്പാൻ തൽസ്ഥാപനത്തിന് ഒരു പ്ലാനും കണക്കുകളും മുൻ കൂട്ടിത്തന്നെ തയ്യാറാക്കിയിരുന്നു. പ്രാരംഭഘട്ടത്തിൽ മാർത്തോമ്മാ എട്ടാമൻ ഇതിന് അനുകൂലി ആയിരുന്നു എങ്കിലും ബ്രിട്ടീഷ് ഗവൺമെന്റ്

ഖജനാവിൽ നിന്ന് വരേണ്ടതായിരുന്ന വട്ടിപ്പണത്തിന്റെ പലിശ പ്രസ്തുത സ്ഥാപനത്തിന്റെ നിർമ്മാണത്തിന് ഉപയോഗിക്കണമെന്നുള്ള അഭിപ്രായം അദ്ദേഹത്തെ അറിയിച്ചത് മുതൽ ഈ മഹത്തായ ഉദ്യമത്തെ അദ്ദേഹം സഹായിക്കാതെയിരുന്നു. റമ്പാനും മാർത്തോമ്മായും ആയി ഉണ്ടായ അഭിപ്രായ ഭിന്നതയുടെ പ്രധാന ഹേതുക്കളിൽ ഒന്ന് ഇത് തന്നെ ആയിരുന്നു.'[19]

ഇ. എം. ഫിലിപ്പ് വീണ്ടും എഴുതുന്നു. "... ഗവൺമെന്റിൽ പണം നിക്ഷേപിച്ച അവസരത്തിൽ ഉദ്ദേശിച്ചിരുന്നതിൻപ്രകാരം വൈദികവിദ്യാഭ്യാസാർത്ഥം ഒരു സെമിനാരി സ്ഥാപിക്കുന്നതിൽ എട്ടാം മാർത്തോമ്മാ പ്രദർശിപ്പിച്ച അജാഗ്രത, അദ്ദേഹവും റമ്പാനും തമ്മിലുള്ള ഭിന്നതയെ കുറെക്കൂടി വർദ്ധിപ്പിച്ചു."[20] വാർദ്ധക്യത്തിലെത്തിയ തനിക്ക് ഏറെ സമയം അവശേഷിക്കുന്നില്ലെന്ന് ഗ്രഹിച്ച റമ്പാൻ സമയം ഒട്ടും പാഴാക്കുന്ന കൂട്ടത്തിലല്ലായിരുന്നു. ഇട്ടൂപ്പ് റൈട്ടർ എഴുതുന്നു: "സായിപ്പ് ഒരുമിച്ച് ഇട്ടൂപ്പ് റമ്പാനും മറ്റ് രണ്ടു നാലുപേരും കൂടെ പോയിരുന്നു. സമയം കണ്ട് സായിപ്പ് അവർകളോട് മെത്രാന്റെ വിവരത്തെക്കുറിച്ചും പള്ളിമര്യാദകൾ നടത്തേണ്ടതിന് കത്തങ്ങളിൽ നല്ല ശീലമുള്ളവർ ചുരുക്കവും ഒരു തക്സാപുസ്തകം എല്ലാ പള്ളികളിലും ഇല്ലായ്കയാൽ ശീലമുള്ളവരെക്കൊണ്ട് എഴുതിച്ച് കൊടുക്കേണ്ടത് ആവശ്യവും ആകുന്നു എന്നും ഈ വകയ്ക്ക് ഏതാനും മുതലും അനുവാദവും ഉണ്ടായാൽ താൻ ഉത്സാഹിച്ച് പണി വേഗത്തിൽ തീർത്ത് അവിടെ പാർത്ത് പഠിത്തം നടത്തിച്ചുകൊള്ളാമെന്നും മറ്റും വഴിപോലെ ബോധിപ്പിച്ചും പഠിത്തവീട് എന്നു പറയുന്ന സിമ്മനാരിയുടെ ഒരു പടം വരച്ച് കാണിച്ചും"[21] റമ്പാൻ ഇക്കാര്യത്തിലുള്ള താത്പര്യം പ്രകടമാക്കി.

മെത്രാനും റമ്പാനും തമ്മിലുള്ള ശീതസമരം ക്രമേണ വർദ്ധിച്ചു. പുലിക്കോട്ടിൽ റമ്പാനെതിരായി എട്ടാം മാർത്തോമ്മായും റസിഡണ്ടിന്റെ പക്കൽ പരാതി നൽകി. "ഇട്ടൂപ്പ് റമ്പാൻ കുന്നംകുളങ്ങര പള്ളിയിലെ നടവരവ് എടുത്തു ചെലവിടുകയും മെത്രാനെ കണക്ക് കേൾപ്പിക്കാതെയും ....... വിളിച്ചാൽ വരാതെയും ....." അങ്ങനെ പോകുന്നു ആരോപണങ്ങൾ.

എല്ലാ പള്ളികളുടെയും പ്രതിപുരുഷന്മാർ കൊല്ലത്ത് വന്ന് തന്നെ കാണണമെന്ന് റസിഡണ്ട് നോട്ടീസ് അയയ്ക്കുകയും മെത്രാന്റെ അധികാരപത്രങ്ങളും സ്വത്തുക്കളും കൈവശപ്പെടുത്തുന്നതിന് ഒരു ഉദ്യോഗസ്ഥനെ നിയമിക്കുകയും ചെയ്തു. .... റെസിഡണ്ട് മെത്രാന്റെ സ്ഥാനം വ്യർത്ഥമാണെന്ന് വിധിക്കുകയും .... മെത്രാൻ സ്ഥാനോചിത ഭരണം നടത്താൻ പാടില്ലെന്ന് നിരോധിക്കുകയും റസിഡൻസി ഖജനാവിൽ നിന്ന്

വരേണ്ടിയിരുന്ന പലിശ കൊടുക്കുകയില്ലെന്ന് അറിയിക്കുകയും ചെയ്തു." ഇട്ടൂപ്പ് റൈട്ടർ തുടർന്നെഴുതുന്നു:

"... പഠിത്തവീട് തീർത്ത് പഠിത്തം നടക്കായ്കയാൽ സുറിയാനിക്കാർക്കുള്ള ഞെരുക്കവും ബുദ്ധിമുട്ടും മെത്രാൻ ഇടപെട്ട വഴക്കിന്റെ സ്വഭാവവും സായിപ്പ് അവർകൾക്ക് നല്ലപോലെ മനസ്സിലാകയാൽ, സുറിയാനിക്കാർക്ക് പൊതുവിൽ ഉപകാരത്തിനുവേണ്ടി ഒരു പഠിത്തവീട് പണിയിക്കുന്നതിന് ഇട്ടൂപ്പ് റമ്പാനെ ഭരമേൽപ്പിച്ചു. പണിവകയ്ക്ക് 1809-ാം ആണ്ടു മുതൽ 1813-ാം ആണ്ടുവരെ നാലാണ്ടത്തെ വട്ടിപ്പണം കൂടിയിരുന്ന വരാഹൻ 960-ന് തല രൂപാ 3360 ഉം കണ്ടനാട്, മുളന്തുരുത്തി, നടമേൽ, കരിങ്ങാശ്ര, ചാട്ടുകുളങ്ങര ഈ പള്ളിക്കാരോടും പാലാ കൊച്ചിട്ടൻ ഇട്ടിമാത്തു തരകൻ ഇവരോടും പറ്റുശീട്ട് എഴുതി വാങ്ങിച്ചുകൊണ്ട് രൂപാ 3360 ഇട്ടൂപ്പ് റമ്പാനെ ഏല്പിച്ചു."[22]

തെക്കും വടക്കും രണ്ട് പഠിത്തവീടുകൾ എന്ന കണ്ടനാട് നിശ്ചയം രണ്ടു കാരണങ്ങളാൽ അപ്രായോഗികമായി.

1. എട്ടാം മാർത്തോമ്മായുടെ കടുത്ത പ്രതിഷേധം.

2. കായംകുളം റമ്പാന്റെ മരണം.

നിരണത്തും കണ്ടനാടുമായി രണ്ടു പഠിത്തവീടുകൾ എന്ന ആശയം ഉപേക്ഷിക്കുവാൻ റമ്പാൻ നിർബന്ധിതനായി. ഇക്കാര്യത്തിൽ ചെറുവിരൽ പോലും അനക്കുവാൻ തയ്യാറാകാതെയിരുന്ന മെത്രാന്റെ നിസ്സഹകരണമായിരുന്നു പ്രധാന കാരണം. മെത്രാന്റെ സഹകരണം കൂടാതെ രണ്ടു പഠിത്തവീടുകൾക്കാവശ്യമായ വിഭവങ്ങൾ ശേഖരിക്കുക എന്നത് അചിന്ത്യമായിരുന്നു. തെക്കുഭാഗത്തെ പഠിത്തവീടിന്റെ ചുമതല ഏല്പിക്കാൻ നിശ്ചയിച്ച റമ്പാൻ 1811-ൽ തുലാം 28-ന് നിര്യാതനായതോടെ മറ്റൊരാളെ കണ്ടെത്താനാവാതെ വന്നത് മറ്റൊരു കാരണമായി. വിശ്വസ്തനും പ്രാപ്തനും ആയി മറ്റൊരാളെ ആ പ്രദേശങ്ങളിൽ കണ്ടെത്താനായില്ല. തന്മൂലം മലങ്കരസഭയുടെ മധ്യഭാഗത്ത് - കോട്ടയത്ത് - ഒരു പഠിത്തവീട് മതി എന്ന് റമ്പാൻ നിശ്ചയിക്കുകയായിരുന്നു. പഠിത്തവീട് കുന്നംകുളത്ത് പണിയുവാൻ സ്വന്തം നാട്ടുകാരുടെ സമ്മർദ്ദം ഉണ്ടായി. തലപ്പള്ളി രാജാക്കന്മാരുടെ സഹായവാഗ്ദാനങ്ങളും ഇക്കാര്യത്തിൽ ലഭ്യമായിരുന്നു. എന്നാൽ റമ്പാൻ സഭാതാല്പര്യത്തിന് ഉയർന്ന പരിഗണന നൽകിയതു മൂലം ആ ആശയം ഉപേക്ഷിക്കുക തന്നെ ചെയ്തു. ഗണനീയമായ പള്ളികൾ ഒന്നും തന്നെ അക്കാലത്ത് കോട്ടയം പ്രദേശത്ത് ഉണ്ടായിരുന്നില്ല. ഏതാനും കൊല്ലം മുതൽ കുന്നംകുളം വരെ തെക്കുവടക്കായി വ്യാപിച്ചുകിടക്കുന്ന മലങ്കരയുടെ ഭൂമിശാസ്ത്രപരമായ ഹൃദയഭാഗം എന്ന നിലയിൽ അദ്ദേഹം കോട്ടയത്തിന് പ്രഥമ പരിഗണന

നൽകുകയായിരുന്നു. പഠിത്തവീടിന് കോട്ടയത്ത് ആവശ്യമായ സ്ഥലം ലഭിച്ചേക്കുമെന്ന് കേണൽ മൺറോ അറിയിച്ചതോടെ തന്റെ ഇംഗിതത്തിന് ദൈവനടത്തിപ്പ് ഉള്ളതായി റമ്പാന് ബോധ്യമായി.

അചിരേണ മലങ്കരസഭയെ പ്രതിനിധീകരിച്ച് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ തിരുവിതാംകൂർ റാണിയോട് സ്ഥലം അനുവദിക്കുവാൻ അപേക്ഷ സമർപ്പിച്ചു. കൊച്ചി രാജാവിന്റെ പ്രജയായ അപേക്ഷകന് ഭൂമി നൽകരുതെന്ന് പകലോമറ്റം പ്രഭൃതികൾ സ്വന്തം നാടായ തിരുവിതാംകൂർ റാണിയെ സ്നേഹപൂർവ്വം വിലക്കിയിരുന്നു. തിന്നുകയുമില്ല, തീറ്റിക്കുകയുമില്ല എന്ന എട്ടാം മാർത്തോമ്മായുടെ നിഷ്ക്രിയത്വത്തെപ്പറ്റി റസിഡണ്ടിൽ നിന്നും വേണ്ടത്ര ഗ്രഹിച്ചിരുന്ന റാണി ഇക്കാര്യത്തിൽ കേണൽ മൺറോയുടെ ശുപാർശയെ കൂടുതൽ വിലമതിച്ചു. തന്റെ നാടിന്റെ ഭാവി ശ്രേയസ്സിന്റെ അടിത്തറ പാകുന്ന അതിമഹത്തായ സംരംഭത്തിലാണ് താൻ ഏർപ്പെടുന്നതെന്ന് അന്നൊരു പക്ഷേ തിരുവിതാംകൂർ റാണി പോലും ഓർത്തിരിക്കുകയില്ല.

എട്ടാം മാർത്തോമ്മാ അപ്പോഴും തനിക്കാവുന്ന പ്രതിബന്ധങ്ങൾ സൃഷ്ടിച്ചുകൊണ്ട് റമ്പാന്റെ പരാതികളെ പരാജയപ്പെടുത്തുവാൻ ജീവിച്ചിരിപ്പുണ്ടായിരുന്നു. എന്നാൽ ക്രിയാത്മക പദ്ധതികളിൽ നിഷ്ക്രിയനായും സഭാകാര്യങ്ങളിൽ വിമുഖനായും കഴിഞ്ഞു വന്ന അദ്ദേഹം സഭാരംഗത്ത് അസ്തമിക്കുകയായിരുന്നു. ആ അസ്തമയമാകട്ടെ പകലോമറ്റം കുടുംബവാഴ്ചയുടെ തന്നെ അസ്തമയമായി മാറി എന്ന് സഭാചരിത്രം തെളിയിച്ചു. ആത്തുങ്കൽ ഗീവറുഗീസ് കോറെപ്പിസ്ക്കോപ്പാ കുറുപ്പംപടി പള്ളിയുടെ ചരിത്രത്തിൽ ഇപ്രകാരം നിരീക്ഷിച്ചിട്ടുണ്ട്:

"…. പകലോമറ്റം കുടുംബത്തിൽപ്പെട്ട കുറവിലങ്ങാട്ടുള്ള അർക്കദിയാക്കോന്റെ കുടുംബം അഞ്ചാം മാർത്തോമ്മാ മുതൽ മുഴുവനായി പഴയകൂറിൽ ഉൾപ്പെട്ടിരുന്നത് കൊണ്ടും ആ വഴിയുള്ള മാർത്തോമ്മാ മെത്രാന്മാരുടെ ബന്ധുക്കൾ പറങ്കി ശീശ്മയിൽപെട്ടിരുന്നതിനാലും പകലോമറ്റം തറവാട്ടിൽപെട്ടവരെ മെത്രാന്മാരായി വാഴിച്ചാൽ പറങ്കി ശീശ്മയിലേയ്ക്ക് അവർ ജനങ്ങളെ വഴിനടത്തുമെന്ന് വിചാരിച്ചും താവഴിയായി ഒരു കുടുംബത്തിൽ തന്നെ മെത്രാൻ ആയിരിക്കുന്നത് ശരിയല്ലാത്തതിനാലും എട്ടും ഒമ്പതും മാർത്തോമ്മാമാർ പകലോമറ്റം തറവാട്ടിൽപെടാതെ പെൺവഴിക്ക് ആയിരുന്നതിനാലും പകലോമറ്റം തറവാടിനെ മുഴുവനായി മലങ്കരസഭ ഉപേക്ഷിച്ചു.[23]

പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ അപേക്ഷ വൈദികസെമിനാരിക്ക് മാത്രമായിട്ടായിരുന്നില്ല എന്ന് ഇത്തരുണത്തിൽ ശ്രദ്ധിക്കേണ്ടതാണ്. ഇംഗ്ലീഷ് വിദ്യാഭ്യാസകേന്ദ്രം കൂടെയാവാൻ ആ സ്ഥാപനം ഉദ്ദേശിക്ക

പ്പെട്ടിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പൊൻപ്രഭ ഏറ്റ് ഭാരതമാകെ നവോന്മേഷത്തിലേക്ക് കുതിക്കുന്ന കാലമായിരുന്നു അത്. മെക്കാളെ യുടെ വിദ്യാഭ്യാസ പരിഷ്കാരങ്ങളുടെ ഫലമായി ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ചവർക്ക് സർക്കാർ ജോലികളിൽ സാധ്യത വർദ്ധിച്ചിരുന്നു. ശാസ്ത്രവും ഇതര വിജ്ഞാനമേഖലകളും ഉൾക്കൊള്ളുന്നതിന് ഇംഗ്ലീ ഷിനെപ്പോലെ പ്രയോജനകരമായ മറ്റൊരു ഭാഷ അന്ന് അറിയപ്പെട്ടിരു ന്നില്ല. ഇംഗ്ലീഷ് ഭാഷാ പഠനം ആരംഭിച്ച ബംഗാൾ പുതിയ ഭാഷാ സംസ്കാരത്തിന്റെ കൈത്താങ്ങലോടെ ഉയിർത്തെഴുന്നേൽക്കുന്നതായി ഏവർക്കും അനുഭവപ്പെട്ടു. ഇന്ത്യൻ നവോത്ഥാനത്തിന്റെ പ്രഥമ പ്രവാ ചകനായ രാജാറാം മോഹൻ റോയ് പോലും ഇംഗ്ലീഷ് വിദ്യാഭ്യാസത്തെ പ്രോത്സാഹിപ്പിച്ച് വന്നിരുന്നു.

ആ സാഹചര്യത്തിൽ തിരുവിതാംകൂറിൽ ഇംഗ്ലീഷ് ഭാഷാപഠനത്തിന് സൗകര്യമുണ്ടായിരിക്കണമെന്ന് തിരുവിതാംകൂർ റാണി ആഗ്രഹിച്ചത് തികച്ചും സ്വാഭാവികമായിരുന്നു. പോരാത്തതിന് അക്കാലത്തെ റാണി യുടെ ഉപദേഷ്ടാവിന്റെ സ്ഥാനം കൂടെ അലങ്കരിച്ചിരുന്ന റസിഡണ്ട് മൺറോ ഇക്കാര്യത്തിൽ റാണിയെ പ്രോത്സാഹിപ്പിച്ചുമിരുന്നു. എന്നാൽ ഇംഗ്ലീഷ് വിദ്യാഭ്യാസം മൂലം തങ്ങളുടെ പരമ്പരാഗതമായ വിശ്വാസ ങ്ങൾക്കും സ്ഥാനങ്ങൾക്കും സങ്കൽപ്പങ്ങൾക്കും ഇളക്കം തട്ടുമോ എന്ന് പലരും ഭയപ്പെട്ടു. അന്ധവിശ്വാസങ്ങളുടെ നാടായിരുന്നുവല്ലോ കേരളം. ജാതിയും ഉപജാതിയും അയിത്തവും നരബലിയും കൊടികുത്തി വാണി രുന്ന ഈ നാട്ടിൽ മേലാളന്മാർ അനുഭവിച്ചുപോന്നിരുന്ന പദവികൾ മറ്റു ള്ളവരുമായി പങ്കുവയ്ക്കാൻ നിർബന്ധിതരാവുന്ന ഒരവസ്ഥ ഇംഗ്ലീഷ് വിദ്യാഭ്യാസം മൂലം സംജാതമാവുമോ എന്ന് അവർ ഭയപ്പെട്ടു. ശൂദ്രർ ഇംഗ്ലീഷ് പഠിച്ച് സർക്കാർ ഉദ്യോഗങ്ങളിൽ കയറിപ്പറ്റി, തങ്ങൾ ഭരണീ യർ ആയി മാറുന്ന ദുർദിനങ്ങളെ അവർ ഭയപ്പെട്ടിരുന്നു. സ്ത്രീ വിദ്യാ ഭ്യാസം, ഏകപത്നീ വ്രതം, വസ്ത്രധാരണ സമ്പ്രദായം, ഏകദൈവ വിശ്വാസം ഇവയിലേക്ക് ജനങ്ങൾ ആകർഷിക്കപ്പെടുകയും കേരളത്തിലെ അനാചാരങ്ങളെ ഇംഗ്ലീഷ് വിദ്യാഭ്യാസം നേടിയ യുവതലമുറ ചോദ്യം ചെയ്യുകയും ചെയ്യുന്ന ഒരവസ്ഥ മേലാളന്മാർക്ക് അചിന്ത്യമായിരുന്നു. സാമ്പത്തികരംഗത്തെയും സാംസ്കാരിക രംഗത്തെയും ഫ്യൂഡൽ വ്യവ സ്ഥയും ഗാർഹിക അന്തരീക്ഷത്തിൽ മേലാളരെ എപ്പോഴും ന്യായീക രിക്കുന്ന വിവാഹസമ്പ്രദായങ്ങളും കീഴ്മേൽ മറിയുമെന്ന് അവർ ഭയ പ്പെട്ടു. ക്ഷേത്ര പ്രവേശനം, വസ്ത്രധാരണം, അടിമപ്പണി തുടങ്ങിയ മേഖ ലകളിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ വെളിച്ചം വീണാൽ ഉണ്ടാകാവുന്ന നവോത്ഥാന സംരംഭങ്ങളെ അവർക്ക് സ്വാഗതം ചെയ്യാൻ കഴിയുമായി രുന്നില്ല. ഇംഗ്ലീഷ് വിദ്യാഭ്യാസത്തെ പ്രോത്സാഹിപ്പിക്കുവാൻ ആഗ്രഹമു

ണ്ടായിട്ടും അത്തരമൊരു കർമ്മപരിപാടി ഏറ്റെടുത്ത് പ്രാവർത്തികമാക്കുവാൻ ഒരു ഏജൻസിയുടെ പ്രത്യക്ഷതയ്ക്കായി കാത്തിരിക്കുമ്പോഴാണ് റാണിയുടെ മുമ്പിൽ റമ്പാന്റെ അഭ്യർത്ഥന പ്രത്യക്ഷപ്പെടുന്നത്. 'രോഗി ഇച്ഛിച്ചതും വൈദ്യൻ കല്പിച്ചതും പാൽ' എന്ന അവസ്ഥയിൽ അനുവാദ കല്പന ഉടനെ പുറപ്പെട്ടു. അനുവാദ കല്പന ഇപ്രകാരമായിരുന്നു:

അവുസേപ്പ് റമ്പാന്,

നിങ്ങൾ ഇവിടെ ഹാജരായി പുത്തൻകൂർ നസ്രാണികൾക്ക് വേദം പഠിക്കുന്നതിന് സെമിനാരി ഇല്ലെന്നും ഒന്ന് പണിയുന്നതിന് സ്ഥലം വേണമെന്നും അപേക്ഷിക്കയാൽ, അതിലേക്ക് കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ നിശ്ചയിച്ച സ്ഥലത്തിന്റെ അതിരുകൾ: തിരുനക്കര തേവരെ ആറാട്ടിന് ആറാട്ടുകടവിലേക്ക് എഴുന്നള്ളിക്കുന്നതും വടക്കുതെക്കായി കിടക്കുന്നതുമായ നാട്ടുവഴിക്ക് പടിഞ്ഞാറും ഇടനട പടിഞ്ഞാറ് കവനാറിന് കിഴക്ക് ഈ നാല് എലുകകൾക്കുള്ളിൽ വടക്ക് തെക്ക് 120 ദണ്ഡും കിഴക്ക് പടിഞ്ഞാറ് 60 ദണ്ഡും 990 കാർത്തിക 6–ാം തീയ്യതി മുതൽ പണിയുന്നതിന് അനുഭോഗക്കൊഴുവായി കൊടുത്തിരിക്കുന്നു. ഇതിന് സർക്കാരിലേക്കുള്ള കരം പണം ആറേകാലും ഒരു വിളക്കു വയ്ക്കുന്നതിനുള്ള ചെലവിലേക്ക് അനുവദിച്ച് കൊടുത്തിരിക്കുന്നു. അതിനാൽ സെമിനാരി കെട്ടിച്ചും വിളക്കുവയ്പിന് അനുവദിച്ചിട്ടുള്ള സംഖ്യ അതിനായി ഉപയോഗപ്പെടുത്തിയും റമ്പാനും പിന്നാലെ വരുന്ന റമ്പാന്മാരും കൈവശം വച്ച് അനുഭോഗമായി അനുഭവിച്ചുകൊള്ളേണ്ടതാകുന്നു. ...."[24]

റാണിയുടെ ഔപചാരികമായ അനുവാദകല്പന വരുന്നതിന് മുമ്പ് തന്നെ പണിയുടെ ഒരുക്കങ്ങൾ ആരംഭിക്കുവാൻ മൺറോ സായിപ്പിന്റെ അനുവാദം റമ്പാച്ചന് ലഭിച്ചിരുന്നു. സഭാപുരോഗതിക്കുവേണ്ടി കൈമെയ് മറന്ന് അധ്വാനിക്കുന്ന പുലിക്കോട്ടിൽ റമ്പാച്ചന്റെ ഉദ്ദേശ്യശുദ്ധിയും ആത്മാർത്ഥതയും സത്യസന്ധതയും കേണൽ മൺറോയെ അത്യധികം സ്പർശിച്ചുകഴിഞ്ഞിരുന്നു. സഭാചരിത്രകാരൻ എഴുതുന്നതു കാണുക:

സായിപ്പ് പഠിത്തവീടിന് കോട്ടയത്ത് റമ്പാന് ബോധിച്ച സ്ഥലത്ത് ആറ് ദണ്ഡ് സ്ഥലം അളന്ന് കൊടുക്കത്തക്കവണ്ണം തഹസീൽദാർക്ക് ഉത്തരവും കൊടുത്ത് ഇട്ടൂപ്പ് റമ്പാനെയും ആ ശേഖരത്തിലുള്ള പള്ളിക്കാരെയും 989 മകരം ആദിയിൽ (1814 ജനുവരി) യാത്ര പറഞ്ഞയച്ചു. ...... റമ്പാൻ പഠിത്തവീട് പണിയുന്നതിന് സായിപ്പിന്റെ കല്പനപ്രകാരം മുതലും വാങ്ങി കോട്ടയത്ത് വന്ന് സ്ഥലവും പതിപ്പിച്ചുകൊണ്ട് അവിടെ താമസിച്ച് പണിക്ക് വേണ്ടിയ കല്ലും മരങ്ങളും അടുപ്പിക്കുകയും അദ്ദേ

ഹത്തിന്റെ ഉത്സാഹവും സായിപ്പവർകളുടെ സഹായവും കൊണ്ട് കൊല്ലം 989-ാം ആണ്ട് കുംഭമാസം 3-ാം തീയതി (സുറിയാനി കണക്കിന് 1814 ഫെബ്രുവരി 15-ാം തീയതി) ചൊവ്വാഴ്ച കോട്ടയത്ത് സിമ്മനാരിക്ക് കല്ലിട്ട് പണി ആരംഭിക്കുകയും ചെയ്തു. ഇട്ടൂപ്പ് റമ്പാന്റെ പാർശ്വത്തിലുള്ളവർക്ക് സിമ്മനാരി കണ്ടനാട്ടേക്കടുത്ത ഒരു ദിക്കിൽ ആയാൽ കൊള്ളാമെന്ന് പക്ഷമുണ്ടായിരുന്നുവെങ്കിലും റമ്പാൻ സായിപ്പിന്റെ ഹിതം പോലെ കോട്ട യത്ത് തന്നെ വേണമെന്ന് ഉറച്ചുംകൊണ്ട് മറ്റ് സ്ഥലങ്ങളെ ആഗ്രഹി ക്കാതെ മൂന്ന് വശവും ആറ് ചുറ്റി ഒഴുകുന്നതായും അന്ന് തരിശായും ഒട്ടൽകാട് പിടിച്ചും കിടന്ന സ്ഥലവും മാത്രമാണ് താൻ ബുദ്ധിയോടെ തെരഞ്ഞെടുത്തത്."[25]

നാലുകെട്ടിന്റെ മാതൃകയിൽ കെട്ടിടംപണി നടത്തുവാൻ പരിചയമുള്ള ഏതാനും കല്പണിക്കാരെയും ആശാരിമാരെയും റമ്പാൻ കുന്നംകുളം - പഴഞ്ഞി പ്രദേശങ്ങളിൽ നിന്ന് കോട്ടയത്തേക്ക് വരുത്തി. അക്കാലത്ത് കുന്നംകുളം പ്രദേശത്ത് നാലുകെട്ടായി നമ്പൂതിരി ഇല്ലങ്ങൾ പണിയു വാൻ പരിചയവും പരിശീലനവും ലഭിച്ച പണിക്കാർ പാലൂർ പ്രദേശത്ത് സുലഭമായിരുന്നു. തൊഴിയൂർ മെത്രാസനാസ്ഥാനം, ചാട്ടുകുളങ്ങര പള്ളി തുടങ്ങിയവയുടെ നിർമ്മാണത്തിൽ പ്രശംസനീയമായി പ്രവർത്തിച്ച പണിക്കാരുടെ സേവനം റമ്പാൻ സെമിനാരി നിർമ്മാണത്തിൽ പ്രയോ ജനപ്പെടുത്തി. കോട്ടയം പ്രദേശത്തുള്ള ചില നേതൃശേഷിയുള്ളവരെ കണ്ടെത്തി അവരെ സെമിനാരിപ്പരിസരങ്ങളിലേക്ക് ആകർഷിക്കുവാനും അങ്ങനെ തദ്ദേശീയ സഹകരണം ഉറപ്പുവരുത്താനും റമ്പാൻ ശ്രമിച്ചി രുന്നു. അക്കര കുരിയൻ റൈറ്ററുടെ പൂർവീകരെ അപ്രകാരം ഇട്ടൂപ്പ് റമ്പാൻ പുതിയ സ്ഥലത്തേക്ക് ക്ഷണിച്ചുകൊണ്ടുവന്നു എന്നും സെമി നാരിക്ക് കല്ലിട്ട ദിവസം തന്നെ അക്കരക്കാരുടെ വീടിനും കല്ലിട്ടു എന്നും കുര്യൻ റൈറ്ററുടെ ജീവചരിത്രത്തിൽ പരാമർശിക്കുന്നുണ്ട്.[26]

'സായിപ്പ് അവർകൾ മുഖാന്തിരം സർക്കാരിൽ നിന്നുണ്ടായ സഹാ യവും റമ്പാന്റെ ഉത്സാഹവും കൊണ്ട് ഒരു മെത്രാനും നാല് റമ്പാന്മാരും ഇരിക്കാൻ തക്കവണ്ണവും ശെമ്മാശന്മാർക്കും പിള്ളേർക്കും വെവ്വേറെ മുറി കളും തെക്കും വടക്കും ഓരോ നിലയും കിഴക്കും പടിഞ്ഞാറും രണ്ടു നിലയും നാലുകെട്ടുമായിട്ട് റമ്പാന്റെ ചട്ടപ്രകാരം 990 മീനമാസത്തിൽ (എ.ഡി 1815) പണികൾ മിക്കവാറും കുറവ് തീർത്ത ശേഷം...'[27]

കെട്ടിടം പണിയുന്നതിന് സ്ഥലത്തിന് പുറമെ രണ്ടായിരം രൂപായും തടിയും റമ്പാന് റാണി ദാനമായി നൽകി. ഒരു ജീവിതകാലം മുഴുവൻ താൻ താലോലിച്ച് ഹൃദയത്തിൽ കൊണ്ടുനടന്നിരുന്ന മഹാസ്വപ്നം സാക്ഷാത്കരിക്കപ്പെടുവാൻ താൻ ദൈവികശക്തിയുടെ കൈകളിൽ

ഏല്പിക്കപ്പെട്ട വെറും ഉപകരണമാണെന്ന് റമ്പാച്ചന് അചിരേണ ബോധ്യ മായി. കെട്ടിടനിർമ്മാണത്തിനിടയിൽ ക്ലേശിച്ച ഘട്ടങ്ങൾ നിരവധി ഉണ്ടായി എങ്കിലും അവിചാരിതമായും അത്ഭുതകരമായും വിഘ്നങ്ങളും പ്രതിസന്ധികളും ലാഘവത്തോടെ പരിഹരിക്കപ്പെടുന്നത് കണ്ട് പല പ്പോഴും അദ്ദേഹം അമ്പരന്ന് പോയിട്ടുണ്ട്. കുറുപ്പംപടി പള്ളിയുടെ ചരി ത്രകാരൻ എഴുതുന്നു:

'അക്കാലത്ത് പുലിക്കോട്ടിൽ റമ്പാച്ചന് ഈ പള്ളിയിൽനിന്ന് ചെല വിന്ന് കൊടുത്തയച്ചു. സിമ്മനാരിപ്പണിയുടെ ആവശ്യത്തിന് ഈ പള്ളി യിൽ നിന്നും ആവശ്യമായ സഹകരണം ചെയ്തുകൊണ്ടിരുന്നു.'[28] അക്കാ ലത്ത് മലങ്കരസഭയിൽ ഏറ്റവും സമ്പന്നമായ ഇടവകയായിരുന്നു കുറു പ്പംപടി. പില്ക്കാലത്ത് മലങ്കരയിൽ വന്ന യൂയാക്കീം മാർ കൂറിലോസ് 'ദഹമ്പോ ഉസറോ കുറുപ്പമ്പടി' എന്ന് (സ്വർണ്ണനിക്ഷേപം ഉള്ള കുറുപ്പം പടി) വിശേഷിപ്പിച്ചത് ഓർക്കുക. എട്ടാം മാർത്തോമ്മായ്ക്ക് സ്വാധീന മുള്ള തെക്കൻ ഇടവകകൾ സെമിനാരി നിർമ്മാണത്തിൽ ഉദാസീനതയും നിസംഗതയും പ്രകടമാക്കിയപ്പോൾ കുറുപ്പംപടി, നടമേൽ, മുളന്തുരുത്തി, കരിങ്ങാശ്ര, പിറവം, കോതമംഗലം, പാലൂർ തുടങ്ങിയ പള്ളികൾ സെമി നാരിനിർമ്മാണത്തെ കൈതുറന്ന് സഹായിച്ചു).

മലങ്കരസഭയുടെ ദീർഘകാലത്തെ സ്വപ്നമാണ് റമ്പാച്ചൻ സാക്ഷാ ത്കരിക്കുന്നതെന്ന് മലങ്കരയിലെ പ്രമുഖ ഇടവകകൾക്കെല്ലാം ബോധ്യ പ്പെടുകയാൽ അവരുടെ പങ്കാളിത്തം സെമിനാരി നിർമ്മാണത്തിൽ നിർ ലോഭം ലഭിച്ചു. സെമിനാരി നിർമ്മാണത്തിന് ലഭിച്ച മറ്റൊരു സഹായം കാണുക:

'തിരുവല്ലായിലെ സുറിയാനിക്കാർ സ്ഥലവാസികളും ധനികരുമായ ചിലരുടെ പ്രതിഷേധം വകവയ്ക്കാതെ 1815-ൽ അവിടെ ഒരു പുതിയ കുരിശുപള്ളി സ്ഥാപിച്ചു. ഒരു ദിവസം രാത്രി പ്രാദേശിക സാമുദായിക നേതാക്കൾ കൂടി ആ താല്ക്കാലിക പള്ളികെട്ടിടത്തിന് തീവയ്ക്കുകയും അതിനുള്ളിൽ സുഖശയനം ചെയ്തിരുന്ന പുരോഹിതനെ വെട്ടിമുറി വേൽപ്പിക്കുകയും ചെയ്തു. കേസ് റസിഡണ്ടിന്റെ അടുക്കലെത്തി. വിസ്തരിച്ചപ്പോൾ കുറ്റം കഠിനമായി തെളിഞ്ഞു. പോറ്റിമാർ, പട്ടന്മാർ ഇവരെക്കൊണ്ട് അറുപതിനായിരം കലിയൻ പ്രായശ്ചിത്തം കെട്ടിവെ പ്പിച്ചു. തിരുവല്ലായിലെ സുറിയാനിക്കാർ തിരുവിതാംകൂർ മഹാറാണി യുടെ അടുക്കൽ അപേക്ഷ ബോധിപ്പിച്ചതിന്റെ ഫലമായി പിഴയായി സർക്കാരിലേക്ക് ലഭിച്ച തുകയുടെ പകുതി 30,000 കലിയൻ കോട്ടയം സിമ്മനാരിപ്പണിക്കും 30,000 കലിയൻ തിരുവല്ലായിലെ പള്ളി പുനർനിർമ്മാണം ചെയ്യുന്നതിനും സഹായധനമായി ലഭിച്ചു."[29]

സ്മര്യപുരുഷന്റെ ജീവചരിത്രം ആദ്യമായി 'കാലം ചെയ്ത അച്ചൻ' എന്ന പേരിൽ എഴുതിയ ഫാ. ജോസ് പുലിക്കോട്ടിൽ കുന്നംകുളത്ത് പ്രചരിച്ചിരുന്ന ഒരു പാരമ്പര്യം രേഖപ്പെടുത്തിയിട്ടുള്ളത് ഇപ്രകാരമാണ്:

"…. ധൃതഗതിയിൽ പണി പുരോഗമിച്ചുകൊണ്ടിരുന്നു. പലിശ സംഖ്യ തീർന്നു. ഒരു ചില്ലിക്കാശ് പോലും കൈവശമില്ല. കൂലിക്കാർക്ക് കൂലി കൊടുക്കുന്നതിന് സമയമാവുമ്പോൾ റമ്പാച്ചൻ പ്രാർത്ഥനാമുറിയിലിരുന്ന് പ്രാർത്ഥിക്കുകയാവും. പ്രാർത്ഥന കഴിഞ്ഞ് എഴുന്നേറ്റു വരുമ്പോൾ ഏതെങ്കിലും ഒരു സഹൃദയൻ ആ ദിവസത്തേക്കാവശ്യമായ പണവുമായി അവിടെ എത്തിയിരിക്കുന്നതാണ് കൂലിക്കാർക്ക് കാണാൻ കഴിയുക. ചില ദിവസങ്ങളിൽ കൂലിക്കാരെ നിരാശരായി മടക്കി അയക്കേണ്ടതായും വന്നിട്ടുണ്ട്. ഒരു സന്ദർഭത്തിൽ കൂലിക്കാർക്ക് രണ്ട് ദിവസം കൂലി കൊടുക്കുവാൻ കഴിഞ്ഞില്ല. മൂന്നാം ദിവസം പണി നിർത്തിയശേഷം കൂലിക്കാർ റമ്പാച്ചന്റെ പ്രാർത്ഥനാമുറി വളഞ്ഞു. കൂലി കിട്ടുന്നതിനായി അവർ മുറവിളി കൂട്ടി. റമ്പാച്ചന്റെ കണ്ണുകളിൽ നിന്ന് കണ്ണുനീർ പ്രവഹിക്കുകയായിരുന്നു. തദവസരത്തിൽ ഒരു ഇംഗ്ലീഷുകാരൻ റമ്പാച്ചനെ അന്വേഷിച്ച് അവിടെ വന്നു. സായിപ്പിനെ കണ്ടപ്പോൾ കൂലിക്കാർ ഭയപ്പെട്ട് പിന്മാറി. റമ്പാച്ചന്റെ അടുത്തേക്ക് മൺറോ സായിപ്പ് അയച്ചതായിരുന്നു ആ ഇംഗ്ലീഷുകാരനെ. മൺറോ കൊടുത്തയച്ച രണ്ട് കവറുകൾ റമ്പാച്ചനെ ഏല്പിച്ചിട്ട് അയാൾ മടങ്ങിപ്പോയി. കൂലിക്കാർക്ക് കൊടുത്തു തീർക്കുവാനുള്ള സംഖ്യയും ഒന്നുരണ്ടു ദിവസത്തേക്കു കൂടി ആവശ്യമായ സംഖ്യയും ഒരു കവറിലുണ്ടായിരുന്നു. സിമ്മനാരിയുടെ ആവശ്യത്തിലേക്ക് കുറെ മരം സർക്കാരിൽ നിന്ന് അനുവദിച്ച ഉത്തരവായിരുന്നു രണ്ടാമത്തെ കവറിൽ.'[30]

1811–ലെ പ്രഥമ മലയാളം ബൈബിൾ വിവർത്തനം, ആർത്താറ്റ് പടിയോല, കണ്ടനാട് പടിയോല, കോട്ടയം സെമിനാരിയുടെ നിർമ്മാണം എന്നീ പ്രവർത്തനങ്ങൾ പുലിക്കോട്ടിൽ റമ്പാച്ചനെ ആ തലമുറയിലെ അതുല്യ നേതാവാക്കി. എട്ടാം മാർത്തോമ്മായല്ല, പുലിക്കോട്ടിൽ റമ്പാച്ചനാണ് മലങ്കരസഭയുടെ ഭാവിശ്രേയസ്സിന്റെ പ്രതീകമെന്ന് തെക്കും വടക്കുമുള്ള സഭ ഒന്നടങ്കം തിരിച്ചറിഞ്ഞു. ആ അംഗീകാരം തുടർന്നുള്ള പ്രവർത്തനങ്ങൾക്ക് ഊർജ്ജം പകർന്നു.

1. 1991–ലെ സഭാചരിത്ര സെമിനാറിലെ പ്രഭാഷണം.
2. പുറം 135.
3. പുറം 408.
4. പുറം 177.
5. പുറം 77.

6. ഫാ. പി. എം. ജോസ്, *കാലം ചെയ്ത അച്ചൻ*, അവതാരിക, പു. 2
7. *ഇന്ത്യൻ ഓർത്തഡോക്സ് സഭ എ. ഡി. 52-2007*, പുറം 177. -180
8. *നിരണം ഗ്രന്ഥവരി*, എഡി: പോൾ മണലിൽ, പു. 203.
9. കൊച്ചി ഭദ്രാസന ഡയറക്ടറി, 1972.
10. മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ, പു. 154, 155.
11. ഫാ. ഡോ. ജോസഫ് ചീരൻ, *ഇന്ത്യൻ ഓർത്തഡോക്സ് സഭ എ.ഡി. 52-2007*, പു. 182.
12. ഇട്ടൂപ്പ് റൈട്ടർ, പുറം 168.
13. 154, 155 പുറങ്ങൾ നോക്കുക.
14. 428-432 വരെ പുറങ്ങൾ പരിശോധിക്കുക.
15. ഫാ. ജോസഫ് ചീരൻ (എഡിറ്റർ), *കണ്ടനാട് ഗ്രന്ഥവരി,* പു. 43.
16. പടിയോലയുടെ ഈ അവതരണ വാക്യം കണ്ടനാട് ഗ്രന്ഥവരിയിൽ മാത്രമേ കാണുന്നുള്ളൂ. മറ്റ് പ്രാചീന രേഖകളിൽ 'മശിഹാ പിറന്നിട്ട്' എന്നു മുതലാണ് പടിയോല ആരംഭിക്കുന്നത്. പടിയോലയുടെ വ്യവസ്ഥകളിൽ ഒരിടത്തും അന്ത്യോഖ്യായുടെ പരാമർശമോ മെത്രാൻ എന്ന പരാമർശം പോലുമോ ഇല്ല. പടിയോലയെ അന്ത്യോഖ്യായുമായി ബന്ധിപ്പിക്കുവാൻ 'ഗ്രന്ഥവരിയു'ടെ എഴുത്തുകാരൻ സ്വന്തമായി എഴുതിച്ചേർത്തതാകാം ഇതിലെ ആമുഖ വാക്യഭാഗം.
17. കണ്ടനാട് ഗ്രന്ഥവരി, പു. 43-45.
18. ഇട്ടൂപ്പ് റൈട്ടർ, പു. 186-187.
19. ഇ. എം. ഫിലിപ്പ്, പു. 193.
20. അതേ പുസ്തകം, പു. 190, 191.
21. ഇട്ടൂപ്പ് റൈട്ടർ, പു. 175.
22. പുറം 187.
23. കുറുപ്പമ്പടി പള്ളിചരിത്രം, പു. 118.
24. വൈദികസെമിനാരി 175-ാം വാർഷിക സുവനീർ, 1990, പു. 211.
25. ഇട്ടൂപ്പ് റൈട്ടർ, പു. 188.
26. കുര്യൻ റൈട്ടർ, പു. 32.
27. ഇട്ടൂപ്പ് റൈട്ടർ, പു. 188.
28. ആത്തുങ്കലച്ചൻ, പു. 111.
29. ഇ. എം. ഫിലിപ്പ്, പു. 190.
30. പുറം 261.

## അദ്ധ്യായം ഏഴ്

# കോട്ടയം പഴയസെമിനാരി: സഭയുടെ ഹൃദയവും മസ്തിഷ്ക്കവും

ഒരു മേല്പട്ടക്കാരന്റെ പിൻബലമില്ലാതെ ഏതെങ്കിലും ഒരു സഭാ പ്രവർത്തനം വിജയത്തിൽ കലാശിക്കുന്നത് മലങ്കരസഭയിൽ അന്നും ഇന്നും ദുഷ്ക്കരമാണ്. റമ്പാച്ചന്റെ ദൈവാശ്രയവും പ്രാർത്ഥനയും സഭാ ദർശനവും സ്വർഗ്ഗത്തിന് സ്വീകാര്യമാവുകയായിരുന്നു. അതോടെ മെത്രാൻ ജനഹൃദയങ്ങളിൽനിന്ന് പുറത്താകുകയും റമ്പാൻ ജനഹൃദയങ്ങളിൽ ആദരപൂർവമായ പ്രതിഷ്ഠ നേടുകയും ചെയ്തു. എന്നിട്ടും അലംഘനീയമായ ദൈവഹിതത്തോട് മെത്രാൻ വിഫലമായി യുദ്ധം തുടർന്നു.

തൊഴിയൂരിൽ നിന്ന് കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സീനോസ് മെത്രാച്ചനെ കോട്ടയം സെമിനാരിയിൽ താമസിപ്പിച്ച് വൈദിക വിദ്യാഭ്യാസം ഔപചാരികമായി ആരംഭിക്കാമെന്നാണ് ഇട്ടൂപ്പ് റമ്പാൻ ആഗ്രഹിച്ചത്. എന്നാൻ സെമിനാരി നിർമ്മാണത്തിൽ 'അനങ്ങാപ്പാറ' നയം സ്വീകരിച്ചിരുന്ന എട്ടാം മാർത്തോമ്മാ റമ്പാച്ചന്റെ പദ്ധതിയെ നഖശിഖാന്തം എതിർത്തു. ഒരു പ്രതിസന്ധി ഒഴിവാക്കുവാനായി റമ്പാച്ചൻ ആ പദ്ധതി ഉപേക്ഷിച്ചു.

സെമിനാരി നിർമ്മാണത്തെപ്പറ്റി നിരണം ഗ്രന്ഥവരി നൽകിയ പരാമർശങ്ങൾ അബദ്ധ പഞ്ചാംഗമാകുന്നത് കാണുക: ".... ഇതിന്റെ ശേഷം ഇട്ടൂപ്പ് റമ്പാനും കിടങ്ങൻ കത്തനാരും തമ്മിൽ നീരസം ആയിരിക്കകൊണ്ട്, കിടങ്ങൻ കുന്നംകുളങ്ങര ചെന്നതിന്റെ ശേഷം അഞ്ഞൂർ പാർത്തിരുന്ന കാട്ടുമങ്ങാട്ട് ഇളയ ദേഹവും കണിയാവെള്ളിക്കാരനും കൂടെ തെക്കോട്ട് പോരുവാൻ വരുമ്പോൾ വഴിമദ്ധ്യേ വച്ച്, കണിയാവെള്ളിക്കാരൻ കഴിഞ്ഞുപോകകൊണ്ട്, അദ്ദേഹത്തെ കൊണ്ടുചെന്ന് അഞ്ഞൂർ അടക്കി. ചീരൻ കത്തനാർക്ക് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആയിട്ട് വാഴിച്ച് കാട്ടുമങ്ങാട്ട് ഇളയ ദേഹം വെട്ടിക്കൽ വന്നു പാർത്തു. അവിടെ കാലം ചെയ്തു അടങ്ങി. 989-ാം ആണ്ട് ചീരന് ദീനമായപ്പോൾ കിടങ്ങൻ കത്തനാർക്ക് പീലക്സീനോസ് മെത്രാപ്പോലീത്താ ആയിട്ട് വാഴിച്ച് ചീരൻ കാലം ചെയ്തു. അഞ്ഞൂർ തന്നെ അടക്കി.

പീലക്സിനോസ് മെത്രാപ്പോലീത്താ യാവനയും ചുരുക്കി അഞ്ഞൂർ പാർത്തുവരുമ്പോൾ ഇട്ടൂപ്പ് റമ്പാൻ അവിടെ ചെന്ന് പല കൂട്ടവും പറഞ്ഞ് ബോധിപ്പിച്ച് 990-ാമാണ്ട് മീനമാസം 9-ന് മാർ ദീവന്നാസ്യോസ് മെത്രാ

പ്പോലീത്താ ആയിട്ട് സ്ഥാനവും ഏറ്റ് വള്ളം കരേറി കൊല്ലത്തു ചെന്ന് മന്ദ്രോൻ സായിപ്പിന്റെ അടുക്കൽ പാർത്ത് സിമ്മനാരി പണി വകയ്ക്ക് നാല് കാലത്തെ പലിശപ്പണവും വാങ്ങിച്ച് കോട്ടയത്ത് വന്ന് ഗോവിന്ദ പുരം എന്ന പ്രദേശത്ത് സിമ്മനാരിക്ക് പണിയും തുടങ്ങി."[2]

(നിരണം ഗ്രന്ഥവരിയിൽ ആദിയോടന്തം കാണുന്ന അനവധാനത കൾ ഈ ഭാഗത്തും താഴെ കാണിക്കുംവിധം പ്രത്യക്ഷപ്പെട്ടിരിക്കുന്നു.

1. ഇട്ടൂപ്പ് റമ്പാനും കിടങ്ങൻ കത്തനാരും തമ്മിൽ നീരസമാവാനുള്ള കാരണം എന്ത്?

2. കിടങ്ങൻ കത്തനാരുടെ പേർ ഗ്രന്ഥവരിയുടെ എഴുത്തുകാരന് അജ്ഞാതം.

3. കണിയാവെള്ളിക്കാരന്റെ പേർ ഗ്രന്ഥകാരന് അറിഞ്ഞുകൂടാ.

4. ചീരൻ കത്തനാരുടെ പേർ ഗ്രന്ഥകാരന് അറിഞ്ഞുകൂടാ.

5. ചീരൻ കത്തനാരെ ദീവന്നാസ്യോസ് എന്ന പേരിൽ വാഴിച്ചു എന്ന് എഴുതിയത് ശരിയല്ല. 1811-ൽ അദ്ദേഹം മെത്രാൻ സ്ഥാനം ഏറ്റിരുന്നു. (989-ന് ശരിയായ ഇംഗ്ലീഷ് വർഷം 989 + 825 = 1814 ആണ്).

7. പീലക്സീനോസ് യാവനയും (ഭക്ഷണം) ചുരുങ്ങിപ്പാർത്ത കഥ എവിടെ നിന്ന് കിട്ടി? അതിന്റെ സാംഗത്യമെന്താണ്.

8. ഇട്ടൂപ്പ് റമ്പാൻ മെത്രാൻ സ്ഥാനമേറ്റത് അഞ്ഞൂർ വച്ചല്ല, പഴഞ്ഞി യിൽ വച്ചാണ്.

9. ഇട്ടൂപ്പ് റമ്പാൻ മെത്രാനായ ശേഷമല്ല സെമിനാരിപ്പണി നടത്തി യത്.

10. തിരുവിതാംകൂർ റാണി ഇട്ടൂപ്പ് (ജോസഫ്) റമ്പാന് നൽകിയ അനുവാദകല്പനയുടെ വിവരം നിരണം ഗ്രന്ഥവരിയുടെ എഴുത്തുകാ രൻ അറിഞ്ഞിട്ടില്ല.

11. ഇട്ടൂപ്പ് റമ്പാൻ മെത്രാൻ സ്ഥാനമേറ്റതും സെമിനാരി പണിയിച്ചതും സഭയുടെ പിന്തുണയോടെ ആണ് എന്നത് നിരണം ഗ്രന്ഥവരി തമസ്ക്ക രിച്ചിരിക്കുന്നു.

12. സഭാചരിത്രത്തിൽ വടക്കൻ സംഭവങ്ങളെയും തേജസ്വിയായ ഇട്ടൂപ്പ് റമ്പാനെയും തമസ്ക്കരിക്കുവാൻ നിരണം ഗ്രന്ഥവരി നടത്തിയ ശ്രമം ഈ നിരീക്ഷണത്തിൽ കാണാം).

1815 മീന മാസത്തിൽ (മാർച്ച് - ഏപ്രിൽ) ഇരുപത്തിയഞ്ച് വിദ്യാർത്ഥി

കളെ പ്രവേശിപ്പിച്ചുകൊണ്ട് റമ്പാച്ചൻ സെമിനാരിയുടെ പ്രവർത്തനം ആരംഭിച്ചു. ജീവിതകാലം മുഴുവൻ മല്പാനായി സേവനം ചെയ്ത ആ എഴുപത്തിയഞ്ചുകാരൻ തന്നെയായിരുന്നു മുഖ്യ അധ്യാപകനും പ്രിൻസിപ്പലും. തുടക്കം മുതലേ തൊഴിയൂരിലെ മെത്രാച്ചന്റെ പ്രോത്സാഹനമുണ്ടായിരുന്നു. ഇടയ്ക്കൊക്കെ അദ്ദേഹം സെമിനാരി സന്ദർശിച്ചിരുന്നത് പ്രവർത്തകർക്ക് പ്രോത്സാഹനമായിരുന്നു.[3] ആദ്യത്തെ ബാച്ചിൽ താൻ ഒരു വിദ്യാർത്ഥിയായിരുന്നു എന്ന് കോട്ടയം ഇടവഴിക്കൽ വലിയച്ചൻ (ഫാ. പീലിപ്പോസ്. പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായുടെ പിതാവ്) പില്ക്കാലത്ത് സ്മരിച്ചിട്ടുണ്ട്.

വൈദികസെമിനാരിയിൽ നിന്ന് പരിശീലനം നേടി പുറത്തുവരുന്നവരെപ്പറ്റി സെമിനാരി സ്ഥാപകന് വലിയ പ്രതീക്ഷകൾ ആണുണ്ടായിരുന്നത്. പള്ളിക്രമങ്ങൾ മാത്രം ശീലിച്ച് വൈദിക ശിക്ഷണം അവസാനിപ്പിക്കുന്ന മല്പാൻ പള്ളിക്കൂടങ്ങളിലെ പരിമിതികൾ സ്വന്തം അനുഭവത്തിൽ നിന്ന് അദ്ദേഹം വേണ്ടുവോളം ഗ്രഹിച്ചിരുന്നു. ആ പരിമിതികൾ ഇല്ലാതാക്കി വിജ്ഞാനത്തിന്റെ അധുനാതനധാരകൾ ഉൾക്കൊണ്ട, ദർശനശേഷിയുള്ള വൈദികരുടെ ഒരു തലമുറ സെമിനാരിയിൽ പിറന്ന് വളരുമെന്ന് അദ്ദേഹം ആശിച്ചു. ഇംഗ്ലീഷ് ഭാഷ അഭ്യസിപ്പിക്കുന്നതിന് ഇംഗ്ലീഷ് മിഷനറിയായ റവ. തോമസ് നോർട്ടനെ അദ്ദേഹം പിന്നീട് നിയമിച്ചു. അദ്ദേഹത്തെ സകുടുംബം സെമിനാരിയിൽ താമസിപ്പിക്കുവാൻ മൺറോ സായിപ്പ് നടത്തിയ ശുപാർശ അദ്ദേഹം ധീരമായി നിരാകരിക്കുകയും ചെയ്തു. തന്റെ വൈദികർ പണ്ഡിതന്മാർ ആയിരിക്കുന്നതോടൊപ്പം സുറിയാനിസഭയുടെ വിശ്വാസത്തോടും ആരാധനകളോടും വിട്ടുവീഴ്ചയില്ലാത്ത കൂറ് പുലർത്തണമെന്ന് സെമിനാരി സ്ഥാപകന് നിർബന്ധമായിരുന്നു. സെമിനാരി സ്ഥാപിക്കുവാനും പരിരക്ഷിക്കുവാനും മറ്റും ഏറെ സഹായസഹകരണങ്ങൾ നൽകിയ മിഷനറിമാർ സുറിയാനി സഭയുടെ വിശ്വാസാചാരങ്ങളെ വിമർശിക്കുകയോ ഭേദപ്പെടുത്തുകയോ ചെയ്യാൻ അദ്ദേഹം അനുവദിച്ചിരുന്നില്ല. പില്ക്കാലത്ത് വിദേശസഭകളുമായി ബന്ധവും ചങ്ങാത്തവും വർദ്ധിക്കുകയും ലോകസഭാകൗൺസിലുകളിൽ പങ്കാളിത്തം ലഭിക്കുകയും ചെയ്തപ്പോൾ മറ്റു സഭകളുടെ വിശ്വാസാചാരങ്ങളുടെ അടിസ്ഥാനത്തിൽ മലങ്കരസഭാപാരമ്പര്യങ്ങളെ അപഗ്രഥിക്കുവാനും ചിലപ്പോഴൊക്കെ തിരുത്തുവാനും ചിലർ ചിലപ്പോഴൊക്കെ ശ്രമിച്ചിട്ടുള്ളത്, സെമിനാരി സ്ഥാപകൻ സ്വീകരിച്ച നിലപാടുകൾ നാം എത്രമാത്രം അഗണ്യമാക്കുന്നു എന്ന് സ്പഷ്ടമാക്കുന്നു. 'നമുക്കൊരു സെമിനാരി ഉള്ളതുകൊണ്ട് നമ്മുടെ വിലപ്പെട്ട പാരമ്പര്യങ്ങൾ പലതും നഷ്ടപ്പെടുവാനിടയാകുന്നു' എന്ന് പില്ക്കാലത്തെ ഒരു മല്പാൻ വേദനയോടെ സ്മരിച്ചിട്ടുള്ളത് ഇവിടെ പ്രത്യേകം സ്മരണീയം (കൊച്ചി

ഭദ്രാസനത്തിന്റെ ഭാഗ്യസ്മരണാർഹനായ യൂഹാനോൻ മാർ സേവേറി യോസ് മെത്രാപ്പോലീത്താ ആണ് ശിഷ്യനായ ഈ ഗ്രന്ഥകാരനോട് ഈ വേദന പങ്കുവച്ചത്).

കോട്ടയം പഴയസെമിനാരിയിലെ ആധുനിക അവസ്ഥയെപ്പറ്റി ഒരു ഫാക്കൽട്ടി അംഗം പുറപ്പെടുവിച്ച അഭിപ്രായം ഇവിടെ ശ്രദ്ധേയമാണ്. "നമ്മുടെ സഭയുടെ പാരമ്പര്യങ്ങൾക്കും വിശ്വാസാചാരങ്ങൾക്കും താല്പ ര്യങ്ങൾക്കും ആവശ്യങ്ങൾക്കും അനുസരിച്ച് സെമിനാരിയിലെ പരിശീ ലനം രൂപപ്പെടുത്തുവാനുള്ള സ്വാതന്ത്ര്യം ഇന്ന് സെമിനാരിക്ക് നഷ്ടമാ യിരിക്കുന്നു. പ്രൊട്ടസ്റ്റന്റ് വീക്ഷണഗതി പുലർത്തുന്ന സെറാമ്പൂർ യൂണി വേഴ്സിറ്റിയോട് നമ്മുടെ സെമിനാരി 1965-ൽ അഫിലിയേറ്റ് ചെയ്തത് ശുഭപ്രതീക്ഷകളോടെ ആയിരുന്നു. എന്നാൽ ഇന്ന് ഓർത്തഡോക്സ് വിശ്വാസത്തെ നിരാകരിക്കുക മാത്രമല്ല, പുച്ഛിക്കുക കൂടി ചെയ്യുന്ന സാഹചര്യം സെമിനാരി വിദ്യാർത്ഥികൾക്കും അധ്യാപകർക്കും നേരി ടുന്നു. സെറാമ്പൂർ ബന്ധം തുടർന്നാൽ, നമ്മുടെ സഭയിലെ വൈദികർ ഓർത്തഡോക്സ് വിശ്വാസത്തെയും രീതികളെയും അറിയാത്തവരും അവയെ നിരാകരിക്കുന്നവരും ആയിത്തീരും."[4]

(പ്രൊട്ടസ്റ്റന്റ് സെമിനാരികളിൽ പഠിച്ച് പാശ്ചാത്യ സംസ്ക്കാരത്തിൽ പരിശീലനം നേടിയ ചിലർ നമ്മുടെ സെമിനാരികളിൽ അധ്യാപകരായി പ്രത്യക്ഷപ്പെടുന്നതും ഓർത്തഡോക്സ് ആരാധനകളുടെ ആഴമേറിയ പശ്ചാത്തലം ഗ്രഹിക്കാൻ ശ്രമിക്കാതെ നമ്മുടെ പല വിശിഷ്ട പാരമ്പ ര്യങ്ങളെയും തിരുത്തുന്നതും അങ്ങനെ സുറിയാനിസഭയുടെ സാംസ്കാ രിക പാരമ്പര്യങ്ങളോട് പുറംതിരിഞ്ഞിരിക്കുന്ന വൈദികരുടെ ഒരു തല മുറ ഇടവകകളെ നയിക്കുന്നതും ചിന്താശീലരായ അനേകംപേരെ ഇന്ന് ദുഃഖിപ്പിക്കുന്നുണ്ട്. പാരമ്പര്യാരാധനകളിൽ ഈ അടുത്തകാലത്തുണ്ടാ യിക്കൊണ്ടിരിക്കുന്ന പല പരീക്ഷണങ്ങളും അച്ചടിച്ച ആരാധനക്രമങ്ങ ളിലൂടെ അരങ്ങേറിക്കൊണ്ടിരിക്കുന്ന അജാഗ്രതകളും അനവധാനതക ളുമൊക്കെ, സെമിനാരി സ്ഥാപകന്റെ സ്വപ്നങ്ങളിൽ നിന്നും അന്യമാ യിപ്പോയി എന്ന് ചിന്താശീലരെ ബോധ്യപ്പെടുത്തുവാൻ പര്യാപ്തമാണ്.)

മുൻ മെത്രാന്മാരുടെ പിൻഗാമിയാവാൻ എട്ടാം മാർത്തോമ്മാ അർഹ നല്ലെന്നും മെത്രാൻ പദവിക്കടുത്ത കർത്തവ്യങ്ങൾ ചെയ്യാൻ പാടില്ലെന്നും 1814-ൽ കേണൽ മൺറോയുടെ ഒരു വിധിതീർപ്പ് ഉണ്ടായ വിവരം മുൻ അധ്യായത്തിൽ നാം കണ്ടുവല്ലോ. ഇരുപക്ഷത്തെയും വാദങ്ങൾ കേട്ടും തെളിവുകൾ പരിശോധിച്ചും സാക്ഷിമൊഴികൾ അപഗ്രഥിച്ചും മൺറോ പുറപ്പെടുവിച്ച ആ വിധിയിൽ എട്ടാം മാർത്തോമ്മാ സ്വാഭാവികമായും അതൃപ്തനായിരുന്നു. അദ്ദേഹം തൽസംബന്ധമായി ഒരു പരാതി മേല

ധികാരത്തിലേക്ക് സമർപ്പിക്കുകയും ചെയ്തു. അപ്പോഴാണ് വട്ടിപ്പണത്തിന്റെ നാല് കൊല്ലത്തെ പലിശ ഇട്ടൂപ്പ് റമ്പാനു നൽകിയെന്ന് എട്ടാം മാർത്തോമ്മാ അറിയുന്നത്. ഇടിവെട്ടേറ്റവന്റെ കാലിൽ പാമ്പു കടിച്ചു എന്ന പഴമൊഴിയെ സാധൂകരിക്കുംവിധം ഈ 'കൂനിന്മേൽ കുരു' പകലോമറ്റം മെത്രാനെ ചൊടിപ്പിച്ചു. ഇട്ടൂപ്പ് റമ്പാനാകട്ടെ, റിലേ ഓട്ടത്തിൽ ഫൈനൽ റൗണ്ട് ഓട്ടക്കാരനെപ്പോലെ അനുകൂല പരിതഃസ്ഥിതികൾ ഒത്തു വന്നപ്പോൾ സർവശക്തിയുമെടുത്ത് ദ്രുതഗതിയിൽ സെമിനാരിപ്പണി പൂർത്തിയാക്കി. അക്കാര്യത്തിൽ മലങ്കരസഭ മുഴുവൻ റമ്പാച്ചന് ധാർമ്മിക പിന്തുണ നൽകിയിരുന്നു. എട്ടാം മാർത്തോമ്മായുടെ നീരസത്തെ സഭ ഒന്നടങ്കം അവഗണിക്കുക തന്നെ ചെയ്തു. എന്നാൽ എട്ടാം മാർത്തോമ്മാ നൽകിയ പരാതിയിലെ ഒരു സാങ്കേതികത സർക്കാർ ശ്രദ്ധിച്ചു. മെത്രാനല്ലാത്ത ഒരാൾക്ക് വട്ടിപ്പണത്തിന്റെ പലിശ നൽകിയത് ക്രമക്കേടാണെന്ന് സാങ്കേതികത്വം ചൂണ്ടിക്കാട്ടി മദ്രാസ് സർക്കാർ ഉത്തരവ് പുറപ്പെടുവിച്ചു. സാങ്കേതിക ക്രമക്കേട് പരിഹരിക്കാൻ രണ്ട് മാർഗ്ഗങ്ങളേ ഉണ്ടായിരുന്നുള്ളു.

1. വാങ്ങിയ പലിശ തിരിച്ചടക്കുക.
2. പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ മെത്രാൻസ്ഥാനം സ്വീകരിക്കുക.

ഉർവശീശാപം ഉപകാരമായെന്ന് മലങ്കരസഭ കാര്യങ്ങളെ നിരീക്ഷിച്ചു. റമ്പാനെ മെത്രാനായി വാഴിക്കാനുള്ള തീരുമാനം സഭ കൈക്കൊണ്ടു. മൺറോയ്ക്കും ഈ തീരുമാനം സ്വീകാര്യമായിരുന്നു. തൊഴിയൂരിലെ കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സീനോസുമായി നല്ല ബന്ധം പാലൂർ -ചാട്ടുകുളങ്ങര ഇടവക അപ്പോഴും പുലർത്തിയിരുന്നതിനാൽ ഇക്കാര്യത്തിൽ പ്രതിബന്ധമൊന്നുമുണ്ടായിരുന്നില്ല. പാലൂർ-ചാട്ടുകുളങ്ങര പള്ളിയിൽ സഹപ്രവർത്തകനായിരുന്ന കിടങ്ങൻ ഗീവറുഗീസ് കത്തനാരെ ഇടവക പൊതുയോഗം തൊഴിയൂർ മെത്രാന്റെ അഭ്യർത്ഥന അനുസരിച്ച് തൊഴിയൂരിലെ പിൻഗാമിയാവാൻ തെരഞ്ഞെടുക്കുകയും (തൊഴിയൂർ ഇടവകയോഗമാണ് ഈ തെരഞ്ഞെടുപ്പ് നടത്തിയതെന്ന് തൊഴിയൂരിലെ ചില സമീപ രേഖകളിൽ കാണുന്നത് വാസ്തവ വിരുദ്ധമാണ്. അന്ന് തൊഴിയൂരിന് ഇടവകയോ ഇടവകയോഗമോ ഉണ്ടായിരുന്നില്ല. ചാട്ടുകുളങ്ങര ഇടവകയോഗമാണ് ആലത്തൂർ വലിയ മെത്രാച്ചന്റെ കാലം വരെയും തൊഴിയൂരിലെ കാര്യങ്ങൾ നിയന്ത്രിച്ചിരുന്നത്. കൂത്തൂർ ഗീവർഗീസ് മാർ കൂറിലോസ് 1856-ൽ കാലം ചെയ്തപ്പോൾ തൊഴിയൂരിലെ പള്ളിയുടെയും മെത്രാസനാസ്ഥാനത്തിന്റെയും കതകുകൾ പൂട്ടി മുദ്രവച്ച് താക്കോലുകൾ ആർത്താറ്റ് വികാരിയെ തൊഴിയൂർ അരമനയിലെ അന്തേവാസികൾ ഏല്പിച്ചകാര്യം പ്രത്യേകാൽ ഇവിടെ ശ്രദ്ധേയം. ചാട്ടുകുളങ്ങര പള്ളിയുടെ വികാരിയായിരുന്ന ആലത്തൂർ പന

യ്ക്കൽ യൗസേപ്പ് കശ്ശീശാ ഈ താക്കോലുകൾ പാലക്കുന്നത്ത് മാർ അത്താനാസ്യോസിനെ ഏല്പിച്ച കാര്യങ്ങൾ സഭാചരിത്രങ്ങളിൽ പ്രസ്താവിച്ചു കാണുന്നുണ്ട്). ചീരൻ മാർ പീലക്സീനോസ് അദ്ദേഹത്തെ 1811–ൽ മെത്രാനായി വാഴിക്കുകയും ചെയ്തിരുന്നു. കിടങ്ങൻ ഗീവറുഗീസ് മാർ പീലക്സീനോസ് മുൻഗാമിയായ ചീരൻ സ്കറിയാ മാർ പീലക്സീനോസിനെപ്പോലെ തന്നെ പാലൂർ–ചാട്ടുകുളങ്ങരയിലെ മാതൃ ഇടവകയുമായി നല്ല ബന്ധം പുലർത്തിയിരുന്നു. പുതിയ സാഹചര്യത്തിൽ ഇട്ടൂപ്പ് റമ്പാനെ മെത്രാനായി വാഴിക്കുവാൻ കിടങ്ങൻ മെത്രാച്ചന് വൈമനസ്യമൊന്നുമുണ്ടായില്ല. പക്ഷേ, മെത്രാൻ സ്ഥാനാഭിഷേകം തൊഴിയൂർ പള്ളിയിൽ വച്ച് നടത്തണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു. പാലൂർ–ചാട്ടുകുളങ്ങര പള്ളിയിൽവച്ച് സ്ഥാനമേൽക്കുവാൻ സ്വാഭാവികമായും സ്ഥാനാർത്ഥി അഭിലഷിച്ചു. തിരുവിതാംകൂർ–കൊച്ചി സംസ്ഥാനങ്ങളിൽ മെത്രാൻ പദവിക്കടുത്ത കർത്തവ്യങ്ങൾ ചെയ്യാൻ പാടില്ലെന്ന് കാട്ടുമങ്ങാട്ട് കൂറിലോസിന്റെ പേരിൽ പുറപ്പെടുവിച്ചിരുന്ന നിരോധനം പിൻഗാമിയുടെ കാര്യത്തിലും ബാധകമാണെന്ന് ചൂണ്ടിക്കാട്ടി എട്ടാം മാർ ത്തോമ്മാ പരാതിപ്പെടുവാൻ ഇടയുള്ളതിനാൽ പാലൂരിൽവച്ച് സ്ഥാനാഭിഷേകം നടത്തുന്നത് ഒഴിവാക്കപ്പെട്ടു. സ്ഥാനാഭിഷേകം തൊട്ടടുത്തുള്ള പഴഞ്ഞിയിലാകട്ടെ എന്ന് സ്ഥാനാർത്ഥി നിർദ്ദേശിച്ചു. അദ്ദേഹത്തിന്റെ ആത്മ മാതാവായ ആ ഇടവക മെത്രാൻസ്ഥാനത്തിന്റെ വേദിയാവാൻ അനുയോജ്യം തന്നെയായിരുന്നു. അക്കാലങ്ങളിൽ കൊച്ചിശ്ശീമയിലായിരുന്ന പഴഞ്ഞി പ്രദേശം മുൻ നിരോധന ഉത്തരവിന്റെ പരിധിയിൽ വരുന്നില്ല എന്ന് ഏവരും നിരീക്ഷിച്ചു. അക്കാലത്ത് പഴഞ്ഞി പള്ളി വികാരിയായിരുന്ന ചീരൻ യാക്കോബ് കത്തനാർ മലങ്കരസഭയുടെ ഇംഗിതം ശിരസാവഹിച്ചു; ആവശ്യമായ ക്രമീകരണങ്ങൾ തയാറാക്കി. അപ്രകാരം 1815 മാർച്ച് മാസം 21–ന് ദീവന്നാസ്യോസ് എന്ന സ്ഥാനനാമത്തിൽ ഇട്ടൂപ്പ് റമ്പാൻ മെത്രാൻസ്ഥാനം പ്രാപിച്ചു.

ഇട്ടൂപ്പ് റമ്പാൻ മെത്രാൻസ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടിരുന്നുവോ? ഇക്കാര്യത്തിൽ വെളിച്ചം വീശുന്ന ഒരു സമകാലരേഖ ഈ ഗ്രന്ഥകാരൻ നിരീക്ഷിച്ചിട്ടുണ്ട്. 1812 മുതൽ 1816 വരെ തിരു–കൊച്ചിയിലെ റസിഡണ്ട് ആയിരുന്ന മൺറോ സായിപ്പ് ചർച്ച് മിഷൻ സൊസൈറ്റിക്ക് അയച്ച ഒരു കത്താണീ സമകാലരേഖ. അതിന്റെ സ്വതന്ത്ര വിവർത്തനം താഴെ ചേർക്കുന്നു:

"... ബിഷപ്പ് സ്ഥാനത്തേക്ക് ഇട്ടൂപ്പ് (ജോസഫ്) റമ്പാൻ തെരഞ്ഞെടുക്കപ്പെട്ടതിനെ തുടർന്ന് സുറിയാനിക്കാരുടെ ഇടയിലുള്ള കക്ഷിതർക്കങ്ങൾ വർദ്ധിച്ചിരിക്കുന്നു എന്ന് ഖേദപൂർവം പറയേണ്ടിയിരിക്കുന്നു."[5]

പകലോമറ്റം കുടുംബവാഴ്ച അവസാനിപ്പിക്കുന്നതിനും ഇട്ടൂപ്പ് റമ്പാനെ മലങ്കര മെത്രാപ്പോലീത്താ ആക്കണമെന്നുള്ള കേണൽ മൺറോയുടെ ആവശ്യം പരിഗണിക്കുന്നതിനുമായി മലങ്കര പള്ളിയോഗം വിളിച്ചുകൂട്ടാനുള്ള മാർ പീലക്സീനോസിന്റെ കൽപനയിൽ "തൊഴിയൂർ ഇടവകയുടെ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ" എന്നു മാത്രമായിരുന്നു തലവാചകം (1889-ൽ റോയൽ കോർട്ട് വിധിയിൽ അവസാനിച്ച നവീകരണക്കാരുമായുള്ള സെമിനാരിക്കേസിൽ 39 അക്കപ്രമാണം).

ഈ തെരഞ്ഞെടുപ്പിനെത്തുടർന്ന് ഇട്ടൂപ്പ് റമ്പാൻ മെത്രാൻസ്ഥാനമേറ്റതിന്റെ പിന്നിൽ അദ്ദേഹത്തിന്റെ ജന്മദേശത്ത് പ്രചരിച്ചിരുന്ന ഒരു പാരമ്പര്യ വിവരണം ഫാ. ജോസ് പുലിക്കോട്ടിൽ അദ്ദേഹത്തിന്റെ ജീവചരിത്രത്തിൽ ചേർത്തിട്ടുള്ളത് താഴെ കൊടുക്കുന്നു:

"…. റസിഡണ്ട് മൺറോ സായിപ്പ് റമ്പാച്ചനെ കാണുകയും റമ്പാച്ചൻ മെത്രാപ്പോലീത്തായുടെ സ്ഥാനം സ്വീകരിക്കണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തു. പക്ഷേ, സായിപ്പിന്റെ അഭ്യർത്ഥന അദ്ദേഹം നിരസിക്കുകയാണുണ്ടായത്. 'ഒരു മെത്രാപ്പോലീത്താ ആകാനുള്ള യോഗ്യതകളൊന്നും എനിക്കില്ല, ഒരു സന്യാസിയായി ജീവിതകാലം മുഴുവൻ കഴിച്ചുകൂട്ടണമെന്നാണ് എന്റെ ആഗ്രഹം.' റമ്പാച്ചന്റെ മറുപടി കേട്ട് സായിപ്പ് അത്ഭുതപ്പെട്ടു. മലങ്കരസഭയുടെ പരമോന്നത പദവി ലഭിക്കുവാൻ എല്ലാ സാഹചര്യങ്ങളുമുണ്ടായിട്ടും ആ ഉന്നതപദവി തനിക്കാവശ്യമില്ല എന്ന് മറുപടി നൽകിയ റമ്പാച്ചന്റെ മുമ്പിൽ ആ ഇംഗ്ലീഷ്കാരന്റെ തല കുനിഞ്ഞുപോയി. മലങ്കരമെത്രാപ്പോലീത്തായുടെ സ്ഥാനം പുലിക്കോട്ടിൽ റമ്പാച്ചൻ തന്നെ സ്വീകരിക്കണമെന്ന് യോഗം ഏകകണ്ഠമായി നിശ്ചയിച്ചു. അന്നുതന്നെ അവരെല്ലാവരും ഒന്നിച്ച് ചേർന്ന് സിമ്മനാരിയിലെത്തി റമ്പാച്ചനെ കണ്ടു. 'അങ്ങയെപ്പോലെ മറ്റാരെയും ഈ സ്ഥാനത്തേക്ക് അവരോധിക്കുവാൻ ഞങ്ങൾക്കാകുന്നില്ല. ഞങ്ങളുടെ അപേക്ഷ നിരസിക്കരുതേ' - അവർ റമ്പാച്ചനോട് വിനയപൂർവം അഭ്യർത്ഥിച്ചു. മൺറോ സായിപ്പും തദവസരത്തിൽ സന്നിഹിതനായിരുന്നു. നിരന്തരമായ അവരുടെ അഭ്യർത്ഥന കേട്ട് റമ്പാച്ചൻ അവരോട് പറഞ്ഞു: നാളെ ഈ സമയത്ത് ഞാൻ നിങ്ങളെ കാണാം, സർവശക്തനായ ദൈവത്തിന്റെ കല്പന എന്താണെന്ന് അപ്പോൾ ഞാൻ നിങ്ങളെ അറിയിക്കും.

അവരെല്ലാവരും തിരിച്ചു പോയി. സന്ധ്യാനമസ്ക്കാരത്തിന് ശേഷം മുറിയിൽ കടന്ന് വാതിലടച്ച റമ്പാച്ചൻ പിറ്റേദിവസം ഉച്ചകഴിഞ്ഞാണ് വാതിൽ തുറന്നത്. ചിമ്മാർ (റമ്പാച്ചന്റെ പരിചാരകൻ) കിളിവാതിലിലൂടെ എത്തിനോക്കുമ്പോഴെല്ലാം റമ്പാച്ചൻ മുട്ടിന്മേൽനിന്ന് ഏങ്ങലടിച്ച് കരഞ്ഞ് പ്രാർത്ഥിക്കുന്നതായാണ് കാണാൻ കഴിഞ്ഞത്. റമ്പാച്ചൻ കതക് തുറന്ന്

പുറത്തു വന്നപ്പോൾ റസിഡണ്ടും മറ്റുള്ളവരും അവിടെ ഹാജരുണ്ടായിരുന്നു. റമ്പാച്ചൻ മന്ദസ്മിതത്തോടെ പറഞ്ഞു: “നിങ്ങളുടെ ആഗ്രഹ പ്രകാരം നടക്കട്ടെ.”[6]

ഈ വിവരണത്തെ സാധൂകരിക്കുംവിധം സഭാചരിത്രകാരനായ ഇ. എം. ഫിലിപ്പ് രേഖപ്പെടുത്തുന്നത് ഇപ്രകാരമാണ്: “അദ്ദേഹം എപ്പിസ്ക്കോപ്പാ സ്ഥാനത്തെ കാംക്ഷിച്ചിരുന്നില്ലെന്ന് മാത്രമല്ല, ഇത്തരം ഒരാവശ്യം നേരിടാതിരുന്നു എങ്കിൽ നിശ്ചയമായും അദ്ദേഹം ജീവിതാന്ത്യം വരെയും സന്തോഷത്തോടുകൂടി ഒരു റമ്പാനായിത്തന്നെ കഴിച്ചുകൂട്ടുമായിരുന്നു.” അഭിനവ മെത്രാന്റെ വ്യക്തിത്വത്തിന്റെ ദീപ്തിയെ അനാവരണം ചെയ്തുകൊണ്ട് ചരിത്രകാരൻ തുടർന്നെഴുതുന്നു: “അദ്ദേഹത്തിന് സഭയുടെയും സമുദായത്തിന്റെയും അഭിവൃദ്ധിയിൽ ഹാർദ്ദമായ ഔത്സുക്യമുണ്ടായിരുന്നു എന്നും തദ്ദുദ്ദേശ്യസാധ്യത്തിന് വേണ്ടി അദ്ദേഹം അക്ഷീണ യത്നം ചെയ്തിരുന്നു എന്നും ഉള്ള വസ്തുതകൾ അദ്ദേഹത്തിനനുകൂലമായി സ്മരണീയമാകുന്നു. നിഷ്കളങ്ക മനസ്സോടും നിർമ്മല മനഃസാക്ഷിയോടും കൂടിയ ആ ദൈവഭക്തൻ പക്ഷപാതരഹിതനും നിർഭയനും ആയിരുന്നത് കൂടാതെ അദ്ദേഹത്തിന്റെ ജീവിതരീതിയും നിർമ്മലമായിരുന്നു എന്നത് പ്രത്യേകാൽ പ്രസ്താവാർഹമാണ്. അദ്ദേഹം വിദ്യാഭ്യാസത്തിന് ഒരു സഹായിയും സുറിയാനിഭാഷാ പണ്ഡിതനും പ്രസിദ്ധ വാഗ്മിയും ആയിരുന്നു. ചുരുക്കിപ്പറയുന്നതായാൽ അദ്ദേഹം സുറിയാനി സമുദായത്തിന്റെ എന്നല്ല, ഏതദ്ദേശീയ രാജ്യങ്ങളായ തിരുവിതാംകൂറിലേയും കൊച്ചിയിലേയും വിദ്യാഭ്യാസത്തിന്റെ പ്രാരംഭ പ്രവർത്തകനായിരുന്നു എന്നത് അവിതർക്കിതമാകുന്നു. എങ്ങനെയെന്നാൽ വളരെ നാളുകൾക്ക് മുമ്പ് തന്നെ നിർത്തലായിപ്പോയ പോർച്ചുഗീസുകാരുടെ വക കൊടുങ്ങല്ലൂർ, വൈപ്പിക്കോട്ട എന്നീ സ്ഥലങ്ങളിലെ സിമ്മനാരികൾ ഒഴിച്ചാൽ ദീവന്നാസ്യോസിന്റെ ഈ സിമ്മനാരി വിദ്യാപ്രചാരണോദ്ദേശ്യത്തോടുകൂടി നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുള്ള സ്ഥാപനങ്ങളിൽ പ്രധാനമായിരുന്നുവെന്ന് നിർവ്വിശങ്കം പ്രസ്താവിക്കാം.”[7]

സമകാല പ്രസ്താവനകൾ ഈവിധം ആയിരിക്കേ ഇവയെ ചോദ്യം ചെയ്യുന്ന ചില പില്ക്കാല പരാമർശങ്ങൾ ഉണ്ടായിട്ടുള്ള കാര്യം ഇവിടെ മറച്ചുവക്കേണ്ടതില്ല. റോയൽ കോടതി വിധിയിലെ ഒരു പരാമർശം ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ:

“പുലിക്കോട്ടിൽ ദീവന്നാസ്യോസ്, തനിക്ക് ക്രമപ്രകാരമുള്ള സ്ഥാനാഭിഷേകം ലഭിച്ചതായി ഭാവിച്ചുകൊണ്ട്...”[8]

ഇതാണ് പ്രസക്തമായ വാക്യം. പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ സ്ഥാനം അസാധുവാണെന്ന വിവരം ബഹു. ജഡ്ജിമാർക്ക് എവിടെ നിന്നാണ് കിട്ടിയതെന്നറിഞ്ഞു കൂടാ. ജഡ്ജിമാർ മുഖ്യമായും അവലംബമാക്കുന്നത് ഇട്ടൂപ്പ് റൈട്ടറുടെ സഭാചരിത്രമാണെന്ന് അവർ അവകാശപ്പെട്ടിട്ടുള്ളതിനാൽ[9] ഇട്ടൂപ്പ് റൈട്ടറുടെ പരാമർശമാകാം അവരെ വഴിതെറ്റിച്ചത്. ഇട്ടൂപ്പ് റൈട്ടർ അക്കാര്യം പ്രസ്താവിക്കുന്നതിപ്രകാരമാണ്:

"... ഇട്ടൂപ്പ് റമ്പാൻ സിമ്മനാരിയിൽ പഠിത്തം കുറേശ്ശെ നടത്തിവരുന്നതിനിടയിൽ 991 മീനമാസം 9-ാം തീയതി, അഞ്ഞൂർ ചെന്ന് പീലക്സിനോസ് മെത്രാനോട് പഴഞ്ഞി പള്ളിയിൽ വച്ച് മാർ ദീവന്നാസ്യോസ് എന്ന് പേരും മെത്രാന്റെ സ്ഥാനവും ഏറ്റുകൊണ്ട് തിരികെ കോട്ടയത്ത് ചെന്ന് സിമ്മനാരിയിൽത്തന്നെ താമസിച്ചു."[10]

വളരെ ഉദാസീനമായാണ് ഇട്ടൂപ്പ് റൈട്ടർ ഈ ഭാഗം രേഖപ്പെടുത്തിയത് എന്ന് തെളിയിക്കുവാൻ പ്രയാസമില്ല. മെത്രാൻ സ്ഥാനമേറ്റ കൊല്ലം ഇട്ടൂപ്പ് റൈട്ടർ നൽകിയത് 991 മീനം ആണ്. ഇത് എ.ഡി. യിലേക്ക് കണക്കാക്കുമ്പോൾ 1816 ആണ്. ഇത് തീർത്തും തെറ്റാണ്. ഇദ്ദേഹം 1815-ൽ സ്ഥാനമേറ്റതിന് അനേകം തെളിവുകൾ ഉദ്ധരിക്കാനാവും.

തൊഴിയൂരിലെ സഭാധ്യക്ഷന്മാരുടെ മെത്രാൻസ്ഥാനം സാധുവല്ല എന്ന ചിന്തയാവാം ഇട്ടൂപ്പ് റൈട്ടറെ ഇത്രയും ഉദാസീനമായി കാര്യങ്ങൾ രേഖപ്പെടുത്തുവാൻ പ്രേരിപ്പിച്ചത്.

ഇട്ടൂപ്പ് റൈട്ടറെ അന്ധമായി വിശ്വസിച്ചുകൊണ്ട് സ്ഥാനാഭിഷേകത്തിന്റെ വർഷം 1816 ആണെന്ന് പഴഞ്ഞിപ്പള്ളിയിൽ 1980-ന് ശേഷം സ്ഥാപിച്ച ഒരു മാർബിൾ സ്ലാബിൽ രേഖപ്പെടുത്തിയിട്ടുണ്ട്. എന്നാൽ കോട്ടയം പഴയസെമിനാരിയിൽ അദ്ദേഹത്തിന്റെ കബറിടത്തിന് സമീപം സ്ഥാപിച്ച ഫലകത്തിൽ സ്ഥാനാഭിഷേക വർഷം രേഖപ്പെടുത്തിയത് 990 മീനം 9 (1815) എന്നാണ്.

1816 ജനുവരി 10-ന് നിര്യാതനായ എട്ടാം മാർത്തോമ്മാ നിര്യാതനാകുന്നതിന് മുമ്പ് ചെയ്ത രണ്ട് കാര്യങ്ങൾ ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്.

1. പുലിക്കോട്ടിൽ മെത്രാന്റെ സ്ഥാനാഭിഷേകത്തിനെതിരായി സർക്കാരിലേക്ക് പരാതിയയച്ചത്.

2. കടമറ്റത്തുകാരൻ അയിപ്പ് കശീശായെ ഒമ്പതാം മാർത്തോമ്മാ ആയി വാഴിച്ചത്.

ഈ രണ്ടു കാര്യങ്ങളും ഇട്ടൂപ്പ് റൈട്ടർ വിവരിച്ചിട്ടുള്ളതിപ്രകാരമാണ്:

"അഞ്ഞൂർ ചെന്ന് പീലക്സിനോസ് മെത്രാനോട് പഴഞ്ഞി പള്ളിയിൽ വച്ച് മാർ ദീവന്നാസ്യോസ് എന്ന് പേരും മെത്രാന്റെ സ്ഥാനവും ഏറ്റു കൊണ്ട് തിരിയെ കോട്ടയത്തു വന്ന് സിമ്മനാരിയിൽ തന്നെ താമസിച്ചു. ഈ വിവരം മാർത്തോമ്മാ മെത്രാൻ കേട്ടാറെ വളരെ വിഷാദത്തിനും ഖേദത്തിനും ഇടയായി. എന്ന് തന്നെയല്ല, ഈ വിചാരം നിമിത്തം ദേഹ സുഖം ഇല്ലാതെ തീർന്ന് ... 'നമ്മുടെ കാരണവന്മാരല്ലാതെ ഈ ജാതിക്ക് വേദതലവന്മാർ ഉണ്ടായിട്ടില്ലെന്നും അപ്രകാരം ഇപ്പോഴും നടത്തിത്തരു മാറാകണമെന്നും' മറ്റും ഓരോ സങ്കടങ്ങൾ സായിപ്പവർകളെ ബോധി പ്പിച്ചാറെ അതിന് ഒന്നിനും ഒരു മറുപടി ഉണ്ടായിട്ടില്ല. ... പിന്നീട് ഇട്ടൂപ്പ് റമ്പാൻ മെത്രാന്റെ സ്ഥാനം ഏറ്റ സംഗതിയും ബോധിപ്പിച്ചാറെ ഒരു തീർച്ച കൂടാതെയും കാൺകയാൽ മാർത്തോമ്മാ മെത്രാൻ വളരെ വിഷാ ദത്തിനും രോഗവർദ്ധനയ്ക്കും ഇട ആയാറെ കടമറ്റത്ത് തന്റെ ചിറ്റപ്പൻ അയിപ്പ് കശീശായെ വരുത്തി മെത്രാൻ എന്ന് പേരും കൊടുത്ത് വാഴി ക്കയും 1816-ന് ... നിരണത്ത് വച്ച് കഴിഞ്ഞ് പുത്തൻകാവ് പള്ളിയിൽ അടക്കുകയും ചെയ്തു."

ബിഷപ്പ് ബ്രൗൺ തന്റെ ഇന്ത്യൻ ക്രിസ്ത്യൻസ് ഓഫ് സെന്റ് തോമസ് എന്ന ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയത് ഇപ്രകാരമാണ്.[12]

"1815-ൽ ഇട്ടൂപ്പ് റമ്പാൻ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മാർ പീലക്സീനോസിൽ നിന്ന് അഭിഷേകം സ്വീകരിച്ചു. സ്വാഭാവികമായും മാർത്തോമ്മാ ഇക്കാര്യത്തിൽ റസിഡണ്ടിന്റെ പക്കൽ പരാതി നൽകി എങ്കിലും നടപടി ഒന്നും ഉണ്ടായില്ല. അദ്ദേഹം 1816 ജനുവരി 10-ന് അന്ത രിച്ചു" (സ്വതന്ത്ര വിവർത്തനം - ഗ്രന്ഥകർത്താവ്).

രണ്ടു കാര്യം ഇവിടെ പ്രത്യേകാൽ ശ്രദ്ധേയം.

1. പുലിക്കോട്ടിൽ മെത്രാന്റെ വാഴ്ചയെപ്പറ്റി എട്ടാം മാർത്തോമ്മാ റസി ഡണ്ടിനോട് പരാതിപ്പെട്ടു.

2. നടപടി ഒന്നും ഉണ്ടാവാത്തതിനാൽ ഒമ്പതാം മാർത്തോമ്മായെ വാഴിച്ചു.

3. 1816 ജനുവരി 10-ന് അദ്ദേഹം നിര്യാതനാവുകയും ചെയ്തു.

ഈ സാഹചര്യത്തിൽ സ്ഥാനാഭിഷേകം നടന്നു എന്ന് ഇട്ടൂപ്പ് റൈട്ടർ രേഖപ്പെടുത്തിയ വർഷം ശരിയല്ല. പട്ടംകൊട നടന്നത് 1815-ൽ എന്ന് ബിഷപ്പ് ബ്രൗണും കോട്ടയം സെമിനാരി ഫലകത്തിലും നിരണം ഗ്രന്ഥ വരിയിലും രേഖപ്പെടുത്തിയിട്ടുള്ളത് ആണ് ശരി.

കിടങ്ങൻ മാർ പീലക്സീനോസിൽനിന്ന് പുലിക്കോട്ടിൽ മാർ ദീവ

ന്നാസ്യോസ് മെത്രാൻപട്ടം സ്വീകരിച്ചതുമൂലം തൊഴിയൂരിന്റെ മെത്രാൻ സ്ഥാനം അന്യൂനമാണെന്ന് ചിലർ അവകാശപ്പെടുന്നതു കണ്ടിട്ടുണ്ട്. തൊഴിയൂരിന്റെ സ്ഥാപകൻ സാധുവായി മേൽപ്പട്ടം ഏറ്റുവോ എന്നത് ഇന്നും സംഗതമായ ചോദ്യമാണ്. അദ്ദേഹം മെത്രാൻസ്ഥാനമേറ്റതിന് യാതൊരു രേഖയും സാക്ഷിയുമില്ല. പട്ടംകൊടയെപ്പറ്റിയുള്ള വാർത്ത മാർ ഗ്രീഗോറിയോസ് നിഷേധിച്ചതായി നിരണം ഗ്രന്ഥവരി ചൂണ്ടിക്കാട്ടുന്നു. കൈവെപ്പ് ശുശ്രൂഷ എന്നാൽ സ്ഥാനാർത്ഥിയുടെ തലയിൽ കൈവെയ്ക്കുക മാത്രമാണെന്ന് ചില ശുദ്ധാത്മാക്കൾ ധരിച്ചുവശായിട്ടുണ്ട്. എട്ടാം മാർത്തോമ്മായുടെ കാര്യത്തിലും അതു സംഭവിച്ചിട്ടുണ്ട്. കൈവെപ്പ് എന്നാൽ വി. കുർബ്ബാനയുടെ മദ്ധ്യത്തിൽ കാർമ്മികർ ദീർഘമായി നടത്തുന്ന ഒരു ശുശ്രൂഷയുടെ മദ്ധ്യേ ക്രൊയ്ത്തൊദ്റൂഹോ കാദീശോയുടെ വിളി (പരിശുദ്ധാത്മാഹ്വാനത്തിന്റെ വിളി) സുദീർഘമായ പ്രാർത്ഥനയായി നടത്തി വി. രഹസ്യങ്ങളിന്മേലും സ്ഥാനാർത്ഥിയുടെ മേലും മുമ്മൂന്ന് പ്രാവശ്യം കൈ ആഘോഷിച്ച് അഭിഷേകം നടത്തുന്ന ഒരു ക്രിയയാണ്. പട്ടംകൊടക്രമത്തിലെ പ്രാർത്ഥന ചൊല്ലുവാനോ ക്രിയകൾ നടത്തുവാനോ കഴിവില്ലാത്ത അവസ്ഥയിലായിരുന്നു അന്ന് മാർ ഗ്രീഗോറിയോസ്. അല്ലെങ്കിൽ അദ്ദേഹം അന്ന് വി. കുർബ്ബാന അർപ്പിക്കുമായിരുന്നല്ലോ (കാറ്റാടി റമ്പാനാണ് അന്ന് കുർബ്ബാന അർപ്പിച്ചതെന്ന് എല്ലാവരും തർക്കമെന്യേ സമ്മതിക്കുന്നുണ്ട്. അന്നു നടന്നത് റമ്പാൻദാന ശുശ്രൂഷ ആയിരിക്കാനേ തരമുള്ളു എന്നാണ് സാഹചര്യങ്ങൾ നമ്മെ ബോധ്യപ്പെടുത്തുന്നത്).

(മറ്റൊരു കാര്യം ഇവിടെ രേഖപ്പെടുത്തുവാനുള്ളത്, എപ്പിസ്ക്കോപ്പാ സ്ഥാനം മേലധ്യക്ഷതയുടെ സ്ഥാനമാണ്. കഹനൂസായുടെ നൽവരം കാശീശാ പട്ടമേറ്റപ്പോൾ ലഭിച്ച ഒരാളിന് ഔപചാരികമായി അംശവടി നൽകി മേലധ്യക്ഷതയെ പ്രഖ്യാപിക്കുന്ന ശുശ്രൂഷയാണ് മേല്പട്ട സ്ഥാനദാനത്തിൽ നിർവഹിക്കുന്നത്. കശീശാസ്ഥാനമേറ്റ ഒരാളിന്മേൽ ആവർത്തിക്കാൻ ആവശ്യമില്ലാത്ത പല ക്രിയകളും ഇന്ന് എപ്പിസ്ക്കോപ്പാ സ്ഥാനാരോഹണത്തിൽ നിർവഹിക്കുന്നത് സത്യത്തിൽ അനിവാര്യമല്ല. അംശവടി ദാനവും ഒക്സിയോസ് വിളിയും മതി. കശീശാ സ്ഥാനം ഏറ്റിട്ടില്ലാത്ത ഒരു സ്ഥാനാർത്ഥിയുടെ കാര്യത്തിൽ നാം ഇന്ന് ചെയ്യുന്ന ശുശ്രൂഷ സംഗതവും അനിവാര്യവുമാണ്. ശുദ്ധീകരിക്കുവാനും (മ്ദക്കിയോനോ) പ്രകാശിപ്പിക്കുവാനും (മനഹറോനോ) ഉള്ള നൽവരങ്ങൾ – പൗരോഹിത്യ നൽവരങ്ങൾ – രണ്ടു കാൽമുട്ടുകൾ കുത്തി നിൽക്കുന്ന കശ്ശീശാസ്ഥാനാർത്ഥി പ്രാപിക്കുന്നതായി പട്ടംകൊടയുടെ മൂല ഭാഷയിലുള്ള കുറിപ്പുകളിലും പട്ടംകൊടയുടെ വ്യാഖ്യാനത്തിലും രേഖപ്പെടുത്തിയിട്ടുണ്ട്. അതിനാൽ എപ്പിസ്ക്കോപ്പായുടെ സ്ഥാനം ഔപചാ

രികമായി ലഭിച്ചിട്ടില്ലെങ്കിലും എട്ടാം മാർത്തോമ്മായുടെയും കാട്ടുമങ്ങാട്ട് കൂറിലോസിന്റെയും പൗരോഹിത്യപദവി അന്യൂനമാണ്. പൗരോഹിത്യ മുള്ളവന് പൗരോഹിത്യനൽവരം പകരം എന്ന ശ്ലൈഹിക പാരമ്പര്യം അനുസരിച്ച് ഒന്നാം മാർത്തോമ്മാ ഏറ്റസ്ഥാനം പോലെ എട്ടാം മാർത്തോ മ്മായിൽ നിന്നും കാട്ടുമങ്ങാട്ട് കൂറിലോസിൽ നിന്നും സ്ഥാനമേറ്റവർക്കു പൗരോഹിത്യപരമായി ന്യൂനതയൊന്നും പറയാനാവില്ല. ആ അർത്ഥ ത്തിൽ പുലിക്കോട്ടിൽ മെത്രാച്ചനും പുന്നത്ര മെത്രാച്ചനും ചേപ്പാട്ട് മെത്രാ ച്ചനും ഏറ്റ സ്ഥാനങ്ങൾ തികച്ചും സാധുവാണ് (ഇന്നത്തെ അർത്ഥത്തി ലല്ല; ശ്ലൈഹികകാലത്തെ ശൈലിയിൽ). അപ്പോഴും കാട്ടുമങ്ങാട്ട് കൂറി ലോസ് മേല്പട്ടസ്ഥാനം ഏറ്റിരുന്നില്ല എന്ന നിരണം ഗ്രന്ഥവരിയിലെയും കണ്ടനാട് ഗ്രന്ഥവരിയിലെയും നിരീക്ഷണങ്ങളെ അവഗണിക്കുവാനാ കുകയില്ല. അലക്സാണ്ട്രിയൻ സഭയിൽ 12 കശീശമാർ ചേർന്ന് അവ രുടെ അധ്യക്ഷനായ ബിഷപ്പിനെ വാഴിക്കാറുണ്ടായിരുന്നു എന്ന ചരിത്ര സാക്ഷ്യം ഇതോടൊന്നിച്ച് വായിച്ചാൽ ആശയകുഴപ്പം മാറിക്കിട്ടും).

മലങ്കരസഭയുടെ പുത്തൻ പ്രതീക്ഷകളുടെ പ്രതീകമായി മെത്രാൻ സ്ഥാനമേറ്റ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായെ പഴഞ്ഞിപ്പള്ളിയിൽ നിന്ന് അതിഗംഭീര മായ ഘോഷയാത്രയുടെ അകമ്പടിയോടെ പാലൂർ ചാട്ടുകുളങ്ങര പള്ളി യിലേക്ക് എതിരേറ്റു. കുന്നംകുളത്തുനിന്ന് ഉദ്ദേശം 5 കിലോമീറ്റർ ദൂര മുള്ള പഴഞ്ഞിയിലേക്ക് കുന്നംകുളത്തെ എല്ലാ ക്രിസ്ത്യാനികളും കാൽ നടയായും മറ്റും എത്തിച്ചേർന്നു. ... ഘോഷയാത്ര കുന്നംകുളത്ത് മണക്കുളം രാജകൊട്ടാരത്തിന് മുമ്പിൽ എത്തിയപ്പോൾ രാജാവ് പരിവാ രസമേതം കത്തിച്ച എണ്ണവിളക്കുകളുമായി കാത്തുനില്പുണ്ടായിരുന്നു. തിരുമേനി പല്ലക്കിൽ നിന്നിറങ്ങി. രാജാവ് അദ്ദേഹത്തെ പൂമാല ചാർത്തി സ്വീകരിച്ചു. ... മണക്കുളം സൈന്യത്തിന്റെ അധിപനായിരുന്ന പുലിക്കോ ട്ടിൽ തറവാട്ടിലെ പഴയ കാരണവർ ചിമ്മാരിനെ സ്മരിച്ചുകൊണ്ട് മണ ക്കുളം രാജാവ് തിരുമേനിയുടെ വിരലിൽ പച്ച രത്നം പതിച്ച ഒരു തങ്ക മോതിരം അണിയിച്ചു.[13]

സഭാചരിത്ര കാര്യങ്ങൾ വളരെ ലാഘവത്തോടെ നിരീക്ഷിക്കുന്ന ചിലർ ഈ സ്ഥാനവാഴ്ചയെപ്പറ്റി ഉദാസീനമായി എഴുതിയ ഒരു പ്രസ്താ വന ഇപ്രകാരമാണ്:

'എട്ടാം മാർത്തോമ്മായുടെ കാലശേഷം മലങ്കരസഭയ്ക്ക് ശരിയായ നേതൃത്വത്തിന് ആരും ഇല്ലാതിരുന്ന സാഹചര്യത്തിൽ മലങ്കരസഭയുടെ കാര്യം ഏറ്റെടുക്കുകയും സഭയ്ക്ക് ഇന്നും അഭിമാനിക്കുവാൻ ഉതകു മാറ് പ്രശസ്തിയാർജ്ജിച്ചിരിക്കുന്ന വൈദികസിമ്മനാരിക്ക് അഥവാ പഴ

യസിമ്മനാരിക്ക് തുടക്കം കുറിക്കുകയും ചെയ്ത പരിശുദ്ധനായ ജോസഫ് മാർ ദീവന്നാസ്യോസ് ആയിരുന്നു പുലിക്കോട്ടിൽ തറവാട്ടിൽ നിന്നുള്ള ആദ്യത്തെ മെത്രാപ്പോലീത്താ'.[14]

എട്ടാം മാർത്തോമ്മായുടെ കാലശേഷമല്ല, അദ്ദേഹത്തിന്റെ കാലത്ത് തന്നെയാണ് ചരിത്രപുരുഷൻ സ്ഥാനമേറ്റത് എന്ന് മുകളിൽ നിന്ന് വ്യക്തമാണല്ലോ.

ഇനിയും സ്ഥാനാഭിഷേകം നടന്ന പഴഞ്ഞിപള്ളി തൊഴിയൂർ മെത്രാന്റെ അധികാരത്തിൻകീഴിലായിരുന്നു എന്ന പ്രസ്താവന ശ്രദ്ധിക്കാം. ഫാ. കെ. സി. വർഗ്ഗീസ് എഴുതുന്നു:

"ഈ മാർ പീലക്സീനോസ് കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാനെ ... ദീവന്നാസ്യോസ് എന്ന സ്ഥാനനാമത്തിൽ ആർത്താറ്റ് പള്ളി ഇടവകയിൽപെട്ട പഴഞ്ഞിപള്ളിയിൽ വച്ചാണ് വാഴിച്ചത്. തൊഴിയൂരിലെ മെത്രാപ്പോലീത്തായ്ക്ക് യാതൊരു അധികാരവും ഇല്ലാത്ത ഒരു പള്ളിയിൽവച്ച് ഒരു സ്ഥാനാഭിഷേക ശുശ്രൂഷ നടത്തുക സാധാരണമല്ലല്ലോ."[15]

പഴഞ്ഞി പള്ളിയുടെമേൽ തൊഴിയൂരിലെ മാർ പീലക്സീനോസിന് മേലധികാരമുണ്ടെന്ന് സൂചിപ്പിക്കുവാൻ അദ്ദേഹം അവലംബമാക്കുന്ന തെളിവ്, പഴഞ്ഞിയിൽ വച്ച് തൊഴിയൂരിലെ മെത്രാൻ സ്ഥാനാഭിഷേകം നടത്തി എന്നത് മാത്രമാണ്. അദ്ദേഹം അവലംബമാക്കുന്ന ഈ തെളിവ് മാനദണ്ഡമാക്കിയാൽ അദ്ദേഹം പുന്നത്ര മെത്രാനെയും ചേപ്പാട്ട് മെത്രാനെയും വാഴിച്ച കോട്ടയം ചെറിയപള്ളി തൊഴിയൂരിലെ മെത്രാന്റെ കീഴിലാണെന്ന് പറയണമല്ലോ. മാത്രവുമല്ല തൊഴിയൂരിന്റെ കൂത്തൂർ മാർ കൂറിലോസിനെ ചേപ്പാട്ടു മെത്രാച്ചനും തൊഴിയൂരിന്റെ പല അധ്യക്ഷന്മാരെ മാർത്തോമ്മാ സഭയിലെ മേലധ്യക്ഷന്മാരും വാഴിച്ചതുകൊണ്ട് ചേപ്പാട്ട് മെത്രാച്ചനും അന്നത്തെ കാലത്തെ മാർത്തോമ്മാസഭയുടെ അധ്യക്ഷന്മാർക്കും തൊഴിയൂർ പള്ളിയുടെമേൽ അധികാരം ഉണ്ടെന്ന് വരുമല്ലോ. തീരെ ബാലിശമായ ഈ വാദഗതിക്ക് ഇപ്രകാരം ചില വ്യാപ്തികൾ സാധ്യമാണെന്ന് മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ചരിത്രകാരൻ വിചാരിച്ചിരിക്കുകയില്ല.

പഴഞ്ഞിയിൽ വച്ച് സ്ഥാനാഭിഷേകം നടന്നത് ചരിത്രപരമായ ചില സാഹചര്യങ്ങൾ നിമിത്തമാണ്. കാട്ടുമങ്ങാട്ട് കൂറിലോസ് തിരുവിതാംകൂറിലും കൊച്ചിയിലും മെത്രാൻസ്ഥാനത്തിനടുത്ത കർമ്മങ്ങൾ നടത്തുവാൻ പാടില്ല എന്ന് രാജകീയവിധി നിലവിലുണ്ടായിരുന്നു. തന്മൂലം അദ്ദേഹത്തിന്റെ പിൻഗാമിയായ കിടങ്ങൻ മാർ പീലക്സിനോസിനും ഈ വിധി സാങ്കേതികമായി ബാധകമാകയാൽ അക്കാര്യം ഉന്നയിച്ച് എട്ടാം മാർത്തോമ്മാ പരാതി ഉന്നയിക്കുവാനിടയുള്ളതിനാൽ ആ സാധ്യതയുടെ

പഴുത് അടക്കേണ്ടത് ആവശ്യമായിരുന്നു. അക്കാലങ്ങളിൽ പോർക്കളം, പഴഞ്ഞി, കാട്ടകാമ്പാൽ, കടവല്ലൂർ എന്നീ സ്ഥലങ്ങൾ ബ്രിട്ടീഷ് കൊച്ചി (ശീമ) യിൽപെട്ട പ്രദേശങ്ങൾ ആയിരുന്നു. തന്മൂലം കാട്ടുമങ്ങാട്ട് കൂറിലോസിനും അദ്ദേഹത്തിന്റെ പിൻഗാമികൾക്കും തിരുവിതാംകൂർ-കൊച്ചി സംസ്ഥാനങ്ങളിൽ നിലവിലിരുന്ന നിരോധനം കൊച്ചി ശീമയിൽപെട്ട പഴഞ്ഞിപ്രദേശത്ത് ബാധകമാകുമായിരുന്നില്ല. ഈ സാങ്കേതികമായ സുരക്ഷിതത്വമാണ് സ്ഥാനാഭിഷേകം പഴഞ്ഞിയിൽ വച്ച് നടന്നതിന്റെ സാഹചര്യം. പാലൂർ പ്രദേശത്തിന്റെ പൗരാണികതയും സ്ഥാനാർത്ഥിയുടെ ആത്മമാതാവ് എന്ന പ്രാധാന്യവും ചാട്ടുകുളങ്ങര പള്ളിയുടെ പ്രധാന ഉപദേവാലയം എന്ന മേൽവിലാസവും സർവോപരി അന്ന് പഴഞ്ഞിപള്ളിയുടെ ചുമതല വഹിച്ചിരുന്ന ചീരൻ യാക്കോബ് കശീശായുടെ ചടുല നേതൃത്വവും തൊഴിയൂരിനോടുള്ള സൗഹൃദവും ആ സാഹചര്യത്തെ സർവസമ്മതമാക്കുന്ന ഘടകങ്ങളായിരുന്നു. യാത്രാസൗകര്യമായിരുന്നു മറ്റൊരു ഘടകം. പഴഞ്ഞിയിലെ ചിറ്റക്കുളം അന്നൊക്കെ ഒരു ചെറു തുറമുഖം തന്നെയായിരുന്നു. കേരളത്തിന്റെ പടിഞ്ഞാറൻ തീരപ്രദേശങ്ങളിൽ സ്ഥിതിചെയ്തിരുന്ന നദികളും കായലുകളും അറബിക്കടലിന്റെ കിഴക്കൻ ഭാഗങ്ങളും ബന്ധിപ്പിച്ചുകൊണ്ട് അന്ന് ജലഗതാഗതം സുഗമമായിരുന്നു (പഴഞ്ഞിയിലെ ചിറ്റക്കുളത്തിൽ നിന്ന് കൊച്ചിയിലേക്ക് 'ബിയ്യം' വഴി നിത്യവും ചരക്കുഗതാഗതവും യാത്രാസൗകര്യവും ഈ അടുത്ത കാലംവരെ ഉണ്ടായിരുന്നു. റെയിൽവേ വികസനം, റോഡ് വികസനം എന്നിവയുടെ ഫലമായി ഇന്ന് ജലഗതാഗതം നിലച്ചിരിക്കുന്നു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യദശകത്തിൽ പഴഞ്ഞി സന്ദർശിച്ച വാർഡും കോണ്ണറും പഴഞ്ഞിയിലെ ഈ വ്യാപാരസങ്കേതത്തെക്കുറിച്ചും ഇവിടത്തെ സുറിയാനി ദേവാലയത്തെപ്പറ്റിയും അവരുടെ ചരിത്രവിവരണത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്).

1653 മുതൽ 1815 വരെ പകലോമറ്റം മെത്രാന്മാർ ഭരണം നടത്തിയിരുന്ന കാലങ്ങളിൽ ഒന്നാം മാർത്തോമ്മാ, നാലാം മാർത്തോമ്മാ, അഞ്ചാം മാർത്തോമ്മാ, ആറാം മാർത്തോമ്മാ, എട്ടാം മാർത്തോമ്മാ എന്നിവരുടെ സ്ഥാനസാധുത സംബന്ധിച്ച് സഭയിൽ ഉയർന്നുവന്ന കലഹങ്ങൾ സഭയെ മാത്രമല്ല, നാടിന്റെ സമാധാന കാലാവസ്ഥയെപ്പോലും പലപ്പോഴും അപകടത്തിലാക്കിയിരുന്നു. തന്മൂലം ജനാധിപത്യ സമ്പ്രദായത്തിലുള്ള തെരഞ്ഞെടുപ്പ് മുഖേന സർവസമ്മതമായി വാഴിക്കപ്പെടുന്ന മെത്രാനെന്ന നിലയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന് രാജകീയ അംഗീകാരം നൽകുന്നവിധം ഒരു വിളംബരം പുറപ്പെടുവിക്കുവാൻ റസിഡണ്ടിന്റെ ശുപാർശപ്രകാരം രാജാക്കന്മാർ തീരുമാനിച്ചു. മാർ ദീവന്നാസ്യോസ് സ്ഥാനമേല്ക്കുമ്പോൾ സ്ഥാനസാധുത നഷ്ടപ്പെട്ട എട്ടാം

മാർത്തോമ്മാ ജീവിച്ചിരുന്നതിനാൽ അദ്ദേഹം കാലംചെയ്യുന്നതുവരെയും വിളംബരം പ്രസിദ്ധപ്പെടുത്തിയില്ല. 1816 ജനുവരി 10-ന് എട്ടാം മാർത്തോമ്മാ നിര്യാതനായതിനുശേഷം തിരുവിതാംകൂർ-കൊച്ചി സർക്കാരുകൾ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനെ മലങ്കര മെത്രാനായി എല്ലാ ഇടവകകളും അംഗീകരിച്ച് അനുസരിച്ചുകൊള്ളണം എന്ന് രാജകീയ വിളംബരം പുറപ്പെട്ടു (രാജകീയ വിളംബരം മുഖേന മലങ്കര മെത്രാൻ സിവിൽ അധികാരികളുടെ അംഗീകാരം നേടുന്ന കേരളത്തിലെ ആദ്യ സംഭവമാണിത്. അഞ്ചാറ് പതിറ്റാണ്ടുകാലം ഈ പതിവ് തിരുവിതാംകൂർ-കൊച്ചി പ്രദേശങ്ങളിൽ നിലനിന്നു. അക്കാലങ്ങളിൽ പല വൈദേശിക ഇടപെടലുകളെയും ഫലപ്രദമായി ചെറുക്കുവാൻ ഈ സംവിധാനം പ്രയോജനപ്പെട്ടതായി കാണാം. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ നവീകരണപ്രസ്ഥാനത്തെ തുടർന്നാണ് ഈ സംവിധാനം മലങ്കരസഭയിൽ അസ്തമിച്ചത്).

രാജകീയ വിളംബരത്തെപ്പറ്റി കുറുപ്പമ്പടി പള്ളിയുടെ ചരിത്രത്തിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു: "... എട്ടാം മാർത്തോമ്മാ അശക്തൻ ആയിരുന്നതിനാൽ സിമ്മനാരിയിലെ പഠിത്തത്തിനായി വട്ടിപ്പണം വാങ്ങിക്കാൻ തൊഴിയൂർ ഇടവകയുടെ മാർ പീലക്സിനോസിനോട് പുലിക്കോട്ടിൽ ജോസഫ് റമ്പാച്ചൻ, എട്ടാം മാർത്തോമ്മായുടെ അന്ത്യത്തിൽ മാർ ദീവന്നാസ്യോസ് എന്ന സ്ഥാനപ്പേരിൽ മെത്രാൻപട്ടം ഏറ്റു. ഇദ്ദേഹത്തെ അനുസരിച്ചുകൊള്ളണമെന്ന് തിരുവിതാംകൂർ-കൊച്ചി ഗവണ്മെന്റുകൾ ഒരു വിളംബരം പുറപ്പെടുവിച്ചു. ഇപ്രകാരം തിരുവെഴുത്ത് വിളംബരം നടപ്പിലായി. മാർ ദീവന്നാസ്യോസ് ... ന്റെ സ്ഥാനാരോഹണം മലങ്കരയുള്ള എല്ലാ പള്ളിക്കാർക്കും സന്തോഷപ്രദമായിരുന്നു. കീഴ്നടപ്പനുസരിച്ച് തിരുമേനിയെ മോതിരം ഇടുവിക്കുന്നതിനായി ഈ പള്ളിയിൽ നിന്ന് 991-ൽ (1816) യോഗക്കാർ പോയിരുന്നു."[16]

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാൻ സ്ഥാനത്ത് പ്രവേശിച്ചതിൽ മലങ്കരയുടെ ഇടവകകളെല്ലാം ആഹ്ലാദംകൊണ്ടു. പകലോമറ്റം കുടുംബവാഴ്ചയുടെ പത്മവ്യൂഹം വിജയകരമായി ഭേദിച്ച അഭിനവ 'അഭിമന്യു' ആയ വൃദ്ധ മഹാപുരോഹിതനെ ഏവരും ഹൃദയപൂർവം അഭിനന്ദിച്ചു. വാർദ്ധക്യത്തിൽ - എഴുപത്തിഅഞ്ചാം വയസ്സിൽ - മെത്രാൻപദം പ്രാപിച്ച അദ്ദേഹത്തിന് ചില കയ്പേറിയ ദൗത്യങ്ങൽ നിർവഹിക്കാനുണ്ടായിരുന്നു.

എട്ടാം മാർത്തോമ്മാ സ്മര്യപുരുഷനെതിരായി നൽകിക്കൊണ്ടിരുന്ന പരാതികൾ വേണ്ടത്ര പരിഗണിക്കപ്പെടാതിരുന്നതിന്റെ അരിശം തീർക്കാനായി തന്റെ പിൻഗാമി എന്ന നിലയിൽ കടമറ്റത്തെ അയിപ്പ് കത്തനാരെ

ഒമ്പതാം മാർത്തോമ്മാ എന്ന പേരിൽ അദ്ദേഹം വാഴിച്ചു. നിരണം ഗ്രന്ഥ വരി രേഖപ്പെടുത്തുന്നത് കാണുക:

"ദീനം പരവേശം ആയപ്പോൾ പുത്തൻകാവിൽ വച്ച് അദ്ദേഹത്തിന്റെ ചിറ്റപ്പൻ അയിപ്പ് കത്തനാർക്ക്, വയസ്സാകകൊണ്ട്, പൈനുംമൂട്ടിൽ കത്ത നാരെക്കൊണ്ട് കുർബ്ബാനയും ചൊല്ലിച്ച് മാർത്തോമ്മാ മെത്രാന്റെ സ്ഥാനം അയിപ്പ് കത്തനാർക്ക് കൊടുത്തു."[17]

എട്ടാം മാർത്തോമ്മായുടേതെന്നപോലെ ഈ സ്ഥാനദാനവും അസാ ധുവായിരുന്നു. തലയിൽ മുൻഗാമി കൈവച്ചാൽ സ്ഥാനപ്രാപ്തിയ്ക്കു സാധുത്വം ലഭിക്കുമെന്ന തെറ്റിദ്ധാരണയാണ് ഈ നടപടികളുടെ പശ്ചാ ത്തലം.

സുറിയാനി സഭയിൽ ഏതൊരു കൂദാശയുടെയും സാധുത്വം അംഗീ കരിക്കപ്പെടുന്നതിന് കൃത്യമായ ചില വ്യവസ്ഥകൾ ഉള്ളത് യൂഹാനോൻ സേവേറിയോസ് മെത്രാപ്പോലീത്താ (നരിമറ്റത്തിൽ യോഹന്നാൻ മല്പാൻ) ചൂണ്ടിക്കാണിച്ചിട്ടുള്ളത് താഴെ പറയുംപ്രകാരമാണ്.

"ഒരു പ്രാർത്ഥനയേക്കാളും ശുശ്രൂഷയേക്കാളും കൂദാശയ്ക്കുള്ള ശ്രേഷ്ഠത, കൂദാശയിൽക്കൂടെ ഒരു ദൈവികകൃപ (Grace) നമുക്ക് ലഭി ക്കുന്നു എന്നുള്ളതാണ്. അതുകൊണ്ട് അതിന്റെ അനുഷ്ഠാനത്തിൽ സുനിശ്ചിതങ്ങൾ ആയി ചില അടിസ്ഥാനതത്വങ്ങൾ ഉണ്ടായിരിക്കണം.

a. കാർമ്മികന്റെ സ്ഥാനസാധുത്വം. കർത്താവിൽ നിന്ന് ശ്ലീഹന്മാർ വഴിയായി പിൻഗാമികളിൽ കൂടി നിലനിന്നു വരുന്ന കൈവെപ്പോടു കൂടിയ ഒരു പട്ടക്കാരൻ ആയിരിക്കണം കാർമ്മികൻ.

b. കൂദാശകളിൽ ഉപയോഗിക്കുന്ന പദാർത്ഥങ്ങളുടെ നിജാവസ്ഥ. കർത്താവ് നിശ്ചയിച്ച് കല്പിച്ചിട്ടുള്ള പദാർത്ഥങ്ങളല്ലാതെ മറ്റു പദാർത്ഥ ങ്ങൾ കൂദാശാസാധനങ്ങൾ ആക്കുവാൻ ആർക്കും അധികാരമില്ല.

c. കൂദാശകൾ നടത്തുന്നവിധം. ഒരു കൂദാശ തന്നെ പല സഭകളിൽ നടത്തുമ്പോൾ ചില്ലറയായ വ്യത്യാസങ്ങൾ ഉണ്ടാകാമെന്നിരുന്നാലും അതിന്റെ സാരാംശമായ സംഗതികൾക്ക് വ്യത്യാസം വരുവാൻ പാടുള്ള തല്ല.

d. ഉപദേശം. കൂദാശകൊണ്ട് സാധിക്കേണ്ടിയ ഫലപ്രാപ്തിയെക്കു റിച്ചുള്ള വിശ്വാസവും ഉപദേശവും കാർമ്മികനിലും സ്വീകാരകനിലും ഉണ്ടായിരിക്കണം.[18]

ഈ നിർവചനത്തിന്റെ അടിസ്ഥാനത്തിൽ പരിശോധിച്ചാൽ എട്ടാം

മാർത്തോമ്മായുടെയും ഒമ്പതാം മാർത്തോമ്മായുടെയും സ്ഥാനപ്രാപ്തി ഒരുപോലെ അസാധു എന്ന് പറയേണ്ടി വരും.

അസാധുവായ കൈവെപ്പിന്റെ പിൻബലത്തിൽ മെത്രാൻസ്ഥാനം അവകാശപ്പെട്ട് പ്രത്യക്ഷപ്പെട്ട ഒമ്പതാം മാർത്തോമ്മായ്ക്കെതിരെ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാൻ റസിഡണ്ടിന്റെ പക്കൽ പരാതിപ്പെട്ടു. ഇട്ടൂപ്പ് റൈട്ടർ നടത്തിയ നിരീക്ഷണം ശ്രദ്ധിക്കുക:

"മേലെഴുതിയ അയിപ്പ് മെത്രാന് അധികമായ ഒരു പഠിത്തവും സാമർത്ഥ്യവും ഇല്ലാതെ വയസ് ചെന്നതിൽ ഒരു സാധുശീലൻ ആയിരുന്നു. തനിക്ക് മെത്രാന്റെ സ്ഥാനം കിട്ടിയതിന്റെശേഷം വെട്ടിക്കൽ ഒരു കുരിശ് റൂശ്മാ ചെയ്തതല്ലാതെ മെത്രാനടുത്ത പ്രവർത്തികൾ അധികമായി ഒന്നും നടത്തുന്നതിനും ആർക്കും പട്ടം കൊടുക്കുന്നതിനും സംഗതി വരുന്നതിന് മുമ്പിൽ ... സ്ഥാനം കൊടുത്തത് ശരിയല്ലെന്നും താൻ ദത്ത് എടുക്കപ്പെട്ടതിൽ നിന്നുള്ള ആളാകയാൽ ഈ സ്ഥാനത്തിന് അവകാശി അല്ലെന്നും ഈ പാർശ്വത്തിലുള്ള പട്ടക്കാർ റോമ്മാ വഴക്കത്തോട് ചേർന്നവരായി പല സംഗതികളാലും കാണപ്പെടുകയും ചെയ്കകൊണ്ട് ആയത് അഴിപ്പിക്കണമെന്നും മേലെഴുതിയ പുലിക്കോട്ടിൽ ദീവന്നാസ്യോസ് മെത്രാൻ വാദിച്ചു. മൺറോ സായിപ്പ് അവർകളെയും ബോധിപ്പിച്ചു. ആ മുഖാന്തരത്തിൽ സർക്കാർ ആളുകളെയും കൂട്ടി കടമറ്റത്ത് ചെന്ന് മേലെഴുതിയ മാർത്തോമ്മാ മെത്രാന്റെ വടിയും മുടിയും സ്ലീബായും ചുവന്ന കുപ്പായവും വയ്പിച്ചു. ആയതും മെത്രാന്മാരുടെ വകയായി അവിടെ ഉണ്ടായിരുന്ന അല്ലവൃത്തി മുതൽകാര്യങ്ങളും എടുപ്പിച്ചുംകൊണ്ട് ഈ മാർ ദീവന്നാസ്യോസ് മെത്രാൻ തിരിയെവന്ന് മലങ്കര ഇടവകയെ വിചാരിക്കുകയും സിമ്മനാരിയിലെ പഠിത്തം അന്വേഷിക്കുകയും ചെയ്തു വന്നു."[19]

നിരണം ഗ്രന്ഥവരിയും ഈ കാര്യങ്ങൾ താഴെ പറയുംവിധം വിവരിച്ചിട്ടുണ്ട്:

"... പാർക്കുമ്പോൾ അദ്ദേഹത്തിന് സ്ഥാനമില്ലെന്നും മുതൽകാര്യങ്ങൾ ഒക്കെയും കണ്ടുകെട്ടി എടുത്ത് കോട്ടയത്ത് സിമ്മനാരി വകയ്ക്ക് ഏല്പിക്കണമെന്നും സായിപ്പിന്റെ ഉത്തരവ് വന്നു. മുതൽകാര്യങ്ങൾ എടുപ്പിച്ച് അദ്ദേഹത്തെയും കോട്ടയത്ത് കൊണ്ടുപോയി കുപ്പായവും ഊരിവെച്ച് കടമറ്റത്തേക്ക് പോരുകയും ചെയ്തു."[20]

ഒരു മെത്രാന്റെ സ്ഥാനസാധുതയ്ക്ക് രണ്ട് വ്യവസ്ഥകൾ ഹൂദായ കാനോൻ നിർദ്ദേശിച്ചിട്ടുണ്ട്.

1. ജനങ്ങളുടെ തെരഞ്ഞെടുപ്പ്.

2. സാധുവായ കൈവെപ്പ്.



എട്ടാം മാർത്തോമ്മായ്ക്കും ഒമ്പതാം മാർത്തോമ്മായ്ക്കും ഈ കാനോനിക വ്യവസ്ഥകൾപ്രകാരം സാധുവായ മെത്രാൻസ്ഥാനം ഇല്ലെന്നിരിക്കെ അവരെ മെത്രാൻസ്ഥാനത്ത് തുടരാൻ അനുവദിക്കുന്നത് ആത്മഹത്യാപരമാണ്. നീതിന്യായവ്യവസ്ഥിതിയെയും നിയമപാലന സംവിധാനത്തെയും മാനിക്കുവാൻ എല്ലാ സ്ഥാനികൾക്കും കടമയുണ്ടായിരിക്കേ ഒമ്പതാം മാർത്തോമ്മായെ സ്ഥാനം ഏല്പിച്ചതായി എട്ടാം മാർത്തോമ്മാ ചെയ്ത നടപടി സമനില തെറ്റിയ ഒരു വൃദ്ധപുരോഹിതന്റെ ഭ്രാന്തൻ നടപടിയായി മാത്രമേ സഭാചരിത്രത്തിൽ നിരീക്ഷിക്കാനൊക്കൂ. തിരുവിതാംകൂർ പ്രജയോട്, സർക്കാർ ഉത്തരവിന്റെ പിൻബലത്തിൽ കൊച്ചി രാജ്യത്തെ പ്രജയായ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കാണിച്ച നിയമനടപടികൾ രണ്ടു തിരുവിതാംകൂർ പ്രജകളായ ജഡ്ജിമാർ അടങ്ങിയ റോയൽക്കോടതി വിധിയിൽ പരിഹാസപൂർവം ആക്ഷേപിക്കുന്നത് അന്നത്തെ രാഷ്ട്രീയ കാലാവസ്ഥയിൽ മനസിലാക്കുവാൻ പ്രയാസമില്ല. സഭയുടെ കാനോനുകളും പാരമ്പര്യങ്ങളും ഭൂമിശാസ്ത്രപരമായ താല്പര്യങ്ങളുടെ അടിസ്ഥാനത്തിലല്ലല്ലോ വിലയിരുത്തേണ്ടത്. 1809-ലെ കണ്ടനാട്ട് പടിയോലയെ ലംഘിക്കുക വഴി എട്ടാം മാർത്തോമ്മാ സ്വയം സഭയിൽ അപ്രസക്തനായിക്കഴിഞ്ഞിരുന്നു. 1814-ലെ സർക്കാർ വിധി അനുസരിച്ച് അദ്ദേഹം മെത്രാൻസ്ഥാനത്തിന് അന്യനായി. അതുമൂലമാണ് അദ്ദേഹത്തിന്റെ പില്ക്കാല പരാതികൾ അവഗണിക്കപ്പെട്ടത്. അത്രമേൽ ത്യാജ്യനായ ഒരാൾ പിൻഗാമിയെ വാഴിക്കുവാൻ ഒരുങ്ങുന്നതും ഒരു അനന്തരവൻ ആ ത്യാജ്യനിൽനിന്ന് പട്ടംഏല്ക്കുവാൻ തയാറാവുന്നതും എത്രമേൽ പരിഹാസ്യമല്ല? പണ്ഡിതരായ ന്യായാധിപന്മാർ കാര്യങ്ങൾ വേണ്ടവിധം പഠിക്കുകയും പ്രാദേശികതയുടെ മുൻവിധികൾ കൂടാതെ ന്യായവും നീതിയും പുലർത്തുകയും ചെയ്തിരുന്നെങ്കിൽ പുലിക്കോട്ടിൽ മെത്രാച്ചനെപ്പറ്റി അപ്രസക്തമായ നിരീക്ഷണങ്ങൾ നടത്തുമായിരുന്നില്ല.

ജീവിതകാലം മുഴുവൻ ചില ഉദാത്തമായ ലക്ഷ്യങ്ങളെ മുൻനിർത്തി പ്രവർത്തന സരണികൾ ആവിഷ്ക്കരിച്ച മഹാപ്രതിഭയായിരുന്നു പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമൻ. അദ്ദേഹത്തിന്റെ സംഭാവനകളിൽ ഏറ്റവും ശ്രദ്ധേയമായത് കോട്ടയം പഴയസെമിനാരിയുടെ സ്ഥാപനമായിരുന്നു. സെമിനാരിയുടെ ഇരുനൂറാം വാർഷികത്തിന് തൊട്ടു മുമ്പ് കെ. വി. മാമ്മൻ പ്രസിദ്ധീകരിച്ച 'പഴയസെമിനാരി: മലങ്കരസഭയുടെ പവിത്രഹൃദയം' എന്ന ഗ്രന്ഥത്തിന്റെ ആമുഖത്തിൽ 'ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ ആധുനിക ചരിത്രത്തിന്റെ ആദ്യ അദ്ധ്യായം കുറിക്കുന്ന പുരാതന പ്രസിദ്ധമായ സ്ഥാപനമാണ്' അതെന്ന് വിവരിച്ചിരി

ക്കുന്നു. 'മലങ്കരസഭയുടെ നവോത്ഥാനത്തിന്റെയും നവോന്മേഷത്തിന്റെയും പ്രതീകമോ പ്രതിച്ഛന്ദമോ ആയി പ്രശോഭിക്കുന്ന ആധ്യാത്മ വിദ്യാലയം' എന്ന് വിശേഷിപ്പിക്കപ്പെട്ട സെമിനാരിയെപ്പറ്റി അതിന്റെ ഇന്നത്തെ പ്രിൻസിപ്പൽ എഴുതുന്നതിപ്രകാരമാണ്: "1821-ൽ മലങ്കരസഭയിലെ പള്ളികൾ സന്ദർശിച്ച മേജർ മകാർത്ത് എന്ന ബ്രിട്ടീഷ് ഓഫീസർ തന്റെ ഡയറിയിൽ പഴയസെമിനാരിയെക്കുറിച്ച് ഇങ്ങനെ എഴുതി: 1821 മാർച്ച് 2. സുറിയാനി സമൂഹം മുഴുവൻ കോളജിനെ അവരുടെ കണ്ണായി കാണുന്നു" (ദി മിഷനറി റജിസ്റ്റർ 1816-1864).[21] കെ. വി. മാമ്മൻ പ്രസിദ്ധീകരിച്ച 'ആനപ്പാപ്പി'യുടെ അവതാരികയിൽ ഈ ഗ്രന്ഥകാരൻ എഴുതിയ ചില പ്രസക്ത വാക്യങ്ങൾ കാണുക:

"കോട്ടയം പഴയസെമിനാരിയുടെ ശിലാസ്ഥാപനം നടന്ന 1814 ഫെബ്രുവരി 15-ന് മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രത്തിലെ ആധുനികഘട്ടം ആരംഭിക്കുന്നു. ഒന്നരനൂറ്റാണ്ടോളം പ്രബലമായിരുന്ന പകലോമറ്റം മെത്രാന്മാരുടെ കുടുംബവാഴ്ച അപ്പോഴേക്കും അസ്തമിക്കാറായിരുന്നു. എട്ടാം മാർത്തോമ്മായുടെ അന്ത്യനാളുകളും ഒമ്പതാം മാർത്തോമ്മായുടെ നിശ്ശബ്ദ സാന്നിധ്യവും ഒരസ്തമനപ്രതീതിയാണ് മലങ്കരസഭാ ചരിത്രത്തിൽ ഉണർത്തുന്നത്. പഴയസെമിനാരിയുടെ ആവിർഭാവവും അതിന്റെ രാജശില്പിയായ ഇട്ടൂപ്പ് റമ്പാനും (പില്ക്കാലത്ത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമൻ മലങ്കര മെത്രാപ്പോലീത്താ) ഒരു സൂര്യോദയത്തെ പ്രതിനിധാനം ചെയ്യുന്നു. മെത്രാന്മാരുടെ കുടുംബ പാരമ്പര്യാധിപത്യം നിറുത്തലാക്കിയതും വിദേശക്കോയ്മയോടുള്ള ആത്മീയവിധേയത്വത്തിന് (ലൗകികവിധേയത്വം ഒരിക്കൽപോലും ഉണ്ടായിരുന്നില്ലല്ലോ) അറുതി വരുത്തിയതും ആർത്താറ്റ്-കണ്ടനാട് പടിയോലകളിലൂടെ ഒരു പുതിയ ഭരണശൈലിയും സഭാസംസ്ക്കാരവും സഭയിൽ സംക്രമിപ്പിച്ചതും വൈദിക പരിശീലനത്തിനും ഇംഗ്ലീഷ് ഭാഷാഭ്യസനത്തിനും ആദ്യവേദികൾ സജ്ജീകരിച്ചതും മലങ്കരസഭയിലെ ആദ്യത്തെ പൊതുസ്ഥാപനമായും മലങ്കര മെത്രാപ്പോലീത്തായുടെ ഔദ്യോഗിക ആസ്ഥാനമായും പഴയസെമിനാരിയെ വിഭാവനം ചെയ്ത് പ്രാവർത്തികമാക്കിയതും ശിഥിലമായി കിടന്നിരുന്ന ഇടവകകളെ സുശക്തവും ആസൂത്രിതവും ആയ ഒരു കേന്ദ്രീകൃത ഭരണസംവിധാനത്തിലേക്ക് ഘടിപ്പിച്ചതും പുരുഷചേതനയുള്ള ഒരു സംക്രമണനായകന്റെയും വിപ്ലവബോധമുള്ള ഒരു സമുദായാചാര്യന്റെയും പ്രവാചകാത്മാവുള്ള ഒരു ക്രാന്തദർശിയുടെയും ചിത്രമാണ് നമുക്ക് സമ്മാനിക്കുന്നത്. കേരളത്തിന്റെ സാംസ്ക്കാരിക നവോത്ഥാനത്തെ സഫലമായി സ്വാധീനിച്ച മലയാളം ബൈബിൾ വിവർത്തനത്തിൽ (1811) പീലിപ്പോസ് റമ്പാനും സെമിനാരി സ്ഥാപകനും വഹിച്ച പങ്ക് ആ സൂര്യോദയത്തെ പരിപുഷ്ട

മാക്കി.”[22]



കലുഷമായിരുന്ന സഭാന്തരീക്ഷം ശാന്തമായി. ഒമ്പതാം മാർത്തോമ്മായ്ക്കെതിരായ നടപടിയിൽ പ്രതിഷേധിക്കാനാരും ഉണ്ടായില്ല. സർക്കാരിന്റെ വിളംബരവും പിന്തുണയും മാർ ദീവന്നാസ്യോസിന് അനുകൂലമായ അന്തരീക്ഷം സൃഷ്ടിച്ചു. വൃദ്ധനായ മെത്രാപ്പോലീത്തായുടെ വേഗതയിലുള്ള നടപടികളും ജനങ്ങളുടെ പ്രതീക്ഷകൾക്ക് സംതൃപ്തി നൽകി. വൈദികവിദ്യാഭ്യാസ കേന്ദ്രവും ഇംഗ്ലീഷ് വിദ്യാഭ്യാസ വേദിയും ആയി പ്രവർത്തിച്ച സെമിനാരിയെ അദ്ദേഹം മലങ്കര മെത്രാന്റെ ആസ്ഥാനം കൂടെ ആക്കിത്തീർത്തു. അതുവരെയും മെത്രാന്മാർ ഓരോ ഇടവകപള്ളിയെ ആസ്ഥാനമാക്കിയാണ് ഭരണം നിർവഹിച്ചത്. കണ്ടനാടും നിരണവും ഒക്കെ അപ്രകാരം ആസ്ഥാനമായി പ്രവർത്തിച്ച ഇടവകപള്ളികൾ ആയിരുന്നു. പലപ്പോഴും ഇടവകയുടെ താല്പര്യങ്ങൾക്ക് മെത്രാൻ വിധേയനാവുന്ന ഒരു ബന്ധനാവസ്ഥ ഇതുമൂലം സംജാതമായിരുന്നു. തന്നെ സംരക്ഷിക്കുന്ന ഇടവകയും പ്രമാണിമാരും എന്നും മെത്രാന്റെ ചുറ്റും പരിമിതിയുടെ ചുറ്റുമതിൽ സൃഷ്ടിച്ചിരുന്നു. പുത്തൻകാവിൽ പൊതുസഭയുടെ ആസ്ഥാനം എന്ന ആശയവുമായിട്ടാണ് ആറാം മാർത്തോമ്മാ പള്ളിപ്പണി നടത്തിയത്. എങ്കിലും അത് പൊതുസഭയുടെ ഉടമയിലാക്കുന്നതിൽ അദ്ദേഹം വേണ്ടത്ര വിജയിച്ചതായി തോന്നുന്നില്ല. ഈ പരിമിതിയാണ് കോട്ടയം പഴയസെമിനാരിയെ ആസ്ഥാനമാക്കിയപ്പോൾ പുലിക്കോട്ടിൽ മെത്രാച്ചൻ മറികടന്നത്. മലങ്കരമെത്രാൻ പ്രാദേശിക പരിഗണനകളുടെ തടവറകളിൽനിന്ന് മോചിതനായി പൊതുസഭയുടെ ക്ഷേമാന്വേഷകനായി അംഗീകാരം നേടിയത് സഭയുടെ ആദരവിന് കാരണമായി. അനുയായികളിലുണ്ടായ ഈ ആവേശം ചില ചിട്ടകൾക്കു രൂപംകൊടുക്കുവാനുള്ള അനുകൂല കാലാവസ്ഥയായി മെത്രാച്ചൻ വളർത്തിയെടുത്തു.

കുറുപ്പംപടി പള്ളിയുടെ ചരിത്രകാരൻ എഴുതുന്നത് കാണുക:

“ഇദ്ദേഹത്തിന്റെ കാലത്ത് (പുലിക്കോട്ടിൽ ഒന്നാം മെത്രാച്ചന്റെ) ഈ പള്ളിയുടെ തെരട്ട് കോട്ടയം സിമ്മനാരിയിൽ തിരുമുമ്പാകെ പള്ളിയോഗം ഹാജരാക്കി. ഇക്കാലം മുതല്ക്കാണ് മലങ്കര മെത്രാപ്പോലീത്തന്മാർക്ക് കോട്ടയത്ത് ആസ്ഥാനമുണ്ടായത്.”[23]

സഭയിൽ ഒരു കേന്ദ്രീകൃത ഭരണമുണ്ടാവുന്നതിന്റെയും ഒരു മെത്രാന്റെ പ്രസക്തി ഇടവകതലത്തിൽ അംഗീകരിക്കപ്പെടുന്നതിന്റെയും രജത രേഖയാണീ പ്രസ്താവന. ആർത്താറ്റ് പടിയോലയിൽ നിന്ന് ആരംഭിച്ച് കണ്ടനാട് പടിയോലയിലൂടെ വളർന്ന അദ്ദേഹത്തിന്റെ സഭാദർശനം കൂടുതൽ വികാസോന്മുഖമാകുന്നതിന്റെ തെളിവായി ഇതിനെ കാണാം.

1934–ൽ രൂപംകൊണ്ട മലങ്കരസഭാ ഭരണഘടനയുടെ നിയാമക ഘടകങ്ങളിൽ ഒന്നായ എപ്പിസ്ക്കോപ്പൽ സൂപ്പർവിഷൻ സഭയിൽ ആദ്യമായി പ്രാവർത്തികമാക്കിയത് പുലിക്കോട്ടിൽ മെത്രാച്ചന്റെ ക്രാന്തദർശിത്വമാണ് എന്ന് കുറുപ്പംപടി ചരിത്രം നമ്മെ ബോധ്യപ്പെടുത്തുന്നു. വിദ്യാവിതരണകേന്ദ്രം എന്ന നിലയിൽ പഴയസെമിനാരി മലങ്കരസഭയുടെ മസ്തിഷ്ക്കമായി വർത്തിച്ചുവെങ്കിൽ, ഒരേകീകൃത ഭരണസിരാകേന്ദ്രമായ സെക്രട്ടറിയേറ്റ് ആയി പരിണമിച്ചതിലൂടെ സെമിനാരി മലങ്കരസഭയുടെ ത്രസിക്കുന്ന ഹൃദയം കൂടെ ആയി തീരുന്ന കാഴ്ചയാണ് നാം കാണുന്നത്. സിരകളിലൂടെ ജീവരക്തം പ്രവഹിപ്പിച്ച് സഭാഗാത്രത്തിലാകമാനം ചൈതന്യത്തിലെ അരുണധാര പ്രവഹിപ്പിക്കുന്ന ഹൃദയം!! ആധുനിക മലങ്കരസഭയുടെ മസ്തിഷ്കവും ഹൃദയവും മെനഞ്ഞെടുത്ത രാജശില്പി എന്ന നിലയിലാണ് സ്മര്യപുരുഷൻ സഭാചരിത്രത്തിന്റെ തിളങ്ങുന്ന ഒരധ്യായമായിത്തീർന്നത്.

സെമിനാരിയുടെ പ്രവർത്തനം അദ്ദേഹത്തിന്റെ ജീവിതാന്ത്യ കാലഘട്ടത്തിൽ നിരവധി അന്തഃസംഘർഷങ്ങൾക്ക് ഹേതുവായി തീർന്നിട്ടുണ്ട്. അധ്യാപകരായി നിയമിക്കപ്പെട്ട മിഷനറിമാരും സെമിനാരി സ്ഥാപനത്തിനും മറ്റും തന്റെ മുഖ്യസഹായി ആയി വർത്തിച്ച കേണൽ മൺറോയും ക്രമേണ പങ്കാളിത്തഭാവത്തിന്റെ അതിർത്തി ലംഘിച്ച് അധീനഭാവം പ്രകടമാക്കുന്ന അവസ്ഥയിലേക്ക് പലപ്പോഴും മാറിയിരുന്നത് വൃദ്ധമെത്രാപ്പോലീത്തായെ വേദനിപ്പിച്ചു. അപ്രകാരമുള്ള ഒരു സംഭവം ഇ. എം. ഫിലിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട്.

“ഒരു ദിവസം മാർ ദീവന്നാസ്യോസ് കൊല്ലത്തേക്കു ചെല്ലുന്നതിനായി കേണൽ മൺറോയുടെ ക്ഷണക്കത്ത് അദ്ദേഹത്തിന് കിട്ടി. അദ്ദേഹത്തിന്റെ യാത്രയിൽ വികാരി ജനറൽ (പിന്നീട് പുന്നത്ര മാർ ദീവന്നാസ്യോസ്) ഉൾപ്പെടെ രണ്ടു പട്ടക്കാരും രണ്ടു ശെമ്മാശന്മാരും അനുചരന്മാരായി ഉണ്ടായിരുന്നു. ശെമ്മാശന്മാരിലൊരാൾ ഈ പുസ്തക കർത്താവിന്റെ (ഇ. എം. ഫിലിപ്പിന്റെ) വലിയപ്പൻ ആയിരുന്നു (ഇടവഴിക്കൽ വലിയച്ചൻ – ഫാ. പീലിപ്പോസ്). ആദ്യദിവസം സന്തോഷ സല്ലാപങ്ങളിൽ വിനിയോഗിച്ചതിന്റെശേഷം അടുത്ത ദിവസവും റസിഡൻസിയിൽ ചെല്ലണമെന്നുള്ള ക്ഷണത്തോടുകൂടി മെത്രാനെ അയച്ചു. അടുത്ത ദിവസം കേണൽ മൺറോ മെത്രാനോട്, താൻ മെത്രാനെയും സമുദായത്തെയും യഥാശക്തി കൂടുതലായി സഹായിക്കുവാൻ ഉദ്ദേശിക്കുന്നതായും അവർ തമ്മിലുള്ള ഇടപാടുകൾക്കു മധ്യസ്ഥനായി ഒരു യൂറോപ്യനെ സിമ്മനാരിയിൽ മെത്രാനോടുകൂടെ താമസിപ്പിക്കുന്നതിന് ആഗ്രഹിക്കുന്നതായും പ്രസ്താവിച്ചു. ഈ പ്രസ്താവനയോടുകൂടി റവ. നോർട്ടനെ ഭാര്യയോടും കുട്ടിയോടും കൂടി മെത്രാന് പരിചയപ്പെടുത്തി. വീണ്ടും ഉണ്ടായ സംഭാ

ഷണത്തിൽനിന്ന് പുതിയ ധ്വര, ആംഗ്ലിക്കൻ സഭയിലെ ഒരു വൈദികൻ ആണെന്നും സുറിയാനി സമുദായത്തിന്റെ സാമൂഹ്യവും മതപരവും ആയ അഭിവൃദ്ധിയെ ലാക്കാക്കി വേല ചെയ്യുന്നതിലേക്ക് സിമ്മനാരിയിൽ താമസിക്കുന്നതിന് വന്നിരിക്കുന്ന ആളാണെന്നും മെത്രാന് മനസ്സിലായി. ശുദ്ധമാനസനായ മെത്രാൻ റസിഡണ്ടിന്റെ സദുദ്ദേശ്യങ്ങൾക്ക് ഉടൻ വന്ദനം പറഞ്ഞെങ്കിലും സഭയിൽ ജോലിചെയ്യുന്നതിന് ഈ മിഷനറിയെ അനുവദിക്കുവാൻ നിവൃത്തി ഇല്ലെന്നായിരുന്നു കേണൽ മൺറോയോടുള്ള മെത്രാന്റെ വാക്കുകൾ. ആ നിശ്ചയദാർഢ്യത്തോടെയുള്ള വാക്യം ഇപ്രകാരം ആയിരുന്നു: 'അദ്ദേഹം ഒരു ഭിന്നമതാവലംബി ആകുന്നു. ഞങ്ങളുടെയും അദ്ദേഹത്തിന്റെയും വിശ്വാസങ്ങൾ വ്യത്യസ്തങ്ങൾ ആകയാൽ അദ്ദേഹം സിമ്മനാരിയിൽ താമസിക്കുന്നത് മതസംബന്ധമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ടസംഭവങ്ങൾക്കും ഇടയാക്കിയേക്കും."[24]

കേണൽ മറുപടി കേട്ട് ഭഗ്നാശനായി. സന്തോഷപൂർവ്വം മിഷനറിയെ മെത്രാൻ സ്വാഗതം ചെയ്യുമെന്ന് മൺറോ പ്രതീക്ഷിച്ചിരുന്നു. താൻ സെമിനാരിയുടെ ഉടമസ്ഥൻ ആണെന്നും മെത്രാൻ തന്റെ കീഴുദ്യോഗസ്ഥനുമാണെന്ന് ഭാവിച്ച മൺറോ, ഒരു സഭാതലവന്റെ ഇടയബോധം തുടിച്ചു നിന്ന മറുപടി ഞെട്ടലോടെ കേൾക്കുകയും തന്റെ ധാരണകളെ തല്ക്കാലത്തേക്കെങ്കിലും തിരുത്തുകയും ചെയ്തു.

മലങ്കര മെത്രാപ്പോലീത്തായുടെ ആസ്ഥാനം കൂടെയായ പഴയസെമിനാരി ഒരു ദയറാ മാതൃകയിൽ പ്രവർത്തിക്കണമെന്നുള്ള പുലിക്കോട്ടിൽ മെത്രാച്ചന്റെ ഭാവന, പാശ്ചാത്യ സംസ്ക്കാരത്തിൽ ശീലിച്ച കേണൽ മൺറോയ്ക്ക് മനസിലാകാഞ്ഞതിൽ അസ്വാഭാവികമായി ഒന്നുമില്ല. അദ്ദേഹത്തിന് പഴയസെമിനാരി ഒരു കോളജ് മാത്രം ആയിരുന്നുവല്ലോ. ഒടുവിൽ റവ. തോമസ് നോർട്ടൻ ആലപ്പുഴയിൽ താമസിച്ച് കോട്ടയം സെമിനാരിയിൽ അദ്ധ്യാപനം നിവർത്തിക്കട്ടെ എന്ന് സെമിനാരി സ്ഥാപകൻ ചർച്ച ഉപസംഹരിച്ചു. ഒരു ഞെട്ടൽ, ഒരു ജാള്യത – ഒടുവിൽ മൺറോയ്ക്കു ആ നിർദ്ദേശം അംഗീകരിക്കേണ്ടി വന്നു.

കോട്ടയം പഴയസെമിനാരിയുടെ സ്ഥാപനത്തെപ്പറ്റി ശ്രീ. കെ. വി. മാമ്മൻ എഴുതുന്നു:

"മലങ്കരസഭയെ ദീർഘകാലം തുടർച്ചയായി ഭരിച്ച പകലോമറ്റം മെത്രാന്മാരുടെ അസ്തമനകാലം അടുത്തപ്പോൾ കണ്ടനാട് പള്ളിയിൽ 1809–ൽ (1808 എന്നു അച്ചടിച്ചിട്ടുള്ളത് നോട്ടപ്പിശകാണ്) ചേർന്ന പള്ളി പ്രതിപുരുഷയോഗം അംഗീകരിച്ച ഒരു തീരുമാനം – അല്ലെങ്കിൽ പടിയോല – സഭയുടെ ദൈവശാസ്ത്രാഭ്യാസ ചക്രവാളത്തിലെ പത്തര മാറ്റുള്ള ഒരു കനകരേഖയാണെന്നത്രേ സഭാചരിത്രകാരന്മാർ വിശേഷിപ്പിക്കുന്നത്. ഏഴാം

മാർത്തോമ്മായുടെ നാല്പതാം അടിയന്തിരത്തോടനുബന്ധിച്ച് നടന്ന ഈ യോഗത്തിൽ യഥാവിധി തെരഞ്ഞെടുക്കപ്പെടാതെ ഉന്നതസ്ഥാനത്ത് അവരോധിക്കപ്പെട്ട എട്ടാം മാർത്തോമ്മായാണ് അധ്യക്ഷം വഹിച്ചത്. സ്ഥാന സാധുത്വപ്രശ്നം ഉയർത്തി കുഴപ്പങ്ങൾ സൃഷ്ടിക്കാതെ വൈദിക വിദ്യാഭ്യാസത്തിനായി മലങ്കരയുടെ തെക്കും വടക്കും ഓരോ പഠിത്തവീട് സ്ഥാപിക്കാൻ തീരുമാനിച്ചു. ...

എട്ടാം മാർത്തോമ്മായുടെ ഉപദേശകരായി യോഗം തെരഞ്ഞെടുത്ത കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ, കായംകുളം പീലിപ്പോസ് റമ്പാൻ എന്നിവരുടെ ആലോചനപ്രകാരം സഭാഭരണം നിവർത്തിക്കണമെന്നും തീരുമാനിച്ചു. ഈ രണ്ടു തീരുമാനങ്ങളും നടപ്പാക്കാമെന്ന് യോഗത്തിൽവച്ച് ഉറപ്പ് നൽകിയ എട്ടാം മാർത്തോമ്മാ അത് ഗൗരവത്തിലെടുക്കുകയോ, വേണ്ടത് ചെയ്യുകയോ ഉണ്ടായില്ല. തുടർന്ന് കേരളത്തിലെ കത്തോലിക്കേതര വൈദികസെമിനാരികളിൽ ആദ്യത്തേതായ ഈ പഠിത്തവീട് 1809-ലെ കണ്ടനാട് പടിയോലയിലെ താൽപര്യപ്രകാരം 1814-ൽ സ്ഥാപിച്ചു. ബ്രിട്ടീഷ് റസിഡണ്ട് കേണൽ മൺറോയും തിരുവിതാംകൂർ റാണിയും ഈ യത്നത്തിന് സഹായം നൽകി. 1815 മാർച്ചിൽ പണി പൂർത്തിയാക്കി; ആദ്യബാച്ചിൽ വിദ്യാർത്ഥികളെ ചേർത്തു. റമ്പാൻ പ്രധാന അധ്യാപകൻ. റവ. തോമസ് നോർട്ടനും ആലപ്പുഴ താമസിച്ച് സെമിനാരിയിൽ അധ്യാപനം നടത്തി. 1815 മാർച്ച് 21-ന് ഇട്ടൂപ്പ് റമ്പാൻ പഴഞ്ഞിപള്ളിയിൽ വച്ച് തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സീനോസിൽനിന്ന് മേല്പട്ടസ്ഥാനം ഏറ്റതോടെ കോട്ടയം പഴയസെമിനാരി മലങ്കര മെത്രാപ്പോലീത്തായുടെ ആദ്യത്തെ ഔദ്യോഗിക ആസ്ഥാനമായി; സഭയുടെ കേന്ദ്ര സെക്രട്ടറിയേറ്റുമായി" (പഴയസെമിനാരി: മലങ്കരയുടെ പവിത്രഹൃദയം).

സെമിനാരി സ്ഥാപനത്തിൽ മിഷനറിമാർ സൗഹാർദപൂർവ്വം കാണിച്ചിരുന്ന സ്നേഹവും മമതയും കൃത്രിമമായിരുന്നു. അവസരം കിട്ടുമ്പോഴെല്ലാം സെമിനാരി ഭരണത്തിൽ കൈകടത്തുവാൻ അവർ മടിച്ചിരുന്നില്ല. മൺറോയുമായി കൊല്ലം റസിഡൻസിയിൽ വച്ച് നടന്ന കൂടിക്കാഴ്ചയെപ്പറ്റി തോമസ് നോർട്ടൻ 1816 ഒക്ടോബർ 14-ന് എഴുതിയ കത്ത് ഇപ്രകാരമാണ്:

"ഞാൻ കൊല്ലത്തായിരുന്നപ്പോൾ, സുറിയാനിസഭയുടെ മെത്രാനെ റസിഡണ്ട് ആളയച്ച് വരുത്തി. ... ഞങ്ങൾ അവരുടെ പാരമ്പര്യങ്ങളിൽ കൈകടത്തുകയും അവരെ ആംഗ്ലേയ സഭയുടെ അധികാരപരിധിയിൽ അകപ്പെടുത്തുകയും ചെയ്തേക്കുമെന്ന് അദ്ദേഹത്തിന്റെയും അദ്ദേഹത്തിന്റെ വൈദികരുടെയും ജനങ്ങളുടെയും മനസ്സിൽ ചില സംശയങ്ങൾ

ഉണ്ടായിരുന്നു. അങ്ങനെ യഥാർത്ഥത്തിൽ ഭയപ്പെട്ടിരുന്ന ഏതാനുംപേർ സുറിയാനിസഭയെ വിട്ട് റോമ്മൻ സഭയിൽ ചേരുകയുമുണ്ടായി. മെത്രാൻ വൈകാതെ സഭയെ വഞ്ചിച്ച് ഇംഗ്ലീഷ് സഭയിൽ ചേരുമെന്ന് അവർ ആരോപിക്കുകയും ചെയ്തു. സുറിയാനിസഭയുടെ അഭ്യുദയത്തെക്കുറിച്ചല്ലാതെ ഞങ്ങൾക്ക് മറ്റു താല്പര്യമൊന്നുമില്ലെന്ന് വൈദികർ പലരുടെയും സാന്നിധ്യത്തിൽ ഞങ്ങൾ ബിഷപ്പിനെ അറിയിച്ചു. റോമ്മാസഭയുമായുള്ള സംസർഗ്ഗത്തിൽനിന്ന് സുറിയാനിസഭയിൽ കടന്നുകൂടിയിട്ടുള്ളവയെ ഇല്ലായ്മ ചെയ്ത് സഭയെ ശുദ്ധീകരിക്കുവാൻ ദൈവകൃപയിൽ അവരെ ശക്തിപ്പെടുത്തുക മാത്രമാണ് ലക്ഷ്യമെന്ന് ഞാൻ ബിഷപ്പിനെ ബോധ്യപ്പെടുത്തി. അദ്ദേഹത്തിന് ആ സാഹചര്യം ബോധ്യപ്പെട്ടിരുന്നു. പൂർവീക സഭയുടെ കലർപ്പില്ലാത്ത അവസ്ഥയിലേക്ക് അവരെ പുനരാനയിക്കുവാനും ദൈവത്തിനു വേണ്ടി അവരെ സുവിശേഷാനുസൃതം വിശുദ്ധിയിലേക്കും ഓജസിലേക്കും വഴിനടത്തുവാനും ഈ ബന്ധം സഹായിക്കുമെന്ന് ഞാൻ ബിഷപ്പിനെ ബോധ്യപ്പെടുത്തി.”

മലങ്കരസഭ റോമ്മൻ സംസർഗ്ഗം കൊണ്ട് മലീമസമായിത്തീർന്നുവെന്നും അവളെ കുളിപ്പിച്ചെടുക്കുവാനുള്ള ഭഗീരഥയത്നമാണ് തങ്ങൾ നടത്തുന്നതെന്നുമാണ് അധീശ മനോഭാവത്തോടെ അവർ അർത്ഥമാക്കിയത്. കോട്ടയത്ത് ആദ്യ സന്ദർശനം കഴിഞ്ഞപ്പോൾ നോർട്ടൻ ഏറ്റെടുത്ത ദൗത്യത്തെപ്പറ്റി മിഷനറിമാർ എഴുതിയത് ഇപ്രകാരമാണ്:

“ജൂൺ 19-ന് അദ്ദേഹം കോട്ടയം സന്ദർശിച്ചു. സുറിയാനിക്കാരുടെ രീതികൾ കണ്ടു. മെത്രാപ്പോലീത്തായുമായി സമാഗമം നടത്തി. സെമിനാരിയിൽ ഇൻസ്പെക്ഷൻ നടത്തി” (ദി ആംഗ്ലിക്കൻ ചർച്ച് ഇൻ ട്രാവൻകൂർ & കൊച്ചിൻ. Vol. I, p.105, 55).

സെമിനാരി സ്ഥാപകൻ ജീവിതാന്ത്യകാലത്ത് നടത്തിയ ഒരു നിരീക്ഷണം ഇത്തരുണത്തിൽ പ്രസക്തമാണ്. “സിമ്മനാരി സ്ഥാപിക്കുന്നതിൽ സായിപ്പിന്റെ സഹായം അഭ്യർത്ഥിച്ചതിനെപ്പറ്റി ഞാൻ പശ്ചാത്തപിക്കുന്നു. ബുക്കാനന്റെ കാലംമുതൽ ഒരു പരുന്ത്, കോഴിക്കുഞ്ഞുങ്ങളുടെമേൽ ദൃഷ്ടി പതിപ്പിക്കുന്നതുപോലെ യൂറോപ്യന്മാർ നമ്മുടെ പാവപ്പെട്ട സഭയിന്മേൽ കണ്ണെറിഞ്ഞുകൊണ്ടാണിരിക്കുന്നത്. ഇതെല്ലാം എങ്ങനെ അവസാനിക്കുമെന്ന് സർവ്വശക്തനായ ദൈവം മാത്രം അറിയുന്നു. ദൈവകൃപയാൽ ഞാൻ ജീവിച്ചിരിക്കുന്നിടത്തോളംകാലം ഈ പാവപ്പെട്ട സഭയെ ഞാൻ സംരക്ഷിക്കും. സർവശക്തനായ ദൈവം അതിനെ എന്നേക്കും നിലനിർത്തട്ടെ.” ഇതു പറയുമ്പോൾ ആ മഹാപുരോഹിതന്റെ വൃദ്ധനയനങ്ങളിൽനിന്ന് ചുടുചുടെ ബാഷ്പകണങ്ങൾ പൊഴിക്കുന്നുണ്ടായിരുന്നുവെന്ന് ഈ സംഭവത്തിന് ദൃക്സാക്ഷിയായ ഒരു വ്യക്തി തന്റെ ഡയറിയിൽ പ്രത്യേകം എടുത്തെഴുതിയിരിക്കുന്നു.[33]

1. ഇട്ടൂപ്പ് റൈട്ടർ, പുറം 188.
2. പോൾ മണലിൽ, പു. 211, 212.
3. ഇട്ടൂപ്പ് റൈട്ടർ, 193.
4. സഭാജ്യോതിസ്, ജൂബിലി സെമിനാർ പ്രബന്ധങ്ങൾ, പു. 41 (1991).
5. മിഷനറി റജിസ്റ്റർ 1816. പു. 452–454; പി. ചെറിയാൻ, പു. 340–341. Christianity in India, Fr. M. K. Kuriakose, p. 92, 93.
6. കാലം ചെയ്ത അച്ചൻ, പുറം 28.
7. ഇ. എം. ഫിലിപ്പ്, പു. 195.
8. റോയൽക്കോടതി വിധി. Published in 1977. പു. 40. ഇട്ടൂപ്പ് റൈട്ടറുടെ സഭാചരിത്രം ആധാരമാക്കി തയാറാക്കിയ റോയൽക്കോടതിയുടെ ചില ഭാഗങ്ങളിലെ ചരിത്രപരാമർശങ്ങൾക്ക് കൃത്യതയില്ലെന്ന് നിരീക്ഷിക്കപ്പെട്ടിട്ടുണ്ട്.
9. റോയൽക്കോടതി വിധി, പു. 14.
10. റോയൽക്കോടതി വിധി, പുറം 189.
11. ഇട്ടൂപ്പ് റൈട്ടർ, പുറം 190, 191.
12. ഇട്ടൂപ്പ് റൈട്ടർ, പുറം 129.
13. കാലം ചെയ്ത അച്ചൻ, പുറം 30, 31. ഇന്നും മലങ്കര മെത്രാപ്പോലീത്തായുടെ സ്ഥാനചിഹ്നങ്ങളിൽ ഒന്ന് ആ തങ്കമോതിരമാണെന്ന് പറയപ്പെടുന്നു.
14. ജോസഫ് മാർ പക്കോമിയോസ്, അവതാരിക - പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ. ഗ്രന്ഥകർത്താ: ഫാ. പി. എം. ജോസ് (1985).
15. കെ. സി. വർഗ്ഗീസ്, പു. 52.
16. ആത്തുങ്കൽ അച്ചൻ, പുറം 118.
17. പോൾ മണലിൽ, പു. 212.
18. ശുശ്രൂഷാ സംവിധാനം, പു. 117.
19. ഇട്ടൂപ്പ് റൈട്ടർ, പുറം 190, 191.
20. നിരണം ഗ്രന്ഥവരി, എഡി.: പോൾ മണലിൽ, 212, 213.
21. കെ. വി. മാമ്മൻ, പഴയസെമിനാരി: മലങ്കരസഭയുടെ പവിത്രഹൃദയം, പു. 78.
22. ടി പുസ്തകം, പുറം 112, 113.
23. പുറം 118.

24. മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻസഭ, പു. 199.
25. ഇടവഴിക്കൽ വലിയച്ചന്റെ ഡയറി. ഇ. എം. ഫിലിപ്പിന്റെ സഭാചരിത്രം, പുറം 200.

## അദ്ധ്യായം എട്ട്

# കർമ്മയോഗിയായ മലങ്കരമെത്രാൻ

ഒരു മേല്പട്ടക്കാരൻ സഭയിൽ നിർവഹിക്കുവാനുള്ള ചുമതലകൾ എന്തൊക്കെയാണ്? ഇടവകകളിലെ പെരുന്നാളുകൾക്ക് മുഖ്യകാർമ്മികത്വം വഹിക്കുക, സമ്പന്ന കുടുംബങ്ങളിലെ മാമ്മൂദീസാ, ഭവനകൂദാശ, വിവാഹം, ശവസംസ്ക്കാരം ആദിയായ ശുശ്രൂഷകളിൽ പ്രധാന കാർമ്മികനായി പങ്കെടുക്കുക, സമ്പന്നരായ സഭാംഗങ്ങൾ ആരംഭിക്കുന്ന വ്യവസായ സംരംഭങ്ങളുടെ കൂദാശയും ഉദ്ഘാടനവും നിർവഹിക്കുക, പുതുക്കിപ്പണിത ദേവാലയങ്ങളുടെ കൂദാശകൾ നിർവ്വഹിക്കുക, വൈദികരുടെ സ്ഥലംമാറ്റ ഉത്തരവുകളിൽ ഒപ്പു ചാർത്തുക, ഇടവകയോഗങ്ങളുടെ പതിവ് യോഗങ്ങളുടെ അംഗീകാര കല്പനകളിൽ ഒപ്പ് വയ്ക്കുക തുടങ്ങി ഇന്നു കാണുന്ന മേല്പട്ട ദൗത്യങ്ങൾ വച്ച് താരതമ്യം ചെയ്താൽ പുലിക്കോട്ടിൽ മെത്രാച്ചനെ വ്യത്യസ്തനായി കാണേണ്ടി വരും. സാധാരണ കൂദാശാനുഷ്ഠാനങ്ങൾക്ക് സഭ ഓരോ ഇടവകയിലും കശീശന്മാരെ നിയമിക്കുന്ന പതിവാണ് എക്കാലവും സഭയിലുള്ളത്. ആ കൂദാശകൾ മേല്പട്ടക്കാരൻ നിർവഹിക്കുന്നത് അദ്ദേഹത്തിന് മാത്രമായി സഭ എല്പിച്ച ദൗത്യങ്ങളെ അദ്ദേഹം വിസ്മരിക്കുന്നതിനാലാണ്. കശ്ശീശായുടെയും മേല്പട്ടക്കാരന്റെയും പൗരോഹിത്യപരമായ നൽവരങ്ങൾ തുല്യമാണെങ്കിലും അധികാരപരിധി തുല്യമല്ല. അംശവടി പ്രതിനിധാനം ചെയ്യുന്ന മേലധികാരവും (സൂപ്പർവിഷൻ) മേല്പട്ടക്കാരന്റെ പ്രത്യേക ചുമതലയാണ്. ഇടവകകളുടെ പ്രതിദിന ഭരണം കാനോനികവും സഭാതാല്പര്യങ്ങൾക്കനുസൃതവുമാണെന്ന് ഉറപ്പു വരുത്തുക, തന്റെ അധികാരപരിധിയിൽ വരുന്ന ഇടവകകളിലെ ശക്തികളെ സമാഹരിച്ച് വൻ പദ്ധതികൾ ഏറ്റെടുത്ത് നടപ്പിൽ വരുത്തുക, പുതിയ ഇടവകകളും ദേവാലയങ്ങളും സ്ഥാപിച്ച് സഭയുടെ കൊമ്പിന്റെ ഉയരവും വിസ്തീർണ്ണവും വർദ്ധിപ്പിക്കുക, കാലോചിതമായി ഇടവകകളുടെ വളർച്ചയെ ലക്ഷ്യാധിഷ്ഠിതമായി ത്വരിതപ്പെടുത്തുക, ഉന്നതമായ സഭാദർശനങ്ങളുടെ പ്രചാരകനാവുക, കാലം സൃഷ്ടിക്കുന്ന മുറിവുകളെ ആവശ്യമായ തൈലങ്ങൾ ലേപനം ചെയ്തു സുഖപ്പെടുത്തുന്ന വൈദ്യശുശ്രൂഷ നടത്തുക, പുതിയ മേച്ചിൽപ്പുറം അന്വേഷിച്ച് കണ്ടെത്തി അവിടങ്ങളിലേക്ക് തന്റെ ആത്മീയ ഇടവകകളെയും ആടുകളെയും നയിക്കുക, ആരോഗ്യസന്ദായകമായ വിശിഷ്ടഭോജ്യങ്ങൾ കണ്ടെത്തി ഇടവകകളെ പുഷ്ടിപ്പെടുത്തുക, വഴിതെറ്റിപ്പോകുന്ന ആടുകളെ മാർഗ്ഗദർശകമായ മാതൃകകൊണ്ടും ഉപദേശം കൊണ്ടും ശാസനകൊണ്ടും ആവശ്യമായി വന്നാൽ ശിക്ഷകൊണ്ടും നേർവഴിയിലേക്കു പുനരാനയിക്കുക, തന്റെ മേൽനോട്ടത്തിലുള്ള കശ്ശീ

ശമാർക്ക് മാതൃകയും മാർഗ്ഗദർശിയും ആശയസ്രോതസ്സുമായി അനുര ഞ്ജനത്തിന്റെ ആത്മാവിൽ അവരെ പരിപൂർണ്ണതയിലേക്ക് പ്രചോദിപ്പി ക്കുക തുടങ്ങിയ ശ്രേഷ്ഠ ഇടയന്റെ കർത്തവ്യങ്ങളെക്കുറിച്ച് പുതിയ മലങ്കര മെത്രാപ്പോലീത്താ ബോധവാനായിരുന്നു. അനുകരിക്കാനാവശ്യ മായ മുൻ മാതൃകകൾ ഒന്നും അദ്ദേഹത്തിനു മുമ്പിൽ ഇല്ലായിരുന്നു. എങ്കിലും ജന്മനാ പ്രതിഭാശാലിയായ അദ്ദേഹത്തിന് അത്ഭുതങ്ങൾ സൃഷ്ടിക്കുവാൻ കഴിഞ്ഞു.

പല മല്പാന്മാരുടെ കീഴിൽ പല സ്ഥലങ്ങളിലായി വൈദിക പരിശീ ലനം നേടിയിരുന്ന പതിവിൽ നിന്ന് വ്യത്യസ്തമായി മലങ്കരസഭയിലെ എല്ലാ വൈദിക വിദ്യാർത്ഥികളും ഒരു സ്ഥലത്ത് മലങ്കരമെത്രാന്റെ മേൽ നോട്ടത്തിൽ പരിശീലിക്കുമ്പോൾ അദ്ദേഹം ചില ലക്ഷ്യങ്ങൾ മനസ്സിൽ കണ്ടിരുന്നു.

1. വിവിധ പ്രാദേശിക പാരമ്പര്യങ്ങളുടെ പശ്ചാത്തലങ്ങളിൽ നിന്ന് വരുന്ന വൈദിക വിദ്യാർത്ഥികളെ ഉടച്ച് വാർത്ത് കൃത്യമായ സഭാപാര മ്പര്യങ്ങളുടെ ദിശാബോധത്തിലേക്ക് അവരെ പറിച്ച് നട്ട് സഭയിൽ ഏക മുഖമായ വൈദികശൈലി വളർത്തിയെടുക്കുക.

2. സഭയ്ക്ക് നിർവഹിക്കുവാനുള്ള ഭാരിച്ച ഉത്തരവാദിത്തങ്ങളെ വൈദി കരിലേക്ക് സംക്രമിപ്പിക്കുവാനും ഇടവകകളുടെ ശേഷി അനുസരിച്ച് അവയെ പ്രാവർത്തികമാക്കുവാനുള്ള വെല്ലുവിളി വൈദികരിലൂടെ ഇട വകകളിലേക്ക് പടർത്തുക.

3. മികച്ച വായനാശീലവും പ്രബോധനശൈലിയും ആരാധനാപാഠ വങ്ങളും വൈദികരിൽ സന്നിവേശിപ്പിച്ച് അവരെ തന്റെ അപ്പോസ്തോ ലിക ശുശ്രൂഷയിൽ ഭാഗഭാക്കുകൾ ആക്കുക.

4. ഇടവകകളിലെ ഭരണപരമായ വൈവിധ്യങ്ങളെയും പാരമ്പര്യങ്ങ ളെയും അഭികാമ്യമായ പാതകളിലേക്ക് ഗതിതിരിച്ച് സഭയ്ക്ക് അഭില ഷണീയമായ ഒരു പൊതുപ്രവർത്തന സ്വഭാവം വളർത്തിയെടുക്കുക.

5. ഇടവകകളിലെ വിഭവങ്ങൾ അപ്രസക്തമായ കൊച്ചു കൊച്ച് കാര്യ ങ്ങൾക്കായി വ്യയം ചെയ്യുന്നത് അവസാനിപ്പിച്ച് ഇടവകയുടെ സാധ്യത കളെ തന്റെ നേരിട്ടുള്ള മേൽനോട്ടത്തിൽ വൻകാര്യങ്ങൾക്ക് ഉപയുക്ത മാക്കുക.

6. സ്നേഹം, ത്യാഗം, പ്രാർത്ഥനാശീലം, മിതവ്യയം, മിതഭാഷണം, ഉപദേശ ചാതുരി, പഠനശീലങ്ങൾ, ഇടപെടലുകൾ, അതിഥി സൽക്കാരം തുടങ്ങിയ പ്രതിദിന കർമ്മപരിപാടികൾക്ക് ഉത്തമ മാതൃക പകർത്തു വാൻ അവസരമുണ്ടാകുമാറ് ഗുരുവിന്റെ ജീവിതം ശിഷ്യരുടെ മുമ്പിൽ

ഒരു തുറന്ന പുസ്തകമായി അവതരിപ്പിക്കുക.

7. ജീവിതനിഷ്ഠകളോടും ഉപവാസാനുഷ്ഠാനങ്ങളോടും ശിഷ്യർക്ക് പ്രിയം വർദ്ധിപ്പിച്ച് അവരുടെ തേജോമയമായ സേവനത്തിലൂടെ ഇടവകകളെ ഉയർന്ന മൂല്യങ്ങളിലേക്ക് പ്രചോദിപ്പിക്കുക.

ഇങ്ങനെ നിരവധി വ്യത്യസ്തതകൾ ആ തലമുറയിലെ വൈദിക വിദ്യാർത്ഥികൾക്ക് ഗുരുവിൽ നിന്ന് കാണുവാനും കുറെയൊക്കെ പകർത്തുവാനും കഴിഞ്ഞു.

സെമിനാരിയിലെ അധ്യാപനവും സഭയുടെ പൊതുമേൽനോട്ടവും കോട്ടയം പഴയസെമിനാരി കേന്ദ്രീകരിച്ച് നടത്തുമ്പോൾ തന്നെ അദ്ദേഹം സമാന്തരമായി വേറെ ചില കർമ്മപരിപാടികളും ഏറ്റെടുത്തിരുന്നു. അതിൽ പ്രമുഖമായ ഒന്നായിരുന്നു സാമൂഹ്യപ്രവർത്തനം. മൺറോയിലുള്ള സ്വാധീനവും സൗഹൃദവും സുറിയാനി ക്രിസ്ത്യാനികളുടെ സാമ്പത്തികവും സാംസ്ക്കാരികവും സാമൂഹ്യവുമായ അന്തസ്സ് ഉയർത്തുന്നതിന് അദ്ദേഹം പ്രയോജനപ്പെടുത്തി. ഹൈന്ദവക്ഷേത്രങ്ങൾക്കും അവയുടെ ഉത്സവങ്ങൾക്കും നിർബന്ധപൂർവ്വം സൗജന്യവേല ചെയ്യുവാൻ അക്കാലങ്ങളിൽ ക്രിസ്ത്യാനികൾ നിയമം മൂലം ബാധ്യസ്ഥരായിരുന്നു. 'ഊഴിയവേല' എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഈ കൂലിയില്ലാ വേല മൺറോ സർക്കാർ ഉത്തരവ് മുഖേന നിരോധിച്ചതിന്റെ പിന്നിൽ പ്രവർത്തിച്ച പുലിക്കോട്ടിൽ മെത്രാച്ചന്റെ ക്രാന്തദർശിത്വത്തെ കൃതജ്ഞതയോടെ അഭിനന്ദിക്കേണ്ടതുണ്ട്. ഞായറാഴ്ച ദിവസം അവധിദിനമായി പ്രഖ്യാപിക്കപ്പെട്ടതും വിശുദ്ധദിനത്തിൽ ജോലി ചെയ്യണമെന്ന നിർബന്ധത്തിൽ നിന്ന് ക്രൈസ്തവർ നിയമം മൂലം ഒഴിവാക്കപ്പെട്ടതും ഇക്കാലത്തായിരുന്നു. സർക്കാർ ഓഫീസുകളിൽ ആദ്യമായി നാട്ടുക്രിസ്ത്യാനികൾക്ക് നിയമനം ലഭിച്ചതും അക്കാലത്താണെന്നത് പ്രത്യേകം പരാമർശം അർഹിക്കുന്നു. 1816-ൽ എല്ലാ സിവിൽ കോടതികളിലും ഓരോ ക്രിസ്ത്യൻ ന്യായാധിപനെ നിയമിക്കണമെന്ന ഭരണപരിഷ്കാരവും നടപ്പിലായത് ഈ പശ്ചാത്തലത്തിൽ വേണം വിലയിരുത്തുവാൻ. ഇതിനെക്കുറിച്ചുള്ള കൂടുതൽ വിവരങ്ങൾ *മലങ്കര നസ്രാണികൾ - പദവികളും ജാത്യാചാരങ്ങളും* എന്ന ഗ്രന്ഥത്തിൽ കാണാം.[1] 1813-ൽ ക്രിസ്ത്യാനികളുടെ സ്ഥിതിയെക്കുറിച്ച് അന്വേഷിക്കുവാൻ ഒരു കമ്മീഷൻ നിയോഗിക്കപ്പെട്ടു. വിദ്യാഭ്യാസ സൗകര്യങ്ങൾ ക്രമീകരിക്കാനുള്ള ശുപാർശകൾ ഈ കമ്മീഷൻ സമർപ്പിച്ചതിന്റെ അടിസ്ഥാനത്തിലാണ് അന്ന് നിലവിലുണ്ടായിരുന്ന സുറിയാനിക്കാരുടെ അമ്പത്തിരണ്ടു പള്ളികളോട് ചേർന്ന് അമ്പത്തിരണ്ട് സ്കൂളുകൾ ആരംഭിക്കുവാൻ ഉത്തരവുണ്ടായത്. ഇപ്രകാരം കേണൽ മൺറോയുടെ കാലത്തുണ്ടായ ഏത് ഭരണപരിഷ്കാര

ങ്ങളുടെയും പിന്നിൽ സെമിനാരി സ്ഥാപകന്റെ പ്രേരണയും പ്രോത്സാഹനവും മാർഗ്ഗദർശനവും ഉണ്ടായിരുന്നു (റഷ്യയിൽ ഗോർബച്ചോവ് നടത്തിയ പുനർ വിചിന്തനങ്ങളുടെയും ഭരണപരിഷ്കാരങ്ങളുടെയും – പെരിസ്ട്രോയിക്കാ – പിന്നിൽ പ്രേരണയും സ്വാധീനവുമായി വർത്തിച്ചത് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ചിന്തകൾ ആയിരുന്നുവെന്ന് നിത്യചൈതന്യയതി പില്ക്കാലത്ത് വിലയിരുത്തിയത് ഒരു സമാന്തര സംഭവമായി ഇവിടെ ഓർക്കാവുന്നതാണ്. ആദ്ധ്യാത്മിക നേതാവിന്റെ മാർഗ്ഗദർശനം സാമൂഹ്യപരിവർത്തനങ്ങൾക്ക് പ്രേരണയാവുന്നതിന്റെ ഉദാഹരണം രണ്ട് കാലഘട്ടത്തിലും ദൃശ്യമാണ്.).

ജീവിതാന്ത്യത്തിൽ അദ്ദേഹം വിജയപൂർവ്വം നിർവഹിച്ച മറ്റൊരു മേഖലയായിരുന്നു ബൈബിളിന്റെ സമ്പൂർണ്ണ വിവർത്തനം. 1811–ൽ ബോംബെ കൊറിയർ പ്രസിൽനിന്ന് പ്രസിദ്ധീകരിച്ച ആദ്യത്തെ മലയാളം ബൈബിൾ നാലു സുവിശേഷങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. മലങ്കരസഭയുടെ ബൈബിൾ വിവർത്തനശ്രമം അതോടെ അവസാനിച്ചതായാണ് പലരും മനസ്സിലാക്കിയിട്ടുള്ളത്. സുറിയാനിയിൽ നിന്ന് സുവിശേഷങ്ങൾ വിവർത്തനം ചെയ്യാൻ തന്റെ മുഖ്യസഹായിയായി വർത്തിച്ച കായംകുളം റമ്പാൻ നിര്യാതനായതിനാൽ ആ ദൗത്യം പുലിക്കോട്ടിൽ മെത്രാച്ചൻ സ്വയമായി പൂർത്തീകരിക്കുകയായിരുന്നു. ഇക്കാര്യത്തിലും കേണൽ മൺറോയുടെ പ്രേരണയും പ്രോത്സാഹനവും ഉണ്ടായിരുന്നു. വൈദികാഭ്യസനം, സെമിനാരി നിർമ്മാണത്തിന്റെ പൂർത്തീകരണം, സഭാഭരണം എന്നീ ഭാരിച്ച ഉത്തരവാദിത്തങ്ങളുടെ കൂട്ടത്തിൽ ബൈബിളിന്റെ ശിഷ്ടഭാഗങ്ങൾ വിവർത്തനം ചെയ്യാനുള്ള വെല്ലുവിളിയും ആ വൃദ്ധ മഹാപുരോഹിതൻ – അന്ന് എഴുപത്തിയഞ്ച് വയസ്സാണ് അദ്ദേഹത്തിന് – ഉത്സാഹപൂർവ്വം ഏറ്റെടുത്തു. തേജോമയമായ ഈ തപസ്സിന്റെ കഥ പില്ക്കാലത്ത് കേണൽ മൺറോ എഴുതിയ ചില കത്തുകളിലൂടെ ചുരുൾ നിവരുന്നുണ്ട് (പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമനും കേണൽ മൺറോയും എന്ന അനുബന്ധ ലേഖനം കാണുക).

സെമിനാരിയിലെ വൈദികപരിശീലനം, ഇടവകകളുടെ മേലന്വേഷണം തുടങ്ങിയ ചുമതലകളിൽ നിർണ്ണായക നേതൃത്വം വഹിച്ചിരുന്നതിനാൽ ആ വൃദ്ധ മഹാപുരോഹിതന് മൺറോ ആഗ്രഹിച്ച വേഗതയിൽ ബൈബിൾ വിവർത്തനം പൂർത്തിയാക്കാൻ കഴിഞ്ഞില്ല. എന്നിരുന്നാലും ഒരു വർഷം കൊണ്ട് ബൈബിളിന്റെ സമ്പൂർണ്ണ വിവർത്തനം അദ്ദേഹം നിർവഹിച്ചു. വൈദിക സെമിനാരിയിലെ ശിഷ്യരായ വൈദിക വിദ്യാർത്ഥികളുടെ സേവനം ഇക്കാര്യത്തിൽ അദ്ദേഹം പ്രയോജനപ്പെടുത്തിയിരുന്നു. എന്നാൽ 1816–ൽ സെമിനാരിയിൽ അധ്യാപനം നിർവഹിക്കുവാൻ എത്തിയ ബെഞ്ചമിൻ ബെയിലി മെത്രാപ്പോലീത്തായുടെ വിവർത്തന

ത്തോട് സ്പഷ്ടമായ വിയോജിപ്പ് രേഖപ്പെടുത്തി. മെത്രാപ്പോലീത്താ യുടെ വിവർത്തനത്തിലെ ഭാഷയെപ്പറ്റിയായിരുന്നു പ്രധാന ആക്ഷേപം. സുറിയാനി ഭാഷയിലെ മൂലഗ്രന്ഥം പരിഭാഷയ്ക്ക് അടിസ്ഥാന ഗ്രന്ഥ മായി ഉപയോഗിക്കുന്നതിലും ബെയിലിക്ക് വിയോജിപ്പ് ഉണ്ടായിരുന്നു. ഗ്രീക്കുഭാഷയിലുള്ള ബൈബിളിന്റെ അടിസ്ഥാനത്തിൽ തയ്യാറാക്കിയ ഇംഗ്ലീഷ് ബൈബിൾ ആണ് മലയാള വിവർത്തനത്തിന് ഉപയോഗിക്കേ ണ്ടത് എന്ന നിലപാടിൽ ബെയ്‌ലി ഉറച്ചുനിന്നു. അതോടെ മൺറോയും അല്പം പതറി. സെമിനാരിയുടെ പ്രതിദിന ഭരണനിർവ്വഹണ കാര്യ ത്തിൽ മെത്രാപ്പോലീത്താ പ്രദർശിപ്പിച്ച ഉടമസ്ഥതാബോധം മൂലം മെത്രാ പ്പോലീത്തായോട് അല്പം നീരസത്തിലായിരുന്ന കേണൽ മൺറോ ബെയിലിയുടെ സമ്മർദ്ദം കൂടിയായപ്പോൾ നിലപാടുകൾക്ക് വ്യത്യാസം വരുത്തി. ഇതോടെ പുലിക്കോട്ടിൽ മെത്രാച്ചൻ വളരെ ക്ലേശം സഹിച്ച് തയ്യാറാക്കിയ ബൈബിളിന്റെ സമ്പൂർണ്ണ വിവർത്തനം അവഗണിക്കപ്പെട്ടു. ബെയിലിയുടെ വിവർത്തനം പിന്നീട് പ്രസിദ്ധീകരിക്കപ്പെടുകയും ചെയ്തു.

(പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തയ്യാറാ ക്കിയ വിവർത്തനങ്ങൾ പിന്നീട് കുന്നംകുളം പനയ്ക്കൽ താരു മുതലാ ളിക്ക് വിറ്റതായി അഭ്യൂഹിക്കാൻ സാഹചര്യമുണ്ട്. പില്ക്കാലത്ത് ഇരു പതാം നൂറ്റാണ്ടിന്റെ അന്ത്യദശകങ്ങളിൽ ക്ഷീണിച്ചുപോയ പനക്കൽ കുടുംബത്തിലെ പുരാതന ഈടുവയ്പുകൾ കുന്നംകുളം ബഥനി ആശ്രമം സുപ്പീരിയർ ആയിരുന്ന ഫാ. കുറിയാക്കോസ് ഒ. ഐ. സി. സാഹസികമായി പരിശോധിച്ചു. അവിടെ നിന്ന് ബൈബിൾ വിവർത്തന ത്തിന്റെ പഴയ കൈയെഴുത്ത് പകർപ്പ് അദ്ദേഹം കണ്ടെടുത്തു. നിധി കിട്ടിയ ആഹ്ലാദത്തിമിർപ്പോടെ അദ്ദേഹം ആ കൈയെഴുത്തുപ്രതിയും പനക്കൽ കുടുംബത്തിൽ നിന്ന് ലഭിച്ച മറ്റ് വിലപ്പെട്ട കൈയെഴുത്തു രേഖകളും വളരെ പ്രതീക്ഷകളോടെ ഡോ. പൗലൂസ് മാർ ഗ്രീഗോറി യോസ് മെത്രാപ്പോലീത്തായുടെ ചുമതലയിൽ കോട്ടയം പഴയസെമിനാ രിയിൽ ആഘോഷപൂർവ്വം ഉദ്ഘാടനം ചെയ്യപ്പെട്ട ആർക്കൈവ്സിലേക്ക് സംഭാവന ചെയ്തു. ആർക്കൈവ്സ് ക്രമീകരണത്തിൽ പ്രത്യേകം പരി ശീലനം കഴിഞ്ഞ് എത്തിയ ലൈബ്രേറിയൻ എന്റെ ചിരകാല സുഹൃത്ത് ആയിരുന്നതിനാൽ ഗവേഷണവുമായി ബന്ധപ്പെട്ട് പഴയസെമിനാരിയിൽ പലപ്പോഴും സന്ദർശിച്ചിരുന്ന എനിക്ക് ഈ ബൈബിൾ വിവർത്തന ത്തിന്റെ കൈയെഴുത്തുപ്രതി കാണിച്ചു തരികയുണ്ടായി. ആയിടെ പുലി ക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമൻ മലങ്കരമെത്രാപ്പോലീത്തായുടെ ജീവചരിത്രത്തിൽ ചേർക്കാനായി അതിൽ ഒരു ഭാഗം ഫോട്ടോകോപ്പി എടുത്ത് എനിക്ക് തരികയും ചെയ്തിരുന്നു. അത് 1992-ൽ പ്രസിദ്ധപ്പെ

ടുത്തിയ ഒന്നാം പതിപ്പിൽ ഉൾപ്പെടുത്തുകയും ചെയ്തു. അന്ന് വൈദികസെമിനാരിയുടെ ആർക്കൈവ്സിൽ സൂക്ഷിക്കാൻ ഏല്പിച്ച കൈയെഴുത്തു പ്രതികൾ വീണ്ടും പരിശോധിക്കാൻ ഏതാനും വർഷങ്ങൾ കഴിഞ്ഞ് സെമിനാരിയിലെത്തിയ എന്നോട് ലൈബ്രേറിയൻ വിചിത്രമായി പ്രതികരിച്ചവിധം ഉത്തരം കിട്ടാത്ത പ്രഹേളികയായി അവശേഷിക്കുന്നു. അദ്ദേഹം ഏതാണ്ട് ഈ വാക്കുകളാണ് പറഞ്ഞത്: 'പുലിക്കോട്ടിൽ തിരുമേനി വിവർത്തനം ചെയ്ത വേദഭാഗങ്ങളുടെ കൈയെഴുത്തുപ്രതികളൊന്നും ഇവിടെയില്ല. അങ്ങനെ ഒരു കൈയെഴുത്തുപ്രതി ബഥനിയിലെ കുറിയാക്കോസ് അച്ചൻ ഇവിടെ ഏല്പിച്ചതായി ഞങ്ങളുടെ ഓർമ്മയിലില്ല." നേരത്തെ അദ്ദേഹം എനിക്കു തന്ന ഫോട്ടോകോപ്പിയെപ്പറ്റി ഓർമ്മിപ്പിക്കാൻ ശ്രമിച്ചപ്പോൾ അദ്ദേഹം ഏതാണ്ടിങ്ങനെ പ്രതിവചിച്ചു. 'അങ്ങനെ ഒരു ഫോട്ടോകോപ്പി ഞാനാർക്കും നൽകിയിട്ടില്ല. അച്ചന് അങ്ങനെ ഒരു രേഖ ഇവിടെനിന്ന് കിട്ടിയിട്ടുണ്ടെങ്കിൽ അത് അനധികൃതവും അവിഹിതവുമായി ഇവിടെനിന്ന് സംഘടിപ്പിച്ചതാകാം.' അസുഖകരമായ ആ സംസാരം അവിടെ നിലച്ചു. സെമിനാരിയുമായി നിലനിർത്തിപ്പോന്ന ബന്ധത്തിന് അന്നേറ്റ ഉലച്ചിൽ എന്റെ പില്ക്കാല ഗവേഷണ ശ്രമങ്ങളെ വലിയൊരളവിൽ ബാധിച്ചുവെന്ന് മാത്രം ഇവിടെ പ്രസ്താവിച്ചു കൊള്ളട്ടെ. ഞങ്ങളുടെ സൗഹൃദവും അതോടെ ബലഹീനമായി. ഒന്നാം പതിപ്പിൽ ചേർത്ത ആ വിവർത്തനം രണ്ടാം പതിപ്പിലും അനുബന്ധത്തിൽ ചേർത്തിട്ടുണ്ട്.).

സെമിനാരിയിൽ പരിശീലനം ആരംഭിച്ചുവെങ്കിലും സ്ഥിരമായി ഒരു ചാപ്പൽ നിർമ്മിക്കപ്പെട്ടിരുന്നില്ല. നാലുകെട്ടിന്റെ ഒരു ഭാഗം താല്ക്കാലിക ചാപ്പലായി ക്രമീകരിച്ച് അവിടെ ആരാധനകളും മറ്റ് പ്രതിദിന നമസ്കാരങ്ങളും നടത്തുകയായിരുന്നു. ഒരു സ്ഥിരം ചാപ്പൽ നാലുകെട്ടിനോട് ചേർത്ത് നിർമ്മിക്കുവാൻ അദ്ദേഹം പ്ലാൻ തയ്യാറാക്കി. അതിന്റെ നിർമ്മാണം ആരംഭിച്ച വിവരം കേണൽ മൺറോ 13-3-1817 ൽ എഴുതിയ ഒരു കത്തിൽ താഴെപറയും പ്രകാരം സൂചിപ്പിച്ചിട്ടുണ്ട്. 'കോളജിൽ ഒരു പള്ളി പണിയുവാൻ താൻ ആരംഭിച്ചതായി അന്തരിച്ച മെത്രാൻ എന്നെ അറിയിച്ചിരുന്നു. അതിന്റെ നിർമ്മാണത്തിൽ എത്രമാത്രം പുരോഗതി ഉണ്ടായെന്ന് എനിക്കറിഞ്ഞു കൂടാ' (പി. ചെറിയാന്റെ സഭാചരിത്രം - അനുബന്ധത്തിൽ ചേർത്ത കത്തുകൾ).

ഒരു ചാപ്പലിന്റെ നിർമ്മാണം ആരംഭിച്ച് പുരോഗമിച്ചു എങ്കിലും പൂർത്തിയാക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. അവശേഷിച്ച നിർമ്മാണ ജോലികൾ ബെഞ്ചമിൻ ബെയിലിയുടെ നേതൃത്വത്തിലാണ് പൂർത്തിയാക്കിയത്. ഏറെക്കാലം തനിക്ക് മുമ്പിലില്ലെന്ന് ദിവ്യ വെളിപാട് കിട്ടിയിട്ടെന്നപോലെ അന്ത്യകാലം കർമ്മനിരതമാക്കുവാൻ അദ്ദേഹം യത്നിച്ചു.

താൻ ആഗ്രഹിച്ചവിധം വൈദികസെമിനാരി പ്രവർത്തിക്കണമെങ്കിൽ വൈദികവിദ്യാർത്ഥികൾക്ക് പഠനത്തോടൊപ്പം വിപുലമായ വായനയ്ക്കും അവസരമുണ്ടാകണമെന്ന് ആ കർമ്മയോഗിയ്ക്ക് അറിയാമായിരുന്നു. അക്കാലങ്ങളിൽ പുസ്തകങ്ങൾ തുലോം കുറവായിരുന്നു. അച്ചടിച്ച പുസ്തകങ്ങൾ ഇല്ലെന്നു തന്നെ പറയാം. സമ്പന്നമായ സുറിയാനി സഭയുടെ പൈതൃകം ഒളിച്ചിരിക്കുന്ന കൈയെഴുത്തുഗ്രന്ഥങ്ങൾ പുരാതന ദേവാലയങ്ങളിലും വൈദികഭവനങ്ങളിലും ചിതലെടുക്കുന്ന അനുഭവം അദ്ദേഹം നേരിട്ട് കണ്ടതാണ്. മലങ്കരസഭയുടെ നാനാഭാഗങ്ങളിൽ നിന്നായി വൈദികസെമിനാരിയിൽ പഠനത്തിനെത്തിയ വൈദികവിദ്യാർത്ഥികളെ ഇക്കാര്യത്തിൽ അദ്ദേഹം ആവേശം കൊള്ളിച്ചു. അവരുടെ മാതൃദേവാലയങ്ങളിലും സമീപങ്ങളിലുള്ള വൈദികഗൃഹങ്ങളിലും അനാഥമായി കിടക്കുന്ന സുറിയാനി കൈയെഴുത്ത് ഗ്രന്ഥങ്ങൾ വൈദികവിദ്യാർത്ഥികൾ മുഖേന അദ്ദേഹം സെമിനാരിയിൽ സമാഹരിച്ചു. അത്ഭുതകരമായിരുന്നു ഫലം. കോതമംഗലം, പിറവം, മുളന്തുരുത്തി, കണ്ടനാട്, ചെങ്ങന്നൂർ, നിരണം തുടങ്ങി പഴയ സഭാകേന്ദ്രങ്ങളിലും മെത്രാന്മാർ താമസിച്ചിരുന്ന കേന്ദ്രങ്ങളിൽ നിന്നും വിലയേറിയ ഗ്രന്ഥങ്ങൾ ആ പ്രതിഭാശാലിയുടെ സംഘടിതപാടവം മൂലം കോട്ടയം പഴയസെമിനാരിയിലെത്തി. ആ വൃദ്ധ മഹാപുരോഹിതന്റെ സ്വപ്നത്തെ മലങ്കരസഭ ഒന്നാകെ പിന്തുണച്ചു. മലങ്കരസഭയുടെ ചരിത്രം, പാരമ്പര്യം, ആരാധന, വിദേശബന്ധങ്ങൾ തുടങ്ങിയ വിഷയങ്ങളെപ്പറ്റി ആധികാരികമായ ഗവേഷണ പഠനം നിർവ്വഹിക്കുന്നവർക്ക് അവലംബമായേക്കാവുന്ന ഒരു വൻ പുസ്തകശേഖരം ലഭിച്ചപ്പോൾ ആ പ്രതിഭാശാലി കൂടുതൽ കർമ്മോൽസാഹിയായി. ആ പുസ്തകങ്ങൾ വിഷയങ്ങളുടെ അടിസ്ഥാനത്തിൽ തരംതിരിച്ച് പുസ്തകങ്ങളുടെ ഒരു ലിസ്റ്റും കാറ്റലോഗും വൈദികവിദ്യാർത്ഥികളുടെ സഹായത്തോടെ അദ്ദേഹം തയ്യാറാക്കി. തന്റെ അധ്വാനം സഫലമായതിന്റെ ഒരു ആത്മസംതൃപ്തിയോടെ അദ്ദേഹം കാറ്റലോഗിന്റെ ഒരു കോപ്പി കേണൽ മൺറോയ്ക്കു നൽകി. സെമിനാരിയുടെ പ്രയാണവും പ്രവർത്തനവും ശരിയായ ദിശയിലാണെന്ന് അഭ്യുദയകാംക്ഷി എന്ന നിലയിൽ മൺറോ തിരിച്ചറിയുകയായിരുന്നു.

പക്ഷേ അതുകൊണ്ട് പ്രതീക്ഷിച്ച ഫലമൊന്നുമുണ്ടായില്ല. പുലിക്കോട്ടിൽ മെത്രാച്ചൻ അന്തരിച്ച് നാല് മാസങ്ങൾക്കുശേഷം 1817 മാർച്ച് 13-ന് സെമിനാരി അധികൃതർക്ക് കേണൽ മൺറോ എഴുതിയ ഒരു കത്തിലെ പരാമർശം ശ്രദ്ധിക്കുക:

".... നിങ്ങൾ അയച്ചുതന്ന പുസ്തകലിസ്റ്റിൽ പല സുറിയാനി പുസ്തകങ്ങളും കാണുന്നില്ല. പ്രത്യേകിച്ച് പഴയനിയമ വേദപുസ്തകങ്ങൾ. നഷ്ടപ്പെട്ട പുസ്തകങ്ങൾ ശേഖരിക്കുവാൻ ബിഷപ്പിന് നിർദ്ദേശം നൽകണം

(അന്ന് ബിഷപ്പ് എന്ന് ഉദ്ദേശിക്കുന്നത് മലങ്കരമെത്രാനായി നിയമിക്കപ്പെട്ട് സർവ്വസ്വാതന്ത്ര്യത്തോടെ കോട്ടയം പഴയസെമിനാരിയിലും തൊഴിയൂരിലെ ആസ്ഥാനത്തുമായി വാസം ക്രമീകരിച്ച കിടങ്ങൻ ഗീവർഗ്ഗീസ് മാർ പീലക്സീനോസിനെ ആണ്). അന്തരിച്ച ബിഷപ്പ് (പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമൻ) പുസ്തകങ്ങളുടെ ഒരു ലിസ്റ്റ് അയച്ചുതന്നിരുന്നു. നിങ്ങൾ പലപ്പോൾ അയച്ചുതന്ന ലിസ്റ്റ് പരിശോധിച്ചതിൽ മുൻ ലിസ്റ്റിലെ പല പുസ്തകങ്ങളും കാണുന്നില്ല' (പി. ചെറിയാന്റെ സഭാചരിത്രം – അനുബന്ധത്തിൽ ചേർത്ത കത്തുകൾ).

പുലിക്കോട്ടിൽ മെത്രാച്ചന്റെ നിര്യാണം കഴിഞ്ഞ് കിടങ്ങൻ മെത്രാച്ചൻ നിയമിക്കപ്പെട്ട് തൽസ്ഥാനത്ത് പ്രവേശിച്ച് നാലു മാസം കഴിയുമ്പോഴേക്കും മുൻ ബിഷപ്പ് ശേഖരിച്ച പുസ്തക സഞ്ചയത്തിൽ നിന്ന് വിലപ്പെട്ട പല പുസ്തകങ്ങളും അപ്രത്യക്ഷമായി എന്ന മൺറോയുടെ പ്രസ്താവന പല അഭ്യൂഹങ്ങൾക്കും ഇടനൽകിയിട്ടുണ്ട് (കിടങ്ങൻ മെത്രാച്ചന്റെ തൊഴിയൂരിലുള്ള ആസ്ഥാനത്ത് ഇപ്പോഴും വേണ്ടത്ര ശ്രദ്ധിക്കപ്പെടാത്ത കുറെ സുറിയാനി കൈയെഴുത്ത് ഗ്രന്ഥങ്ങൾ സൂക്ഷിച്ചിട്ടുണ്ട്. കാലം ചെയ്ത കുത്തൂർ മാത്യൂസ് മാർ കൂറിലോസ്, ഇപ്പോൾ റിട്ടയർ ചെയ്ത പനയ്ക്കൽ ജോസഫ് മാർ കൂറിലോസ് എന്നീ മെത്രാപ്പോലീത്താമാരുടെ അഭ്യർത്ഥന അനുസരിച്ചും എന്റെ അഭിവന്ദ്യ ഗുരുനാഥൻ പുണ്യചരിതനായ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ ആജ്ഞയനുസരിച്ചും തൊഴിയൂർ ഗ്രന്ഥപ്പുരയിലെ സുറിയാനി കയ്യെഴുത്തു ഗ്രന്ഥങ്ങൾ ലിസ്റ്റ് ചെയ്യാനും കാറ്റലോഗ് തയ്യാറാക്കുവാനും ശ്രമിച്ച ഈ ഗ്രന്ഥകാരൻ ആശ്ചര്യപരതന്ത്രനായി. 1665–ൽ മലങ്കരയിൽ വന്ന അബ്ദുൽ ജലീൽ മാർ ഗ്രീഗോറിയോസ്, 1685–ൽ വന്ന യൽദോ മാർ ബസ്സേലിയോസ്, 1751–ൽ വന്ന ശക്രള്ളാ ബാവാ, മാർ ഗ്രീഗോറിയോസ്, മാർ ഈവാനിയോസ് എന്നിവരുമായി ബന്ധപ്പെട്ട ഒട്ടേറെ ഗ്രന്ഥങ്ങളും പുലിക്കോട്ടിൽ യൗസേപ്പ് മാർ ദീവന്നാസ്യോസ് ഒന്നാമൻ എഴുതിയ നിരവധി സുറിയാനി കത്തുകളുടെയും കവിതകളുടെയും സമാഹാരങ്ങളും അവിടുത്തെ ഗ്രന്ഥശേഖരത്തിലുണ്ട്. പാശ്ചാത്യ സുറിയാനിയിലും പൗരസ്ത്യ സുറിയാനിയിലും കർസോനിയിലുമായി എഴുതപ്പെട്ട ആ ഗ്രന്ഥങ്ങൾക്ക് മലങ്കരസഭയുടെ അറിയപ്പെടാത്ത പുരാതന ചരിത്രങ്ങളിലേക്ക് ചില പ്രകാശരശ്മികൾ പായിക്കുവാൻ കഴിയുമെന്ന് ഈ ഗ്രന്ഥകാരന് തോന്നി. ഈ പുസ്തകങ്ങൾ അധികവും തൊഴിയൂരിൽ പള്ളിയും മെത്രാസനാസ്ഥാനവും ആവിർഭവിക്കുന്നതിന് മുമ്പുള്ളവയാണ്. മലങ്കരസഭയിൽ നിന്ന് നിഷ്ക്കാസിതനായി ഒരു രാത്രിയിൽ അഭയംതേടി ആദ്യം കുന്നംകുളത്തും പിന്നീട് തൊഴിയൂരിലും വന്ന കാട്ടുമങ്ങാട്ട് സംഘം ഈ പുരാതന ഗ്രന്ഥസഞ്ചയം ശേഖരിച്ച് തൊഴിയൂരി

ലെത്തിച്ചു എന്ന് സാമാന്യബുദ്ധിയുള്ള ആരും കരുതുവാനിടയില്ല. ഏതായാലും തൊഴിയൂരിലെ പുസ്തകശേഖരത്തിന്റെ ചരിത്രം ആരായുമ്പോൾ ചില രഹസ്യങ്ങൾ പുറത്തു വരുമെന്നത് തീർച്ചയാണ്).

എണ്ണ വറ്റാറായ ദീപമായിരുന്നു കോട്ടയം പഴയസെമിനാരി സ്ഥാപകൻ. മെത്രാൻസ്ഥാനമേറ്റ് ഇരുപത് മാസത്തിനകം അദ്ദേഹം ആവിഷ്ക്കരിച്ച കർമ്മമേഖലകൾ കെടാൻ പോകുന്ന ദീപത്തിന്റെ ആളിക്കത്തലായിട്ടു വേണം വിലയിരുത്തുവാൻ. മലങ്കരസഭയുടെ പുനരുജ്ജീവനത്തിനായി അനുനിമിഷം ത്രസിക്കുന്ന ഒരു ക്രാന്തദർശിയുടെയും സംക്രമണനായകന്റെയും ഹൃദയം അദ്ദേഹത്തിൽ നാം കാണുന്നു. സമാനദർശനവും ക്രാന്തദർശിത്വവും ഇല്ലാത്ത ഒരു പിൻഗാമിക്ക് ഏറ്റെടുക്കുവാനോ മനസ്സിലാക്കുവാൻ പോലുമോ കഴിയാത്ത അത്ര വിപുലമായ കർമ്മസാമ്രാജ്യമാണ് അദ്ദേഹം പിൻഗാമികൾക്കു മുമ്പിൽ തുറന്നിട്ടത്.

**പിൻഗാമിയെ കണ്ടെത്തുന്നു**

ആരായിരിക്കണം തന്റെ പിൻഗാമി എന്നത് സെമിനാരി സ്ഥാപകന്റെ മുമ്പിൽ ഒരു ചോദ്യചിഹ്നമായിരുന്നു. തനിക്ക് സ്ഥാനം തന്ന കിടങ്ങൻ മെത്രാച്ചൻ സഭയിൽ അന്ന് പൊതുവെ സ്വീകാര്യനായിരുന്നു. ബ്രിട്ടീഷ് റസിഡണ്ടിനും സെമിനാരിയിലെ മിഷനറിമാരായ അധ്യാപകർക്കും അദ്ദേഹത്തെ പിന്തുണക്കുവാൻ സന്തോഷമായിരുന്നു. എന്നാൽ താൻ തുടങ്ങിവച്ച കർമ്മമേഖലകൾ നിഷ്ക്രിയനായ കിടങ്ങൻ മെത്രാച്ചന്റെ കൈകളിൽ മൃതമാവുമെന്ന് പുലിക്കോട്ടിൽ മെത്രാച്ചൻ കാര്യങ്ങളെ വിലയിരുത്തി. വിധേയമാനസനായ കിടങ്ങൻ മെത്രാച്ചൻ അധികാരത്തിൽ തുടർന്നാൽ മിഷനറിമാരുടെ പൂർണ്ണനിയന്ത്രണത്തിൽ സെമിനാരി പ്രവർത്തിക്കേണ്ടിവരുമെന്നും താൻ ധീരമായി സ്വീകരിച്ച പല നിലപാടുകളും ഉപേക്ഷിക്കപ്പെട്ടേക്കുമെന്നും സെമിനാരി സ്ഥാപകന് നിശ്ചയമായിരുന്നു.

താൻ റമ്പാൻ ആയ ദിവസം എട്ടാം മാർത്തോമ്മായിൽ നിന്ന് ശെമ്മാശ്ശപട്ടമേറ്റ, തന്റെ കുടുംബക്കാരൻ കൂടെയായ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ പാലൂർ – ചാട്ടുകുളങ്ങര പള്ളിയിൽ അന്ന് വികാരിയായി പ്രവർത്തിക്കുന്നുണ്ടായിരുന്നു (ആർത്താറ്റ് പള്ളിയുടെ വടക്കേ വരാന്തയിൽ കാണുന്ന കബറിടം അദ്ദേഹത്തിന്റേതാണ്). അദ്ദേഹത്തെ പിൻഗാമിയാക്കി വാഴിക്കുവാൻ കുന്നംകുളം – പഴഞ്ഞി പ്രദേശങ്ങളിൽ നിന്ന് വേണ്ടത്ര സമ്മർദ്ദവുമുണ്ടായിരുന്നു. ജീവിതകാലം മുഴുവൻ മുൻഗാമികളായ മെത്രാന്മാരുടെ കുടുംബവാഴ്ചക്കെതിരായി ഉറച്ച നിലപാടെടുത്ത് പൊരുതി വിജയിച്ച താൻ മുൻഗാമികളുടെ പാതയിലേക്ക് തിരിയുന്നത് ഛർദ്ദിച്ചത് ഭക്ഷിക്കുംപോലെ പരിഹാസ്യമെന്ന് അദ്ദേഹത്തിന് അറിയാമായിരുന്നു. കൊച്ചി സംസ്ഥാനത്തെ പ്രജ എന്ന നിലയിൽ തനിക്കനുഭ

വിക്കേണ്ടി വന്ന ഭീഷണികളും ഒറ്റപ്പെടുത്തലുകളും തന്റെ പിൻഗാമിയെ ബാധിക്കരുതെന്ന് അദ്ദേഹം നിശ്ചയിച്ചിരുന്നു.

തന്റെ സഹോദരപുത്രൻ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാർ, തന്റെ സഹോദരീപുത്രൻ കോലാടി തരുത് കത്തനാർ, തന്റെ പ്രിയ ശിഷ്യൻ കുത്തൂർ ഗീവർഗ്ഗീസ് മല്പാൻ എന്നീ മൂന്ന് പേർ അവിവാഹിത വൈദികരായി അദ്ദേഹത്തിന്റെ ആജ്ഞകൾ അനുസരിക്കാൻ തയ്യാറായി നിന്നിരുന്നെങ്കിലും അവരെ പിൻതള്ളി കോട്ടയം ചെറിയപള്ളി ഇടവകയിൽ പുന്നത്ര ജോർജ്ജ് കത്തനാരെ പിൻഗാമി എന്ന നിലയിൽ സന്തതസഹചാരിയായി സ്വീകരിക്കുകയും താമസംവിനാ തന്റെ വികാരി ജനറൽ എന്ന സ്ഥാനത്ത് ഔദ്യോഗികമായി പ്രതിഷ്ഠിക്കുകയും ചെയ്തു. മെത്രാൻ വാഴ്ചയെ കുടുംബപാരമ്പര്യത്തിന്റെ വേലിക്കെട്ടുകൾക്കുള്ളിൽ തളച്ചിട്ട് മലിനമാക്കിയ മുൻ പ്രവണതകൾക്കെതിരെ ആശാസ്യമായ ഒരു മാതൃക അദ്ദേഹം സൃഷ്ടിക്കുകയായിരുന്നു. വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളും പ്രാദേശിക സ്വാധീനങ്ങളും അദ്ദേഹത്തിന്റെ ഇച്ഛാശക്തിയെ പരാജയപ്പെടുത്തുവാൻ പര്യാപ്തമായിരുന്നില്ല (കരുത്തേറിയ സ്ഥാനാർത്ഥികൾ മെത്രാൻ സ്ഥാനത്തേക്കുയർന്ന് വരുമ്പോൾ അവരെ നിഷ്പ്രഭരാക്കുകയും അയഥാർത്ഥവും ബാലിശവുമായ ആരോപണങ്ങൾ അവർക്കെതിരെ ഔദ്യോഗികവേദികളിൽ ഉന്നയിച്ച് അവരുടെ കുതികാൽ വെട്ടുകയും ചെയ്യുന്ന പില്ക്കാല പ്രവണതകൾ കൺമുമ്പിൽ കാണുമ്പോൾ പുലിക്കോട്ടിൽ മെത്രാച്ചൻ സ്വീകരിച്ച് ആവിഷ്ക്കരിച്ച് പ്രാവർത്തികമാക്കിയ കർമ്മമന്ത്രം എത്രയോ വിശിഷ്ടമെന്ന് പറയേണ്ടി വരുന്നു. ഏക മെത്രാപ്പോലീത്താ മാത്രമേ അന്ന് സഭയിലുള്ളൂ. അദ്ദേഹത്തിന്റെ ഏതിഷ്ടവും സഭയിൽ അടിച്ചേൽപ്പിക്കുവാൻ ഒരു വിഷമവും ഉണ്ടായിരുന്നില്ല. എന്നിട്ടും അധികാരത്തിന്റെ വാൾ അർഹതയുള്ളവർക്കെതിരെ പ്രയോഗിക്കാതെ ഉദാത്തമായ ദിവ്യദർശനത്തിൽ പ്രചോദിതനായിട്ടെന്ന പോലെ യോഗ്യനും യുവാവുമായ ഒരു ശ്രേഷ്ഠ വൈദികനെ പിൻഗാമിയാക്കാനുള്ള ശ്രമത്തിന്റെ ഭാഗമായി തന്റെ വികാരി ജനറൽ ആയി അവരോധിച്ചത് എക്കാലവും മലങ്കരസഭയിൽ എല്ലാ അധികാരസ്ഥാനികൾക്കും ഒരു സർവ്വകാല മാതൃകയാവേണ്ടതാണ്.

പുന്നത്ര കുടുംബചരിത്രത്തിൽ ഈ നിയമനത്തെപ്പറ്റി പ്രസ്താവിക്കുന്നതിപ്രകാരമാണ്:

"..... ഈ കുര്യൻ (ജോർജ്ജ്) കത്തനാർ ഇടവകയ്ക്ക് തന്നെയല്ല, സമുദായകാര്യങ്ങളിലും താല്പര്യമുള്ളവനാകയാൽ അക്കാലത്ത് ജീവിച്ചിരുന്ന പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ തന്റെ ആലോചനക്കാരനായിട്ട് കൂടെ വച്ചുകൊണ്ടിരുന്നു. അക്കാലത്ത് നമ്മുടെ മേലധ്യക്ഷനായി ഭരിച്ചിരുന്നത് പകലോമറ്റത്തുള്ള ഒടുവിലത്തെ മെത്രാൻ ആയിരുന്നു. അക്കാ

ലത്ത് മെത്രാന്റെ സ്ഥാനത്തെപ്പറ്റി ആക്ഷേപം ഉണ്ടായി. ഒരു ഭാഗക്കാർ ഇട്ടൂപ്പ് റമ്പാനെയും ഏതാനുംപേർ പകലോമറ്റം മെത്രാനെയും സ്വീക രിച്ചു. മെത്രാന്റെ നടപടി വളരെ മോശവും ഇട്ടൂപ്പ് റമ്പാന്റെ നടത്തത്തിൽ ജനങ്ങൾക്ക് താല്പര്യവും വർദ്ധിച്ചു വന്നു. ജനങ്ങളുടെ താത്പര്യം കൊണ്ട് വയോധികനായ ഇട്ടൂപ്പ് റമ്പാനെ .... മെത്രാനായി വാഴിക്കുകയും പുന്നത്ര ജോർജ്ജ് കത്തനാരെ തന്റെ സഹായ വികാരി ജനറൽ ആയി നിയമിക്കുകയും ചെയ്തു.[2] 1816 ഒക്ടോബറിൽ കരിങ്ങാച്ചിറ പള്ളിയിൽ ചേർന്ന വൈദിക കോൺഫറൻസിൽ തന്നെ പ്രതിനിധീകരിച്ച് ആംഗ്ലേയ മിഷനറി ബിഷപ്പിനോട് സംസാരിക്കുവാൻ പുലിക്കോട്ടിൽ മെത്രാച്ചൻ പുന്നത്ര കത്തനാരെ അധികാരപ്പെടുത്തി നിയോഗിച്ചതായി പി. ചെറി യാൻ രേഖപ്പെടുത്തിയിട്ടുണ്ട്.[3]

ബൈബിൾ പരിഭാഷ നിർവഹിക്കുന്നതിന് മുമ്പ് ചരിത്രപുരുഷൻ നട ത്തിയ വിവർത്തനങ്ങൾ കോട്ടയം സെമിനാരിയിലെ തന്റെ ആദ്യ ബാച്ചിൽപെട്ട വിദ്യാർത്ഥികളെക്കൊണ്ട് പകർപ്പുകളെടുപ്പിച്ച് അവ മല ങ്കരയിലെ വിവിധ ദേവാലയങ്ങളിൽ എത്തിക്കുവാൻ വയോധികനായ ആ മലങ്കരമെത്രാൻ ധൃതിപ്പെട്ടു. സുറിയാനിയിൽ നിന്നുള്ള വിവർത്തന ങ്ങൾ ആയിരുന്നു അവയെല്ലാം. അവയിൽ കുർബ്ബാനക്രമം, ദാവീദിന്റെ സങ്കീർത്തനങ്ങൾ, പഴയനിയമം, നോമ്പിലെ പ്രുമിയോൻ എന്നിവയുടെ മാതൃകകൾ അനുബന്ധത്തിൽ ചേർത്തിട്ടുണ്ട്. അവയിൽ പലതും അദ്ദേ ഹത്തിന്റെ തലമുറയിൽപ്പെട്ട യുവവൈദികർ അവരുടെ പ്രാർത്ഥനാ പുസ്തകങ്ങളിൽ എഴുതിവച്ചവയായിരുന്നു (ഈ ഗ്രന്ഥകാരന്റെ ഗവേ ഷണശ്രമങ്ങൾക്കിടയിൽ കണ്ടുകിട്ടിയ പ്രസ്തുത കൈയെഴുത്തു രേഖ കൾ 1992-ലെ ഒന്നാം പതിപ്പിന്റെ അനുബന്ധത്തിലും ചേർത്തിട്ടുണ്ട്).

റിലേ സംഘത്തിലെ അവസാനത്തെ ഓട്ടക്കാരനെപ്പോലെ സർവ്വ ശക്തിയും ഉപയോഗിച്ച് മലങ്കരസഭയെ പുതിയ നൂറ്റാണ്ടിലേക്ക് സംക്ര മിപ്പിക്കുവാൻ അത്യധ്വാനം ചെയ്യുന്ന ഇടയശ്രേഷ്ഠനെയാണ് അദ്ദേഹ ത്തിന്റെ അന്ത്യനാളുകളിൽ നാം കണ്ടെത്തുന്നത്. അദ്ദേഹത്തിന്റെ കാര്യ വിചാരകബോധവും അന്വർത്ഥമായ നിഷ്കളങ്കതയും ഇടയബോധവും ജ്വലിച്ചു നിൽക്കുന്ന ഒരു സംഭവം സഭാചരിത്രകാരനായ ഇസ്സഡ്. എം. പാറേട്ട് വരച്ചുകാട്ടിയിട്ടുള്ളത് ഇപ്രകാരമാണ്:

"അദ്ദേഹത്തിന്റെ നിസ്വാർത്ഥതയും പക്ഷപാതരാഹിത്യവും അനു പമവും അതിശയിക്കത്തക്കതുമായിരുന്നു. സെമിനാരിയുടെ ചുമതല വളരെ ക്ലേശഭൂയിഷ്ഠമായ സാഹചര്യത്തിൽ നിർവഹിച്ചു പോരുമ്പോൾ ഉണ്ടായ ഒരു സംഭവം ഇവിടെ പ്രസ്താവ്യമാണ്: ഒരിക്കൽ സ്വന്തം കുടും ബത്തിൽ നിന്ന് വളരെ അടുത്ത ബന്ധമുള്ള ചില ബന്ധുക്കൾ സെമി

നാരിയിൽ എത്തി തങ്ങളുടെ സാമ്പത്തിക പ്രയാസങ്ങളും മറ്റും അദ്ദേഹത്തെ അറിയിച്ചു. അവർക്ക് ഒരു നേരത്തെ ആഹാരം കൊടുത്തു. എത്രയുംവേഗം അവർ തിരിച്ചുപോകും എന്ന് പ്രതീക്ഷിച്ചു. എങ്കിലും പോകാത്തതിനാൽ വീണ്ടും ഞെരുങ്ങി ഒരു നേരത്തെ ആഹാരം കൂടി കൊടുത്തു. പിന്നെയും താമസിക്കുന്നത് കണ്ടപ്പോൾ, അത് അത്ര പന്തിയല്ല എന്ന് കണ്ട് സങ്കോചം കൂടാതെ അദ്ദേഹം അവരോട് പറഞ്ഞു: ‘നിങ്ങൾ കുടുംബത്തേക്ക് പോകണം. ബുദ്ധിമുട്ടുകൾ മുകളിൽ നിന്ന് തീർക്കണം. ഈ സ്വത്ത് നിങ്ങൾക്കുള്ളതല്ല. തീയ്യാണിത്” എന്ന് പറഞ്ഞ് യാത്രാച്ചിലവിലേക്ക് നാലഞ്ച് ചക്രം കൊടുത്തുവിട്ടു.”[4]

ഇതാണ് പുലിക്കോട്ടിൽ മെത്രാച്ചൻ. അദ്ദേഹത്തിന്റെ മരണപത്രികയിൻപ്രകാരം സ്വകുടുംബക്കാർക്ക് തിരിച്ചുകൊടുക്കുവാൻ അദ്ദേഹം നിർദ്ദേശിച്ച വസ്തുക്കൾ എന്തൊക്കെ എന്നു കേൾക്കുമ്പോൾ അത് കുറെക്കൂടെ വ്യക്തമാകും:

‘കുടുംബത്തിൽ നിന്ന് കൊണ്ടുപോന്ന കാപ്പപ്പെട്ടി (മുരിക്കുതടി കൊണ്ടുള്ളത്), ഒരു ചെറിയ കോളാമ്പി, ഒരു പിച്ചാത്തി നാരായം – ഇത്രമാത്രം[5] (അദ്ദേഹത്തിന്റെ നിര്യാണാനന്തരം അദ്ദേഹത്തിന്റെ മരണപത്രം നിർദ്ദേശിച്ച സാധനങ്ങൾ കുന്നംകുളത്ത് വീട്ടുകാർക്ക് ലഭിച്ചത് അവർ നിധിപോലെ വീട്ടിൽ സൂക്ഷിച്ചു. ഏറെ താമസിയാതെ കുന്നംകുളം പഴയപള്ളിയിൽ അദ്ദേഹത്തിന്റെ സ്മാരക കബറിടം തയ്യാറാക്കിയപ്പോൾ ഈ അമൂല്യവസ്തുക്കൾ ആ സ്മാരക കബറിടത്തിൽ നിക്ഷേപിച്ചു).

75–ാം വയസ്സിൽ മെത്രാൻസ്ഥാനത്ത് പ്രവേശിക്കുവാൻ, അനിവാര്യമായ സാഹചര്യത്തിൽ നിർബദ്ധനായ സ്മര്യപുരുഷനെ മെത്രാൻ സ്ഥാനത്തിന്റെ രാജകീയപ്രൗഢികൾ അല്പമെങ്കിലും കീഴ്പെടുത്തിയില്ല. സ്ഥാനമേറ്റ ദിവസം പുത്തൻ മണവാളനെപ്പോലെ സ്വന്തം ഇടവകയിലേക്ക് ഒരു സ്വീകരണം നടന്നതല്ലാതെ അദ്ദേഹത്തിന്റെ ദൈനംദിന പ്രോഗ്രാമുകളിൽ രഥഘോഷയാത്രകൾക്ക് ഒട്ടും സ്ഥാനമുണ്ടായിരുന്നില്ല. സഭാക്ഷേമപരമായ കർമ്മപരിപാടികൾ ഏറ്റെടുത്ത് സാക്ഷാത്ക്കരിക്കാൻ ഏറെയുണ്ടായിരുന്നതിനാൽ സ്വീകരണ മാമാങ്കങ്ങൾക്ക് സമയം കണ്ടെത്തുവാൻ അദ്ദേഹത്തിന് കഴിയുമായിരുന്നില്ല. മെത്രാൻസ്ഥാനമേൽക്കുന്നതിന് മുമ്പ് സെമിനാരി നിർമ്മാണം ആരംഭിച്ചപ്പോൾത്തന്നെ ജീവിതത്തിന് സുരക്ഷിതത്വം നൽകിയിരുന്ന പാലൂർ – ചാട്ടുകുളങ്ങര ഇടവകയിലെ സേവനത്തിന് പൂർണ്ണവിരാമം നൽകി. കോട്ടയം സെമിനാരിയുടെ പ്രവർത്തനം ഒരു പാർട്ട് – ടൈം ജോലിയായി കാണുവാൻ അദ്ദേഹത്തിന് കഴിയുമായിരുന്നില്ല. താൻ ഇടവകച്ചുമതലയിൽ നിന്ന് വിട്ടൊഴിഞ്ഞ് പുതുതായി സ്വീകരിച്ച സെമിനാരി പ്രവർത്തനത്തിൽ മുഴുകിയാൽ തന്റെ

ചുമതലയിലായിരുന്ന പഴയ ഇടവക അറബിക്കടലിൽ താണുപോകുകയൊന്നും ഇല്ലെന്നും യോഗ്യരായ പിൻഗാമികളുടെ ചുമതലയിൽ തന്റെ ചുമതലയിലായിരുന്ന ഇടവക നിർബാധം പ്രവർത്തിച്ചുകൊള്ളുമെന്ന ശുഭാപ്തിവിശ്വാസം അദ്ദേഹത്തിന് വേണ്ടുവോളം ഉണ്ടായിരുന്നു. താൻ അത്യധ്വാനം ചെയ്ത് നെടുങ്കൻ പള്ളിക്കെട്ടിടത്തെ മറക്കേണ്ടത് പുതിയ ചുമതലയോട് വിശ്വസ്തത പുലർത്തുവാൻ ആവശ്യമെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. ഒരു സന്യാസിയുടെ നിർമ്മലത്വം അദ്ദേഹത്തിൽ ജ്വലിച്ചു നിന്നു. 'സമലോഷ്ടകാംബനത്വ'മാണ് ഒരു സന്യാസിയുടെ മുഖമുദ്ര എന്ന ഭാരതീയ ദർശനം അദ്ദേഹത്തിൽ പ്രായോഗികമാവുകയായിരുന്നു (മണ്ണിൻക്കട്ടയേയും സ്വർണ്ണക്കട്ടയേയും സമമായി വീക്ഷിക്കുക എന്നർത്ഥം). പാലും തേനും തന്നുകൊണ്ടിരിക്കുന്ന ആർത്താറ്റ് ദേശത്തെ വാസവും ഭരണവും അവസാനിപ്പിച്ച്, അനിശ്ചിതത്വം നിറഞ്ഞ സ്വപ്നങ്ങളുമായി കോട്ടയത്തെത്തുമ്പോൾ ആ സന്യാസി അബ്രഹാം പിതാവിനെപ്പോലെ ദൈവനടത്തിപ്പിൽ പൂർണ്ണമായി വിശ്വസിച്ചു. സന്യാസിയുടെ വേഷംകൊണ്ട് കാര്യമില്ല, സന്യാസിയുടെ ആത്മാവാണ് സ്മര്യപുരുഷനെ ഇക്കാര്യത്തിൽ നയിച്ചിരുന്നത്.

മെത്രാൻപദത്തിൽ പാദമൂന്നിയപ്പോഴും ആ സന്യാസിവര്യന്റെ സന്യാസനിഷ്ഠകൾക്ക് തരിമ്പും ലംഘനമുണ്ടായില്ല എന്നത് മലങ്കരസഭയിൽ ഒരത്ഭുതമായി. പ്രിയ വിദ്യാർത്ഥികളായ ശെമ്മാശന്മാരോടൊപ്പം നിത്യവും ഭക്ഷണം കഴിക്കുന്നതിൽ അദ്ദേഹത്തിന് അഭിമാനക്ഷതമൊന്നും തോന്നിയില്ല. തനിക്ക് മാത്രമായി ഭക്ഷണവിഭവങ്ങളിൽ രാജകീയത പ്രവേശിക്കുവാൻ അദ്ദേഹം അനുവദിക്കാതിരുന്നതിനാൽ ഭക്ഷണമുറിയിൽ സ്വകാര്യത ഉണ്ടാവേണ്ടത് അദ്ദേഹത്തിന് ആവശ്യമായി തോന്നിയില്ല. ഒരു ഗുരുകുലത്തിന്റെ അന്തരീക്ഷം അദ്ദേഹം മെത്രാനായ ശേഷവും സെമിനാരിയിൽ നിലനിന്നിരുന്നതായി പ്രിയ വിദ്യാർത്ഥികൾ സാക്ഷിച്ചിട്ടുണ്ട്. കൃത്രിമമായ തലക്കനം, ഗംഭീരമായ മൗനങ്ങൾ, സംസാരശൈലിയിലേയും സമീപനരീതിയിലേയും കൃത്രിമ പ്രകടനങ്ങൾ ഇവയൊന്നും ആ സന്യാസിയുടെ ജീവിതത്തിലേക്ക് കടന്നുവന്നില്ല. കാപട്യമില്ലായ്മയും ആർജവത്വവും സുതാര്യതയും മെത്രാൻ സ്ഥാനത്ത് പ്രവേശിച്ചപ്പോഴും അദ്ദേഹം നിലനിർത്തി. പുതിയ മെത്രാന്റെ ആസ്ഥാനം പ്രവർത്തിച്ചത് 'അരമന ശൈലി'യിലല്ല, പൗരസ്ത്യ ഋഷീപാരമ്പര്യത്തിൽ പഴയസെമിനാരി ആശ്രമശൈലി തുടരുന്നത് എല്ലാവരും അത്ഭുതത്തോടും കോരിത്തരിപ്പോടും കൂടി കണ്ടു. ഭക്ഷണകാര്യങ്ങളിലും മറ്റും പുതിയ മലങ്കര മെത്രാൻ ദീക്ഷിക്കുന്ന സംയമപാരമ്യത്തെ പാശ്ചാത്യമിഷണറിമാർ പ്രകീർത്തിച്ചു.

ദയറാക്കാരുടെ സമൂഹം സഭയുടെ ഉയിർത്തെഴുന്നേല്പിന് അപരി

ത്യാജ്യമെന്ന് അഭിനവ മെത്രാൻ വിശ്വസിച്ചു. തന്റെ സഹോദരപുത്ര നായ ഇട്ടൂപ്പ് കത്തനാർ. ശിഷ്യപ്രമുഖനായ കുത്തൂർ ഗീവറുഗ്ഗീസ് മല്പാൻ, പുന്നത്ര ജോർജ്ജ് കത്തനാർ തുടങ്ങിയവരെ റമ്പാന്മാരാക്കി പഴയസെമിനാരിയുടെ സന്യാസമുഖം പ്രദീപ്തമാക്കാൻ അദ്ദേഹം ആഗ്ര ഹിച്ചു. എന്നാൽ സ്വദേശം വിട്ട് പോവാൻ അവരിൽ പലർക്കുമുണ്ടായി രുന്ന വിഷമം ലക്ഷ്യനിർവഹണത്തിന് തടസ്സം സൃഷ്ടിച്ചു. ഏഴു വർ ഷത്തെ പരുക്കൻ ജീവിതം ആ ശരീരത്തെ ദുർബലമാക്കിയിരുന്നു. എന്നാലും പുത്തൻ ആശയങ്ങൾ ആ പ്രതിഭാസമ്പന്നന്റെ മനസ്സിൽ ചിറകു വിടർത്തിയിരുന്നു. അതിലൊന്നായിരുന്നു ദയറാ സങ്കല്പം.

(അദ്ദേഹത്തിന്റെ കാലത്ത് ആ സ്വപ്നം സഫലമായില്ല, എങ്കിലും പൂർവികന്റെ ആ സ്വപ്നം അഞ്ചു പതിറ്റാണ്ടിന് ശേഷം പിൻഗാമിയായി വന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ സാക്ഷാത്കരിക്കുക തന്നെ ചെയ്തു. ഉള്ളൂർ പാടിയത് എത്ര ശരിയാണ്:

“അതാണ് തായേ, ഭവതിയ്ക്ക് പണ്ടു-
ള്ളാദർശം അച്ഛന് മകൻ മഹീയാർ
താതൻ മരിച്ചാൽ തനയൻ തുടർന്ന്
തദ്വൃത്തഖണ്ഡം പരിപൂർണ്ണമാക്കും.”

സ്മര്യപുരുഷന്റെ ദയറാ സങ്കല്പം 1872 -ൽ വെട്ടിയ്ക്കൽ ദയറാ സ്ഥാപിതമായതോടെ സാക്ഷാത്കരിക്കപ്പെട്ടു.)

സംയമശീലനും തപോനിധിയുമായ സ്മര്യപുരുഷന് രോഗശാന്തി വരവും മറ്റനവധി നൽവരങ്ങളും ഉണ്ടായിരുന്നുവെന്ന് പലരും സാക്ഷി ച്ചിട്ടുണ്ട്. ഒരു രോഗിയുടെ ശിരസ്സിൽ അദ്ദേഹം കൈവെച്ച് പ്രാർത്ഥിച്ചാൽ ആ രോഗിക്ക് സൗഖ്യം കിട്ടുക പതിവാണ് എന്ന് ആ സിദ്ധന്റെ വൈഭ വത്തെ പുകഴ്ത്തിക്കൊണ്ട് കേണൽ മൺറോ പറയാറുണ്ടായിരുന്നു വത്രേ. പഴയസെമിനാരിയിൽ നിത്യവും സന്ധ്യാനമസ്കാരത്തിനു ശേഷം രോഗികളെ അദ്ദേഹത്തിന്റെ മുമ്പാകെ സമർപ്പിക്കുമായിരുന്നു. അദ്ദേഹത്തിന്റെ ശക്തമായ പ്രാർത്ഥനയാൽ ഉണ്ടായ ഒരു അത്ഭുതത്തെ പ്പറ്റി ഒരു വിവരണം ഐതിഹ്യരൂപത്തിൽ പ്രചരിച്ചിട്ടുള്ളത് അദ്ദേഹ ത്തിന്റെ പ്രഥമ ജീവചരിത്രകാരൻ ഉദ്ധരിച്ചിട്ടുള്ളതിപ്രകാരമാണ്.[7]

‘നല്ല നിലാവുള്ള ഒരു രാത്രി. സമയം ഏഴര മണി. അപ്പോഴാണ് മൂന്ന് ശെമ്മാശന്മാർ കുളിക്കാനായി പുഴക്കടവിലെത്തിയത്. പുഴയിൽക്കൂടി ഒഴു ക്കിക്കൊണ്ടുവന്ന മരത്തടികൾ തീരത്ത് കിടപ്പുണ്ടായിരുന്നു. ശെമ്മാശ ന്മാർ മൂന്ന് പേരും ആ മരത്തടികളിൽ കയറിയിരുന്ന് അല്പനേരം സംസാ രിക്കാമെന്നു തീരുമാനിച്ചു. പെട്ടെന്നാണ് ഒരു ശെമ്മാശന് ബോധക്ഷയ മുണ്ടായത്. പരിഭ്രാന്തരായ മറ്റു രണ്ട് ശെമ്മാശന്മാർ താഴെ വീണ ശെമ്മാ

ശ്ശനെ താങ്ങിയെഴുന്നേല്പിച്ചു. പെട്ടെന്ന് ആ ശെമ്മാശൻ മറ്റ് രണ്ടു പേരെയും കടിക്കുകയും അസഭ്യങ്ങൾ പുലമ്പുകയും ചെയ്തു. മറ്റ് രണ്ടു ശെമ്മാശന്മാരും വാവിട്ടു നിലവിളിച്ചു. നിലവിളി കേട്ട് സിമ്മനാരിയിലെ എല്ലാവരും അവിടെ ഓടിയെത്തി. ബോധക്ഷയമുണ്ടായ ശെമ്മാശൻ അപ്പോഴേക്കും ഒരു ഭ്രാന്തനായി മാറിക്കഴിഞ്ഞിരുന്നു. കയ്യിൽ കിട്ടിയ തെടുത്ത് ലക്ഷ്യമില്ലാതെ അയാൾ എറിഞ്ഞു. ശെമ്മാശനെ സമീപിക്കുവാൻ ആരും ധൈര്യപ്പെട്ടില്ല. വിവരമറിഞ്ഞു തിരുമേനി പുഴക്കടവിലെത്തി. അദ്ദേഹത്തെ കണ്ടയുടൻ ശെമ്മാശൻ പുഴയിലേക്കെടുത്തു ചാടി. ഉടനെ മറ്റു പലരും ധൈര്യമവലംബിച്ച് പുഴയിൽ ചാടി ശെമ്മാശനെ വലിച്ചിഴച്ച് കരയ്ക്കടുപ്പിച്ചു. തിരുമേനി മന്ദസ്മിതത്തോടെ തന്റെ ശിഷ്യനെ സമീപിക്കുവാൻ ശ്രമിച്ചപ്പോൾ എല്ലാവരും അദ്ദേഹത്തെ തടഞ്ഞു. ശെമ്മാശൻ തിരുമേനിയെ ഉപദ്രവിക്കുമെന്നായിരുന്നു അവരുടെ ഭയം. തിരുമേനി യാതൊരു സങ്കോചവും കൂടാതെ ശെമ്മാശന്റെ അടുത്തേക്ക് നടന്നു. തന്റെ അരുമശിഷ്യന്റെ ദുരവസ്ഥ കണ്ട് തിരുമേനി കണ്ണുനീർ പൊഴിച്ചു. കുരിശടയാളം വരച്ചുകൊണ്ട് അദ്ദേഹം പതറാത്ത സ്വരത്തിൽ ചോദിച്ചു. 'എന്റെ ശിഷ്യനെ നീ ആക്രമിച്ചുവോ?'

ഘനഗാംഭീര്യം കലർന്ന ആ ദിവ്യശബ്ദം കേട്ട് ശെമ്മാശൻ പുഴയോരത്ത് കിടന്നുരുണ്ടു. 'എന്നെ പോകാനനുവദിക്കൂ' ശെമ്മാശൻ ഗദ്ഗദത്തോടെ അപേക്ഷിച്ചു.

"ഇനിയും ഈ സിമ്മനാരി പരിസരത്തെങ്ങും നിന്നെ കണ്ടുപോകരുത്. ഉം. പോകൂ." തിരുമേനിയുടെ ആജ്ഞ. ശെമ്മാശൻ ബോധക്ഷയത്തിലമർന്നു. അല്പ നിമിഷങ്ങൾ കഴിഞ്ഞ് ശെമ്മാശൻ ഉണർന്നപ്പോൾ കൂടി നിന്നവർ പറഞ്ഞു: 'നമ്മുടെ ശെമ്മാശൻ രക്ഷപ്പെട്ടു.'

ഈ സംഭവത്തിന് ശേഷം ഇതുവരെയും സിമ്മനാരിയിലോ സിമ്മനാരി പരിസരത്തോ ഒരുത്തർക്കും ബാധോപദ്രവങ്ങൾ ഉണ്ടായിട്ടില്ല.'[8]

അക്കാലത്ത് ദേവാലയത്തിലെ ആരാധനകൾ സുറിയാനി ഭാഷയിലാണ് നിർവ്വഹിച്ചിരുന്നത്. ശുശ്രൂഷയുടെ ഘട്ടങ്ങളും ചടങ്ങുകളും ക്രീയകളും മാറ്റമില്ലാതെ ആവർത്തിക്കപ്പെടുന്നതിനാൽ ഭക്തിപൂർവ്വം അതിൽ സംബന്ധിക്കുവാൻ ആർക്കും വിഷമമുണ്ടായിരുന്നില്ല. ക്ഷേത്ര മന്ത്രങ്ങൾ സംസ്കൃതത്തിലും മുസ്ലീം പ്രാർത്ഥനകൾ അറബിയിലും നിർവഹിച്ചിരുന്ന അക്കാലത്ത് സുറിയാനിഭാഷയിലെ ആരാധനയോട് ആർക്കും പ്രതിഷേധം തോന്നിയിരുന്നില്ല. എന്നാലും മലയാള ഭാഷയിൽ ആരാധനയുടെ കുറെ ഭാഗമെങ്കിലും വിവർത്തനം ചെയ്താൽ ആരാധനയിലെ ജനപങ്കാളിത്തം കൂടുതൽ അർത്ഥവത്താകുമെന്ന് പുലിക്കോട്ടിൽ തിരുമേനിക്ക് തോന്നി. കുർബ്ബാനക്രമത്തിലെ ജനങ്ങളുടെ പ്രതികരണ ഭാഗങ്ങൾ

അദ്ദേഹം വിവർത്തനം ചെയ്തു. ആ വിവർത്തനം ശെമ്മാശന്മാർ പകർത്തിയെടുത്തു. ക്രമേണ അവരിലൂടെ മലങ്കരസഭയിലെങ്ങും അത് പ്രചാരത്തിലായി. പുരാതന കുടുംബങ്ങളിൽ അവശേഷിച്ച കൈയെഴുത്ത് പ്രാർത്ഥനാഗ്രന്ഥങ്ങളിൽ ഈ കുർബ്ബാനക്രമം ഇതെഴുതുന്ന ആൾ കണ്ട് വിസ്മയിച്ചിട്ടുണ്ട്. ക്ഷീണവും വാർദ്ധക്യവും അവഗണിച്ച് അന്ത്യനാളുകളിലും അദ്ദേഹത്തിലെ സർഗ്ഗചേതന കർമ്മോത്സുകമായിരുന്നു. ഏറ്റവും ഒടുവിൽ വലിയ നോമ്പിലെ പ്രുമിയോൻ അദ്ദേഹം വിവർത്തനം ചെയ്യാൻ ആരംഭിച്ചു. അതിന്റെ പൂർണ്ണരൂപം കണ്ടുകിട്ടിയിട്ടില്ലെങ്കിലും ചില ഭാഗങ്ങൾ കണ്ടെടുക്കുവാൻ കഴിഞ്ഞിട്ടുണ്ട് (അദ്ദേഹം നടത്തിയ വിവർത്തനങ്ങളുടെ മാതൃക അനുബന്ധത്തിൽ കാണുക).

കടമറ്റം പള്ളിയിൽ സ്ഥാനമൊഴിഞ്ഞ് വിശ്രമിച്ചിരുന്ന ഐപ്പ് മെത്രാനെ വീണ്ടും ഭരണത്തിലേക്ക് കൊണ്ടുവരുവാൻ ചില പകലോമറ്റം ഭക്തന്മാർ ശ്രമിക്കാതിരുന്നില്ല. തെക്കൻ പ്രദേശങ്ങളിലെയും മറ്റും അനുഭാവികളെ സംഘടിപ്പിച്ച് ഐപ്പ് മെത്രാന്റെ കീഴിൽ ഒരു പകലോമറ്റം കക്ഷിക്ക് രൂപം കൊടുക്കുവാൻ അങ്കമാലിയിലെ ചക്കരയകത്തൂട്ട് ഇട്ടൂപ്പ് കത്തനാർ ഉത്സാഹിച്ചു എങ്കിലും അതൊന്നും ഫലവത്തായില്ല. അന്നുവരെയും സാക്ഷ്യം വഹിച്ചിട്ടില്ലാത്ത ശോഭയുള്ള നേതൃത്വത്തിന്റെ ഫലമായി മലങ്കരസഭ ഉന്മേഷം കൊള്ളുന്നതിനിടയിൽ അകർമ്മണ്യതയും സ്വാർത്ഥതയും റോമ്മൻ സഭാപ്രേമവും കൈമുതലാക്കി മാർത്തോമ്മാ പൈതൃകം വ്യർത്ഥമായി പാടുന്ന പകലോമറ്റം ശൈലിയെ സഭ ഒന്നടങ്കം വിസ്മരിച്ചു. സെമിനാരിയെ കേന്ദ്രീകരിച്ച് മലങ്കരമെത്രാന്റെ സഭാ സെക്രട്ടേറിയറ്റ് പ്രവർത്തനക്ഷമമായത്, മലങ്കരമെത്രാൻ പള്ളികളുടെ ഔദാര്യത്തിൽ നിന്ന് മോചിതനായി, സമുദായത്തിന്റെ ഉടമസ്ഥതയിലുള്ള ഒരു പൊതു സ്ഥലത്ത് ആദ്യമായി ആസ്ഥാനം ക്രമീകരിച്ചത്, ആരാധനക്രമങ്ങളുടെ വിവർത്തനത്തിലൂടെ ദേവാലയാരാധനകളുടെ ജനപങ്കാളിത്തത്തെ അർത്ഥസാന്ദ്രമാക്കിയത്, പള്ളിയുടെ വാർഷികകണക്കുകൾ മെത്രാന്റെ അംഗീകാരത്തിനായി സമർപ്പിക്കുക എന്ന വിപ്ലവാത്മക പരിവർത്തനത്തിലൂടെ സഭയ്ക്ക് സനാഥത്വം കൈവന്നത്, ശെമ്മാശന്മാർക്ക് ആരാധനക്രമങ്ങൾക്കു പുറമെ വേദപുസ്തകത്തിൽ ജ്ഞാനം വർദ്ധിക്കുമാറ് ആംഗ്ലേയ മിഷണറിമാരുടെ സഹായം സെമിനാരിയിൽ ലഭ്യമാക്കിയത്, താല്പര്യമുള്ള ശെമ്മാശന്മാർക്ക് ഇംഗ്ലീഷിനോടൊപ്പം ഹീബ്രു, ഗ്രീക്ക് തുടങ്ങിയ ക്ലാസിക് ഭാഷകളിൽ പരിമിതമായ തോതിലാണെങ്കിലും എത്തിനോക്കുവാൻ അവസരം ലഭിച്ചത്, സർവ്വോപരി സന്യാസജീവിതത്തിന്റെ മൂർത്തീകരണമായ ഒരു മലങ്കരമെത്രാനോടൊപ്പം സഭയിലെ ഭാവി വൈദികർക്ക് ഭക്തിജീവിത പരിശീലനം സാധ്യമായിത്തീർന്നത് എന്നിങ്ങനെ ഒട്ടുവളരെ അദൃഷ്ടപൂർവങ്ങളായ കർമ്മമേഖലകളിൽ

വിടർന്നുനില്ക്കുന്ന സുഗന്ധവാഹികളും വർണ്ണസുരഭിലവുമായ പുഷ്പങ്ങളെക്കൊണ്ട് മലങ്കരസഭ ആകർഷകമായ ഉദ്യാനമായി പരിണാമം കൊള്ളുന്ന ആ പരിവർത്തന ദശയിൽ നിർജ്ജീവതയുടെ പ്രേതസ്മരണകളെ പുനഃപ്രതിഷ്ഠിക്കുവാൻ നടന്ന ശ്രമങ്ങളെല്ലാം വിഫലമാവുകയായിരുന്നു. പുതിയ നൂറ്റാണ്ടിലേക്ക് സഭയെയും സമൂഹത്തെയും സംക്രമിപ്പിക്കുന്നതിന്റെ ശംഖൊലി നാദത്തിൽ അപശബ്ദങ്ങളെ ശ്രവിക്കുവാൻ സമയമുണ്ടായിരുന്നില്ല. എതിരാളികളെ മൗനമാക്കുകയും ക്രിയാപദ്ധതികളുടെ ആകർഷണശക്തി മൂലം തന്നിലേക്ക് വലിച്ചടുപ്പിക്കുകയും ചെയ്യുന്ന ശക്തമായ ഒരു കാന്തമണ്ഡലം പുലിക്കോട്ടിൽ മെത്രാച്ചൻ സൃഷ്ടിച്ചതോടെ ക്ഷുദ്രശക്തികളും അവരുടെ ക്ഷുദ്രമോഹങ്ങളും നിത്യമായി അസ്തമിക്കുക തന്നെ ചെയ്തു. മുൻകാലങ്ങളെയും വർത്തമാന കാലത്തേയും താരതമ്യം ചെയ്ത ചിന്താശേഷിയുള്ളവർ, ഗതകാലം സമ്മാനിച്ച വേദനകളെ കുഴിച്ചുമൂടാനും ശക്തിയിലേക്കു കുതിക്കുവാനുമുള്ള പുലിക്കോട്ടിൽ മെത്രാച്ചന്റെ മൂകമെങ്കിലും സാന്ദ്രഗംഭീരമായ മുദ്രാവാക്യത്തെ ഏറ്റുപാടിയതോടെ മലങ്കരസഭയിൽ ഒരു പുതിയ സൂര്യോദയം സമാഗതമായി എന്ന് തിരിച്ചറിഞ്ഞു.

രാജകീയ വിളംബരത്തിന്റെ പിൻബലം നിയമപരമായി അവകാശപ്പെടാനാവുമായിരുന്നുവെങ്കിലും എവിടെയും ബലപ്രയോഗത്തിലൂടെ എതിർപ്പുകളെ അതിജീവിക്കുവാൻ ആവശ്യം വന്നിരുന്നില്ല. സഭയിൽ അനുദിനം അരങ്ങേറിക്കൊണ്ടിരുന്ന ക്രിയാത്മക പരിഷ്കാരങ്ങൾക്ക് പ്രചാരകൻ ആവശ്യമായിരുന്നില്ല. അവ ഓരോന്നും സ്വയം വിശദീകരണക്ഷമമായിരുന്നു. ഐപ്പ് മെത്രാനെ സ്ഥാനഭ്രഷ്ടനാക്കിയതുൾപ്പെടെയുള്ള സഭാനടപടികളിൽ സഭ ഒന്നടങ്കം പുലിക്കോട്ടിൽ മെത്രാച്ചനെ വിശ്വാസപൂർവ്വം അനുഗമിക്കുകയായിരുന്നു.

1. പുറം 247-257.
2. പുരക്കൽ മാത്യു, പുന്നത്ര കുടുംബചരിത്രം, 1966, പുറം 76.
3. പി. ചെറിയാൻ, പുറം 102.
4. പാറേട്ട്, മലങ്കര നസ്രാണികൾ, വാല്യം 3, പുറം 115, 116.
5. കോട്ടയം സെമിനാരി 175-ാം വാർഷിക സുവനീർ, പുറം 23.
6. ഫാ. പി. എം. ജോസ്, കാലം ചെയ്ത അച്ചൻ, പുറം 32.
7. അതേ പുസ്തകം, പുറം 32.
8. അതേ പുസ്തകം, അതേ പേജ്.

## അദ്ധ്യായം ഒമ്പത്



1816 നവംബർ 24-ന് സംഭവബഹുലമായ ആ ജീവിതത്തിന് തിരശ്ശീല വീണു. അന്ത്യരംഗത്തെക്കുറിച്ച് അദ്ദേഹത്തിന്റെ പ്രഥമ ജീവചരിത്രകാരൻ ഹൃദയസ്പർശിയായ ഒരു ചിത്രം നൽകുന്നതിപ്രകാരമാണ്:

'തിരുമേനി ക്ഷീണിതനായിരുന്നുവെങ്കിലും താൻ സ്ഥാപിച്ച സെമിനാരിയുടെ താഴത്തെ വരാന്തയിൽ സന്ധ്യാനമസ്കാരത്തിനുശേഷം അല്പനേരം നടക്കുക പതിവായിരുന്നു. അന്നും പതിവുപോലെ സന്ധ്യയ്ക്ക് ചുമ്മാരുടെ തോളിൽ പിടിച്ച് അദ്ദേഹം മന്ദംമന്ദം നടന്നു. പെട്ടെന്നാണ് അദ്ദേഹത്തിന് അസുഖം വർദ്ധിച്ചത്. ശ്വാസം വലിക്കാൻ പ്രയാസം. സെമിനാരിയുടെ തിണ്ണയിൽ അദ്ദേഹം ചാരി ഇരുന്നു. ഓടിയെത്തിയ അധ്യാപകരും വിദ്യാർത്ഥികളും 'അസ്ഥിമാത്ര' ശരീരനായ അദ്ദേഹത്തെ താങ്ങിയെടുത്ത് കട്ടിലിൽ കിടത്തി. സെമിനാരിയിലെ അന്തേവാസികളെല്ലാം അദ്ദേഹത്തിന്റെ കട്ടിലിനരികെ നിന്നു. തിരുമേനിയുടെ മുഖം പ്രശോഭിതമായി. അദ്ദേഹത്തിന്റെ കണ്ണുകൾ ഉയരത്തിലേക്ക് ഉറ്റുനോക്കുകയായിരുന്നു.

തിരുമേനിയുടെ വാത്സല്യപാത്രമായ പരിചാരകൻ തേങ്ങി തേങ്ങിക്കരഞ്ഞു. സ്മര്യപുരുഷന്റെ ദുഃഖത്തിലും സന്തോഷത്തിലും വിശ്വസ്തതയോടെ സേവിച്ച പരിചാരകൻ.

'ചുമ്മാരേ' - തിരുമേനിയുടെ ദീനസ്വരം.

'എന്റെ തിരുമേനീ' ചുമ്മാർ പൊട്ടിക്കരഞ്ഞ് അദ്ദേഹത്തിന്റെ കൈകളെ ചുംബിച്ചു. അച്ചന്മാരും ശെമ്മാശന്മാരും സുറിയാനിഗീതങ്ങൾ പാടുന്നു.[1]

കാർമേഘാവൃതമായ ആകാശം. പെട്ടെന്ന് ആകാശത്തിൽ ഇടിമുഴക്കം.[2] തിരുമേനിയുടെ കണ്ണുകളിൽനിന്ന് രണ്ടു തുള്ളി കണ്ണുനീർ അടർന്ന് വീണു. തിരുമേനി കണ്ണുകളടച്ചു. എല്ലുകൾ മാത്രം അവശേഷിച്ച ശരീരത്തിൽനിന്ന് അദ്ദേഹത്തിന്റെ ആത്മാവ് ഉയരങ്ങളിലേക്ക് പറന്നുയർന്നു. അപ്പോഴും ആ മുഖം പ്രസന്നമായിരുന്നു.[3]

സമീപ ദേവാലയങ്ങളിലേക്കും ആലപ്പുഴ റസിഡൻസിയിലേക്കും തിരുവനന്തപുരം തൃപ്പൂണിത്തുറ കൊട്ടാരങ്ങളിലേക്കും തൊഴിയൂർ-കുന്നംകുളം പ്രദേശങ്ങളിലേക്കും ആ രാത്രിയിൽത്തന്നെ പ്രത്യേകം ദൂതന്മാർ അയയ്ക്കപ്പെട്ടു. വികാരി ജനറാളും പിൻഗാമിയുമായ പുന്നത്ര ജോർജ് കത്തനാരും ഏതാനും വൈദികരും വിവരം അറിഞ്ഞ ഉടൻ ഓടിയെത്തി. അവർ അദ്ദേഹത്തെ മെത്രാൻ സ്ഥാനോചിതമായ അംശവസ്ത്രങ്ങൾ

ധരിപ്പിച്ച് പണി പൂർത്തിയാകാത്ത ചാപ്പലിന്റെ മദ്ബഹായിൽ അദ്ദേഹം പതിവായി ഇരുന്നിരുന്ന ചാരുകസേരയിൽ വടിയും മുടിയും സ്ലീബായും ഉചിത സ്ഥാനങ്ങളിൽ ക്രമീകരിച്ച് ഇരുത്തി.

അദ്ദേഹത്തിന്റെ മൃതശരീരത്തിന് സുറിയാനിസഭയിലെ മേല്പട്ടക്കാർക്ക് ലഭിക്കേണ്ടിയിരുന്ന സംസ്ക്കാരമുറകൾ ലഭിച്ചില്ലെന്നും യൂറോപ്യന്മാരായ മിഷനറിമാരുടെ നേതൃത്വത്തിൽ ശവസംസ്കാര ശുശ്രൂഷകൾ നടത്തപ്പെട്ടതിനാൽ അദ്ദേഹത്തെ കിടത്തിയാണ് സംസ്കരിച്ചതെന്നും ചിലർ രേഖപ്പെടുത്തിയിട്ടുണ്ട്. അന്ത്യോഖ്യൻ പക്ഷപാതിയായ ഇ. എം. ഫിലിപ്പ് അദ്ദേഹം കണ്ടിട്ടില്ലാത്ത തിരുമേനിയുടെ അന്ത്യത്തെക്കുറിച്ച് ഇപ്രകാരം കഥ എഴുതി.

'അന്ത്യോഖ്യൻ അംഗീകാരമില്ലാത്തതിനാൽ തന്റെ മെത്രാൻ വാഴ്ചയുടെ സാധുത്വത്തെപ്പറ്റി അദ്ദേഹത്തിന് ബോധ്യമുണ്ടായിരുന്നില്ല. ചില രശീതുകളിൽ ഒപ്പുവയ്ക്കുകയല്ലാതെ മെത്രാൻ സ്ഥാനോചിതമായ കർമ്മങ്ങൾ ഒന്നും അദ്ദേഹം നടത്തിയിരുന്നില്ല.'[4]

'മെത്രാപ്പോലീത്താ ആവാൻ താൻ അയോഗ്യനായതിനാൽ തന്റെ മരണശേഷം പട്ടക്കാരെ അടക്കുംപോലെ കബറടക്കണമെന്ന് അദ്ദേഹം മെത്രാൻപട്ടം ഏല്ക്കുന്നതിന് മുമ്പ് തന്നെ വ്യവസ്ഥ ചെയ്തിരുന്നു.'[5]

ഈദൃശ പരാമർശങ്ങൾ എല്ലാം ഉണ്ടായത് സ്മര്യപുരുഷൻ കാലം ചെയ്ത് ദശകങ്ങൾക്ക് ശേഷമാണ്. കുന്നംകുളം പ്രദേശത്തുള്ളവർ അന്നും ഇന്നും അദ്ദേഹത്തെ 'കാലം ചെയ്ത അച്ചൻ' എന്നാണ് വിശേഷിപ്പിക്കാറുള്ളത്. ഈ 'അച്ചൻ' പ്രയോഗത്തെ പിൻതുടർന്ന് പില്ക്കാലത്തുണ്ടായ വ്യാഖ്യാനങ്ങളാണ് ഇ. എം. ഫിലിപ്പിന്റെയും മറ്റും അഭിപ്രായങ്ങളിൽ പ്രതിഫലിക്കുന്നത്. ചില ഭാഷാപദങ്ങൾക്ക് കാലഭേദത്തിൽ വന്ന അർത്ഥപരിണാമങ്ങളെപ്പറ്റി അറിഞ്ഞിരുന്നെങ്കിൽ അവർക്കീ അബദ്ധം പിണയുകയില്ലായിരുന്നു. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽപ്പോലും മേലധ്യക്ഷനെപ്പറ്റി മെത്രാൻ എന്നല്ല 'യജമാനൻ' എന്ന പദമാണ് ഉപയോഗിച്ചിരുന്നത്. 1809 ചിങ്ങമാസം 1-ന് എഴുതിയ കണ്ടനാട്ട് പടിയോലയിലെ ചില പ്രയോഗങ്ങൾ കാണുക:

8-ാം നിശ്ചയം ".... പട്ടക്കാർ പള്ളിക്കടുത്ത ക്രമങ്ങൾ ഒക്കെയും തഴക്കി കുറവ് തീർത്ത് മല്പാന്മാരുടെ എഴുത്ത് യജമാനസ്ഥാനത്ത് കൊണ്ടുവന്ന് കൊടുത്ത് കൂദാശപ്രവൃത്തികൾക്ക് അനുവാദം വാങ്ങിച്ചു കൊൾകയും...."

10-ാം നിശ്ചയം "..... ഇരിപ്പുള്ള പണവും കെട്ടിവച്ച് കൈസ്ഥാനവും മാറ്റി വീണ്ടും കുറിയിട്ടെടുത്ത് വരുന്ന ആളിന്റെ പറ്റിൽ പണവും മുണ്ടു

മുറിയും പെട്ടിപ്രമാണവും (ഏല്പിച്ച്) ശേഷമുള്ള മുതൽ കാരിയാൾവശം ഏല്പിച്ച് മേൽപ്പൂട്ടിൽ വെച്ച് യജമാനസ്ഥാനത്തെ ആളായിട്ട് ഇടവക കത്തങ്ങളിൽ ഒരുത്തനെ നിശ്ചയിച്ച്....."

"... ആവക പൂട്ടിൽ (മേമ്പൂട്ടിൽ) നിന്നെടുത്ത് വെക്കേണ്ടുംനാളിൽ യജമാനസ്ഥാനത്തെയും വികാരിയെയും യോഗത്തെയും ബോധിപ്പിച്ച് ചെലവിട്ട് കൊൾകയും....".[6]

ഇവിടെ അടിവരയിട്ട 'യജമാന'പദങ്ങൾ മേലധ്യക്ഷസ്ഥാനത്തെയാണ് പരാമർശിക്കുന്നതെന്ന് നിർവിവാദമാണല്ലോ.

1850 വരെയും യജമാനൻ എന്ന പദവും അച്ചൻ എന്ന പദവും പര്യായപദങ്ങളായിരുന്നു. 1811-ൽ വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ച 'റമ്പാൻ ബൈബി'ളിലും 19-ാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ രചിക്കപ്പെട്ട 'നിരണം ഗ്രന്ഥവരി'യിലും ഇക്കാര്യത്തിൽ അനിഷേധ്യമായ തെളിവുകൾ കാണുക.

**1. റമ്പാൻ ബൈബിൾ.**

a. 'രണ്ട് അച്ചന്മാർക്ക് വേല ചെയ്വാൻ ഒരുത്തൻ വശമാകുന്നില്ല. വി. മത്തായി 6:24.

b. 'വീട്ടച്ചന്റെ അടിയാർ അവർ അണഞ്ഞു. അവനോടവർ ചൊല്ലി. 'ഞങ്ങടെ അച്ചാ ഇതല്ലോ നിന്റെ കണ്ടത്തിൽ നല്ല വിത്ത് നീ വിതച്ചില്ലയോ? വി. മത്തായി 13:28.

c. 'അവന്റെ മല്പാനെക്കായിൽ ഏറ്റപ്പെട്ടവനാകുന്നു എന്ന ശിഷ്യനുമില്ല; അവന്റെ അച്ചനെക്കായിൽ അടിയാനുമില്ല.' വി. മത്തായി 10:24.

d. 'അവരുടെ അച്ചന്മാരുടെ മേശയിൽനിന്ന് വീഴുന്ന നുറുക്കുകളിൽനിന്ന് അതിന്മണ്ണം പട്ടികളും തിന്ന് ജീവിക്കുന്നു.' വി. മത്തായി 15:27.

e. അവർ വന്ന് ഉണ്ടായി എന്ന സകലവും അവരുടെ അച്ചനോട് അവർ അറിയിച്ചു. അപ്പോൾ അവരുടെ അച്ചൻ അവനെ വിളിച്ച് അവനോടവൻ ചൊല്ലി. വി. മത്തായി 18:32, 33.

f. 'എന്നാൽ അവന്റെ തോപ്പിന്ന് കൂലിയാളരെ കൂലിക്ക് കൊള്ളുവാൻ മയ്യലിൽ പുറപ്പെട്ടു എന്ന വീട്ടച്ചൻ പുരുഷന് ആകാശമോക്ഷം അത് സദൃശമതാകും.' വി. മത്തായി 20:1.

ഇവിടെ എല്ലാം ആധുനിക വിവർത്തനത്തിൽ ഉപയോഗിച്ചിട്ടുള്ളത് 'യജമാനൻ' എന്ന പദമാണ്. അച്ചൻ, യജമാനൻ എന്നീ പദങ്ങൾ പര്യാ

യപദങ്ങൾ എന്ന് സിദ്ധിച്ചുവല്ലോ.

**2. നിരണം ഗ്രന്ഥവരി**

മെത്രാനെ അച്ചൻ എന്ന് വിശേഷിപ്പിച്ചതിന്റെ ഏതാനും ഉദാഹരണങ്ങൾ നിരണം ഗ്രന്ഥവരിയിൽ കാണുക:

a. ".... അങ്ങും ഇങ്ങും രണ്ടു യജമാനന്മാർ കഴിവോളം നിരപ്പിന് സംഗതി വന്നില്ലെന്ന് പുത്തൻകൂറ്റുംപുറത്തുള്ള ആളുകൾ തന്നെ രണ്ടു പകുതി ആയിട്ട് നിന്ന് തമ്പുരാന്റെ മാർഗ്ഗത്തോട് മറുത്ത് സിദ്ധാന്തമായിട്ട് നടപ്പാകകൊണ്ടും പള്ളികളിലൊക്കെയും പല മര്യാദയും മറുകൂറ്റുകാരുടെ പരിഹാസവും ഇങ്ങനെ ആയാൽ മാർഗ്ഗത്തിന് അഴിവ് വരുമെന്നും ബോധജ്ഞാനപ്പെട്ട് അച്ചൻ നിശ്ചയിച്ച് ഏത് പ്രകാരമെങ്കിലും നിരപ്പായിട്ട് നടക്കണമെന്ന്...." എം.ഒ.സി. നിരണം ഗ്രന്ഥവരി, പു. 142.

അങ്ങും ഇങ്ങും 'രണ്ടു യജമാനന്മാർ' എന്ന പ്രയോഗം 1751-ൽ വന്ന മാർ ഗ്രീഗോറിയോസും മാർ ഈവാനിയോസും ഒരു ഭാഗത്തും ആറാം മാർത്തോമ്മാ മറുഭാഗത്തും എന്ന അവസ്ഥയെയാണ് പരാമർശിക്കുന്നത്. ഇവിടെ 'അച്ചൻ' എന്ന് പരാമർശിച്ചത് ആറാം മാർത്തോമ്മായെ ആണ്.

b. "ബാവാമാർ വന്നപ്പോൾ അന്ത്യോഖ്യായിൽ നിന്നും മാർ ഇഗ്നാത്യോസ് പാത്രിയർക്കീസ് കൊടുത്തയച്ചിരുന്ന വടിയും മുടിയും സ്ഥാത്തിക്കോനും അച്ചന് കൊടുത്തു" (നിരണം ഗ്രന്ഥവരി. വ്യാഖ്യാനം പോൾ മണലിൽ, പുറം 142).

ഇവിടെയും അച്ചൻ ആറാം മർത്തോമ്മാ/വലിയ മാർ ദീവന്നാസ്യോസ് ആണ്.

c. ".... അച്ചൻ നിരണത്തിരിക്കുമ്പോൾ മല്പാനും ശിഷ്യനും കൂടെ കൊല്ലം 953-ാം ആണ്ട് ചിങ്ങമാസം 30-ന് വന്ന് കണ്ട് റോമ്മായിക്ക് എഴുത്തും വാങ്ങി അന്ന് പോയതിന്റെ ശേഷം...." (മേൽപ്പുസ്തകം, പുറം 146).

ഇവിടെയും അച്ചൻ വലിയ മാർ ദീവന്നാസ്യോസ് ആണ്.

d. 'അച്ചന്റെ അനന്തരവൻ മാത്തൻ കത്തനാർക്ക് കന്നിപ്പട്ടവും കുർബ്ബാനപട്ടവും ബാവാ അത്രേ കൊടുത്ത് പഠിപ്പിച്ചു വരുന്നത്' (മേൽ പുസ്തകം, പുറം 158).

ഇവിടെയും അച്ചൻ വലിയ മാർ ദീവന്നാസ്യോസ് ആണ്.

e. 'ഇതിന്റെശേഷം അച്ചന്റെ കൈയിൽനിന്ന് പണം കൊടുത്ത് ഹൈക്കലായും പണിയിച്ചു. മേടമാസത്തിൽ അച്ചൻ ചെങ്ങന്നൂർ വന്നു.

മാത്തു തരകൻ വന്നു കണ്ടു. യാത്രപറഞ്ഞ് പോകുമ്പോൾ ചെറിയ ച്ചനെ വാഴിക്കുന്ന കാര്യവും കല്പിച്ചു' (പുറം 160).

ഇവിടെ അച്ചൻ ആറാം മർത്തോമ്മാ/വലിയ മാർ ദീവന്നാസ്യോസ് ആണ്. ചെറിയച്ചൻ ഏഴാം മാർത്തോമ്മായും.

f. 'എന്നാൽ 81-ാമാണ്ട് (1806) ഇപ്പോഴത്തെ വർത്തമാനവും നിരണത്ത് കാലം ചെയ്ത അച്ചന്റെ കാര്യവും എഴുതണമെന്നും അതുകൊണ്ട് പ്രയോജനമുണ്ടെന്ന് കല്പിച്ചത്രേ എഴുതിയത്' (പുറം 204).

ഇവിടെ കാലം ചെയ്ത അച്ചൻ അഞ്ചാം മാർത്തോമ്മാ ആണ്.

g. '84-ാം ആണ്ട് (1809) അച്ചന്റെ ഒരാണ്ട് വീടുകയ്ക്ക് പുത്തൻ കാവിൽവച്ച് പീലിപ്പോസ് റമ്പാൻ മുതൽപേരും ചെറിയച്ചനുമായിട്ട് കുറ ഞ്ഞോരു വഴക്കുണ്ടായി' (പുറം 208).

ഇവിടെ അച്ചൻ ആറാം മാർത്തോമ്മായും ചെറിയച്ചൻ ഏഴാം മാർത്തോ മ്മായും ആണ്.

ഈ സമകാലരേഖകൾ അന്നത്തെ 'അച്ചൻ' പ്രയോഗം മുൻനിർത്തി, പുലിക്കോട്ടിൽ മെത്രാൻ സ്ഥാനസാധുത ഇല്ലാത്ത ആളാണെന്നും തന്മൂലം മെത്രാനായ ശേഷവും കറുത്തകുപ്പായമേ ധരിച്ചിരുന്നുള്ളു എന്നും മരിക്കുമ്പോൾ കത്തനാരുടെ മുറയിൽ കിടത്തി സംസ്കരിക്ക ണമെന്ന് നിർദ്ദേശിച്ചിരുന്നു എന്നും മറ്റുമുള്ള കഥകൾ പ്രചരിപ്പിച്ചവർ മൂഢലോകത്തായിരുന്നു എന്ന് പറയാതെ വയ്യ. കുന്നംകുളത്തുകാർ അദ്ദേ ഹത്തെ 'കാലം ചെയ്ത അച്ചൻ' എന്ന് വിളിച്ചത് അന്നത്തെ ഭാഷയിൽ കാലം ചെയ്ത മെത്രാൻ എന്ന അർത്ഥത്തിൽ തന്നെയെന്ന് 'നിരണം ഗ്രന്ഥവരി'യിലെ സമാനപ്രയോഗങ്ങൾ സംശയരഹിതമായി നമ്മെ ബോധ്യപ്പെടുത്തുന്നു.

പുലിക്കോട്ടിൽ മെത്രാച്ചനെ കബറടക്കിയ വൈദിക ശ്രേഷ്ഠർ 1802-ൽ കാലം ചെയ്ത കാട്ടുമങ്ങാട്ട് ഒന്നാം കൂറിലോസ്, 1794-ൽ കാലം ചെയ്ത മാർ ഈവാനിയോസ് (ചെങ്ങന്നൂർ), 1806-ൽ കാലം ചെയ്ത കാട്ടുമങ്ങാട്ട് രണ്ടാം കൂറിലോസ് (വെട്ടിക്കൽ), 1808-ൽ കാലം ചെയ്ത ആറാം മാർത്തോമ്മാ (പുത്തൻകാവ്), 1809-ൽ കാലം ചെയ്ത ഏഴാം മാർ ത്തോമ്മാ (കോലഞ്ചേരി), 1816-ൽ കാലം ചെയ്ത എട്ടാം മാർത്തോമ്മാ (പുത്തൻകാവ്) എന്നീ മേല്പട്ടക്കാരുടെ കബറടക്കത്തിൽ പങ്കെടുത്ത് നേതൃത്വം നൽകിയവരാണ്. ഒരു മെത്രാനെ സിംഹാസനത്തിൽ ഇരു ത്തിയാണ് കബറടക്കുക എന്ന മലങ്കരയിലെ പാരമ്പര്യം അറിയാവുന്ന അവർ പുലിക്കോട്ടിൽ മെത്രാച്ചനെ കിടത്തി കബറടക്കി എന്ന് പറയു ന്നത് ബാലിശവും യുക്തിഹീനവും ആണ്. മിഷനറിമാരുടെ നേതൃത്വ

ത്തിൽ പില്ക്കാലത്ത് ചാപ്പൽ നിർമ്മാണം പൂർത്തിയാക്കി സെമിനാരി സ്ഥാപകന്റെ കബറിടം പുതുക്കിപണിതപ്പോൾ മിഷനറി സംസ്ക്കാരം പഴയസെമിനാരിയിൽ പ്രാവർത്തികമാക്കുന്നതിന്റെ ഭാഗമായി ആ കബറിടം കിടത്തി സംസ്ക്കരിച്ചുവോ എന്ന് സംശയിക്കത്തക്കവിധം ദീർഘചതുരാകൃതിയിൽ ക്രമീകരിച്ചതാവാനാണ് സാധ്യത. പാശ്ചാത്യസഭകളിൽ മെത്രാന്മാരെ കിടത്തി സംസ്ക്കരിക്കുന്ന പതിവാണ് മിഷനറിമാർ പരിചയിച്ചിട്ടുള്ളത്. 1816-ൽ മിഷനറിമാർ സെമിനാരിയിൽ ഉണ്ടായിരുന്നുവെങ്കിലും അവർക്ക് അവിടെ ആധിപത്യമില്ലായിരുന്നു. കിടങ്ങൻ മെത്രാച്ചൻ മലങ്കര മെത്രാനായി നിയമിക്കപ്പെട്ടതോടെയാണ് മിഷനറിമാർ സെമിനാരിയുടെ ആധിപത്യം പിടിച്ചെടുത്തത് എന്ന് ഇവിടെ ഓർക്കാവുന്നതാണ്.

വീട്ടുകാർക്ക് കൊടുക്കുവാനായി മരണപത്രത്തിൽ നിർദ്ദേശിച്ച മുരിക്കിൻപെട്ടി തുടങ്ങിയ സാമഗ്രികളുമായി സംസ്കാരചടങ്ങിൽ പങ്കെടുക്കാൻപോയ പുലിക്കോട്ടിൽ ഇട്ടൂപ്പ് കത്തനാരും സംഘവും കുന്നംകുളത്ത് തിരിച്ചെത്തി. അദ്ദേഹത്തിന്റെ വീടിനോടടുത്തുള്ള സെന്റ് ലാസറസ് പഴയപള്ളിയുടെ മദ്ബഹായുടെ താഴെ മദ്ധ്യഭാഗത്തായി ആ തിരുശേഷിപ്പുകൾ അവർ നിക്ഷേപിക്കുകയും അതിന് മുകളിലായി ഒരു സ്മാരക കബറിടം പണിതുയർത്തുകയും ചെയ്തു. കാലംചെയ്ത അച്ചന്റെ വിശുദ്ധി ആ സ്മാരക കബറിടത്തിൽ വിശ്വാസികൾ ദർശിച്ചു. കബറിടം സങ്കടകണ്ണുനീരിൽ ആണ്ടുകിടക്കുന്ന അനേകർക്ക് ശാന്തിതുറമുഖമായി. കുന്നംകുളത്ത് അന്നുണ്ടായിരുന്ന മിക്ക വൈദികരും അദ്ദേഹത്തിന്റെ ശിഷ്യന്മാർ ആയിരുന്നു. കബറിടത്തിൽ നടക്കുന്ന അത്ഭുതങ്ങൾ കണ്ട് അവർ അത്ഭുതസ്തബ്ധരായി. ക്രമേണ വൃശ്ചികം 12-ാം തീയതി കുന്നംകുളത്തെ പ്രധാന പെരുന്നാൾ ആയി മാറി. അവിടെ ആഘോഷിക്കപ്പെട്ടിരുന്ന 'ദൈവമാതാവിന്റെ പുകഴ്ച പെരുന്നാൾ' താരതമ്യേന അപ്രധാനമായി. അന്ന് മലങ്കരസഭയിൽ പരിശുദ്ധൻ ആയി പ്രഖ്യാപിക്കപ്പെട്ട ആരുടെയും കബറിടങ്ങൾ പ്രസിദ്ധമായിരുന്നില്ല. പരിശുദ്ധന്റെ കബറിടം എന്ന നിലയിൽ മലങ്കരസഭയിൽ ആദ്യമായി ആദരിക്കപ്പെട്ട സ്മാരക കബറിടം കുന്നംകുളം പഴയപള്ളിയിലെ സ്മാരക കബറിടമായിരുന്നു. മിഷനറിമാർക്ക് ശ്രാദ്ധവും പെരുന്നാളും ഒന്നും ഇല്ലാതിരുന്നതിനാൽ ആ വിശുദ്ധന്റെ ഓർമ്മപെരുന്നാൾ അദ്ദേഹം കബറടങ്ങിയ പഴയസെമിനാരി ചാപ്പലിൽ മിഷനറിമാർ നടത്തിയിരുന്നില്ല. ആ പശ്ചാത്തലത്തിൽ കുന്നംകുളത്തുള്ള സ്മാരകകബറിടം മലങ്കരസഭയെ മുഴുവൻ ആകർഷിച്ചു. അദ്ദേഹത്തിന്റെ ശിഷ്യരായ വൈദികർ അവരവർ നേതൃത്വം നൽകുന്ന ഇടവകകളിലെ വിശ്വാസികളെ സ്മാരക കബറിടത്തിലെ പെരുന്നാളിൽ പങ്കെടുക്കുവാൻ ആനയിക്കുമായിരുന്നു. ചാട്ടു

കുളങ്ങര ഇടവകയിൽനിന്ന് വിവിധ കാലങ്ങളിൽ, വിവിധ കാരണങ്ങളാൽ ചെറായി, വടക്കൻപറവൂർ, അങ്കമാലി, കുറുപ്പംപടി, കോതമംഗലം, കൂത്താട്ടുകുളം, കുറവിലങ്ങാട്, കോട്ടയം തുടങ്ങിയ പ്രദേശങ്ങളിലേക്ക് കുടിയേറിപ്പാർത്ത കുന്നംകുളത്തുകാർ വൃശ്ചികം 12-ാം തീയതി പെരുന്നാളിൽ പങ്കെടുക്കുവാനായി മാതൃ ഇടവകയിലേക്കു വർഷംതോറും തീർത്ഥാടനത്തിനായി വരുമായിരുന്നു. പരിശുദ്ധന്മാരുടെ കബറിടം എന്ന നിലയിൽ മലങ്കരസഭയിൽ രൂപപ്പെട്ട ആദ്യത്തെ തീർത്ഥാടനകേന്ദ്രം ഇതായിരുന്നു (വടക്കൻപറവൂർ, കോതമംഗലം, മുളന്തുരുത്തി, ചെങ്ങന്നൂർ, കണ്ടനാട്, നിരണം, കോലഞ്ചേരി, കടമ്പനാട്, അങ്കമാലി തുടങ്ങിയ പള്ളികളിൽ മേല്പട്ടക്കാരുടെ കബറിടങ്ങൾ ഉണ്ടായിരുന്നുവെങ്കിലും അവയൊന്നും പരിശുദ്ധന്മാരുടെ കബറിടങ്ങൾ എന്ന് പരിഗണിക്കപ്പെടുകയോ തീർത്ഥാടനകേന്ദ്രമായി അറിയപ്പെടുകയോ ചെയ്തിരുന്നില്ല. അനുബന്ധത്തിൽ കൊടുത്തിട്ടുള്ള എം. പി. വർക്കിയുടെ ലേഖനം കാണുക). കോതമംഗലം പോലും തീർത്ഥാടനകേന്ദ്രമായി മാറിയത് 19-ാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിലാണ്.

'അഭീഷ്ടകാര്യ സിദ്ധികൾക്കായി അനേകായിരങ്ങൾ ആ സിദ്ധന്റെ സ്മാരക കബറിടത്തിന് മുമ്പിൽ സാഷ്ടാംഗം പ്രണാമം ചെയ്തു. വന്ധ്യകൾ എന്ന് മുദ്രയടിക്കപ്പെട്ട പലരും കബറിടത്തിൽ വന്ന് പ്രാർത്ഥിക്കുകയും അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ സന്താനലബ്ധി ഉണ്ടാകുകയും ചെയ്ത അനുഭവങ്ങൾ അനേകർക്ക് പറയാനുണ്ട്. പുലിക്കോട്ടിൽ തറവാട്ടിൽ കുരിയത്-താത്തമ്മ ദമ്പതികൾക്ക് സന്താനഭാഗ്യം ലഭിച്ചിരുന്നില്ല. അവർ നിത്യവും സ്മാരക കബറിടത്തിൽ വന്ന് കണ്ണീരോടെ പ്രാർത്ഥിക്കുമായിരുന്നു. തങ്ങൾക്കൊരാൺകുഞ്ഞുണ്ടായാൽ ആ കുട്ടിക്ക് തിരുമേനിയുടെ പേരിടാമെന്ന് അവർ നേർച്ച നേർന്നു പോലും. അവരുടെ പ്രാർത്ഥനയുടെ ഫലമാണത്രേ പരുമല സെമിനാരിയും കോട്ടയം എം. ഡി. സെമിനാരിയും സ്ഥാപിച്ച് 'മലങ്കരസഭയുടെ സുവർണ്ണയുഗശില്പി' എന്നും 'യുഗതേജസ്' എന്നും വിശേഷിപ്പിക്കപ്പെട്ട പുലിക്കോട്ടിൽ യൗസേപ്പ് മാർ ദീവന്നാസ്യോസ് രണ്ടാമൻ മലങ്കര മെത്രാപ്പോലീത്താ."

ഇപ്രകാരമാണ് കുന്നംകുളത്ത് അദ്ദേഹത്തിന്റെ മദ്ധ്യസ്ഥതയിൽ നടന്ന പല അത്ഭുതങ്ങളെയും കുറിച്ചുള്ള രോമാഞ്ചദായകമായ അനുഭവ സ്മരണകൾ സ്മര്യപുരുഷന്റെ ആദ്യചരിത്രകാരൻ വിവരിച്ചിട്ടുള്ളത്.

1825-ൽ അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ പ്രാതിനിധ്യം അവകാശപ്പെട്ടുകൊണ്ട് മാർ അത്താനാസ്യോസ് എന്ന ഒരു മെത്രാൻ മലങ്കരയിലെത്തി! അദ്ദേഹത്തിന് മലങ്കരസഭയുടെ സ്വത്തും ഭരണവും കൈയ്യടക്കണമെന്ന് ആഗ്രഹമുണ്ടായിരുന്നു. അതിനുവേണ്ടി ആദ്യമായി അന്ന് മലങ്കര മെത്രാപ്പോലീത്താസ്ഥാനം വഹിച്ചിരുന്ന കിടങ്ങൻ മെത്രാച്ച

നെയും (ഗീവറുഗീസ് മാർ പീലക്സിനോസ്) ചേപ്പാട്ട് പീലിപ്പോസ് മാർ ദീവന്നാസ്യോസിനെയും അദ്ദേഹം മുടക്കി. കൂടാതെ സെമിനാരി സ്ഥാപകന്റെ കബറിടത്തോട് അദ്ദേഹം ധിക്കാരമായി പെരുമാറി. ആ കബർ അദ്ദേഹം വെട്ടിപ്പൊളിച്ചു.[7] പള്ളിക്കകത്ത് നാട്ടുമെത്രാന്റെ കബറിടം സ്ഥിതിചെയ്യുന്നത് അദ്ദേഹം സഹിച്ചില്ല. അത് അന്ത്യോഖ്യൻ പാരമ്പര്യത്തിലില്ലെന്ന് പില്ക്കാലത്ത് യൂയാക്കീം മാർ കൂറിലോസ് വ്യക്തമാക്കിയിട്ടുണ്ട്. മദ്ബഹായിലും മറ്റുമുണ്ടായിരുന്ന കബറുകൾ നീക്കംചെയ്ത് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഈ നിലപാട് കൂടുതൽ കർക്കശമാക്കിയിരുന്നു (മെത്രാന്മാരുടെ കബറിടങ്ങൾ പള്ളിയകത്ത് പാടില്ലെന്നത് അന്ത്യോഖ്യൻ നിയമമാണെങ്കിൽ അബ്ദുൾ ജലീൽ ഗ്രീഗോറിയോസിന്റെ കബറിടവും യൽദോ മാർ ബസ്സേലിയോസിന്റെ കബറിടവും യഥാക്രമം വടക്കൻപറവൂർ, കോതമംഗലം എന്നീ പള്ളികളുടെ മദ്ബഹായിൽ തെക്കുഭാഗത്ത് ഉണ്ടായതെങ്ങനെ? ചെങ്ങന്നൂർ പഴയസുറിയാനി പള്ളിയുടെ മദ്ബഹായിലാണ് മാർ ഈവാനിയോസിന്റെ കബറിടം. ഹിദായത്തുള്ള മാർ ഈവാനിയോസ്, 1751-ൽ വന്ന മാർ ഗ്രീഗോറിയോസ് എന്നിവരുടെ കബറിടങ്ങൾ മുളന്തുരുത്തി പള്ളിയിൽ ഉണ്ടായതെങ്ങനെ? ഇവരൊന്നും അന്ത്യോഖ്യൻ പാരമ്പര്യത്തിലുൾപ്പെട്ടവരല്ല എന്നതിന് ഈ കബറിടങ്ങൾ സാക്ഷിയത്രേ). ഈ സംഭവമാണ് ചരിത്രപുരുഷന്റെ കബറിടം ദീർഘചതുരാകൃതിയിലാവാൻ കാരണം എന്ന് കെ. എം. അലക്സാണ്ടർ അച്ചന്റെ നിരീക്ഷണം തള്ളിക്കളയാനാവില്ല. അദ്ദേഹം എഴുതുന്നു:

'സാധാരണ മെത്രാന്മാരെ കബറടക്കുംപോലെ സ്മര്യപുരുഷനെ ഇരുത്തിയ രൂപത്തിൽതന്നെയാണ് സംസ്കരിച്ചത്. പിന്നീട് 1825-ന് ശേഷം കബറിടം പുതുക്കിപ്പണിതപ്പോൾ ദീർഘചതുരാകൃതിയിൽ എങ്ങനെയോ ആയിപ്പോയി[8] (കെ. എം. അലക്സാണ്ടർ അച്ചൻ ദീർഘകാലം വൈദിക സെമിനാരിയിൽ വൈസ് പ്രിൻസിപ്പൽ ആയിരുന്നു എന്ന് ഓർക്കുക).

കുന്നംകുളം പഴയപള്ളിയിൽ സ്ഥാപിച്ച സ്മാരകകബറിടം സന്ദർശിച്ച് അനുഗ്രഹം പ്രാപിക്കുന്നവരുടെ സംഖ്യ വർദ്ധിച്ചുകൊണ്ടേ ഇരുന്നു. കുന്നംകുളത്തുകാരുടെ മനസ്സിൽ വൻ ചലനങ്ങൾ സൃഷ്ടിക്കുവാൻ ഇത് പര്യാപ്തമായി. സെമിനാരി കുന്നംകുളത്ത് സ്ഥാപിക്കാതിരുന്നതിൽ അവർക്ക് സ്മര്യപുരുഷനോട് അല്പം നീരസം ഉണ്ടായിരുന്നു. എന്നാൽ പഴയസെമിനാരിയുടെ പ്രവർത്തനശൈലിയിലെ മികവും അത് മലങ്കര സഭയുടെ ഹൃദയവും മസ്തിഷ്ക്കവും ആയി പ്രവർത്തിക്കുന്നതും വീക്ഷിച്ച ചാട്ടുകുളങ്ങര ഇടവകക്കാർക്ക് മനസ്താപമുണ്ടായി. സെമിനാരി സ്ഥാപകന്റെ ഭാവനയുടെ വിസ്തൃതിയും അഗാധതയും ഇപ്പോഴാണ് അവർക്ക് ഗ്രഹിക്കുവാൻ കഴിഞ്ഞത്. ജന്മദേശത്ത് ഒരു പ്രവാചകൻ വൈകിയേ, വളരെ വൈകിയേ ആദരിക്കപ്പെടാറുള്ളൂ എന്നത് എത്ര

സത്യം. കോട്ടയം സെമിനാരിയിലെ സ്മര്യപുരുഷന്റെ പ്രാർത്ഥനാ മുറിയിൽ വച്ചിരുന്ന മരക്കുരിശ് കുന്നംകുളത്തെ സ്മാരക കബറിടത്തിൽ പ്രതിഷ്ഠിച്ചപ്പോൾ ആ സ്മാരക കബറിടം അനേകർക്ക് പുണ്യസങ്കേതമാകുമെന്ന് അവർ ചിന്തിച്ചിരിക്കുകയില്ല.

ശീമയിൽ നിന്ന് വന്ന മാർ അത്താനാസ്യോസ് കോട്ടയം പഴയസെമിനാരി ചാപ്പലിലെ കബറിടത്തോട് ചെയ്ത അതേ ക്രൂരത മറ്റൊരു 'ശീമ' മെത്രാൻ കുന്നംകുളത്തെ സ്മാരക കബറിടത്തോടും ചെയ്തതായി അദ്ദേഹത്തിന്റെ ജീവചരിത്രകാരൻ വിവരിക്കുന്നു: 1852-ൽ ആണ് സംഭവം. യൂയാക്കീം മാർ കൂറിലോസ് ആണ് കബറിടം പൊളിച്ച വീരനായകൻ. അദ്ദേഹം കുന്നംകുളം പഴയപള്ളിയിൽ ഏതാനും ദിവസം താമസിക്കുകയുണ്ടായി. സന്ധ്യയ്ക്ക് അദ്ദേഹം പള്ളിയകത്തേക്ക് കടന്നപ്പോൾ കുറെ ആളുകൾ സ്മാരക കബറിടത്തിന്റെ മുമ്പിൽ കുമ്പിടുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നതു കണ്ട് അദ്ദേഹം വികാരിയച്ചനോട് ചോദിച്ചു. 'എന്താ ഒരു കെടാവിളക്ക്? ഒരു കബറിടവും ഉണ്ടല്ലോ.'

'പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ സ്മാരക കബറിടമാണ്.' വികാരിയച്ചന്റെ മറുപടി.

മെത്രാന്റെ വെളുത്ത മുഖം രക്തവർണ്ണമായി മാറി. 'ബാവാ' കോപത്തോടെ പറഞ്ഞു; അല്ലെങ്കിൽ കല്പിച്ചു (അതോ ഗർജ്ജിച്ചുവോ?).

'പള്ളിയകത്ത് ഒരു സ്മാരകമോ? കോപാവേശത്തോടെ കലിതുള്ളി നില്ക്കുന്ന മെത്രാന്റെ മുഖത്ത് നോക്കുവാൻ വികാരിയച്ചന് ഭയമായി. ഏതൊക്കെയോ അറബിപദങ്ങൾ സ്വഗതമായിപ്പറഞ്ഞതിന് ശേഷം 'ബാവാ' പരിശുദ്ധമായ തിരുവായ്കൊണ്ട് സുറിയാനി ഭാഷയിൽ കല്പിച്ചരുളി ചെയ്തു.

'എന്ത്? പരിശുദ്ധന്മാർക്കല്ലേ സ്മാരകം? കറുത്തവരുടെ നാട്ടിൽ ഒരു പരിശുദ്ധനോ? അതും ഞങ്ങൾ അറിയാതെ മെത്രാൻപട്ടം ഏറ്റ ആൾ.' കൂറിലോസ് മെത്രാൻ, അല്ല ബാവാ, കോപാവേശത്തോടെ ആ കബറിനടുത്ത് ചെന്ന് അതിലെ കുരിശിന്മേൽ ചവുട്ടി. കുരിശും മെഴുകുതിരിക്കാലുകളും താഴെ വീണ് ഉരുണ്ടു.

വൃദ്ധനായ വികാരിയച്ചനും അവിടെ കൂടിനിന്നവരും നെഞ്ചത്ത് കൈവെച്ച് നിലവിളിച്ചു. 'അരുതേ ബാവാ. അദ്ദേഹം പരിശുദ്ധനാണ്.' മലയാളിയുടെ മലയാളത്തിലുള്ള പ്രാർത്ഥന - അതുണ്ടോ ശീമയിലെ ബാവായ്ക്ക് മനസ്സിലാവുന്നു? (അദ്ദേഹം ആകാശങ്ങളിലുള്ള ബാവാ അല്ലല്ലോ.)

സന്ധ്യാനമസ്കാരം കഴിഞ്ഞ് ബാവാ പള്ളിമേടയിലേക്ക് ആഘോ

ഷസമന്വിതം തിരിച്ചെഴുന്നള്ളി. ഭക്തജനം ആ കുരിശ് പൂർവ്വസ്ഥാനത്ത് തന്നെ പ്രതിഷ്ഠിച്ചു. ആ പ്രവൃത്തി ശീമബാവായെ രോഷാകുലനാക്കി. 'നാം നീക്കം ചെയ്ത കുരിശ് നമ്മുടെ കല്പന കൂടാതെ ഈ മലയാള ത്തിലെ പുഴുക്കൾ പുനഃസ്ഥാപിക്കുകയോ?' അങ്ങനെ അദ്ദേഹം ചിന്തി ച്ചിട്ടുണ്ടാവണം. ചില ചട്ടമ്പികളുടെ സഹായത്തോടെ ഒരു ദിവസം രാത്രി ആ കബറിടം പൂർണ്ണമായി അദ്ദേഹം പൊളിച്ചുനീക്കി. ആ കബറിടം നിർമ്മിക്കുവാൻ ആരൊക്കെയാണ് മുൻകൈ എടുത്തിരുന്നതെന്ന് ചട്ട മ്പികളിൽ നിന്ന് അദ്ദേഹം മനസിലാക്കിയിരുന്നു. ആ രാത്രി തന്നെ കബ റിടം നിർമ്മിച്ചവരുടെ വീട്ടുവാതില്ക്കൽ കബറിടത്തിന്റെ അവശിഷ്ടങ്ങൾ ചാരിവക്കുന്നതിന് ശീമബാവാ ചട്ടമ്പികളെ ഏർപ്പാടാക്കി പോന്നു.'

പ്രഭാതത്തിൽ വാതിൽ തുറന്നപ്പോൾ കബറിടത്തിന്റെ ഭാഗങ്ങൾ ആണ് വീട്ടുടമസ്ഥന്മാർക്ക് കാണാൻ കഴിഞ്ഞത്. അവർ ദുഃഖിതരായി ത്തീർന്നു. കബറിടത്തിലെ കുരിശ് കിഴക്കേ അങ്ങാടിയിലെ ഒരാളുടെ വീട്ടുവാതില്ക്കൽ നിന്നാണ് കിട്ടിയത്. അദ്ദേഹം ഭക്തിപൂർവ്വം ആ കുരി ശെടുത്തു. പിന്നെ അത് താഴെ വച്ചില്ല. ഉറങ്ങുമ്പോൾ ആ കുരിശ് തന്റെ നെഞ്ചിൽ കെട്ടിവച്ച് അയാൾ ഉറങ്ങി. ആ കുരിശ് സ്ഥാപിക്കുവാൻ ഒരു ദേവാലയം പണിയണമെന്ന് സഭാസ്നേഹികൾ നിശ്ചയിച്ചു (തൊഴിയൂർ പള്ളിയുമായി വ്യവഹാരം നടത്തുവാൻ നേതൃത്വം നൽകുവാനായി യൂയാക്കീം മാർ കൂറിലോസ് ഏതാനും ആഴ്ചകൾ കുന്നംകുളത്ത് താമ സിച്ചപ്പോൾ ആണത്രേ ഈ സംഭവങ്ങൾ ഉണ്ടായത്). പള്ളിയുടെ ശിലാ സ്ഥാപനം നടത്തി ആ കുരിശ് അവിടെ പ്രതിഷ്ഠിക്കുന്നത് വരെയും ഓരോ ദിവസവും ഓരോരുത്തർ ആ കുരിശ് നെഞ്ചിൽ കെട്ടിവച്ച് ഉറങ്ങു കയായിരുന്നു പതിവ് എന്ന് ഐതിഹ്യം പറയുന്നു.

കൂറിലോസ് മെത്രാന്റെ അനധികൃതമായ കൈയേറ്റത്തെക്കുറിച്ച് പലരും പ്രതിഷേധ സ്വരമുയർത്തി. പക്ഷേ, നിഗ്രഹാനുഗ്രഹശക്തിയുള്ള ശീമ മെത്രാന്റെ വടിയും മുടിയും സ്ലീബായും ധരിച്ച വിഗ്രഹം പതിവു പോലെ വീണ്ടും പ്രതിഷേധക്കാരുടെ മേൽ വിജയം വരിച്ചു.

കുരിശാകൃതിയിലുള്ള കുന്നംകുളം പട്ടണത്തിന്റെ തെക്കും വടക്കും പടിഞ്ഞാറും ഓരോ പള്ളികൾ ഉണ്ടായിരുന്നു. കിഴക്കേ അങ്ങാടിയിൽ മാത്രം പള്ളി ഉണ്ടായിരുന്നില്ല. 'കൂനിന്മേൽ കുരു' എന്ന പോലെ പള്ളി സ്ഥാപനത്തിന് അനുകൂലമായ മറ്റൊരു സംഭവം അക്കാലത്തുണ്ടായി. കുന്നംകുളം പ്രദേശത്ത് എല്ലാ പള്ളികളും നവീകരണ മെത്രാന്റെ കൈവ ശമായി. രാജകീയ വിളംബരം സിദ്ധിച്ച പാലക്കുന്നത്ത് മാത്യൂസ് അത്താ നാസ്യോസ് പൂർവിക ആരാധനകളെ നിരോധിച്ചു. ഇതോടെ സുറിയാ നിക്കാർക്ക് ആരാധന നടത്തുവാൻ പുതിയ ഒരു ദേവാലയം അനിവാര്യ മായി. പഴഞ്ഞിപള്ളിയിൽ സേവനം ചെയ്തിരുന്ന പുലിക്കോട്ടിൽ

ജോസഫ് കത്തനാർ (പിന്നീട് മാർ ദീവന്നാസ്യോസ് ദ്വിതീയൻ) അധികാരികളിൽ നിന്ന് ആവശ്യമായ അനുവാദം വാങ്ങിച്ചു.

1852 വൃശ്ചികം 12-ന് കാലം ചെയ്ത അച്ചന്റെ ഓർമ്മപ്പെരുന്നാളിൽ മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിലുള്ള പുതിയ ദേവാലയത്തിന് പുലിക്കോട്ടിൽ ജോസഫ് കശ്ശീശാ ശിലാസ്ഥാപനം നിർവഹിച്ചു. ശുശ്രൂഷയിൽ കുന്നംകുളത്തെ മുഴുവൻ സുറിയാനിക്കാരുടെയും പങ്കാളിത്തം ഉണ്ടായത് യൂയാക്കീം മാർ കൂറിലോസിനെ വിസ്മയിപ്പിച്ചു. പള്ളിപണി പൂർത്തിയാക്കി കൂദാശ ചെയ്തതും സ്മാരക കബറിലെ പഴയ കുരിശ് പുതിയ പള്ളിയിലെ ത്രോണോസിൽ സ്ഥാപിച്ചതും യൂയാക്കീം മാർ കൂറിലോസ് ആയിരുന്നു. അത്ഭുതകരമായ ആ സംഭവ വികാസത്തിന്റെ പശ്ചാത്തലം ഇതായിരുന്നു. തിരുമേനിയുടെ കബറിടം ചവിട്ടിമെതിച്ചതിന്റെ പിറ്റേദിവസം കൂറിലോസ് മെത്രാച്ചൻ രോഗശയ്യയിലായി. അദ്ദേഹത്തിന്റെ രണ്ടു കാലുകളും നീരുവന്നു വീർത്തു. പള്ളിയുടെ ശിലാസ്ഥാപനകർമ്മം നിർവഹിക്കുന്നതിന് ആരും ശീമമെത്രാനോട് ആവശ്യപ്പെട്ടില്ല. പള്ളിപണി പൂർത്തിയായപ്പോൾ വൃദ്ധനായ വികാരിയച്ചനെ വിളിച്ച് അദ്ദേഹം പറഞ്ഞു. 'നാം തന്നെ പള്ളി ശുദ്ധീകരിച്ച് കുരിശ് പ്രതിഷ്ഠിക്കാം.'

സ്മര്യപുരുഷൻ കബറടങ്ങിയശേഷം അദ്ദേഹത്തിന്റെ വിശുദ്ധിയെ വിളംബരം ചെയ്യാൻ പര്യാപ്തമായിരുന്നു മാർ കൂറിലോസിന്റെ അനുഭവസാക്ഷ്യം. കുരിശുസ്ഥാപനം നടത്തിയ രാത്രിയിൽ, വളരെ ദിനങ്ങൾക്ക് ശേഷം അദ്ദേഹം സുഖമായി ഉറങ്ങിയത്രേ. അടുത്ത ദിവസം വി.കുർബ്ബാനമദ്ധ്യേ അദ്ദേഹം പ്രസ്താവിച്ചു: "നിങ്ങളുടെ മാർ ദീവന്നാസ്യോസ് പരിശുദ്ധനാകുന്നു."

കിഴക്കേ അങ്ങാടിയിലെ സെന്റ് തോമസ് പള്ളിയുടെ നിർമ്മാണം പൂർത്തീകരിച്ചപ്പോൾ പഴയപള്ളിയിൽ നടത്തിയിരുന്ന, കാലം ചെയ്ത അച്ചന്റെ ഓർമ്മപ്പെരുന്നാൾ പുതിയ പള്ളിയിൽ നടത്തുവാൻ തുടങ്ങി. ആദ്യവർഷം പുതിയ പള്ളിയിലെ പെരുന്നാളിന് സ്മര്യപുരുഷന്റെ അനന്തരവൻ പുലിക്കോട്ടിൽ ജോസഫ് കത്തനാർ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. അന്നു മുതൽ ഇന്നു വരെയും അദ്ദേഹത്തിന്റെ ഓർമ്മപ്പെരുന്നാൾ ദേശീയഉത്സവത്തിന്റെ പകിട്ടോടെ ഈ പള്ളിയിൽ ആചരിച്ചു വരുന്നു. മലങ്കരസഭയുടെ എന്നപോലെ കുന്നംകുളം നഗരത്തിന്റെയും ഇടവകയുടെയും മുഖാകൃതി ഇന്ന് കാണുംവിധം അടിയുറപ്പുള്ളതാക്കിത്തീർത്ത മുഖ്യശില്പി അദ്ദേഹമാണെന്ന് അവർ വിശ്വസിക്കുന്നു. അദ്ദേഹത്തിനോടുള്ള ആദരവിന്റെ പ്രതീകമായി കുന്നംകുളം-പഴഞ്ഞി പ്രദേശങ്ങളിൽ ഇട്ടൂപ്പ് എന്ന പേർ സർവസാധാരണമായി ഇന്നും കാണാം.

അദ്ദേഹത്തോടുള്ള ആദരവ് നിമിത്തമാണ് അനന്തിരവനും പിൻഗാ

മിയുമായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ കോട്ടയത്ത് സമ്പാദിച്ച് നിർമ്മിച്ച സ്ഥാപനത്തിന് മാർ ദീവന്നാസ്യോസ് സെമിനാരി അഥവാ എം. ഡി. സെമിനാരി എന്ന് നാമകരണം ചെയ്തത്. കുന്നംകുളം പഴയപള്ളിയിൽ പിന്നീട് പണിതുയർത്തിയ ഹൈസ്കൂളും അദ്ദേഹത്തിന്റെ പേരിൽ മാർ ജോസഫ് ദീവന്നാസ്യോസ് (എം. ജെ. ഡി.) എന്ന പേരിൽ അറിയപ്പെടുന്നു.

പഴഞ്ഞിയിൽ ഇന്നുള്ള ഹയർ സെക്കണ്ടറി ഗവ. സ്കൂൾ സ്മര്യപുരുഷന്റെ സ്മാരകമായി, പഴഞ്ഞി പള്ളിയുടെ കീഴിൽ സ്ഥാപിച്ചതായിരുന്നു. സ്കൂളിലെ ആദ്യത്തെ അഡ്മിഷൻ റജിസ്റ്ററിൽ മാർ ദീവന്നാസ്യോസ് ഹൈസ്കൂൾ എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്. അഭിവന്ദ്യ ഡോ. മക്കാറിയോസ് മെത്രാച്ചൻ വൈദികനായിരിക്കെ, സെമിനാരിയിൽ അദ്ധ്യാപകനായി സേവനമനുഷ്ഠിച്ച കാലത്ത് സ്മര്യപുരുഷന്റെ ചില സ്ഥാനവസ്ത്രങ്ങൾ പഴയസെമിനാരിയിൽ നിന്ന് കണ്ടെടുക്കുകയും ആയത് കുന്നംകുളം കിഴക്കേ പുത്തൻപള്ളിയിൽ ഒരു സ്മാരക കബറിടം പണിത് അവിടെ സ്ഥാപിക്കുകയും ചെയ്തിരിക്കുന്നു.

സംഭവബഹുലവും അസാമാന്യ വ്യക്തിത്വദീപ്തി കൊണ്ട് പ്രഭാപൂരിതവുമായ ആ മഹാത്മാവിന്റെ സംഭാവനകളെ താഴെ പറയുംപ്രകാരം അക്കമിട്ട് സംക്ഷേപിക്കാവുന്നതാണ്.

1. മെത്രാന്മാരുടെ കുടുംബവാഴ്ച എന്ന കീഴ്വഴക്കത്തെ നഖശിഖാന്തം എതിർത്ത് പരാജയപ്പെടുത്തി.

2. ഇന്ത്യൻസഭാ പൈതൃകചിന്ത ഒറ്റിക്കൊടുക്കുന്നവർക്കെതിരെ സഫലമായി സമരം നയിച്ചു.

3. ജീവിതകാലം മുഴുവൻ മല്പാനായി സഭയെ സേവിച്ചു.

4. ടിപ്പുവിന്റെ ആക്രമണത്തെ തുടർന്ന് ആത്മവീര്യം നഷ്ടപ്പെട്ട ഒരു ജനതയെ ആത്മവിശ്വാസത്തിലൂടെ.

5. 1811-ലെ മലയാളം ബൈബിൾ വിവർത്തനത്തിലൂടെ അനശ്വരനായി.

6. 'കണ്ടനാട് പടിയോല'യിലൂടെ മലങ്കരസഭയ്ക്ക് എഴുതിയുണ്ടാക്കിയ ഒരു ഭരണഘടന സംഭാവന ചെയ്തു.

7. വൈദിക സെമിനാരിക്ക് ഭാവനാപൂർവം എതിർപ്പുകളെ അതിജീവിച്ച് ജന്മം നൽകി.

8. 'ആർത്താറ്റ് പടിയോല'യിലൂടെ മലങ്കര സഭാസ്വാതന്ത്ര്യത്തിന്റെ മാഗ്നാക്കാർട്ടാ വിളംബരം ചെയ്തു.

9. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ സാധ്യതകൾ ക്രാന്തദർശിത്വത്തോടെ ഗ്രഹിച്ച് കേരളത്തിലാദ്യമായി കോട്ടയം പഴയസെമിനാരിയിൽ വേദി ഒരുക്കി.

10. തെരഞ്ഞെടുപ്പിന്റെ പിൻബലത്തിൽ മെത്രാൻസ്ഥാനമേറ്റ അദ്ദേഹം ഒരു പൊതുസ്ഥാപനത്തിൽ ആസ്ഥാനം ക്രമീകരിച്ച ആദ്യത്തെ മലങ്കര മെത്രാപ്പോലീത്താ ആയി.

11. കോട്ടയം പഴയസെമിനാരിയെ സഭയുടെ സെക്രട്ടറിയേറ്റ് ആയി പ്രയോജനപ്പെടുത്തി.

12. മൂല്യാധിഷ്ഠിതവും സന്യാസചര്യയിൽ വേരോടിച്ചതുമായ ഒരു പൊതുജീവിതശൈലി അന്ത്യംവരെ നിലനിർത്തി.

13. വിശ്വാസ സംരക്ഷണം, മലങ്കരസഭയുടെ തനിമ എന്നിവയ്ക്ക് ഉയർന്ന പരിഗണന നൽകി.

14. സഭയുടെ വികസനത്തോടൊപ്പം കേരളീയ ജീവിതത്തിന്റെ സാമ്പത്തിക - സാംസ്ക്കാരിക - സാമൂഹിക പുരോഗമനത്തിലൂടെ രാജപാതകൾ വെട്ടിയുണ്ടാക്കി.

15. മലങ്കര ഓർത്തഡോക്സ് സഭയിൽ ഒരു സൂര്യോദയമായിത്തീർന്നു.

ചുരുക്കിപ്പറഞ്ഞാൽ നാശോന്മുഖമായി ജീർണ്ണിച്ചിരുന്ന ഒരു സമൂഹത്തിന് (ആറാം മാർത്തോമ്മാ ബുക്കാനനോട് പറഞ്ഞ വാക്യം ഓർക്കുക) അഗ്നിശലാകയുടെ ചൂടും വെളിച്ചവും ആത്മവിശ്വാസവും നൽകി ഏത് പരീക്ഷണഘട്ടങ്ങളെയും അതിജീവിക്കുവാൻ അവരെ പ്രാപ്തരാക്കിത്തീർത്ത ഗ്രീക്ക് ഇതിഹാസവീരനായ 'പ്രൊമിത്യൂസി'നെയാണ് ചരിത്രപുരുഷൻ ഓർമ്മിപ്പിക്കുന്നത്. അതെ, പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്താ ആധുനിക മലങ്കരയുടെ പ്രൊമിത്യൂസ് തന്നെ. ജന്മംകൊണ്ട് കുന്നംകുളം പ്രദേശത്തെയും ഊർജ്ജസ്വലമായ കർമ്മപഥങ്ങൾകൊണ്ട് കേരളത്തിന്റെ മതപരവും വിദ്യാഭ്യാസപരവും സാംസ്ക്കാരികവും സാമ്പത്തികവും സാമൂഹികവും ആയ സമസ്ത നഭോമണ്ഡലങ്ങളെയും പ്രകാശിപ്പിച്ച ആ അഗ്നിസ്തംഭം മൂന്നാം സഹസ്രാബ്ദത്തിന്റെ പൂമുഖത്തേക്ക് പ്രവേശിച്ച നമുക്ക് ഇനിയും മാർഗ്ഗദർശനം നൽകി വിരാജിക്കട്ടെ എന്ന് നാം പ്രാർത്ഥിക്കുക. കർമ്മനിരതമായ ആ ജീവിതം പ്രസരിപ്പിക്കുന്ന വിശുദ്ധിയുടെ ഊർജ്ജം നമുക്ക് അഭയം നൽകുന്ന കോട്ടയായി മേലിലും വർത്തിക്കട്ടെ.

1. തൈലാഭിഷേക ശുശ്രൂഷയുടെ പ്രാർത്ഥനകളും ഗീതങ്ങളും.

2. തുലാവർഷത്തിന്റെ അന്ത്യദിനങ്ങൾ.
3. കാലം ചെയ്ത അച്ചൻ, പുറം 34, 35.
4. ഇ. എം. ഫിലിപ്പ്, പുറം 196.
5. കാലം ചെയ്ത അച്ചൻ, പു. 29.
6. മലങ്കരസഭാ ചരിത്രവിജ്ഞാനകോശം, പുറം 168.
7. ഫാ. കെ. എം. അലക്സാണ്ടർ, സെമിനാരി റിപ്പോർട്ട് 1972 – 73. (ലേഖനം).
8. ഫാ. കെ. എം. അലക്സാണ്ടർ, സെമിനാരി റിപ്പോർട്ട് 1972 – 73. (ലേഖനം).

**അനുബന്ധം 1**



# പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയെ മലങ്കരസഭാജ്യോതിസ്സായി പ്രഖ്യാപിച്ചുകൊണ്ട് പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ പുറപ്പെടുവിച്ച കല്പന

No. P. 433/91

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൻമേൽ ആരൂഢനായിരിക്കുന്ന**

**പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസ്സേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ**



നമുക്കെത്രയും പ്രിയപ്പെട്ടിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ എല്ലാ മേല്പ്പട്ടക്കാരും പട്ടക്കാരും ശെമ്മാശ്ശന്മാരും കുഞ്ഞാടുകളും പെണ്ണാടുകളും ആടുകളുമായ എല്ലാവർക്കും സഭയെ സ്നേഹിക്കുകയും പ്രിയപ്പെടുകയും ചെയ്യുന്ന എല്ലാ അഭ്യുദയകാംക്ഷികൾക്കും യഥാക്രമം കർത്താവിൽ സമാധാനവും വാഴ്വും. പ്രിയരെ, വളരെ സന്തോഷത്തോടും കൃതജ്ഞതാനിർഭരമായ ഹൃദയത്തോടും കൂടി നിങ്ങളെ നാം അറിയിക്കുന്നത്.

കുന്നംകുളത്ത് പുലിക്കോട്ടിൽ തറവാട്ടിൽ ഉത്തമനായ ചുമ്മാരുടെ സീമന്തപുത്രനായി 1740 നവംബർ മാസം 25-ാം തീയതി ജനിച്ച യൗസേഫ് എന്ന ഇട്ടൂപ്പ് ദൈവത്തിന്റെ ഒരു വലിയ ദാനമായിരുന്നു. കാലചക്രത്തിന്റെ ഉരുളിച്ചയിൽ വളർന്നുവലുതായ ഇട്ടൂപ്പിൽ നോമ്പ്, നമസ്ക്കാരം തുടങ്ങിയ ഭക്തിജീവിതവും കാര്യങ്ങൾ ഗ്രഹിച്ച് അപ്പോഴപ്പോൾ ചെയ്യേണ്ട കാര്യങ്ങൾ മടി കൂടാതെ ചെയ്യുവാനുള്ള ശേഷിയും ശേമുഷിയും കണ്ടറിഞ്ഞ സഭയുടെ ചുമതലക്കാർ അദ്ദേഹത്തെ ശെമ്മാശ്ശനായും പിന്നീട് വൈദികനായും ഉയർത്തി. പല സിദ്ധികളുടെയും പ്രഭവസ്ഥാനമായി പ്രശോഭിച്ച ദാർശനികനായ അദ്ദേഹം കോട്ടയത്തേക്ക്

വന്ന്, ഒന്നുമില്ലായ്മയിൽ നിന്ന് സഭയിലെ വൈദിക വിദ്യാർത്ഥികൾക്ക് ഒരു പഠിത്തവീടുണ്ടാക്കുവാൻ ശ്രമിച്ചു. അതിന്റെ ഫലമായി പേരും പെരുമയും സമാർജ്ജിച്ചു പ്രകാശിക്കുന്ന ഇന്നത്തെ ഓർത്തഡോക്സ് വൈദികസെമിനാരിയുടെ ജനയിതാവ് എന്ന പേരിന് അർഹനായി. മലയാള ഭാഷയിൽ വി. വേദപുസ്തകം പരിഭാഷപ്പെടുത്തുകയും ഇംഗ്ലീഷ് വിദ്യാഭ്യാസം കേരളത്തിൽ ആരംഭിക്കുകയും ചെയ്തത് ഈ പിതാവിന്റെ നേട്ടങ്ങളിൽ ചിലവ മാത്രമാണ്. ക്രാന്തദർശിയായ ഇദ്ദേഹം പിൽക്കാലത്ത് ഒരു മെത്രാപ്പോലീത്താ ആയി എന്നുള്ളത് അത്ഭുതത്തിനു വകയില്ല. ഇപ്രകാരം പ്രശോഭിതനായി വരികെ 1816 നവംബർ മാസം 25-ാം തീയതി തിരുമേനിയുടെ 76-ാം ജന്മദിനത്തിൽ അദ്ദേഹം സ്വർഗ്ഗത്തിലേക്കു യാത്ര ചെയ്തു. അദ്ദേഹത്തിന്റെ പ്രാർത്ഥനാനുഗ്രഹങ്ങൾ എല്ലാവർക്കും കോട്ടയായിരിക്കട്ടെ.

ഭാഗ്യസ്മരണീയനും ദൈവകൃപാലുവും ദൈവഹിതം ബോദ്ധ്യമായാൽ അവയുടെ സിദ്ധിക്കുവേണ്ടി ദൈവത്തെ മാത്രം നോക്കി പുറപ്പെടുന്ന ധീരവീരനും ദാർശനികനും കർമ്മനിരതനുമായ ഈ വന്ദ്യപിതാവിന്റെ പ്രകാശിതവും പ്രശോഭിതവുമായ ജീവിതത്തേയും നേട്ടങ്ങളേയും പരിഗണിച്ച് 1991 ഒക്ടോബർ മാസം 31-ാം തീയതി സോഫിയാ സെന്ററിൽ വെച്ചു കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാന പ്രകാരം അദ്ദേഹത്തിന് "സഭാ ജ്യോതിസ്സ്" എന്നു ഉചിതവും ഉത്തമവുമായ നാമം നൽകി ബലഹീനനായ നാം കൃതാർത്ഥനാകട്ടെ. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ "സഭാ ജ്യോതിസ്സ്" "സഭാ ജ്യോതിസ്സ്" "സഭാ ജ്യോതിസ്സ്." കർത്താവിൽ ബലഹീനനായ നമ്മുടെ സ്നേഹം.

ദൈവം എല്ലാവരേയും അനുഗ്രഹിക്കട്ടെ. ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ വിശുദ്ധ മർത്തമറിയാം അമ്മയുടെയും, ഇന്ത്യയുടെ കാവൽപിതാവായ പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെയും ശേഷം എല്ലാ ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ.

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ......



29-11-1991
കോട്ടയം കാതോലിക്കേറ്റ്
അരമനയിൽ നിന്ന്

**അനുബന്ധം 2**



# പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമന്റെ രചനകൾ

## 1. വിലാപ ദശകം

സെമിനാരി സ്ഥാപകന്റെ ബൈബിൾ വിവർത്തന ചരിത്രം നാം നേരത്തെ കണ്ടു. അദ്ദേഹത്തിന്റെ ചില സ്വതന്ത്ര രചനകൾ കണ്ടുകിട്ടിയിട്ടുണ്ട്. ഭക്തനും സാഹിത്യകുതുകിയുമായ ഒരു ഭക്തശിരോമണിയെ അനാവരണം ചെയ്യുന്നവയാണീ രചനകൾ. ഏറ്റവും ശ്രദ്ധേയമായത് അദ്ദേഹം രചിച്ച ഒരു വിലാപകാവ്യമാണ്. പൗരസ്ത്യ സുറിയാനി ലിപിയിൽ എഴുതപ്പെട്ട ആ കാവ്യം 1811 തുലാം 28-ന് നിര്യാതനായി കണ്ണങ്കോട് പള്ളിയിൽ സംസ്ക്കരിക്കപ്പെട്ട കായംകുളം പീലിപ്പോസ് റമ്പാന്റെ ദേഹവിയോഗത്തിൽ അനുശോചിച്ചുകൊണ്ടെഴുതിയതാണ്. കൂക്കോയോ രാഗത്തിൽ എഴുതപ്പെട്ട വിലാപകാവ്യം കയ്യെഴുത്തുരൂപത്തിൽ പൂർണ്ണമായി കണ്ടെടുക്കപ്പെട്ടിട്ടുണ്ട്. കേരളത്തിൽ രചിക്കപ്പെട്ട ഒന്നാമത്തെ വിലാപകാവ്യം എന്ന ബഹുമതി ആ രചന അർഹിക്കുന്നു. മുളന്തുരുത്തി, കുറുപ്പമ്പടി, കുന്നംകുളം, പഴഞ്ഞി എന്നിവിടങ്ങളിൽ 18-ാം നൂറ്റാണ്ടിൽ പ്രവർത്തിച്ചിരുന്ന മല്പാൻ പാഠശാലയിലെ സഹപ്രവർത്തകൻ, ബൈബിൾ വിവർത്തനത്തിലെ സഹപ്രവർത്തകൻ, 6-ാം മാർത്തോമ്മാ, 7-ാം മാർത്തോമ്മാ, 8-ാം മാർത്തോമ്മാ എന്നിവരുടെ ഉപദേഷ്ടാവ് എന്ന നിലയിലുള്ള സൗഹൃദം എന്നിങ്ങനെ തന്റെ ആത്മ സുഹൃത്തായിരുന്ന പീലിപ്പോസ് റമ്പാന്റെ ദേഹവിയോഗം ഇട്ടൂപ്പ് മല്പാനിൽ ഉണ്ടാക്കിയ ആഘാതം ചെറുതായിരുന്നില്ല. ഒരു വലിയ സ്വപ്നമാണ് തകർന്ന് വീണത്. കണ്ടനാട് പടിയോലയിലെ തീരുമാനപ്രകാരം രണ്ടു പഠിത്ത വീടുകൾ ഒന്ന് കണ്ടനാട്ടും മറ്റൊന്ന് നിരണത്തും സ്ഥാപിക്കുവാനായിരുന്നു പ്ലാൻ. കണ്ടനാട് പഠിത്തവീടിന്റെ ചുമതല താൻ തന്നെ വഹിക്കുവാനും നിരണത്തെ പഠിത്തവീടിന്റെ ചുമതല പീലിപ്പോസ് റമ്പാനെ ഏൽപ്പിക്കുവാനും ആയിരുന്നു പദ്ധതി. എന്നാൽ 1811-ൽ റമ്പാച്ചൻ അന്തരിച്ചതോടെ യോഗ്യനായ മറ്റൊരു ചുമതലക്കാരനെ കണ്ടെത്താനാവാതെ വന്നതു മൂലമാണ് ഒരു പഠിത്തവീട് മതി എന്നും അത് രണ്ടു സംസ്ഥാനങ്ങളുടെയും മധ്യസ്ഥാനത്ത് - കോട്ടയത്ത് - ആകട്ടെ എന്നും തീരുമാനിക്കപ്പെട്ടത്.

പകലോമറ്റം കുടുംബവാഴ്ചക്കെതിരെ നടത്തിയ ഐതിഹാസിക സമരത്തിലും ബൈബിൾ വിവർത്തനത്തിലും മറ്റും ആത്മാർത്ഥമായി

സഹകരിച്ച സഹപ്രവർത്തകൻ കൂടെയായ റമ്പാന്റെ വിയോഗം ഒരു സൗഹൃദ ഹൃദയത്തിൽ ഉയർത്തിയ തിരമാലകളുടെ കാവ്യാവിഷ്ക്കാരമാണ് സുറിയാനി ഭാഷയിൽ എഴുതപ്പെട്ട ഈ വിലാപകാവ്യം.

(മാർത്തോമ്മാ ആറാമൻ, ഏഴാമൻ, എട്ടാമൻ എന്നിവരുടെ ഉപദേശകൻ, 1811–ലെ മലയാളം ബൈബിൾ വിവർത്തനം, കണ്ടനാട് പടിയോല (1809) യുടെ ശില്പി, പഴഞ്ഞി–മുളന്തുരുത്തി–കുറുപ്പംപടി പള്ളികളിൽ പ്രവർത്തിച്ചിരുന്ന മല്പാൻ പാഠശാലകളിലെ അധ്യാപകൻ എന്നിങ്ങനെ നിരവധി കൂട്ടായ പ്രവർത്തനങ്ങളിൽ സഹായിയായിരുന്ന കായംകുളം പീലിപ്പോസ് റമ്പാൻ 1811 തുലാം 28–ന് നിര്യാതനായപ്പോൾ, മേൽ പ്രവർത്തനങ്ങളിൽ സഹപ്രവർത്തകനായിരുന്ന കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ (പില്ക്കാലത്ത് കോട്ടയം പഴയസെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്താ) കൂക്കോയോ രാഗത്തിൽ രചിച്ച ഈ വിലാപഗാനം ഫാ. ഡോ. ജോസഫ് ചീരൻ കണ്ടെടുത്തു.)

1. ഉയരത്തിന്റെയും ആഴത്തിന്റെയും ഉടയവനും അഖിലലോകസ്രഷ്ടാവുമായി തന്റെ പരാക്രമത്താൽ സർവ്വ സൃഷ്ടികളെയും രക്ഷിക്കുന്നവനും തന്റെ വിജ്ഞാനാതിരേകത്താൽ സകലത്തെയും വീണ്ടെടുക്കുന്നവനും തന്റെ മഹിമയുടെ സൗന്ദര്യത്താലും ഉണ്മയാലും മരണത്തിന്മേലും ജീവന്റെമേലും അധികാരം വഹിക്കുന്നവനുമായ ദൈവംതമ്പുരാനേ! നിന്റെ മഹാകരുണയാൽ എന്നെ താങ്ങിക്കൊള്ളേണമേ.

2. എന്റെ നാഥാ! നിന്റെ കരുണയാൽ, ഈ ലോകജീവിതത്തിൽ എന്റെ സ്നേഹിതനും സഹപ്രവർത്തകനും ആത്മീയസഹോദരനുമായി നീ ആക്കിത്തീർത്ത പിലിപ്പോസ് റമ്പാനെ മൃതലോകത്തിൽ നിന്ന് നീ ഉയിർത്തെഴുന്നേൽപ്പിക്കേണമേ. നിന്റെ കരുണയുടെ വലത്തുഭാഗത്ത്, നിന്റെ കർത്തൃത്വത്തിന്റെ വിജ്ഞാനവും കർമ്മങ്ങളും സകലരെയും സംവഹിക്കുന്ന കൃപയും പ്രശാന്തമധുരവും അമൃതനിഷ്യന്ദിയുമായ നിന്റെ വചോധാര പുറപ്പെടുന്ന നിന്റെ പ്രത്യക്ഷതയുടെ മഹാനാളിൽ നിന്റെ മുന്തിരിത്തോട്ടത്തിൽ ഒന്നിച്ച് വേലചെയ്‌വാനും വിശുദ്ധിയോടും വെടിപ്പോടും കൂടെ നിന്നെ പരിചരിക്കുവാനും ഞങ്ങളെ യോഗ്യരാക്കേണമേ.

3. എന്റെ നാഥാ! നിന്റെ നിത്യതയെ പാടി പുകഴ്ത്തുവാനും നിന്റെ ഉണ്മയുടെ സാരാംശത്തിന് സ്തുതിയർപ്പിക്കുവാനും നിന്നോട് പ്രാർത്ഥിപ്പാനും നിന്റെ ന്യായപ്രമാണത്തെ വായിച്ച് ധ്യാനിക്കുവാനും നിന്റെ വിശുദ്ധ ഗ്രന്ഥങ്ങളുടെയും ദയാവായ്പിന്റെയും ആഴവും അർത്ഥവും

ഗ്രഹിക്കുവാനും ഞങ്ങളെ യോഗ്യരാക്കേണമേ. എന്റെ ആത്മാവ് തീവ്ര മായ ദുഃഖത്താലും കഠിന വ്യഥയാലും സങ്കടപ്പെടുന്നു. നിന്നെപ്പോലെ സ്നേഹിതനും സഹായകനും വാത്സല്യനിധിയുമായ ഒരു സഹചാരി മറ്റാരും ഇല്ലെന്ന് ഞാൻ ഗ്രഹിച്ചിരിക്കുന്നു. എനിക്ക് ആശ്വാസം തരുന്ന വനും എന്റെ ഹൃദയത്തെ സന്തോഷിപ്പിക്കുന്നവനും എന്നെ കർമ്മോ ദ്യുക്തനാക്കുന്നവനും മറ്റാരുമല്ല.

4. നീ എന്റെ സഹോദരൻ. എന്റെ ദേശക്കാരനല്ലെങ്കിലും ദൈവിക കാര്യങ്ങളിൽ നീ വിശ്വസ്തൻ. മാധുര്യമൂറുന്ന, ആത്മാർത്ഥത നിറഞ്ഞ സൗമ്യശീലനേ നിന്നെ ഞാൻ എവിടെ അന്വേഷിക്കേണ്ടൂ? കാരുണ്യം സ്ഫുരിക്കുന്ന സ്നേഹിതാ നാം നാളുകളിൽ വിശുദ്ധ ഗ്രന്ഥത്തിൽ അവഗാഹം നേടുകയും മഹദ് ഗ്രന്ഥങ്ങളിൽ അറിവ് ആഴപ്പെടുത്തുകയും നമ്മുടെ കർത്താവും നാഥനും ആയവന്റെ ന്യായപ്രമാണത്തെയും ജീവി തചര്യയെയും ധ്യാനിക്കുകയും ചെയ്കയായിരുന്നുവല്ലോ.

5. എന്റെ വാത്സല്യ ഭാജനമേ, ഞാൻ സങ്കടഹൃദയത്തോടും നുറു ങ്ങിയ ആത്മാവോടും സ്തബ്ധനായി നിന്നുപോകുന്നു. നിന്റെ വ്യക്തി ത്വത്തിന്റെ സൗന്ദര്യവും വചനങ്ങളുടെ മനോഹാരിതയും ശ്രുതിമധുര മായ നിന്റെ പവിത്രഗാനങ്ങളും ആത്മീയ ശാസനകളും പൈതൃക വാത്സ ല്യവും ഞാൻ ഓർക്കുന്നു. നിന്റെ ഈ വേർപാട് എന്നിൽ കഠിനമായ പ്രഹരം ഏൽപ്പിച്ചിരിക്കുന്നു. അധരങ്ങൾ മൗനമുദ്രിതമായി, നാഥന് ഇമ്പ കരമായ സുസ്മിതം അസ്തമിച്ചിരിക്കുന്നു.

6. നിന്റെ രൂപം എന്റെ കൺമുമ്പിൽ മറഞ്ഞപ്പോൾ, നിന്റെ അനുപമ മായ ആത്മീയ സൗന്ദര്യം അപ്രത്യക്ഷമായതോടെ ഞാൻ അന്ധകാര ത്തിൽ പതിച്ചിരിക്കുന്നു. വീണ്ടും കഠിനമായ മറ്റൊരു പ്രഹരം എന്നെ വേദനിപ്പിക്കുന്നു. എന്റെ വിവേകം എത്ര ദുർബ്ബലം!! നിന്റെ കഷ്ടത യുടെ കാഠിന്യത്തിൽ ഞാൻ നിന്നെ സന്ദർശിച്ചു. നിന്റെ പരിപൂർണ്ണ സൗഖ്യത്തിനായി, വേദനകളിൽ നിന്നും ആശ്വാസത്തിനായി ഞാൻ നമ്മുടെ നാഥനോട് യാചിച്ചു. നീയൊരു മെഴുകുതിരിയായിരുന്നു.

7. ദുഷ്ട പ്രലോഭനങ്ങളിൽ നിന്ന് മുക്തി നേടുവാൻ ഉപദേശിക്കുന്ന ഒരു പ്രബോധനവും ഞാൻ ലേഖനങ്ങളിലൂടെ നിനക്ക് നൽകിയില്ലെന്ന് ആരോപിച്ച് നമ്മുടെ എല്ലാ സ്നേഹിതന്മാരും എന്നെ കുറ്റപ്പെടുത്തുകയും പരിഹസിക്കുകയും ചെയ്തു. നിന്റെ പ്രവചനസ്വഭാവമുള്ള വാക്കുകളുടെ അർത്ഥവും തീവ്രതയും വിവേചിച്ചറിയുവാൻ എനിക്ക് കഴിഞ്ഞില്ല എന്നും കണ്ണിലെ കൃഷ്ണമണിപോലെ പ്രിയങ്കരനായിരുന്നിട്ടും അവസരോചി തമായ മുന്നറിയിപ്പുകൾ നൽകുന്നതിൽ ഞാൻ മടി കാണിച്ചു എന്നും അവർ എന്നെ വിമർശിച്ചു.

8. നീയൊരു സ്തോത്രഗീതമായിത്തീർന്നു. എന്റെ നാഥാ! എന്റെ ദൈവമേ! ഞാൻ നിന്നോട് കെഞ്ചി യാചിക്കുന്നു. നിന്റെ സന്നിധിയിൽ അപേക്ഷയും നെടുവീർപ്പും സമർപ്പിച്ച് ഞാൻ വിലപിക്കുന്നു. നിന്നിലുള്ള പ്രത്യാശയിൽ അചഞ്ചലമായി ഞാൻ ശരണം പ്രാപിക്കുന്നു. നീ എന്റെ കോട്ടയും സങ്കേതവും ആകുന്നുവല്ലോ. എന്നെ ലജ്ജയിലേക്കു വിട്ടു കൊടുക്കരുതേ.

9. എന്റെ നാഥാ! എന്റെ ദൈവമേ! നിന്നിൽ അല്ലാതെ ആരിൽ ഞാൻ അഭയം പ്രാപിക്കേണ്ടൂ! നീ എപ്പോഴും വിടുവിക്കുന്നവനും എന്റെ സഹായിയും സഹയാത്രികനും ആകുന്നുവല്ലോ. എന്റെ സങ്കട യാചനകൾക്ക് ഉത്തരം അരുളേണമേ. എന്റെ തീവ്രവ്യഥയിൽ നിന്ന് എന്നെ വീണ്ടെടുക്കേണമേ. തിന്മയുടെ ആകർഷകങ്ങളായ പ്രലോഭനങ്ങളിൽ നിന്ന് എന്നെ മോചിപ്പിക്കേണമേ.

10. തന്റെ സ്നേഹിതരെയും വത്സല സൃഷ്ടികളെയും ഉയിർത്തെഴുന്നേൽപ്പിക്കുവാൻ മഹത്വത്തോടെ എഴുന്നെള്ളുന്ന എന്റെ നാഥാ! എന്റെ സഹോദരനും പ്രിയ സഹപ്രവർത്തകനുമായിരുന്ന റമ്പാൻ പീലിപ്പോസിനെ കല്ലറയിൽ നിന്ന് ഉയിർപ്പിക്കേണമേ. എന്റെ കർത്താവും ദൈവവുമേ! നീ മൃതലോകത്തിൽ നിന്ന് ഉയിർത്തെഴുന്നേറ്റവൻ ആണല്ലോ. നിന്റെ കർത്തൃത്വത്തിന്റെ ഹിതത്താൽ സകലവും നിർമ്മിച്ചവനേ! നിദ്രയിൽ നിന്നും മരണത്തിന്റെ ക്ഷയത്തിൽ നിന്നും എഴുന്നേറ്റ് ഞങ്ങൾ ഒരുമിച്ച് നിന്റെ വിശുദ്ധ തിരുനാമത്തെ ഏറ്റുപറയുകയും ആരാധിക്കുകയും ചെയ്യുമാറാകേണമേ.

(ഈ കാവ്യത്തിന്റെ മലയാള വിവർത്തനം തയ്യാറാക്കുന്നതിൽ പൗരസ്ത്യ കൽദായസഭയുടെ ഡോ. മാർ അപ്രേം മെത്രാപ്പോലീത്താ, കോഴിക്കോട് സർവകലാശാലയിൽ ഗവേഷണ വിദ്യാർത്ഥി ഫാ. സണ്ണി ചാക്കോ എന്നിവർ നൽകിയ സഹായം നന്ദിയോടെ ഓർക്കുന്നു. – എഡിറ്റർ).

**2. പ്രാർത്ഥനകൾ**

സ്വതന്ത്ര രചനകളുടെ കൂട്ടത്തിൽ പരിഗണിക്കപ്പെടേണ്ടുന്ന ഒന്നാണ് അദ്ദേഹം സുറിയാനിയിൽ രചിച്ച പ്രാർത്ഥനകൾ. സ്വകാര്യാവശ്യത്തിനായി രചിക്കപ്പെട്ട നിരവധി ധ്യാനപ്രാർത്ഥനകൾ അദ്ദേഹത്തിന്റെ കൈയെഴുത്തു ഗ്രന്ഥങ്ങളിൽ കാണുന്നുണ്ട്. അദ്ദേഹത്തിന് മെത്രാൻ സ്ഥാനം നൽകിയ കിടങ്ങൻ മെത്രാച്ചന്റെയും തൊഴിയൂരിലെ പിൻഗാമിയും സെമിനാരി സ്ഥാപകന്റെ ശിഷ്യനുമായ കുത്തൂർ ഗീവറുഗീസ് മല്പാന്റെയും നേതൃത്വത്തിൽ കോട്ടയം പഴയസെമിനാരിയിലെ നിരവധി പുസ്തകങ്ങളോടൊപ്പം ഈ രഹസ്യപ്രാർത്ഥനകൾ അടങ്ങിയ ഗ്രന്ഥ

ങ്ങളും തൊഴിയൂർ ആസ്ഥാനത്ത് എത്തിച്ചേർന്നു. ചില പുസ്തകങ്ങൾ കോട്ടയം പഴയസെമിനാരിയിലും ഉണ്ട്. അവയിലൊന്നിൽ നിന്ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ തിരുമേനി വിവർത്തനം ചെയ്ത് ഉപയോഗിച്ചിരുന്ന ഒരു രഹസ്യപ്രാർത്ഥന 1908 ചിങ്ങ മാസത്തിലെ ബഥനി മാസികയിൽ കൊടുത്തിരുന്നത് താഴെ ഉദ്ധരിക്കുന്നു.

## പുലിക്കോട്ടു (ട്ടിൽ) മാർ ദീവന്നാസ്യോസിന്റെ രഹസ്യ പ്രാർത്ഥനകൾ

(992 വൃശ്ചികമാസത്തിൽ കാലം ചെയ്തു പഴയ സിമ്മനാരിപ്പള്ളിയിൽ കബറടക്കപ്പെട്ടിട്ടുള്ള പുലിക്കോട്ടു വലിയ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെപ്പറ്റി ആരെയും ഗ്രഹിപ്പിക്കേണ്ടതായിട്ടില്ല. സുറിയാനിസഭയുടെ നിലനിൽപ്പിനും ഐശ്വര്യത്തിനും വേണ്ടി അദ്ദേഹം ചെയ്തിട്ടുള്ള പ്രവൃത്തികൾ ചരിത്ര പ്രസിദ്ധങ്ങളാണ്. കോട്ടയത്തെ പഴയസിമ്മനാരി, കീർത്തി പെരുത്ത ആർത്താറ്റുപള്ളി, കുന്നംകുളം പട്ടണത്തിന്റെ മധ്യഭാഗത്തു സ്ഥിതിചെയ്യുന്ന പഴയപള്ളി എന്നീ മൂന്നു പ്രധാന സ്ഥാപനങ്ങൾ പണിചെയ്യിച്ച ശേഷം ഇഹലോകം വെടിഞ്ഞ ഇദ്ദേഹത്തെ “കാലംചെയ്ത അച്ചൻ” എന്നു വടക്കരും “കാഞ്ഞിരത്തിൻമൂട്ടിൽ റമ്പാൻ” എന്നു തെക്കരും വിളിച്ചു വരുന്നു. ഇദ്ദേഹം ഒരു അസാധാരണ ഭക്തനായിരുന്നു എന്നതു പരസ്യമാണല്ലോ. സ്വതേതന്നെ നല്ല മനോധർമ്മമുള്ള ഒരു കവിയായിരുന്ന ഇദ്ദേഹം സ്വന്തം ഉപയോഗത്തിനായി പലേ പ്രാർത്ഥനകൾ സുറിയാനിഭാഷയിൽ പാട്ടുകളാക്കി നിർമ്മിക്കുകയുണ്ടായിട്ടുണ്ടു. 13 വർഷം മുമ്പു കാലം ചെയ്ത പുലിക്കോട്ടു വലിയ തിരുമേനി ഈ പ്രാർത്ഥനകളെ ശേഖരിച്ചു പകർത്തി വെച്ചിട്ടുള്ള ഒരു വിശിഷ്ട പുസ്തകം ഞങ്ങൾക്കു ഇയ്യിടെ കോട്ടയത്തു പഴയസിമ്മനാരിയിലെ ഗ്രന്ഥമുറി പരിശോധിച്ചപ്പോൾ കണ്ടുകിട്ടുകയുണ്ടായി. ഈ പുസ്തകത്തിൽ അനേകം പ്രാർത്ഥനകൾ അടങ്ങിയിരിക്കുന്നു. അവയൊക്കെ ഒന്നാന്തരം സുറിയാനി രാഗങ്ങളിലാണു താനും. പുസ്തകത്തിന്റെ ആരംഭത്തിൽ കാലംചെയ്ത വലിയ തിരുമേനി തർജ്ജമ ചെയ്തു സ്വന്തം കയ്യക്ഷരത്തിൽ എഴുതിയിട്ടുള്ള ഒരു പ്രാർത്ഥനയാണ് ഇതു. തർജ്ജമയിൽ യാതൊരു വിസർഗ്ഗത്തിനുപോലും മാറ്റം ചെയ്യാതെ അതേവിധംതന്നെ താഴെ പകർത്തി കൊള്ളുന്നു:)

ആകാശത്തിന്നുടെയും ഭൂമിയുടെയും അവയിലുള്ള സകലത്തിന്നുടെയും സൃഷ്ടിക്കുന്നവനും ഭരിക്കുന്നവനും ആയ ദൈവംതമ്പുരാനേ, നിന്നോടു ഞാൻ ചെയ്യുന്ന എന്റെ അപേക്ഷകളും പ്രാർത്ഥനകളും നീ കൈക്കൊണ്ടു, എന്റെ അറിവിന്റെ കുറവു നിമിത്തമായി നിന്നിൽനിന്നു അപേക്ഷിപ്പാൻ ഞാൻ അറിയാത്ത മറ്റു നന്മകളും ഇനിക്കു നൽകേ

ണമേ. കർത്താവേ, നിന്റെ തിരുഇഷ്ടപ്രകാരം നിനക്കു അഴകതായിട്ടുള്ള പ്രവൃത്തികളാലെ മുൻകാലങ്ങളിൽ നിനക്കു ഇഷ്ടന്മാരായിതീർന്നു എന്ന പഴമയിലും പുതുമയിലും ഉള്ള ശുദ്ധമുള്ള പിതാക്കന്മാരായ മേൽപ്പട്ടക്കാർക്കും പട്ടക്കാർക്കും ശുശ്രൂഷക്കാർക്കും നീ കൊടുത്തു എന്ന മുഴുവനാകപ്പെട്ട കൂലികൾപോലെ കൈക്കൊൾവാൻ ഞാൻ യോഗ്യനാകുന്നില്ല എങ്കിലും, കരുണ നിറയപ്പെട്ടവനും പാപികളുടെ നിലവിളിക്കു ചെവി ചായ്ച്ചുകൊണ്ടിരിക്കുന്നവനുമായ എന്റെ കർത്താവേ, മഹാപാപിയും നിന്റെ തിരുമുമ്പിലുള്ള ശുശ്രൂഷയിൽ നിന്നു മിനക്കടപ്പെട്ടവനും മടിക്കാരനുമായ ഇനിക്കും നീ തരണമേ. കർത്താവേ, എപ്പോഴും എന്റെ പ്രാർത്ഥനയെ നീ കേട്ടു എന്റെ മേൽ അനുഗ്രഹം ചെയ്യേണമെ. ദൈവം തമ്പുരാനേ, നിനക്കു ഇഷ്ടമുള്ള വേലകളെ ഞാൻ ചെയ്തു മുഴുവനാകപ്പെട്ട കൂലി നിന്നിൽനിന്നു കൈക്കൊള്ളുവാൻ യോഗ്യനല്ലാത്ത അടിയാൻ ഞാനാകുന്നതു കൊണ്ടു ദരിദ്രനെപ്പോലെ ഞാൻ നിലവിളിച്ചു ഇരക്കുന്നു. കർത്താവേ, എന്റെ നിലവിളിമേൽ കരുണ തോന്നി ധർമ്മമെന്നപോലെ ഇനിക്കും നീ തരണമേ. ദൈവംതമ്പുരാനേ, ഇഹലോകത്തിന്റെ പ്രഭുക്കളിൽ നിന്നു ദരിദ്രന്മാർ നിന്റെ തിരുനാമത്തെ ചൊല്ലി ധർമ്മം ഇരക്കുന്നു. ആരുടെ നാമം ചൊല്ലി നിന്നിൽനിന്നു ഞാൻ ഇരക്കേണ്ടു? ലോകങ്ങൾ രണ്ടിന്റേയും അവയിൽ ഉള്ള സകലത്തിന്റെയും സൃഷ്ടിക്കുന്നവനും ഭരിക്കുന്നവനും സർവശക്തിമാനും നീ ആകുന്നു വല്ലോ? നിന്നേക്കാ (ൾ) യിൽ വലിയവനോ ബലവാനോ, അധികാരിയോ ഇല്ല. സകലത്തിന്റേയും പിതാവും തലവനും രക്ഷിതാവും നീയാകുന്നു. രാജാവും ദൈവങ്ങളുടെ ദൈവവും സകലത്തിന്മേലും മുഷ്ക്കരപ്പെട്ടിരിക്കുന്നവനും നീ ആകുന്നു. നിന്നിൽ നിന്നൊഴികെ അന്യദൈവങ്ങൾ ഞങ്ങൾക്കില്ലാ. ഞങ്ങളുടെ രക്ഷകാരനും ഞങ്ങളെ പുലർത്തുന്നവനും ഞങ്ങളെ സഹായിക്കുന്നവനും ഞങ്ങളെ ശക്തിപ്പെടുത്തുന്നവനും ഞങ്ങളെ തുണയ്ക്കുന്നവനും ഞങ്ങളെ തണുപ്പിക്കുന്നവനും നീയാകുന്നു. അടുക്കരുതാത്തതും അശുദ്ധപ്പെട്ടതും മ്ലേച്ഛതപ്പെട്ടതും നിർമ്മര്യാദപ്പെട്ടതും ശപിക്കപ്പെട്ടതും തിന്മപെട്ടതും ആയ പിശാചുക്കളുടെ വിരുദ്ധങ്ങളിൽനിന്നും ഉതെപ്പുകളിൽനിന്നും കോപത്തിൽനിന്നും പ്രവൃത്തികളിൽനിന്നും പൈശൂന്യത്തിൽ നിന്നും ചതിവുകളിൽനിന്നും ശിക്ഷകളിൽനിന്നും പരീക്ഷകളിൽനിന്നും ഞങ്ങളെ വീണ്ടുകൊള്ളുന്നവനും കാക്കുന്നവനും ജയിപ്പിക്കുന്നവനും നീയാകുന്നു. നേരമൊക്കയിലും എല്ലാ സമയത്തിലും എന്നുമെന്നേക്കും ഞങ്ങൾക്കുള്ള ശരണവും ബലമുള്ള ഞങ്ങളുടെ കോട്ടയും സംകേതസ്ഥലവും നീയാകുന്നു. നന്മകളും വാഴ്ചകളും ഞങ്ങൾക്കു നൽകിത്തരുന്ന മനോഗുണക്കാരനും നീയാകുന്നു. നിന്റെ ദൈവസുഖത്തിനു യോഗ്യമാകുന്നപ്രകാരം അപേക്ഷകളും പ്രാർത്ഥനകളും നിന്റെ തിരുമുമ്പാകെ അണപ്പാൻ ഞങ്ങൾ യോഗ്യരല്ല;

എങ്കിലും, ആദ്യന്തമില്ലാത്ത നിന്റെ കരുണമൂലം ഞങ്ങളുടെ എരപ്പുകളെ കൈക്കൊണ്ടു ഞങ്ങളുടെ യാചനകളെ തിരുപ്പിക്കണമേ. കർത്താവേ, നിന്നോടു അപേക്ഷിക്കാത്ത മറ്റു നന്മകളും നൽകിത്തരുന്നവനും നീയാകുന്നു. നിന്നിൽ വിശ്വസിക്കുന്നവർക്കു രക്ഷ നൽകിക്കൊടുപ്പാൻ നോക്കിക്കൊണ്ടിരിക്കുന്നവനും നീയാകുന്നു. നിന്നിൽ സംകേതപ്പെടുന്നവർക്കു മനോഗുണം ചെയ്‌വാൻ നിന്റെ തൃക്കൈകളെ നീട്ടപ്പെട്ടിരിക്കുന്നവനും നീയാകുന്നു. നിന്റെ കൃപകൾക്കു അവസാനമില്ലാത്ത കരുണക്കടലും നീയാകുന്നു. എന്നതുകൊണ്ടു നിന്റെ തിരുനാമത്തെതന്നെ ചൊല്ലി നിന്നിൽനിന്നു ഞാൻ ധർമ്മം ഇരക്കുന്നു. കൃപ നിറയപ്പെട്ടിരിക്കുന്ന തമ്പുരാനേ, അനുഗ്രഹിക്കപ്പെട്ട നിന്റെ ശ്രീഭണ്ഡാരത്തിൽനിന്നു മുഴുവനാകപ്പെട്ട കൂലി, മഹാപാപിയും നിന്റെ പരിശുദ്ധ ശുശ്രൂഷകളിൽ മടിക്കാരനും ആയ നിന്റെ ദാസന്നും നീ നൽകിത്തരേണമേ. സ്തുതിയും സ്തോത്രവും ഇപ്പോഴും എല്ലാ നേരത്തിലും നിനക്ക് യോഗ്യമാകുന്നു. ആമീൻ.

D. P. J
(Deacon Pulikkottil Joseph)

(ബഥനി മാസിക. 1918 ചിങ്ങം, പുസ്തകം 2, ലക്കം 1)

മാർ അപ്രേം, മാർ യാക്കോബ്, മാർ ബാലായി എന്നിവരെപ്പോലെ ഭക്തകവിയായിരുന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ഒന്നാമന്റെ ഈദൃശ രചനകൾ ഗവേഷണവിധേയമാക്കുന്നതായാൽ മറഞ്ഞിരിക്കുന്ന പല നിധികളും പുറത്തു കൊണ്ടുവരുവാനും സഭയ്ക്ക് അഭിമാനകരമായ ചില അദ്ധ്യായങ്ങൾ കൊണ്ട് നമ്മുടെ സഭാചരിത്രത്തെ കൂടുതൽ തേജോമയമാക്കാനും കഴിയുമെന്നും ഉറപ്പിച്ച് പറയാം.

## ചില വിവർത്തനങ്ങൾ

### 1. കുർബ്ബാനക്രമം

### പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ

### കുർബ്ബാന കാണുമ്പോൾ ക്രിസ്ത്യാനികൾ നമസ്ക്കരിക്കേണ്ടും ക്രമം

**കുർബ്ബാനയ്ക്കു കയറുമ്പോൾ ചൊല്ലേണ്ടത്:**

ആകാശത്തിലുള്ള ബാവായുടെ തനിയൻപുത്രനും തിരുവചനവും രാജാവുമായ എന്റെ കർത്താവേ, നിന്നെപ്പെറ്റു എന്ന അമ്മയുടെ നമസ്ക്കാരത്താലെയും നിന്റെ ശുദ്ധമാക്കപ്പെട്ടവരൊക്കെയുടെ നമസ്ക്കാരത്താലെയും നിന്നെ ഞാൻ പുകഴ്ത്തുവൻ. തന്റെ വർഗ്ഗത്തിൽ മരണമി

ല്ലാത്തവൻ താനാകുന്നു എന്ന താൻ മാനുഷവർഗ്ഗത്തിനുടെ ഉയിപ്പുകൾക്കു വേണ്ടിയും രക്ഷയ്ക്കുവേണ്ടിയും തന്റെ നന്മയാലെ കൈക്കൊണ്ട് താൻ വന്നു ശുദ്ധമുള്ളവളും സ്തുതിക്കപ്പെട്ടവളും വെടിപ്പുള്ളവളുമായ തമ്പുരാനെപ്പെറ്റ കന്യാസ്ത്രീ മറിയത്തിൽ നിന്ന് ശരീരമെടുക്കപ്പെട്ട് ഭേദംകൂടാതെ മാനുഷൻ പുത്രൻ താനായി എന്ന നമുക്കുള്ള മശിഹാതമ്പുരാൻ നമുക്കുവേണ്ടി കുരിശിൽ തൂങ്ങപ്പെട്ട് തന്റെ മരണത്താലെ നമ്മുടെ മരണത്തെ താൻ ചവുട്ടിക്കൊന്നു. ശരിയാലെ തന്റെ ബാവായോടുകൂടിയും ശുദ്ധമുള്ള നിന്റെ റൂഹായോടുകൂടിയും ഒന്നുപോലെ വന്ദന ഏല്ക്കപ്പെട്ട് സ്തുതി ഏൽക്കപ്പെടുന്നു എന്ന ശുദ്ധമാകപ്പെട്ട മുന്നത്വത്തിൽ നിന്ന് ഒന്നു താനാകുന്നവനേ ഞങ്ങളെല്ലാവരുടെ മേലും കൃപയായിട്ടിരിക്കേണമേ.

ഇവയുടെ ശേഷം കാദീശാത്താലൂഹാ ചൊല്ലണം.

ശ്ലീഹാ വായിക്കുമ്പോൾ ചൊല്ലണം.

ശ്ലീഹന്മാരുടെ അവരുടെ ഉടയവന്ന് സ്തുതി. അവരുടെ നമസ്ക്കാരങ്ങൾ നമ്മോടുകൂടെ. ആമ്മീൻ.

ഏവൻഗേലി വായിപ്പാൻ പടിഞ്ഞാട്ട് തിരിഞ്ഞ് റൂശ്മാ ചെയ്യുമ്പോൾ ചൊല്ലുക:

നിനക്കുള്ള റൂഹായോടുകൂടെ ദൈവംതമ്പുരാനേ ഞങ്ങളെ നീ യോഗ്യമാക്കേണമേ.

ഏവൻഗേലീത്തായുടെ പേരു ചൊല്ലി നിറുത്തുമ്പോൾ ചൊല്ലണം: വന്നവനും വരുവാനിരിക്കുന്നവനുമായ താൻ വാഴ്ത്തപ്പെട്ടവനാകുന്നു. അവനെ യാത്രയാക്കി എന്നയവന്ന് സ്തുതി. എന്നേക്കും തന്റെ അനുഗ്രഹങ്ങൾ ഞങ്ങളൊക്കെയിന്മേലും ആവണമേ.

വീണ്ടും ചൊല്ലേണ്ടത്.

ഞങ്ങൾ വിശ്വസിച്ച് ഞങ്ങൾ കൊണ്ടാടുന്നു.

ഏവൻഗേലി വായിച്ച് കിഴക്കോട്ട് തിരിഞ്ഞ ഉടൻ ചൊല്ലണം:

ഓർക്കപ്പെട്ടവരാകുന്നു എന്ന നിബ്യന്മാരുടെയും കുലങ്ങളിടത്ത് അറിയിപ്പ് അറിവിച്ചു എന്ന ശ്ലീഹന്മാരുടെയും ഓർക്കപ്പെട്ടവരാകുന്നു എന്ന നെറിവാളരുടെയും ജെയിച്ചവരുടെ മുടിവയ്ക്കപ്പെട്ടു എന്ന പുണ്യവാളരുടെയും ഓർക്കപ്പെട്ടവരാകുന്നു എന്ന സഹദേന്മാരുടെയും ദുഷ്ക്കർമ്മങ്ങളും ഞെരുക്കങ്ങളും അവർ രസിച്ചു എന്ന മവദ്യാനന്മാരുടെയും ഓർക്കപ്പെട്ടവളാകുന്നു എന്ന തമ്പുരാനെപ്പെറ്റ അമ്മയുടെയും ശുദ്ധമാകപ്പെട്ടവരൊക്കെയുടെയും വിശ്വസിക്കപ്പെട്ട മരിച്ചവരുടെയും അവരുടെ നമ

സ്ക്കാരം കോട്ട ഞങ്ങൾക്കതാവേണമേ.



സ്തൗമിൻ കാലൊസ് കുറിയേലായിസോൻ. ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുമ്പോൾ ചൊല്ലണം.

എന്റെ കർത്താവേ, നീ വാഴ്ത്തുക. അനുഗ്രഹക്കാരൻ തമ്പുരാന്റെ തിരുമുന്നിലും പുണ്യപ്പെട്ട നിന്റെ മദ്ബഹായുടെ മുന്നിലും ശുദ്ധമാകപ്പെട്ടതും ദൈവികത്തിനടുത്തതുമായ ഈ രഹസ്യത്തിൻ മുന്നിലും ശുദ്ധമാകപ്പെട്ട ഈ കുറുബാനയുടെ മുന്നിലും ബഹുമാനപ്പെട്ട ഞങ്ങളുടെ പട്ടക്കാരന്റെ കയ്യിൽ നിന്ന് കുന്തിരിക്കമവ വയ്ക്കപ്പെടുന്നു. തമ്പുരാനിൽ നിന്ന് അനുഗ്രഹങ്ങളും മനഗുണവും നാമൊക്കെയും നമസ്ക്കരിച്ചപേക്ഷിക്കണം.

അനുഗ്രഹിക്കുന്നവൻ തമ്പുരാനേ ഞങ്ങളുടെമേൽ നീ അനുഗ്രഹിച്ച് ഞങ്ങളെ നീ തുണയ്ക്കേണമേ.

ധൂപക്കുറ്റി വാഴ്ത്തുമ്പോൾ ചൊല്ലണം.

നിനക്കുള്ള റൂഹായോടുകൂടെ തമ്പുരാൻ നിന്റെ ചുറ്റാണ്മ താൻ കൈക്കൊണ്ട് നിന്റെ നമസ്ക്കാരങ്ങളാലെ ഞങ്ങൾക്കു നീ തുണയ്ക്കേണമേ. ആമ്മീൻ.

ധൂപക്കുറ്റി പടിഞ്ഞാട്ട് വീശി വരുമ്പോൾ, വിശ്വസിക്കുന്നത് ചൊല്ലണം.

കൈകസ്തൂരി കൊടുക്കുന്നവര്: മശിഹാതമ്പുരാൻ തന്റെ ഉപവി.

കൈകസ്തൂരി വാങ്ങിക്കുന്നവര്: ലോകത്തിന്റെ അതിന്റെ തികവിന്നോളവും നമ്മുടെ ഇടയിൽ നമ്മോടുകൂടെ അവയാകും.

ശോശപ്പാ പൊക്കി മൊഴി എത്തിയ ഉടൻ പടിഞ്ഞാട്ട് റൂശ്മാ ചെയ്യുമ്പോൾ ചൊല്ലണം.

ഞങ്ങളുടെ മേലും ഞങ്ങളുടെ കൂടെപ്പിറപ്പുകളുടെ മേലും ഞങ്ങളുടെ ബാവാമാരുടെ മേലും ഞങ്ങളുടെ മല്പാന്മാരുടെ മേലും ഞങ്ങളുടെ വലിയവരുടെ മേലും അതു വന്നാവസിച്ചതു പൊറുക്കപ്പെടേണമേ.

ചുറ്റാണ്മക്കാരൻ കാദിസ്കാദിസ്ക്കാദിശു മറിയാ ചൊല്ലുമ്പോൾ ചൊല്ലണം.

ബലവാൻ ദൈവംതമ്പുരാൻ ശുദ്ധമുള്ളവനാകുന്നു എന്ന് മൂന്നു വട്ടം ചൊല്ലണം.

ചോരയും ശരീരവും വാഴ്ത്തുമ്പോൾ: ആമ്മീൻ.

ഇവയുടെ ശേഷം പട്ടക്കാരൻ ചൊല്ലിനിറുത്തുമ്പോൾ ചൊല്ലണം:

സർവതും കൈയാണ്ട ദൈവംതമ്പുരാനേ എന്റെ മേൽ നീ അനുഗ്രഹിക്കപ്പെടേണമേ. ഞങ്ങൾ സ്തുതിക്കുന്നതും നിന്നെയാകുന്നു. ഞങ്ങൾ വാഴ്ത്തുന്നതും നിന്നെയാകുന്നു. ഞങ്ങൾ വന്ദിക്കുന്നതും നിന്നെയാകുന്നു. തമ്പുരാനേ നിന്നിൽ നിന്ന് ഞങ്ങൾ അപേക്ഷിക്കുന്നു. നല്ലവനേ നീ കരുണ ചെയ്ത് ഞങ്ങളുടെ മേൽ നീ അനുഗ്രഹിക്കപ്പെടേണമേ.

ഇവയുടെ ശേഷം മൂന്നുവട്ടം കുറിയേലായിസ്സോൻ ചൊല്ലണം. ഒന്നാമത്തെ തുബ്ദേൻ ചൊല്ലി നിറുത്തുമ്പോൾ ചൊല്ലണം.

അവരുടെ നമസ്ക്കാരം കോട്ട ഞങ്ങൾക്കതാകുവാൻ തമ്പുരാനോട് നാം പ്രാർത്ഥിക്കണം. കുറിയേലായിസോൻ.

രണ്ടാമത്തെ തുബ്ദേനും മൂന്നാമത്തെ തുബ്ദേനും ചൊല്ലി നിറുത്തുമ്പോൾ:

തമ്പുരാനോട് നാം പ്രാർത്ഥിക്കണം. കുറിയേലായിസ്സോൻ.

നാലാമത്തെ തുബ്ദേൻ ചൊല്ലുമ്പോൾ നന്മനിറഞ്ഞ മറിയം ചൊല്ലണം.

അഞ്ചാമത്തെ തുബ്ദേൻ ചൊല്ലി നിറുത്തുമ്പോൾ

തമ്പുരാനേ അവരുടെ നമസ്ക്കാരം കോട്ട ഞങ്ങൾക്കതാകുവാൻ തമ്പുരാനോട് നാം പ്രാർത്ഥിക്കപ്പെടണം. കുറിയേലായിസ്സോൻ.

ആറാമത്തെ തുബ്ദേൻ ചൊല്ലി നിറുത്തുമ്പോൾ മൂന്നു വട്ടം കുറിയേലായിസ്സോൻ ചൊല്ലണം.

ഇവയുടെ ശേഷം പട്ടക്കാരൻ ചൊല്ലി നിറുത്തുമ്പോൾ ചൊല്ലണം.

മനസ്സാലെയും മനസ്സുകൂടാതെയും അറിവാലെയും അറിവുകൂടാതെയും നിന്റെ തിരുമുന്നിൽ ഞങ്ങൾ പിഴച്ചു. എന്നാൽ ഞങ്ങൾക്കുള്ള ചെറുപ്പങ്ങളും തമ്പുരാനേ നീയനുകൂലമാക്കി പുണ്യമാക്കി നീ പൊറുപ്പിക്കേണമേ.

ഇവയുടെ ശേഷം രണ്ടാമത്തെ റൂശ്മാ ചെയ്യുമ്പോൾ ചൊല്ലണം.

ഞങ്ങളുടെ മേലും ഞങ്ങളുടെ കൂടെപ്പിറപ്പുകളുടെ മേലും ഞങ്ങളുടെ ബാവാമാരുടെ മേലും ഞങ്ങളുടെ മല്പാന്മാരുടെ മേലും ഞങ്ങളുടെ വലിയവരുടെ മേലും ഞങ്ങളുടെ മരിക്കപ്പെട്ടവരുടെ മേലും അതു വന്നാവസിച്ചവ പൊറുക്കപ്പെടേണമേ.

മറ ഇടുമ്പോൾ ചൊല്ലേണ്ടുന്നത്.

മനഗുണക്കാരാ നിനക്കുള്ള വാതിലിൽ ഞങ്ങളുടെ അപേക്ഷയുടെ

സ്വരമവ മുട്ടുന്നു. അവരുടെ ദിഷ്ടതിയുടെ ഇരപ്പുകൾ നിന്റെ വന്ദിപ്പുകാരിൽ നിന്ന് നീ മുടക്കരുതേ. തമ്പുരാനോട് നാം പ്രാർത്ഥിക്കപ്പെടുന്നു. ഞങ്ങളുടെ കർത്താവേ, ഞങ്ങളുടെമേൽ നീ കരുണ ചെയ്യേണമേ. അനുഗ്രഹിക്കുന്നവനും മനഗുണക്കാരനുമേ നിരപ്പിനുടെയും സ്വത്വത്തിന്നുടെയും മാലാഖായെ നിന്റെ മനഗുണത്താലെ ഞങ്ങളുടെ കർത്താവേ ഞങ്ങൾക്കു നീ തരേണമേ. പള്ളികൾക്കു നിരപ്പും ദയറായക്കാരായ റമ്പാന്മാർക്കും ഞങ്ങളുടെ പട്ടക്കാരർക്കും ഞങ്ങളുടെ സന്തതികൾക്കും സ്വത്വവും നന്മയും മുഴുവനാകപ്പെട്ട കാലവും ഞങ്ങൾക്കതാകുവാൻ നിന്റെ നന്മയാലെ ഞങ്ങളുടെ കർത്താവേ ഞങ്ങളെ നിരപ്പാക്കേണമേ. നല്ല പ്രവൃത്തികളാലെയും വെടിപ്പിനുടെയും നെറിവിനുടെയും ഏറ്റപ്പെട്ടതാകുന്നു എന്ന വ്യാപാരങ്ങളാലെ തമ്പുരാന്ന് അഴകതാകുന്നു എന്നയവരുടെ കൂടെ പട്ടാങ്ങപ്പെട്ട ക്രിസ്ത്യാനികൾ ഞങ്ങളാകുവാൻ തന്റെ മനഗുണത്താലെ ഞങ്ങളുടെ കർത്താവേ, ഞങ്ങളെ നീ യോഗ്യമാക്കേണമേ. കെടുന്നില്ലാ എന്ന തീയിൽ നിന്നും ചാകുന്നില്ലാ എന്ന പുഴുവിൽ നിന്നും കടുമപ്പെട്ട ദുഷ്ക്കർമ്മത്തിൽ നിന്നും കല്പപ്പെട്ട കരച്ചിലിൽ നിന്നും തികവതിനില്ലാ എന്ന പല്ലിറുമ്മലിൽ നിന്നും ഞങ്ങളും ഞങ്ങളുടെ മരിക്കപ്പെട്ടവരും ഞങ്ങളുടെ കൂട്ടമതൊക്കെയും രക്ഷപെടുവാൻ നിന്റെ സ്ലീബായാലെ ഞങ്ങളുടെ കർത്താവേ, ഞങ്ങളെ നീ രക്ഷിക്കേണമേ. പിരാക്കുപെട്ടവരേ എന്നിൽ നിന്ന് നിങ്ങൾ പോയി ചതിവു പ്രവർത്തിക്കുന്നവരെയും ചണ്ഡാളരെയും ചുടീക്കുന്നു എന്ന ആ തീയിൽ നിന്ന് നിങ്ങൾ നേടുവിനെന്ന് ഇടത്തേതിനടുത്ത മക്കളോടരുളിച്ചെയ്യുന്നു എന്ന ആ കല്പപ്പെട്ടതും മരണം നിറയപ്പെട്ടതുമായ സ്വരത്തിൽ നിന്ന് ഞങ്ങൾ രക്ഷപെടുവാൻ നിന്റെ സ്ലീബായാലെ ഞങ്ങളുടെ കർത്താവേ ഞങ്ങളെ നീ രക്ഷിക്കേണമേ. എന്റെ ബാവായുടെ തന്റെ വാഴ്‌വ് ഏല്ക്കപ്പെട്ടവരേ നിങ്ങൾ വന്ന് നിങ്ങൾ പുക്കു ഈ ലോകത്തിനുടെ അതിന്റെ തുടർമാനങ്ങളുടെ മുന്നിൽ നിന്ന് ആയിസ്തപ്പെട്ടതാകുന്നു എന്ന ആ മോക്ഷം നിങ്ങൾ നേടുവിനെന്ന് വലത്തേതിനടുത്ത മക്കളോട് അരുളിച്ചെയ്യുന്നു എന്ന തെളിയിപ്പിക്കുന്നതായ സ്വരത്തിന്ന് ഞങ്ങൾ യോഗ്യമാകുവാൻ നിന്റെ മനഗുണത്താലെ ഞങ്ങളുടെ കർത്താവേ, ഞങ്ങളെ നീയോർക്കപ്പെടേണമേ. സർവതും കയ്യാണ്ട ബാവാതമ്പുരാനെ ഞങ്ങൾ കൊണ്ടാടുന്നു. തനിയനായ തന്റെ പുത്രനെയും ഉയിർപെട്ടവനും ശുദ്ധമുള്ളവനുമായ തന്റെ റൂഹായേയും ഞങ്ങൾ വന്ദിക്കുന്നു. അനുഗ്രഹക്കാരൻ തമ്പുരാനേ, നിന്റെ തൃക്കൈകളിൽ ഞങ്ങളുടെ ആയിസ്സുകളെ ഞങ്ങൾ ഭരമേല്പിച്ച് അനുഗ്രഹങ്ങൾ ഞങ്ങളിരക്കുന്നു. നീ കരുണ ചെയ്തു ഞങ്ങളുടെ മേൽ നീ അനുഗ്രഹിക്കപ്പെടേണമേ.

മറ നീക്കിയശേഷം പട്ടക്കാരൻ ചൊല്ലി നിറുത്തുമ്പോൾ ആകാശ

ത്തിലുള്ളത് ചൊല്ലും.

വീണ്ടും റൂശ്മാ ചെയ്യുമ്പോൾ രണ്ടാമത്തെ റൂശ്മായുടെ ചൊല്ലുകൾ ചൊല്ലണം.

പീലാസ പൊക്കുമ്പോൾ ചൊല്ലണം.

പേടിയാലെയും വിറപ്പാലെയും നിന്നെ ഞങ്ങൾ സൂക്ഷിക്കുന്നു. തമ്പുരാനേ നീ കരുണ ചെയ്തു ഞങ്ങളുടെ മേൽ നീ അനുഗ്രഹിക്കപ്പെടേണമേ.

കാസാ പൊക്കുമ്പോൾ ചൊല്ലണം.

ബാവായ്ക്കും പുത്രനും ഉയിർപ്പെട്ടവനും ശുദ്ധമുള്ളവനുമായ റൂഹായ്ക്കും എന്നേക്കും സ്തുതി; ഒന്നവയാകുന്നു.

പിന്നെ ചൊല്ലണം.

മനഗുണക്കാരാ നിനക്കുള്ള വാതിൽ എന്നുള്ള തേറ്റം ചൊല്ലണം.

രണ്ടാമത്തെ മറയിടുമ്പോൾ ചൊല്ലണം.

മക്കളുടെ മേൽ ബാവാ സ്നേഹിക്കുന്നു എന്ന പോലെ തന്നെ ആശ്രയിക്കുന്നവരുടെ മേൽ തമ്പുരാൻ താൻ സ്നേഹിക്കുന്നു. ബാറെക്മാറ. നിന്റെ ശരണത്തെക്കുറിച്ചും നിന്റെ മനഗുണത്തിനുടെ അവയുടെ ശരണത്തെക്കുറിച്ചും അവർ മരിച്ചു എന്ന നിന്റെ അടിയാരെക്കുറിച്ചും അവർ ഉയിർപ്പെട്ട നിന്റെ ശബ്ദത്താൽ പറുദൈസായുടെ ഉള്ളിൽ കബറിൽ നിന്ന് അവരെ നീ ഉണർത്തേണമേ. സ്തൗമൻകാലോസ് കുറിയേലായിസോൻ. നിന്റെ വലത്തേതിനുടെ മക്കളായ കുഞ്ഞാടുകളോടുകൂടെ എന്റെ കർത്താവേ, അവരെ നീ സൌര്യപ്പമാക്കേണമേ. അതിന്മണ്ണം ഞങ്ങൾക്കുള്ള ബാവാന്മാരും ഞങ്ങളുടെ കൂടപ്പിറപ്പുകളും ഞങ്ങളുടെ മല്പാന്മാരും അവരു സൌര്യപ്പപ്പെടും. നിങ്ങൾ വന്ന് നിങ്ങൾ പുക്കുശുദ്ധമാകപ്പെട്ടവരോടുകൂടെ മോക്ഷം നിങ്ങൾ നേടുവിൻ എന്ന് അട്ടഹസിച്ച് ശബ്ദിക്കുന്നു എന്ന ആ സൌര്യപ്പപ്പെട്ട നിന്റെ സ്വരത്തെ അവർ കേൾക്കും. ബാറെക്മോർ.

ബാവായ്ക്കും പുത്രനും റൂഹാദ്കുദിശായ്ക്കും സ്തുതി. നിന്റെ പ്രമാണത്താലെ മരണമതു വാണു. നിന്റെ അനുകൂലത്താലെ അത് മായപ്പെട്ടു എന്നതുകൊണ്ടു നിനക്കു സ്തുതി. വായൊക്കെയിൽ നിന്നും നിനക്കു സ്തുതി. എന്റെ കർത്താവേ, ഞാൻ കരേറുവാൻ ദിക്കൊക്കെയിൽ നിന്നും ആദത്തിന്റെ അവന്റെ പൊടി നീ കൂട്ടി എന്ന തമ്പുരാനേ ഞങ്ങളുടെ മേൽ നീയനുഗ്രഹിച്ച് ഞങ്ങളെ നീ തുണക്കേണമേ.

(18-ാം നൂറ്റാണ്ടിൽ ചരിത്രപുരുഷൻ വിവർത്തനം ചെയ്ത ഈ മലയാളം കുർബ്ബാനക്രമം പഴഞ്ഞിയിലെ ചീരൻ ഗീവർഗ്ഗീസ് കത്തനാരുടെ ഗ്രന്ഥപ്പുരയിൽ നിന്ന് ഈ ഗ്രന്ഥകാരൻ 1990-ൽ കണ്ടെടുത്തു.)

## 2. സങ്കീർത്തന വിവർത്തനം

നമ്മുടെ കർത്താവ ശരംശൊ മിശിഹായുടെ തന്റെ ശക്തിയാലെ രാജാവും നിവിയായും തംപുരാന്റെ തന്റെ മനസ്സുമായ ഭാഗ്യക്കാരൻ ദാവീദിന്റെ മസുമൊറാകളുടെ പൊസ്തകം എഴുതുവാൻ ഞങ്ങൾ തുടങ്ങുന്നു.

1. ചതിക്കാരുടെ വഴിയിൽ നടന്നില്ല എന്ന പുരുഷനവന്നു ഭാഗ്യം. ദൊഷത്താളരുടെ നിരൂപണയിൽ അവൻ നിന്നുമില്ല. ആക്ഷെപക്കാരുടെ ഇരിപ്പിടത്തുംമെൽ അവൻ ഇരുന്നുമില്ലാ. പിന്ന്യൊ തംപുരാന്റെ തന്റെ മാർഗ്ഗത്തിൽ അവന്റെ മനസ രായിലും പകലിലും തന്റെ മാർഗ്ഗത്തിൽ അവൻ ഊന്നി നിരൂപിക്കപ്പെടും. നീർവായിക്കരമെൽ നടപ്പട്ടതാകുന്നു എന്ന വൃക്ഷം പോലെ അവനാകും. അതിന്റെ കാലത്തിൽ അതിന്റെ ഫലങ്ങൾ അതു കൊടുക്കുന്നു. അതിന്റെ എലകൾ അവ പൊഴിക്കുന്നില്ല. അവൻ പ്രവർത്തിക്കുന്നതൊക്കെ അവൻ തികക്കുന്നു. ശണ്ടാളര ശരം വണ്ണമല്ല. കാറ്റവ ധൂളിക്കുന്നു എന്ന പൊടി പൊലെ അത്രെ. ഇതിനെക്കൊണ്ടു ശൊദ്യത്തിൽ ശണ്ടാളര അവരു നിക്കയില്ല. അതിന്മണ്ണം പുണ്യവാളരുടെ കൂട്ടത്തിൽ ദൊഷത്താളരും ഇല്ല. പുണ്യവാളരുടെ വഴി തമ്പുരാനറിയുന്നവനാകുന്നു എന്നതുകൊണ്ടു ശണ്ടാളരുടെ വഴി അത മുടിയും.

## ആധുനിക മലയാളം

നമ്മുടെ കർത്താവ് യേശുമശീഹായുടെ ശക്തിയാൽ, രാജാവും പ്രവാചകനും ദൈവ ഹൃദയവും ഭാഗ്യവാനുമായ ദാവീദിന്റെ സങ്കീർത്തനപ്പുസ്തകം എഴുതുവാൻ ഞങ്ങൾ തുടങ്ങുന്നു.

1. ദുഷ്ടന്മാരുടെ വഴിയിൽ നടക്കാതെയും പാപികളുടെ ആലോചനകളിൽ നില്ക്കാതെയും പരിഹാസികളുടെ ഇരിപ്പിടത്തിൽ ഇരിക്കാതെയും (കഴിയുന്ന) മനുഷ്യന് ഭാഗ്യം. ദൈവത്തിന്റെ പ്രമാണത്തിൽ അവൻ ആനന്ദിക്കുന്നു; രാപകൽ തന്റെ കല്പനകളെ അവൻ ധ്യാനിക്കുന്നു. അരുവിയുടെ കരയിൽ നട്ട വൃക്ഷം പോലെയാണവൻ. യഥാകാലം അത് ഫലം നൽകുന്നു. അതിന്റെ ഇലകൾ കൊഴിയുന്നില്ല. അവന്റെ പ്രവർത്തനം ഫലപ്രാപ്തിയിലെത്തും, ദുഷ്ടന്മാർ അങ്ങനെയല്ല; അവർ കാറ്റിൽ പറക്കുന്ന പൊടി പോലെ അത്രെ. അതിനാൽ ന്യായവിസ്താരത്തിൽ അവർ നിവർന്ന് നില്ക്കുകയില്ല; അതുപോലെയാകുന്നു നീതിമാന്മാരുടെ കൂട്ടത്തിൽ ദോഷികളും. നീതിമാന്മാരുടെ വഴി ദൈവം അറിയുന്നു. ദുഷ്ടന്മാരുടെ വഴി വിനാശകരമത്രേ.

നിവിയാ-നിബിയ (സുറിയാനി) = പ്രവാചകൻ.

മസ്മൊറാ (സുറിയാനി) = കീർത്തനം.

ദോഷത്താളർ = ദോഷം + അത്ത് + ആളർ = ദോഷികൾ.

രായിലും = രാവിലും. മാർഗ്ഗം = നിയമം.

നീർവായിക്കര = അരുവിക്കര = നദീതീരം.

ശണ്ടാളർ = ചണ്ഡാലർ = ദുഷ്ടർ.

ഠരം = ഈ. ചോദ്യം = ന്യായവിധി.

'തമ്പുരാന്റെ തന്റെ', 'നടന്നില്ല എന്ന' തുടങ്ങിയ പ്രയോഗങ്ങളിലെ 'തന്റെ' 'എന്ന' എന്നീ ശബ്ദങ്ങൾ, സുറിയാനിഭാഷാ നിയമപ്രകാരം തത്സമവിവർത്തനം എന്ന നിലയിൽ വന്നിരിക്കുന്നു.

## 3. ബൈബിൾ വിവർത്തനം

(ചരിത്രപുരുഷന്റെ മേൽനോട്ടത്തിൽ വിവർത്തനം ചെയ്തു തയാറാക്കി ഡോ. ക്ലോഡിയസ് ബുക്കാനൻ ബോംബെ കൊറിയർ പ്രസ്സിൽ അച്ചടിച്ച് 1811-ൽ വിതരണം ചെയ്ത ഏവൻഗേലിയോൻ പുസ്തകം. മലയാളത്തിൽ ആദ്യം പ്രസിദ്ധീകൃതമായ ബൈബിൾ വിവർത്തനം ഇതാണ്.)

### മത്തായി ഏഴാം കേപ്പാലയോൻ[1]

1. നിങ്ങൾ വിധിപെടായ്‌വാൻ നിങ്ങൾ വിധിക്കേണ്ടാ.

2. എന്നാൽ നിങ്ങൾ വിധിക്കുന്നുയെന്ന വിധിയാലെ നിങ്ങൾ വിധിക്കപ്പെടും. നിങ്ങൾ അളക്കുന്നുയെന്ന അളവാലെ നിങ്ങൾക്കും അളക്കപ്പെടുന്നു.

3. എന്നാൽ നിന്റെ കണ്ണിലൊള്ള കോല് നീ സൂക്ഷിക്കുന്നില്ലാ. നിന്റെ കൂടപ്രപ്പിന്റെ[2] കണ്ണിലൊള്ള തുരുമ്പ്[3] എന്തിയേ നീ സൂക്ഷിക്കുന്നു.

4. നീ സമ്മതിക്കാ. നിന്റെ കണ്ണിൽ നിന്ന് തുരുമ്പ് ഞാൻ പ്രപ്പെടിക്കട്ടെയെന്ന് എങ്ങനെ നിന്റെ കൂടപ്രപ്പിനോട് നീ ചൊല്ലുന്നു. ഇതല്ലോ മവുദക്കാരാ[4] നിന്റെ കണ്ണിൽ കോല്.

5. മുന്നമേ നിന്റെ കണ്ണിൽ നിന്നു കോൽ നീ പ്രപ്പെടിക്കാ. അപ്പോൾ നിന്റെ കൂടപ്രപ്പിന്റെ കണ്ണിൽ നിന്നു പ്രപ്പെടിപ്പാൻ നിനക്ക സൂക്ഷപ്പെടാം.

6. പട്ടികൾക്കു ശുദ്ധത നിങ്ങൾ കൊടുക്കേണ്ട. പന്നികളുടെ മുന്നിൽ നിങ്ങടെ മാണിക്കങ്ങൾ ഇടുകയും വേണ്ട. പക്ഷെ അവയുടെ കാലുകൾ കൊണ്ട് അവെ ചൗട്ടി അവ തിരിഞ്ഞു നിങ്ങളെയവ പൊളിക്കും.[5]

7. നിങ്ങൾ എരപ്പിൻ നിങ്ങൾക്കു കിട്ടപ്പെടും. നിങ്ങൾ അന്വഷിപ്പിൻ നിങ്ങൾ കണ്ടെത്തും. നിങ്ങൾ മുട്ടുവിൻ നിങ്ങൾക്കതു തുറക്കപ്പെടും.

8. എന്നാൽ ഇരക്കുന്നു എന്ന അവനൊക്കെ അവനെടുക്കുന്നു. അന്വേഷിക്കുന്നു എന്ന യവനൊക്കെ അവൻ കണ്ടെത്തുന്നു. മുട്ടുന്നുയെന്ന യവന്നു അവ തുറക്കപ്പെടുന്നു.

9. അവന്റെ പുത്രൻ അപ്പം അവനോടിരക്കുമെന്ന പുരുഷൻ നിങ്ങളിൽ നിന്ന് ഏവനാകുന്നു. പക്ഷെ കല്ല് അവന്നു അവൻ നീട്ടുന്നോ.

10. മീൻ അവനോടവൻ യെരക്കുംമെംകിൽ പക്ഷെ, പാമ്പ് അവനവൻ നീട്ടുന്നോ.

11. അപ്പോഴോ തിമ്മപ്പെട്ടവരായ നിങ്ങൾ നിങ്ങളുടെ മക്കൾക്കു നല്ല ഗുണങ്ങൾ കൊടുപ്പാൻ നിങ്ങൾ അറിയുന്നുയെംകിൽ ആകാശത്തിലുള്ള നിങ്ങടെ ബാവാ തന്നോടിരക്കുന്നുയെന്നവർക്കു എത്രയേറ്റത്തറലെ[6] നന്മകൾ താൻ കൊടുക്കും.

1. കേപ്പാലയോൻ (സുറിയാനി) = അദ്ധ്യായം.
2. കൂടപ്രപ്പ് = സഹോദരൻ.
3. തുരുമ്പ് = കരട്.
4. മവുദാക്കാരൻ = കപടഭക്തൻ.
5. പൊളിക്കും = ചീന്തിക്കളയും.
6. ഏറ്റത്താൽ = വർദ്ധനയാൽ.

പദബന്ധങ്ങളും വാക്യഘടനയും ചിഹ്ന വ്യവസ്ഥകളും ലിപി സമ്പ്രദായങ്ങളും ഇന്നത്തേതിൽ നിന്നും തുലോം വ്യത്യസ്തപ്പെട്ടിരിക്കുന്നു.

### 4. പഴയനിയമ വിവർത്തനം

### പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ

### സദൃശവാക്യങ്ങൾ. 12-ാം കേപ്പാലയോൻ

ശിക്ഷ[1] സ്നെഹിക്കുന്നുയെന്നവൻ അറിവവൻ സ്നെഹിക്കുന്നു. കുറ്റപ്പാട[2] ദെഷിക്കുന്നു യെന്നവൻ ഭൊഷനാകുന്നു. തന്റെ ഇഷ്ടം കാക്കുന്നു എന്ന പുരുഷനെ കർത്താവ് താൻ നന്നാക്കും. ചതിക്കാരനായ[3] പുരുഷൻ അവൻ കടപ്പടും. അവന്റെ ചതിവാലെ മനുഷ്യൻ അവൻ സൗഷ്ഠമാക[4]യില്ല. പുണ്യവാളരുടെ ചൊവട[5]തിളകുകയും ഇല്ലാ. ചെർച്ചയാകപ്പെട്ടവളായ സ്ത്രീ അവളുടെ ഭർത്താവിനുടെ മുടി[6]യാകുന്നു. തിന്മകൾ പ്രവർത്തിക്കുന്നവളായ സ്ത്രീ മരണത്തിൽ ചിതൽപോലെയും ഒറപ്പുഴുപോലെയും[7] ഠരം(ഈ)വണ്ണം പുരുഷനെ അവൾ മുടിയ്ക്കുന്നു. പുണ്യവാളരുടെ വിചാരങ്ങൾ ഞായവും ചതിക്കാരന്റെ വിചാരങ്ങൾ വ്യാജവുമാകുന്നു. ചതിക്കാരുടെ വിചാരങ്ങൾ ചൊരയ്ക്കു പതിയിരിക്കുന്നു.

ചൊവ്വാകപ്പെട്ടവരുടെ വാ[8] അവരെയതു വീണ്ടുകൊള്ളും. ചതിക്കാരര അവരെ മറിയപ്പെടും. അവരെ കണ്ടെത്തപ്പെടുകയില്ലാ. പുണ്യവാളരുടെ വീടതു നിലനിക്കപ്പെടും.

**ആധുനിക വിവർത്തനം**

പ്രബോധനം ഇഷ്ടപ്പെടുന്നവൻ പരിജ്ഞാനം ഇഷ്ടപ്പെടുന്നു. ശാസന വെറുക്കുന്നവനോ മൃഗപ്രായൻ. ഉത്തമൻ യഹോവയോട് പ്രസാദം പ്രാപിക്കുന്നു. ദുരുപായിയോ അവർ ശിക്ഷ വിധിക്കുന്നു. ഒരു മനുഷ്യനും ദുഷ്ടതകൊണ്ട് സ്ഥിരപ്പെടുകയില്ല. നീതിമാന്മാരുടെ വേരോ ഇളകിപ്പോകയില്ല. സാമർത്ഥ്യമുള്ള സ്ത്രീ ഭർത്താവിന് ഒരു കിരീടം. നാണംകെട്ടവളോ അവന്റെ അസ്ഥികൾക്കു ദ്രവത്വം. നീതിമാന്മാരുടെ വിചാരങ്ങൾ ന്യായം. ദുഷ്ടന്മാരുടെ നിരൂപണങ്ങളോ ചതിവത്രേ. ദുഷ്ടന്മാർ പ്രാണഹാനി വരുത്തുവാൻ പറഞ്ഞൊക്കുന്നു. നേരുള്ളവരുടെ വാക്കോ അവരെ വിടുവിക്കുന്നു. ദുഷ്ടന്മാർ മറിഞ്ഞുവീണ് ഇല്ലാതെയാകും. നീതിമാന്മാരുടെ ഭവനമോ അത് നിലനില്ക്കും.

**വ്യാഖ്യാനം**

1. ശിക്ഷ = പ്രബോധനം. 2. കുറ്റപ്പാട് = ശാസന. 3. ചതിക്കാരൻ = ദുരുപായി, ദുഷ്ടന്മാർ. 4. സൗഷ്ഠമാവുക = സ്ഥിരപ്പെടുക. 5. ചുവട് = വേര്. 6. മുടി = കിരീടം. 7. ചിതലും ഒറ്റപ്പുഴുവും = ദ്രവത്വസൂചന. 8. വാ = സംസാരം.

**5. നോമ്പിലെ പ്രുമിയോൻ**

**പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ**

ഞങ്ങൾക്കുവേണ്ടി നൊയമ്പിടുന്നതിനാലെ ഞങ്ങളുടെ കുറ്റത്തെ ജയിപ്പിച്ചുയെന്ന അനുഗ്രഹിക്കുന്നവനുമായ ഉടയവനും കനിവുള്ളവനായ ദൈവത്തിനും നാവിനുടെ നൊയമ്പിലും[1] ഓവി[2]യുടെ നമസ്ക്കാരത്തിലും[3] അനുഗ്രഹത്തിലും അനുകൂലപ്പെട്ട[4] അനുതാപക്കാരുടെ കണ്ണുനീരുകളിൽ നെരപ്പാകപ്പെടുന്നവനും ആയ ഉടയവനു സ്തുതി. തന്നെ നാമൊർക്കപ്പെട്ട തന്നെ നാം സ്തുതിച്ച തന്നോടു നാം പിഴയെറ്റു പറഞ്ഞ തന്നെ നാം വന്നിക്കണം. അന്തിയുടെ[5] നമസ്കാരത്തിനുടെ ഠരം (ഈ) നെരത്തിലും പെരുന്നാളുകളും നെരങ്ങളും നാഴികകളും കാലങ്ങളും അവയൊക്കയിലും സ്വൈര്യഭ്യ[6]ങ്ങളുടെ ധൂമ[7]ത്തുംമെൽ ഞങ്ങളുടെ ആയിസ്സു[8]കളെ ദിവസങ്ങളവയൊക്കെയിലും ഇപ്പൊഴും നെരമൊക്കെയിലും എന്നുമെന്നെയ്ക്കും ആമ്മീൻ.

**ആധുനിക വിവർത്തനം:**



ഞങ്ങൾക്കുവേണ്ടിയുള്ള നോമ്പാലെ ഞങ്ങളുടെ പാപങ്ങളിന്മേൽ വിജയം നൽകിയ അനുഗ്രഹിക്കുന്നവനും കരുണയുള്ളവനുമായ ദൈവവും സംസാരത്തിന്മേലുള്ള നോമ്പാലും സ്നേഹപൂർണ്ണമായ പ്രാർത്ഥനയിലും മനസ്സലിവിലും പ്രീതിപ്പെട്ട് അനുതാപക്കാരുടെ കണ്ണുനീരുകളാൽ അവരോടു നിരപ്പാകുന്നവനുമായ കർത്താവിന് സ്തുതി. സന്ധ്യാപ്രാർത്ഥനയുടെ ഈ സമയത്തും പെരുന്നാളുകളിലും നേരങ്ങളിലും നാഴികകളിലും കാലങ്ങളിലും ഞങ്ങളുടെ ആയുഷ്ക്കാലമൊക്കയിലും ഈ സൗരഭ്യ ധൂപത്തോടൊന്നിച്ച് തന്നെ നാം ഓർക്കുകയും സ്തുതി കരേറ്റുകയും പാപങ്ങൾ ഏറ്റുപറഞ്ഞ് കുമ്പിട്ട് വന്ദിക്കുകയും ചെയ്യുന്നു. ഇപ്പോഴും എപ്പോഴും എന്നെന്നേക്കും തന്നെ. ആമ്മീൻ.

1. നാവിനുടെ നൊയമ്പ് = സംസാര നിയന്ത്രണം, 2. ഓവി = ഉപവി = സ്നേഹം, 3. ഓവിയുടെ നമസ്ക്കാരം = സ്നേഹപൂർണ്ണമായ പ്രാർത്ഥന, 4. അനുഗുലം = അനുകൂലം = പ്രീതി (പ്രസാദം), 5. അന്തി = സന്ധ്യ, 6. സൈ്വര്യഭ്യം = പരിമളം, 7. ധൂമം = ധൂപം, 8. ആയിസ്സ് = ആയുസ്സ് = ആയുഷ്ക്കാലം.

**അനുബന്ധം 3**

# വിശുദ്ധിയുടെ സാക്ഷ്യങ്ങൾ

മാമ്മൂദീസാ സ്വീകരിച്ച ഏവരെയും വിശുദ്ധന്മാർ എന്ന് വിശേഷിപ്പിക്കുന്ന സമ്പ്രദായമാണ് പുതിയനിയമസഭ അവലംബിച്ചിട്ടുള്ളത്. സഭാതലവന്മാരെ പരിശുദ്ധൻ എന്ന് ഔപചാരികമായി വിശേഷിപ്പിക്കാറുണ്ടെങ്കിലും ഒരു പ്രഖ്യാപനം നടത്തി ചിലരെ പരിശുദ്ധ പദവിയിൽ അവരോധിക്കുന്ന പതിവ് ഓർത്തഡോക്സ് സഭ പ്രോത്സാഹിപ്പിക്കുന്നതായി തോന്നുന്നില്ല. അതുകൊണ്ട് മറ്റ് ചില സഭകളിലെപ്പോലെ പരിശുദ്ധന്മാരുടെ പ്രഖ്യാപനവും അതിന്റെ നടപടിക്രമങ്ങളും നമുക്ക് പരിചിതമല്ല. എന്നാൽ ജനങ്ങളുടെ തലമുറകളിലൂടെയുള്ള അംഗീകാരവും ആദരവും മൂലം പല പിതാക്കന്മാരും സഭയുടെ മദ്ധ്യസ്ഥന്മാരായി അംഗീകരിക്കപ്പെട്ടിട്ടുണ്ട്. പള്ളികളെ വലിയപള്ളി, ഉയരംകൂടിയ പള്ളി, കത്തീഡ്രൽ എന്നിങ്ങനെ പ്രഖ്യാപിക്കുന്ന പതിവും വ്യക്തികളെ കമാണ്ടർ തുടങ്ങിയ ബിരുദങ്ങൾകൊണ്ട് ആദരിക്കുന്ന പതിവും ഈ സഭകളുടെ ചരിത്രത്തിൽ ഇല്ലാത്തതാണെങ്കിലും സമീപകാലത്തായി മറ്റു സഭയുടെ സ്വാധീനം മൂലം പാരമ്പര്യങ്ങളിൽ ചില വ്യതിയാനങ്ങൾ വരുന്നുണ്ട്. മലങ്കരസഭയിൽ 'വിശുദ്ധ' പദവിയിൽ ചിലരെ അവരോധിക്കുന്ന സമ്പ്രദായവും അപ്രകാരം വന്നുചേർന്നവയാണ്. അപ്രകാരം പ്രഖ്യാപിക്കുന്നതിന് വ്യക്തമായ മാനദണ്ഡങ്ങൾ ഇല്ലാത്തതിനാലാവാം ചില പ്രാദേശിക പരിഗണനകളെ മുൻനിർത്തി അപ്രകാരം ചില പതിവുകൾ സഭകളിൽ അരങ്ങേറുന്നത്. വിശുദ്ധൻ എന്ന് തലമുറകളിലൂടെ മലങ്കരസഭ ആദ്യം വിശേഷിപ്പിച്ചത് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് പ്രഥമൻ മലങ്കര മെത്രാപ്പോലീത്തായെ ആണ്. ജീവിതവിശുദ്ധിയെയും ത്യാഗപൂർണ്ണമായ സംഭാവനകളെയും മുൻനിർത്തിയാണ് അപ്രകാരം അദ്ദേഹം ആദരിക്കപ്പെട്ടത്. അദ്ദേഹത്തോട് നേരിട്ട് ബന്ധപ്പെട്ടവരുടെ സാക്ഷ്യങ്ങളാണ് അപ്രകാരമുള്ള അംഗീകാരത്തിന് ഇടയാക്കിയത്. അപ്രകാരമുള്ള ചില സാക്ഷ്യങ്ങൾ പരിശോധിക്കാനാണിവിടെ ശ്രമിക്കുന്നത്.

## 1. 1800-ലെ ഡോ. ഫ്രാൻസിസ് ബുക്കാനന്റെ സാക്ഷ്യം

1800-ൽ കുന്നംകുളത്ത് വന്ന ഫ്രാൻസിസ് ബുക്കാനനെ സന്ദർശിച്ച പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാൻ ബുക്കാനനിൽ ഉണ്ടാക്കിയ മതിപ്പ് അദ്ദേഹം രേഖപ്പെടുത്തിയിട്ടുള്ളതിപ്രകാരമാണ്:

"…. അവിടത്തെ പാപ്പാ (പുലിക്കോട്ടിൽ യോസേഫ് കത്തനാർ) എന്നെ സന്ദർശിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ കൂടെ ആദരവോടെ ശുശ്രൂഷിക്കുന്ന ഒരു ശിഷ്യനുമുണ്ട് (പിൽക്കാലത്ത് തൊഴിയൂരിന്റെ കുത്തൂർ

ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ). കത്തനാർ വൃത്തിയുള്ള നീല അങ്കി ധരിച്ചിരിക്കുന്നു. നല്ല രൂപലാവണ്യമുള്ള ഒരു പരമ ഭക്തനാണ് കത്തനാർ. ഇദ്ദേഹത്തിന് സുറിയാനിയും മലയാളവും ഒഴികെ ഒരു ഭാഷയും അറിഞ്ഞു കൂടാ. എങ്കിലും ഞങ്ങൾ തമ്മിൽ മുഖദാവിൽ സംസാരിച്ച് ആശയവിനിമയം ചെയ്യാൻ സാധിച്ചു എന്നത് ഒരു അത്ഭുതമായി ഞാൻ കാണുന്നു. ഇവരുടെ പുരോഹിതന്മാർക്ക് വിവാഹം കഴിക്കാം. എന്നാൽ ഈ കത്തനാർ വിവാഹം കഴിക്കയില്ലെന്ന് പ്രതിജ്ഞയെടുത്തവനും മാംസം ഭക്ഷിക്കാത്തവനുമാകുന്നു ('ബുക്കാനന്റെ കേരളം', ഡോ. സാമുവൽ ചന്ദനപ്പള്ളി, മലങ്കരസഭാപിതാക്കന്മാർ, പു. 115).

## 2. 1805-ലെ കൊച്ചി മഹാരാജാവിന്റെ സാക്ഷ്യം

കത്തോലിക്കാസഭാംഗങ്ങളുമായുള്ള വിവാദങ്ങളുടെ പേരിൽ ദീർഘവർഷങ്ങളായി പൂട്ടികിടക്കുകയും 1789-ൽ ടിപ്പു സുൽത്താന്റെ പടനായകന്മാരാൽ അഗ്നിക്കിരയാക്കപ്പെടുകയും ചെയ്ത പാലൂർ-ചാട്ടുകുളങ്ങര പള്ളി പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാന്റെ നിരന്തരമായ നിവേദനങ്ങളെ തുടർന്ന് ശക്തൻ തമ്പുരാൻ സന്ദർശിച്ചു. മഹാരാജാവിന്റെ കൽപ്പന പ്രകാരം ഉഭയസമ്മതപ്രകാരവും പള്ളിയുടെ അവകാശം നറുക്കെടുപ്പിലൂടെ തീരുമാനിക്കുകയും ചെയ്തു. ഈ സംഭവങ്ങൾ 1829-ൽ പനയ്ക്കൽ ഇക്കാക്കു കുരിയപ്പൻ എന്ന കവി ആർത്താറ്റ് പള്ളിപ്പാട്ട് എന്ന് പ്രശസ്തകൃതിയിൽ വർണ്ണിച്ചിട്ടുണ്ട്. പാട്ടിലെ പ്രസക്ത സന്ദർഭം കാണുക:

'ആർത്താറ്റ് പള്ളി ഞങ്ങൾക്ക് തരീയ്ക്ക മഹാരാജൻ
ആർത്തിയായ് പലകാലമതിന് വേലചെയ്തു' എന്നും മറ്റും അപേക്ഷിക്കുകയും ചെയ്തു.
'ദേവീക്ഷേത്രം കുറവെന്യേ നടത്തിച്ചുതരുന്നുണ്ട്
ദൈവഭക്തനാം മുനിപ്രവരാ ധരിച്ചാലും
ഭേദമല്ലിതിനൊട്ടുമേ' എന്ന് റമ്പാനോട് കൽപ്പിച്ചരുളുകയും ചെയ്തു എന്നും പിന്നീട് ഇരു ഭാഗക്കാരെയും വരുത്തി വലിയപള്ളിയും കുരിശുപള്ളിയും ഓരോരുത്തർക്കായി കൊടുക്കുവാനും ആർക്ക് ഏത് വേണമെന്ന് നറുക്കിട്ടെടുത്ത്, തീരുമാനിക്കുവാനും കൽപ്പിച്ചു എന്നും പള്ളിയുടെ മുമ്പിൽ മഹാജനമധ്യത്തിൽ വച്ച് നറുക്കിട്ടെടുത്തു എന്നും (പുത്തേഴത്ത് രാമമേനോൻ: ശക്തൻ തമ്പുരാൻ, പുറം 324-326. ഉദ്ധരണി ഡോ. ചന്ദനപ്പള്ളി, മലങ്കരസഭാ പിതാക്കന്മാർ, പു. 113).

ജോസഫ് കത്തനാരുടെ പ്രാർത്ഥനാജീവിതവും രാജ്യസ്നേഹവും ശക്തൻ തമ്പുരാന്റെ പ്രീതി വാത്സല്യങ്ങൾക്ക് പാത്രീഭവിച്ചു. കുന്നംകുളം പട്ടണത്തിന്റെ തെക്കേ അങ്ങാടിയിലുണ്ടായിരുന്ന 'അന്തിമാ

ളൻകാവ്' ക്ഷേത്രത്തെ പള്ളിയായി ഉപയോഗിച്ചുകൊള്ളുവാൻ ശക്തൻ തമ്പുരാൻ ജോസഫ് കത്തനാർക്ക് അനുമതി കൊടുത്തത് ഇതിനൊരു മികച്ച തെളിവാണ് (പുത്തേഴത്ത്, 1958, പു. 327).

### 3. 1808–ലെ അഗ്നിബാധയുടെ സാക്ഷ്യം

കുന്നംകുളം പടിഞ്ഞാറെ അങ്ങാടിയിലെ സെന്റ് ലാസറസ് പഴയ പള്ളി പുതുക്കിപ്പണിതതും ജോസഫ് കത്തനാരുടെ നേതൃത്വത്തിലായിരുന്നു. തച്ചുശാസ്ത്രത്തിലും ആലയനിർമ്മാണ കലയിലും അദ്വിതീയൻ ആയിരുന്ന ജോസഫ് കത്തനാർക്ക് ദേവാലയ നിർമ്മാണം ഒരു വിശുദ്ധകർമ്മം ആയിരുന്നു. അതിനായി എന്തു ത്യാഗം സഹിക്കാനും സന്നദ്ധനായിരുന്നു. പ്രാർത്ഥനയിലായിരുന്നു അഭയം. ആത്മവിശ്വാസവും ആത്മശക്തിയും ആത്മാർത്ഥതയും ഒത്തിണങ്ങിയ ഒരു വ്യക്തിത്വം ജോസഫ് കത്തനാർക്കുണ്ടായിരുന്നു. ദൈവം അരികിലുള്ളപ്പോൾ എന്തിന് ഭയപ്പെടണം? ഇതായിരുന്നു അദ്ദേഹത്തിന്റെ ചിന്ത. കുന്നംകുളം അങ്ങാടിയിൽ 1808–ൽ ഉണ്ടായ അഗ്നിബാധയിൽ അദ്ദേഹം കാണിച്ച ആത്മധൈര്യം ഇത്തരുണത്തിൽ അനുസ്മരണാർഹമാണ്. അഗ്നി ആളിപ്പടരാൻ തുടങ്ങി. കുറെ അകലെത്തന്നെ തീ കത്തുമ്പോൾ പള്ളിയുടെ ഓല പൊളിച്ചുനീക്കാൻ അച്ചൻ നിർദ്ദേശം നൽകി. നല്ല ഉയരത്തിൽ പണിതുയർത്തിയ പള്ളിയുടെ മേൽപ്പുരയിൽ നാലഞ്ച് ആളുകൾ കയറി ഓല നീക്കാൻ ആരംഭിച്ചു. അപ്പോഴേയ്ക്കും പള്ളിക്ക് തീ പിടിച്ചു കഴിഞ്ഞിരുന്നു. ഒരാൾ ഒഴിച്ച് മറ്റുള്ളവരെല്ലാം മേൽപ്പുരയിൽ നിന്ന് ഇറങ്ങി രക്ഷപ്പെട്ടു. രക്ഷപ്പെടാൻ കഴിയാതിരുന്ന ആൾ മേൽപ്പുരയിലിരുന്ന് നിലവിളിക്കുകയായിരുന്നു. ആ മനുഷ്യന്റെ അപകടാവസ്ഥ കണ്ടപ്പോൾ അച്ചന്റെ കണ്ണുകൾ നിറഞ്ഞു. തന്റെ തോളിൽക്കിടന്നിരുന്ന (താക്കോൽ കെട്ടിയ) വലിയ തൂവാല വിരിച്ചിട്ട് അച്ചൻ നിലവിളിച്ച് പറഞ്ഞു, 'മോനേ, ധൈര്യമായി ഈ തൂവാലയിലേക്ക് ചാടുക. ദൈവം നിന്നെ രക്ഷിക്കും. ആ മനുഷ്യൻ മടിച്ച് നിന്നില്ല. കുരിശുവരച്ച് ധൈര്യസമേതം അയാൾ ആ തൂവാലയെ ലക്ഷ്യമാക്കി ചാടി. യാതൊരു അപകടവും കൂടാതെ താഴെ എത്തിയ ആ മനുഷ്യനെ അച്ചൻ കൈപിടിച്ച് എഴുന്നേൽപ്പിച്ചു. സംഭവം കണ്ടുനിന്നവർ അത്ഭുതപ്പെട്ട് ദൈവത്തെ മഹത്വപ്പെടുത്തി" (*കാലം ചെയ്ത അച്ചൻ*, പു. 25, 26; ചന്ദനപ്പള്ളി, പു. 114).

### 4. 1901–ൽ മലങ്കരസഭയുടെ സാക്ഷ്യം

മലങ്കരസഭയുടെ മെത്രാപ്പോലീത്തന്മാരും വൈദികരും ജനങ്ങളും ഒന്നിച്ചു ചേർന്ന് ഒരാളെ വിശുദ്ധനായി പ്രഖ്യാപിക്കുന്ന ചരിത്രം ഒരിക്കലേ ഉണ്ടായിട്ടുള്ളു. മലങ്കരയുടെ വലിയ മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയന്റെ പൗരോഹിത്യ സുവർണ്ണ

ജൂബിലി ആഘോഷവേളയിൽ കടവിൽ വലിയ മാർ അത്താനാസ്യോസ്, അൽവാറീസ് മാർ യൂലിയോസ്, പരുമല ഗീവറുഗീസ് മാർ ഗ്രീഗോറിയോസ്, മുറിമറ്റത്തിൽ പൗലൂസ് മാർ ഈവാനിയോസ് എന്നീ മെത്രാന്മാരുടെയും വട്ടശ്ശേരിൽ ഗീവറുഗീസ് മല്പാൻ, കോനാട്ട് മാത്തൻ മല്പാൻ, കൊച്ചുപറമ്പിൽ പൗലൂസ് റമ്പാൻ തുടങ്ങിയ വൈദിക ശ്രേഷ്ഠരുടെയും മൂക്കഞ്ചേരിൽ എം. പി. വർക്കി, ഇലഞ്ഞിക്കൽ ഇ. ജെ. ജോൺ, പോലീസ് സൂപ്രണ്ട് എം. എ. ചാക്കോ തുടങ്ങിയ അത്മായ സിംഹങ്ങളുടെയും സാന്നിധ്യത്തിൽ കെ. സി. മാമ്മൻ മാപ്പിള മലങ്കരസഭയുടേതായി വായിച്ചവതരിപ്പിച്ച മംഗളപത്രത്തിലാണ് മലങ്കരയുടെ സാക്ഷ്യം സുവർണ്ണ ലിപികളിൽ ആലേഖനം ചെയ്തിട്ടുള്ളത്. പ്രസക്ത ഭാഗങ്ങൾ കാണുക:

"പോർച്ചുഗീസുകാരുടെ കവർച്ചയിൽ നിന്ന് അല്പ്പമല്ലാത്ത നഷ്ടത്തോടുകൂടിയെങ്കിലും വീണ്ടെടുക്കപ്പെട്ട നമ്മുടെ ജനങ്ങൾക്ക് മേലിലെങ്കിലും അന്യമതക്കാരുടെ ആക്രമണങ്ങളെ തടുത്ത് നിൽക്കുന്നതിന് ഒഴിച്ചുകൂടാനാവാത്ത ആയുധമായ വിദ്യാഭ്യാസം നൽകുവാൻ ഈ സിമ്മനാരിയാകുന്ന സമുദായ ഭവനം സ്ഥാപിച്ച തിരുമേനിയുടെ വിശുദ്ധ പൂർവ്വികനായ കാലം ചെയ്ത പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസിലെ ആ നല്ല ഉദ്യമത്തെ പുലർത്തുവാൻ എന്നുള്ള നാട്യത്തോടെ വന്ന ബ്രിട്ടീഷുകാർ അല്പകാലത്തിനകം അവരുടെ പങ്കിനും കുറെ ആളുകളെ കവർന്നുകൊണ്ട് തിരിഞ്ഞ് നിൽക്കുക മാത്രമല്ല, ശേഷിച്ചവരും കാലക്രമേണ അവരിൽ ചെന്ന് ലയിക്കത്തക്കവണ്ണം സഭയിൽ അവരുടെ ദുരുപദേശങ്ങൾ കടത്തിവിടുകയും ചെയ്തു. ആകപ്പാടെ അലംകോലമായതിന് ശേഷം വീണ്ടും സത്യത്തെ സ്ഥാപിക്കാൻ കാലം ചെയ്ത ആ തിരുമേനിയുടെ കുടുംബത്തിൽ നിന്ന് തന്നെ പൂർണ്ണമായി ഈ ജൂബിലികാലത്ത് തിരുമേനി ദൈവത്തിന്റെ ആയുധമായിത്തീർന്നതുകൊണ്ടത്രെ തിരുമേനിയെപ്പറ്റിയുള്ള ഈ ആഘോഷവും മംഗളപത്രസമർപ്പണവും തിരുമേനിയുടെ പൂർവികനായ ആ വന്ദ്യപിതാവിന്റെ വിശുദ്ധസ്മരണ കൊണ്ടാടപ്പെടുന്ന ഈ ശുഭദിവസത്തിൽ ഇവിടെവച്ചു വേണമെന്ന് ഞങ്ങൾ തീർച്ചയാക്കിയത്. ..."

(മലങ്കര ഇടവകജനങ്ങൾ (1901) 1077-ാമാണ്ട് വൃശ്ചികമാസം 12-ന് കോട്ടയം പഴയസെമിനാരിയിൽ വച്ച് വായിച്ച് സമർപ്പിച്ച മംഗളപത്രത്തിൽ നിന്ന്.)

### 5. 1902 ലെ സാക്ഷ്യം

"ഐതിഹ്യത്താൽപോലും അവകാശപ്പെടാത്ത ഇതരസഭകളിൽ മിക്കതിലും ആചാര്യന്മാരിലും തങ്ങളുടെ ദൃഷ്ടാന്തയോഗ്യങ്ങളായ നടത്ത

കൾകൊണ്ടും സ്വോചരാവർജ്ജനം മുതലായ മനോഗുണങ്ങൾ നിമിത്തവും അവരവരുടെ ജീവിതകാലങ്ങളിൽ തന്നെ സമ്മതന്മാരായ അനേകം പുണ്യപുരുഷന്മാർ ഉണ്ടായിട്ടുള്ളതായി നാം സഭാചരിത്രങ്ങളിൽ വായിക്കുന്നുണ്ടല്ലോ. എന്നാൽ നമ്മുടെ ഈ മലങ്കരസഭയ്ക്കു അതിന്റെ സ്ഥാപകൻ തന്റെ ഗുരുവിന്റെ മാർവിടത്തിലെ മുറിവിനെ സ്വന്തകൈ കൊണ്ടു തപ്പി കണ്ടതിനു മേലല്ലാതെ അവിടത്തെ പുനരുത്ഥാനത്തെ വിശ്വസിക്കാൻ മനസ്സില്ലാഞ്ഞ ആളെന്നു ഒരു വിശേഷാൽ ഖ്യാതി സമ്പാദിച്ചിട്ടുള്ള ഒരു പരിശുദ്ധ ശ്ലീഹാ തന്നെ ആണെന്നും അദ്ദേഹത്തിന്റെ കാലം മുതൽ അനേകം പ്രധാനാചാര്യന്മാരും ആചാര്യന്മാരും ഇതിൽ ഉണ്ടായിക്കഴിഞ്ഞുപോയിട്ടുണ്ടെന്നും അന്യന്മാരെ പൂർണ്ണമായി വിശ്വസിപ്പിക്കത്തക്ക ചരിത്രരേഖകൾ കൂടാതെയാണെങ്കിലും നാം പൂർണ്ണമായി വിശ്വസിക്കുന്നതായിരുന്നിട്ടും ഇങ്ങനെയുള്ള ഒരു സഭയിൽ ആ ശ്ലീഹായുടെ കാലംമുതൽ ഇതേവരെ കഴിഞ്ഞിട്ടുള്ള ആയിരത്തിഎണ്ണൂറ്റിച്ചില്വാനം സംവത്സരങ്ങൾക്കകം അന്യന്മാരാൽ വേണ്ടാ നമ്മാൽ എങ്കിലും പൊതുവെ അംഗീകരിക്കുകയും ഓർക്കുകയും ചെയ്യപ്പെടുന്ന ഒരു പുണ്യപുരുഷൻ പോലും ഇല്ലാതെയിരിക്കുന്നതു പല കാരണങ്ങളാലും ഈ സഭയ്ക്കു അത്യന്തം ശോചനീയമായ ഒരു ന്യൂനതയാണ്. സമ്മതന്മാരായ പുണ്യപുരുഷന്മാരെ അവരുടെ നിര്യാണാനന്തരം സഭാപ്രതിനിധികളുടെ യോഗത്തിൽവച്ചു പുണ്യപുരുഷന്മാരുടെ പട്ടികയിൽ എഴുതിച്ചേർക്കുന്നതും റോമാസഭയിൽ ഇന്നും നടന്നുവരുന്നതുമായ സമ്പ്രദായം പൗരസ്ത്യസഭ പല ശാഖകളായി പിരിഞ്ഞതിന്റെ ശേഷം നിവൃത്തിയില്ലാതെ വന്നതിനാലും ഇങ്ങനെ പിരിയുന്ന കാലത്തിനു മുമ്പു തന്നെ ദേശാന്തരത്വം നിമിത്തം മലങ്കരയിലെ ശാഖാസഭയ്ക്കു മൂലസഭാസ്ഥാനങ്ങളുമായി സംസർഗ്ഗത്തിനു മാർഗഗ്ഗമില്ലാതിരുന്നതിനാലുമാണ് ഇങ്ങനെ വന്നതെന്നു ഒരു സമാധാനം ഇല്ലെന്നില്ല. എന്നാൽ ഇങ്ങനെയുള്ള സഭാനുവാദമോ മറ്റെന്തെങ്കിലും മുറപ്രകാരമുള്ള നടപടിയൊ ഒന്നുംകൂടാതെ ചുരുക്കം ചില പരദേശ മെത്രാന്മാർ മുതലായവരുടെ ഓർമ്മകൾ ഭക്തിപൂർവ്വം നമ്മുടെ പള്ളികളിൽ അവിടവിടെ ആഘോഷിക്കപ്പെടുന്നില്ലെന്നുമില്ല. ഈ നാട്ടുകാരിൽ ഇങ്ങനെ ഒരു പദവിക്കു അർഹന്മാരായി ഇതുവരെ ആരും ഉണ്ടായിട്ടില്ലെന്നു കാണുന്നതു വലിയ ഒരാശ്ചര്യമായിട്ടാണിരിക്കുന്നതു. നാട്ടുകാർക്കു പരദേശക്കാരെക്കുറിച്ചു ഏതോ ഒരു പക്ഷപാതം ഉണ്ടെന്നുള്ളതിനു പല ലക്ഷ്യങ്ങളും ഉണ്ടെങ്കിലും യഥാർത്ഥമായ നന്മയും ഭക്തിയും നാട്ടുകാരിൽ കണ്ടാൽ അതിനെ കേവലം വകവെയ്ക്കാതിരിക്കാൻ നിവൃത്തിയുള്ളതല്ലല്ലോ. പ്രസിദ്ധനായ പുന്നത്ര മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളുടെ പൂർവഗാമിയായി അല്പകാലം മാത്രം മലങ്കര ഭരിക്കുകയും കോട്ടയത്തു പഴയസെമിനാരി പണികഴിപ്പിച്ചു അതിൽ കബറടങ്ങുകയും ചെയ്തിട്ടുള്ള

പുലിക്കോട്ടു ഇട്ടൂപ്പു റമ്പാൻ എന്നു പ്രസിദ്ധനായിരുന്ന മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ എന്ന ഒരാൾ മാത്രം അവിടുത്തെ സ്വദേശമായ കുന്നംകുളങ്ങരെ ഒരു പൂർണ്ണ പരിശുദ്ധനായി എണ്ണപ്പെടുകയും ഓർമ്മ കഴിക്കപ്പെടുകയും ചെയ്യുന്നുണ്ട്. മെത്രാനായി ഏറിയകാലം ഇരുന്നു തന്റെ ഗുണങ്ങൾ ഇടവകജനങ്ങളെ ഒട്ടുക്കു മനസ്സിലാക്കാൻ സംഗതിയാകാഞ്ഞതുകൊണ്ടും സ്വദേശമായ കുന്നംകുളങ്ങരെയുള്ള ആളുകൾക്കു മെത്രാനായിത്തീരുന്നതിനു മുമ്പുതന്നെ ഇവിടുത്തേക്കുറിച്ചു സാമാന്യത്തിലധികം ഭക്തിയും വിശ്വാസവും ജനിച്ചതുകൊണ്ടും കുന്നംകുളങ്ങര മലങ്കരയുള്ള മറ്റിടവകകളിൽനിന്നു അകന്നും സാധാരണ സംസർഗ്ഗത്തിനു സംഗതിയില്ലാത്ത സ്ഥിതിയിലും ഇരുന്നതു നിമിത്തവും മാത്രം ഈ വന്ദ്യ പിതാവിനെക്കുറിച്ചുള്ള ഭക്തി സർവത്ര വ്യാപിക്കാൻ ഇടയാകാഞ്ഞതായിരിക്കാം. കുന്നംകുളങ്ങരെയുള്ള ജനങ്ങളുടെ ഈ 'കാലം ചെയ്തച്ചൻ' അവിടത്തെ ആയുഷ്ക്കാലത്തിൽ അസാമാന്യമായ ഭക്തിയുടെ ശക്തികൊണ്ടു മാത്രം പ്രവർത്തിച്ചിട്ടുള്ള ആശ്ചര്യങ്ങളെക്കുറിച്ചു അവർ പറയാൻ തുടങ്ങിയാൽ അവസാനമില്ലാതെയുണ്ടു. മരിച്ചതു മുതൽ ഇന്നുവരെ അവരുടെ അനുഭവത്തിൽ ഈ പരിശുദ്ധന്റെ ഓർമ്മ പ്രബലമായിത്തന്നെ ഇരിക്കുന്നുമുണ്ടു. രണ്ടായിരത്തോളം സംവത്സരക്കാലമായി നമ്മുടെ കർത്താവു തന്റെ തോട്ടത്തിൽ നട്ടുവളർത്തി പല പ്രാവശ്യം വളമിടുകയും ചുവടുകിളയ്ക്കുകയും മറ്റും ചെയ്തു ഉണങ്ങിപ്പോകാതെ ഇതുവരെ സൂക്ഷിച്ചിട്ടുള്ള നമ്മുടെ മലങ്കരസഭയാകുന്ന വൃക്ഷം ഈ കാലമൊക്കെയായിട്ടും ഇങ്ങനെ ഒരു ഫലത്തെ മാത്രമെ അവിടത്തേക്കു കൊടുത്തതായി നാം അറിയുന്നുള്ളു എന്നുള്ളതും എത്രയോ പരിതാപകരമായ ഒരവസ്ഥയാണു" (മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, എം. പി. വർക്കി, മനോരമ പബ്ലീഷിംഗ് ഹൗസ്, കോട്ടയം, 1902, പേജ് 50–52).

## 5. 1907-ലെ ഇ. എം. ഫിലിപ്പിന്റെ സാക്ഷ്യം

പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ 1814-ൽ സ്ഥാപിച്ച കോട്ടയം പഴയസെമിനാരിയിലെ ആദ്യത്തെ ബാച്ചിൽ വൈദിക പരിശീലനം നേടിയ ആളാണ് ഇടവഴീക്കൽ പീലിപ്പോസ് കത്തനാർ. സെമിനാരി സ്ഥാപകനെപ്പറ്റിയുള്ള സമകാലസാക്ഷ്യം ഗുരുസ്മരണകളായി പിതൃസഹോദരനായ പീലിപ്പോസ് കത്തനാർ വിവരിക്കുന്നതു 'മാർത്തോമ്മാശ്ലീഹായുടെ ഇന്ത്യൻ സഭ' എന്ന മലങ്കരസഭാചരിത്രം 1907-ൽ ഇംഗ്ലീഷ് ഭാഷയിൽ രചിച്ച ഇ. എം. ഫിലിപ്പ് ബാല്യംമുതലേ കേൾക്കുമായിരുന്നു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ റൈട്ടർ ആയും സഭാസെക്രട്ടറിയായും സെമിനാരിക്കേസിന്റെ വ്യവഹാര കാര്യസ്ഥനായും ത്യാഗപൂർവ്വം സേവനം അനുഷ്ഠിക്കുവാൻ അദ്ദേ

ഹത്തെ പ്രേരിപ്പിച്ച ചേതോവികാരങ്ങളിലൊന്ന് സെമിനാരി സ്ഥാപകന്റെ വിശുദ്ധിയെപ്പറ്റിയുള്ള തികഞ്ഞ ബോധ്യമാണ്. തന്റെ സഭാചരിത്രത്തിൽ അദ്ദേഹം എഴുതി:

"... എന്നാൽ അദ്ദേഹത്തിന് (മാർ ദീവന്നാസ്യോസിന്) സഭയുടെയും സമുദായത്തിന്റെയും അഭിവൃദ്ധിയിൽ ഹാർദ്ദമായ ഔത്സുക്യമുണ്ടായിരുന്നു; തദുദ്ദേശ്യസാധ്യത്തിന് വേണ്ടി അദ്ദേഹം അക്ഷീണ പരിശ്രമം ചെയ്തിരുന്നു. നിഷ്കളങ്ക മനസ്സോടും നിർമ്മല മനസ്സാക്ഷിയോടും കൂടിയ ആ ദൈവഭക്തൻ പക്ഷപാതരഹിതനും നിർഭയനും ആയിരുന്നത് കൂടാതെ അദ്ദേഹത്തിന്റെ ജീവിതരീതിയും നിർമ്മലമായിരുന്നുവെന്നുള്ളത് പ്രത്യേകം പ്രസ്താവാർഹമാണ്. അദ്ദേഹം വിദ്യാഭ്യാസത്തിന് ഒരു സഹായിയും സുറിയാനി ഭാഷാപണ്ഡിതനും ഒരു പ്രസിദ്ധ വാഗ്മിയും ആയിരുന്നു. ചുരുക്കിപറയുന്നതായാൽ അദ്ദേഹം സുറിയാനി സമുദായത്തിന്റെയെന്നല്ല, ഏകദ്ദേശീയ രാജ്യങ്ങളായ തിരുവിതാംകൂറിലെയും കൊച്ചിയിലെയും വിദ്യാഭ്യാസത്തിന്റെ പ്രാരംഭ പ്രവർത്തകനായിരുന്നു എന്നുള്ളത് അവിതർക്കിതമാകുന്നു. എങ്ങനെയെന്നാൽ വളരെ നാളുകൾക്ക് മുമ്പ് തന്നെ നിർത്തലായിപ്പോയ പോർച്ചുഗീസുകാരുടെ വക കൊടുങ്ങല്ലൂർ, വൈപ്പിക്കോട്ട, ഈ സ്ഥലങ്ങളിലെ സെമിനാരികൾ ഒഴിച്ചാൽ മാർ ദീവന്നാസ്യോസിന്റെ പരിശ്രമഫലമായ ഈ സെമിനാരി വിദ്യാപ്രചരണോദ്ദേശ്യത്തോടുകൂടി നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുള്ള സ്ഥാപനങ്ങളിൽ പ്രഥമമാകുന്നുവെന്ന് നിർവിശങ്കം പ്രസ്താവിക്കാം.

അദ്ദേഹം എപ്പിസ്ക്കോപ്പാ സ്ഥാനത്തെ കാംക്ഷിച്ചിരുന്നില്ലെന്ന് മാത്രമല്ല ബ്രിട്ടീഷ് ഖജനാവിൽ നിന്ന് പണം വാങ്ങുന്നതിന് ഇപ്രകാരം ഒരാവശ്യം നേരിടാതിരുന്നുവെങ്കിൽ നിശ്ചയമായും അദ്ദേഹം ജീവിതാന്ത്യം വരെയും സന്തോഷത്തോടുകൂടി ഒരു റമ്പാനായിത്തന്നെ കഴിച്ചുകൂട്ടുമായിരുന്നു. ..."

".... അടുത്ത ദിവസം കേണൽ മൺറോ മെത്രാനോട്, താൻ മെത്രാനെയും സമുദായത്തെയും യഥാശക്തി കൂടുതലായി സഹായിക്കുന്നതിനുദ്ദേശിക്കുന്നതായും അവർ തമ്മിലുള്ള ഇടപാടുകൾക്ക് മധ്യസ്ഥനായി ഒരു യൂറോപ്യനെ സിമ്മനാരിയിൽ മെത്രാനോടുകൂടി താമസിപ്പിക്കുന്നതിന് ആഗ്രഹിക്കുന്നതായും പ്രസ്താവിച്ചു. ഈ പ്രസ്താവനയോടു കൂടി റവ. നോർട്ടനെ ഭാര്യയോടും കുട്ടികളോടും കൂടെ മെത്രാന് പരിചയപ്പെടുത്തി. ശുദ്ധമാനസനായ മെത്രാൻ റസിഡണ്ടിന്റെ സദുദ്ദേശ്യങ്ങൾക്ക് ഉടൻ വന്ദനം പറഞ്ഞെങ്കിലും സഭയിൽ ജോലി ചെയ്യുന്നതിന് ഈ മിഷനറിയെ അനുവദിക്കുവാൻ നിവൃത്തിയില്ലെന്ന് അറിയിച്ചു. മെത്രാന്റെ വാക്കുകൾ ഇപ്രകാരമായിരുന്നു: 'അദ്ദേഹം ഒരു ഭിന്നമതാവലംബി ആകുന്നു. ഞങ്ങളുടെയും അദ്ദേഹത്തിന്റെയും വിശ്വാസങ്ങൾ വ്യത്യസ്തമാ

കയാൽ അദ്ദേഹം സിമ്മനാരിയിൽ താമസിക്കുന്നത് മതസംബന്ധമായ തർക്കങ്ങൾക്കും തന്മൂലം അനിഷ്ട സംഭവങ്ങൾക്കും ഇടയായേക്കാം."

കേണൽ ഭഗ്നാശയനായിത്തീർന്നു. ... ഇപ്പോൾ സഭ അനുഭവിക്കുന്ന കഷ്ടനഷ്ടങ്ങളെ മുൻകൂട്ടി കണ്ടിരുന്ന മെത്രാൻ, സഭയെ നശിപ്പിക്കുന്നതിനേക്കാൾ കേണലിന്റെ അപ്രീതിക്ക് പാത്രീഭവിക്കുക തന്നെയാണ് നല്ലതെന്ന് നിശ്ചയിച്ചു (ഈ ദീർഘവീക്ഷണം പിന്നീട് മലങ്കരസഭയുടെ അധ്യക്ഷസ്ഥാനത്ത് പ്രവർത്തിച്ച കിടങ്ങൻ പീലക്സിനോസ്, പുന്നത്ര മാർ ദീവന്നാസ്യോസ് എന്നിവർ പിന്തുടർന്നിരുന്നുവെങ്കിൽ 1836-ലെ മാവേലിക്കര സുന്നഹദോസും സ്വത്തു വിഭജനവും മറ്റും ഉണ്ടാകയില്ലായിരുന്നു). റസിഡൻസിയിൽ നിന്ന് തിരിയെ വാസസ്ഥലത്തേക്ക് പോയ അവസരത്തിൽ മെത്രാൻ തന്റെ വൃദ്ധനയനങ്ങളിൽ നിന്ന് ചുടുചുടെ ബാഷ്പകണങ്ങൾ പൊഴിച്ചുംകൊണ്ടും ദുസ്സഹമായ മനോവ്യാകുലതയോടു ഇപ്രകാരം തന്റെ അനുയായികളായ പട്ടക്കാരോട് പറഞ്ഞു: "സിമ്മനാരി സ്ഥാപനത്തിൽ സായ്പിന്റെ സഹായം അഭ്യർത്ഥിച്ചതിനെപ്പറ്റി ഞാൻ പശ്ചാത്തപിക്കുന്നു. ബുക്കാനന്റെ കാലംമുതൽ ഒരു പരുന്ത് കോഴികുഞ്ഞുങ്ങളുടെമേൽ ദൃഷ്ടി പതിപ്പിക്കുന്നതുപോലെ യൂറോപ്യന്മാർ നമ്മുടെ പാവപ്പെട്ട സഭയിന്മേൽ കണ്ണെറിഞ്ഞുകൊണ്ടാണിരിക്കുന്നത്. ... ദൈവകൃപയാൽ ഞാൻ ജീവിച്ചിരിക്കുന്നിടത്തോളം കാലം ഈ പാവപ്പെട്ട സഭയെ ഞാൻ സംരക്ഷിക്കും. സർവവല്ലഭനായ ദൈവം അതിനെ എന്നേക്കും നിലനിർത്തട്ടെ" (പു. 199-200). ഇപ്രകാരമൊരു ട്രസ്റ്റ് സംരക്ഷണ വ്യഗ്രത നിഷ്ഠയോടെ പുലർത്തിയ വേറൊരു സഭാദ്ധ്യക്ഷനെ സഭാചരിത്രത്തിൽ ചൂണ്ടിക്കാട്ടുക ക്ഷിപ്രസാധ്യമല്ല.

### 6. കോട്ടയം പഴയസെമിനാരിയിലെ സാക്ഷ്യങ്ങൾ

കൊച്ചി - തിരുവിതാംകൂർ സംസ്ഥാനങ്ങളുടെ ബ്രിട്ടീഷ് റസിഡണ്ട് ആയിരുന്ന **കേണൽ മൺറോ** (1810-1819) ചർച്ച് മിഷൻ സൊസൈറ്റിക്ക് അയച്ച കത്തിൽ (മിഷനറി രജിസ്റ്റർ 1816, പു. 452-454) 'മെത്രാൻ സ്ഥാനത്തേക്ക് ജോസഫ് റമ്പാൻ തെരഞ്ഞെടുക്കപ്പെട്ടതിന് ശേഷം സുറിയാനിക്കാർക്കിടയിലെ ആഭ്യന്തര കലഹം വർദ്ധിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്.

".... റസിഡണ്ട് മൺറോ സായ്പ്.... റമ്പാച്ചനെ കാണുകയും മെത്രാപ്പോലീത്താ സ്ഥാനം റമ്പാച്ചൻ സ്വീകരിക്കണമെന്ന് അഭ്യർത്ഥിക്കുകയും ചെയ്തു. പക്ഷേ, സായ്പിന്റെ അഭ്യർത്ഥന അദ്ദേഹം നിരസിക്കുകയാണുണ്ടായത്. 'ഒരു മെത്രാപ്പോലീത്താ ആകുന്നതിനുള്ള യോഗ്യതകളൊന്നുംതന്നെ എനിക്കില്ല. ഒരു സന്യാസിയായി എന്റെ ജീവിതകാലം മുഴുവൻ കഴിച്ചുകൂട്ടണമെന്നാണ് എന്റെ ആഗ്രഹം.' റമ്പാച്ചന്റെ മറുപടി കേട്ട്

സായ്പ് അത്ഭുതപ്പെട്ടു. മലങ്കരസഭയുടെ പരമോന്നതപദവി ലഭിക്കുവാൻ എല്ലാ സാഹചര്യങ്ങളും ഉണ്ടായിട്ടും ആ ഉന്നതപദവി തനിക്ക് ആവശ്യ മില്ല എന്ന് മറുപടി നൽകിയ റമ്പാച്ചന്റെ മുമ്പിൽ ആ ഇംഗ്ലീഷുകാരൻ തല കുനിച്ചു. പുലിക്കോട്ടിൽ യൗസേപ്പ് റമ്പാച്ചനോട് തന്നെ മലങ്കര മെത്രാപ്പോലീത്താസ്ഥാനം സ്വീകരിക്കുന്നതിന് വീണ്ടും അഭ്യർത്ഥിക്കു വാൻ യോഗം ഐകകണ്ഠ്യേന നിശ്ചയിച്ചു. അങ്ങനെ അവരെല്ലാവരും ഒന്നിച്ച് ചേർന്ന് സെമിനാരിയിലെത്തി റമ്പാച്ചനെ കണ്ടു.' 'അങ്ങയെ പ്പോലെ മറ്റൊരാളെയും ഈ സ്ഥാനത്തേക്ക് അവരോധിക്കുവാൻ ഞങ്ങൾ കാണുന്നില്ല. ഞങ്ങളുടെ അപേക്ഷ നിരസിക്കരുതേ.' മൺറോ സായ്പും തദവസരത്തിൽ സന്നിഹിതനായിരുന്നു. നിരന്തരമായ അവരുടെ അഭ്യർ ത്ഥന കേട്ട് റമ്പാച്ചൻ അവരോട് പറഞ്ഞു: 'നാളെ ഈ സമയത്ത് ഞാൻ നിങ്ങളെ കാണാം. സർവ്വശക്തനായ ദൈവത്തിന്റെ കൽപ്പനയെന്തെന്ന് അപ്പോൾ ഞാൻ നിങ്ങളെ അറിയിക്കും.'

അവരെല്ലാവരും തിരിച്ചുപോയി. അന്ന് സന്ധ്യാനമസ്ക്കാരത്തിനു ശേഷം മുറിയിൽ കടന്ന് വാതിലടച്ച റമ്പാച്ചൻ പിറ്റേദിവസം ഉച്ചകഴി ഞ്ഞാണ് വാതിൽ തുറന്നത്. ചിമ്മാർ (റമ്പാച്ചന്റെ കുന്നംകുളത്തുകാര നായ പരിചാരകൻ) ഇടയ്ക്കിടെ കിളിവാതിലിലൂടെ എത്തിനോക്കിയി രുന്നു. അപ്പോഴെല്ലാം റമ്പാച്ചൻ മുട്ടിന്മേൽ നിന്ന് കരഞ്ഞ് പ്രാർത്ഥിക്കു ന്നതായാണ് കാണാൻ കഴിഞ്ഞത്. റമ്പാച്ചൻ കതകു തുറന്ന് പുറത്തു വന്നപ്പോൾ റസിഡണ്ടും മറ്റുള്ളവരും അവിടെ ഹാജരുണ്ടായിരുന്നു. റമ്പാ ച്ചൻ മന്ദസ്മിതത്തോടെ പറഞ്ഞു: 'നിങ്ങളുടെ ആഗ്രഹപ്രകാരം നടക്കട്ടെ' (കാലം ചെയ്ത അച്ചൻ, ഫാ, പി. എം. ജോസ്, പു. 27–28).

(ഈ സംഭവം പിതൃവ്യനിൽ നിന്നും കേട്ടാവാം ഇ. എം. ഫിലിപ്പ് മേൽകൊടുത്ത സാക്ഷ്യം എഴുതിയത്.)

### 7. കേണൽ മൺറോയുടെ സാക്ഷ്യം

സംയമശീലനും തപോനിധിയുമായ സ്മര്യപുരുഷന് രോഗശാന്തി വരവും മറ്റനവധി നൽവരങ്ങളും ഉണ്ടായിരുന്നുവെന്ന് പലരും സാക്ഷി ച്ചിട്ടുണ്ട്. ഒരു രോഗിയുടെ ശിരസിൽ അദ്ദേഹം കൈവച്ച് പ്രാർത്ഥിച്ചാൽ ആ രോഗിക്ക് സൗഖ്യം ലഭിക്കുക പതിവാണ് എന്ന് ആ സിദ്ധന്റെ ദൈവത്തെ പുകഴ്ത്തിക്കൊണ്ട് കേണൽ മൺറോ പറയുമായിരുന്നു (മേൽ പുസ്തകം, പു. 32).

### 8. പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കായുടെ സാക്ഷ്യം

"മലങ്കരസഭയുടെ ഉയർച്ചയ്ക്ക് ആരംഭം കുറിച്ച രണ്ടു മലങ്കര മെത്രാ പ്പോലീത്തന്മാരെ പ്രസവിച്ച മാതാവാണ് കുന്നംകുളം പട്ടണം. പഴയ

സെമിനാരിയും പതിനാറ് ഏക്കർ സ്ഥലവും ഒന്നാമത്തെ തിരുമേനിയുടെ പരിശ്രമം കൊണ്ടാണെങ്കിൽ എം. ഡി. സെമിനാരിയും അതിന്റെ സ്ഥലങ്ങളും പരുമല സെമിനാരിയും രണ്ടാമത്തെ തിരുമേനി സഭയ്ക്ക് നേടിതന്നിട്ടുള്ളവയാകുന്നു. നമ്മുടെ സഭയുടെ വളർച്ചയ്ക്ക് അടിത്തറയുറപ്പിച്ചത് ഈ സ്ഥാപനങ്ങളായിരുന്നു. ആദ്യത്തെ മെത്രാപ്പോലീത്താ കത്തോലിക്കാസഭയുടെ ഭീഷണിയേയും രണ്ടാമത്തെ മെത്രാപ്പോലീത്താ നവീകരണക്കാരുടെ ഭീഷണിയേയും തടഞ്ഞു നിർത്തി, വിജയം കണ്ടെത്തിയവർ ആയിരുന്നു. ദേവലോകം അരമന ഉണ്ടാകുന്നതിന് മുമ്പ് ദീർഘകാലം നാം പഴയസെമിനാരിയിൽ താമസിച്ചിട്ടുണ്ട്. അപ്പോഴെല്ലാം 'കാലം ചെയ്ത അച്ചൻ' എന്ന് നിങ്ങൾ പറയുന്ന മെത്രാച്ചന്റെ പരിശുദ്ധി സിമ്മനാരിയിലും സിമ്മനാരി ചാപ്പലിലും ഓർമ്മപ്പെടുന്നതായ പല സംഭവങ്ങളും നമുക്ക് അനുഭവപ്പെട്ടിട്ടുണ്ട്. പരിശുദ്ധനായ ആ തിരുമേനിയുടെ പ്രാർത്ഥന ഇന്നും നമുക്കൊരു കോട്ടയാണെന്ന് നാം വിശ്വസിക്കുന്നു" (കുന്നംകുളം പ്രസംഗം).

പണ്ഡിതനും എഴുത്തുകാരനും സമുദായ സെക്രട്ടറിയും മലങ്കരസഭാ മാസികയുടെ പത്രാധിപരുമായിരുന്ന മാളിയേക്കൽ എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ സാക്ഷ്യം.

"മലങ്കരസഭയിലെ ഏറ്റവും പ്രധാനപ്പെട്ട സ്ഥാപനം കോട്ടയം പഴയസെമിനാരിയാണെങ്കിൽ മലങ്കരസഭയിൽ എഴുന്നേറ്റിട്ടുള്ള ഏറ്റവും വലിയ മഹാൻ അതിന്റെ സ്ഥാപകനായ പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ ആകുന്നു. രാജ്യത്തിന് പുരോഗമനത്തിന് ഇംഗ്ലീഷ് വിദ്യാഭ്യാസവും സഭയുടെ പുരോഗമനത്തിന് ശെമ്മാശന്മാരുടെ വൈദികപഠനവും ആവശ്യമാണ് എന്ന ഒരു ദർശനം അദ്ദേഹം കണ്ടു. ഒരു താപസശ്രേഷ്ഠനായിരുന്നു അദ്ദേഹം. മെത്രാപ്പോലീത്തായുടെ ശക്തമായ ഉപവാസവും നിരന്തരമായ പ്രാർത്ഥനയും സഭാന്തരീക്ഷത്തിൽ പുതിയൊരു ആത്മീയ ഉണർവ് ഉളവാക്കി. റസിഡണ്ടും ദിവാനുമായിരുന്ന കേണൽ മൺറോ സായ്പിന്റെ പിന്തുണ, മഹാറാണിയുടെ സഹായം, ജനത്തിന്റെ സഹകരണം, തിരുമേനിയുടെ കാര്യപ്രാപ്തി ഇവയൊക്കെയും ഒത്തിണങ്ങിയ സമാധാനപരമായ ഒരു സുവർണ്ണകാലം തനിക്ക് മുമ്പോ പിമ്പോ മലങ്കരസഭയ്ക്ക് ഉണ്ടായിട്ടില്ല" (കാലം ചെയ്ത അച്ചൻ, പുറം 40-41).

20-ാം നൂറ്റാണ്ടിലെ താപസനും മല്പാനും മല്പാന്മാരുടെ ഗുരുനാഥനും, സാഹിത്യകാരനും ........ പ്രതിഭയുമായിരുന്ന യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സാക്ഷ്യം കാണുക:

"... ആർത്താറ്റ് പള്ളിയുടെ ഉദ്ധാരകനെന്നും കോട്ടയം പഴയസെമിനാരിയുടെ സ്ഥാപകനെന്നും ആണ് അദ്ദേഹത്തെക്കുറിച്ച് സങ്കൽപ്പിക്കാ

റുള്ളത്. എന്നാൽ സഭയ്ക്കും സമൂഹത്തിനും തെക്ക് എന്നോ വടക്ക് എന്നോ ഭേദമില്ലാതെ ഒരു പൊതു വീഷണത്തോടെ രാപകൽ അത്യ ധ്വാനം ചെയ്ത് ക്ലേശിച്ച ഒരു നേതാവ് എന്നുള്ള നിലയിൽ അനേകർ അദ്ദേഹത്തെ മനസ്സിലാക്കിയിട്ടില്ല. മാത്രമല്ല, പ്രാർത്ഥനയിലും തീവ്രമായ ഉപവാസത്തിലും രാപകൽ സുധീരം പോരാട്ടം നടത്തിയ ഒരു അതികാ യനായിട്ടും അദ്ദേഹത്തെ മനസ്സിലാക്കിയിട്ടില്ല. ... സേവനനിരതരായ വൈദി കരുടെ ഒരു വൃന്ദം സഭയ്ക്കുവേണ്ടി ഉണ്ടാകണമെന്നുള്ള അദ്ദേഹത്തിന്റെ ചിരകാലാഭിലാഷം ഇന്നും വേണ്ടത്ര നിറവേറിയിട്ടില്ല എന്നത് ഒരു ചോദ്യ ചിഹ്നമായി നമ്മുടെ മുമ്പിൽ ഉയർന്ന് നിൽക്കുന്നു.' (അവതാരിക, *കാലം ചെയ്ത അച്ചൻ*).

വാചംയമിയും മിതഭാഷിയും വാഗ്മിയുമായ മലങ്കരയുടെ ആധുനിക പ്രവാചകന്റെ ഈ സാക്ഷ്യം ആർക്കെങ്കിലും അവഗണിക്കാനാവുമോ?

### 11. സഭാചരിത്ര നിഘണ്ടു (ദൈവശാസ്ത്ര സാഹിത്യ സമിതി, തിരുവല്ല, എഡി. മാർ അപ്രേം)

റവ. ടി. സി. ഏബ്രഹാം: "1815 മീനം 9-ാം തീയതി മെത്രാപ്പോലീ ത്തായായി മാർ ദീവന്നാസ്യോസ് എന്ന പേരിൽ. ഭക്തനും വിശുദ്ധനും ആയിരുന്ന തിരുമേനി 1816 നവംബർ 25-ാം തീയതി കാലം ചെയ്തു."

യൗസേഫിനെ അറിയാത്ത ഫറവോമാരുടെ കാലത്ത് യൗസേഫിന്റെ സേവനങ്ങൾ നിറംകെട്ടവയായി വ്യാഖ്യാനിക്കപ്പെട്ടു എന്നത് ഒരു വേദ പുസ്തക സത്യം.

**അനുബന്ധം 4**



## പഴയസിമ്മനാരി പഠിത്തം

"ഞാനും (പീലിപ്പോസ് കശ്ശീശാ) മറ്റു ശെമ്മാശന്മാരും കൂടെ കോട്ടയത്തു ചെറിയപള്ളിയിൽ വേങ്കടത്തു ചാണ്ടി കത്തനാരുടെയും പുന്നത്ര കുര്യൻ കത്തനാരുടെയും കൂടെ പഠിച്ചു ശെമ്മാശായിട്ടു പാർക്കുമ്പോൾ സിമ്മനാരിയിൽ പോയി പഠിക്കുന്നതിനു ഞങ്ങളെ വിട്ടയക്കുകയും ചെയ്തു. ഞങ്ങൾ അവിടെ പഠിച്ചു പാർക്കുമ്പോൾ മെത്രാപ്പോലീത്താ (പുലിക്കോട്ടിൽ) ചെല്ലുന്നതിനു മണ്രോ സായ്പ്പിന്റെ എഴുത്തു വന്നു. മെത്രാപ്പോലീത്തായും പുന്നത്ര കുര്യൻ കത്തനാരും വേങ്കടത്തു ചാണ്ടി കത്തനാരും മെത്രാന്റെ അനന്തിരവൻ ഇട്ടൂപ്പു ചെമ്മാശും തെക്കെതലയ്ക്കൽ കുര്യൻ ശെമ്മാശും ഞാനും കൂടെ കൊല്ലത്തിനു പോയി സായ്പിനെ കണ്ടാറെ സിമ്മനാരിയിൽ കൂടെ പാർത്ത് മെത്രാപ്പോലീത്തായ്ക്കു വേണ്ടുന്ന സഹായം ചെയ്യുന്നതിനായിട്ടു മിഷ്യൻ തോമസ് നോർട്ടൻ പാതിരിയെ വരുത്തിയിട്ടുണ്ടെന്നും അയാളെ കൂടെ പാർപ്പിക്കണമെന്നും പറഞ്ഞു. ഞങ്ങൾ രണ്ടു ജാതിയും രണ്ടു മതക്കാരുമാക കൊണ്ട് ഒന്നിച്ചു പാർക്കുക കഴിയില്ലെന്നു മെത്രാപ്പോലീത്താ പറയുകയും ചെയ്തു."

## മാർ ദീവന്നാസ്യോസ് യൗസേഫ് പുലിക്കോട്ടിൽ (സിമ്മനാരി സ്ഥാപകൻ)

"1816 വൃശ്ചികം 12-നു ഈ മെത്രാപ്പോലീത്താ കാലം ചെയ്തു സിമ്മനാരിയിൽ തന്നെ അടക്കുകയും ചെയ്തു. ഇദ്ദേഹം ബുദ്ധിയും ധൈര്യവും ദൈവഭക്തിയും ഉള്ളവനും ദ്രവ്യാഗ്രഹവും ചതിവും ഇല്ലാത്തവനും ദൈവകാര്യവും ലോകകാര്യവും നന്നായി അറിയുന്നവനും നല്ല സംസാരിയും ആരെയും ഭയം കൂടാത്തവനും പക്ഷഭേദം ഇല്ലാത്തവനുമായിരുന്നു. അദ്ദേഹം 40 സംവത്സരം വരെ ചോറു, നെയി, പാൽ, മത്സ്യമാംസം മുതലായതു ഭക്ഷിക്കാതെ ഫലമൂലാദികൾ തിന്നുകൊണ്ടിരുന്നു."

(ഇടവഴിക്കൽ തറവാട്ടിൽ പരമ്പരയായുള്ള വൈദികർ എഴുതിപ്പോന്ന ഡയറിയിൽ ഫീലിപ്പോസ് കശ്ശീശാ രേഖപ്പെടുത്തിയിട്ടുള്ളതാണിത്. ഇത് വായിച്ചിട്ടുള്ള സഭാചരിത്രകാരനും പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെ കാലത്ത് സഭാസെക്രട്ടറിയുമായിരുന്ന ഇ. എം. ഫീലിപ്പോസ് തന്റെ ഗ്രന്ഥങ്ങളിൽ ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്. ഓർത്തഡോക്സ് സെമിനാരി മൈക്രോഫിലിം ലൈബ്രറിയിൽ നിന്ന് സഭാചരിത്ര ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാട് എഴുതിയെടുത്തു നൽകിയതാണിത്.)

**അനുബന്ധം 5**

# പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് പ്രഥമനും കേണൽ മൺറോയും

കോട്ടയം പഴയസെമിനാരിയുടെ സ്ഥാപകൻ ആരാണ്? മലങ്കരസഭാ ചരിത്രകാരന്മാരെല്ലാവരും അക്കാര്യത്തിൽ ഏകാഭിപ്രായക്കാരാണ്: പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്. എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ കേരളത്തിലെത്തിയ ആംഗ്ലേയ മിഷണറിമാർ എഴുതിയ ചരിത്രത്തിൽ കോട്ടയം സെമിനാരിയുടെ സ്ഥാപകനായി മൺറോയെയാണ് ചിത്രീകരിച്ചിരിക്കുന്നത്. അവർ ധരിച്ചുവശായത് അവർ സെമിനാരി സ്ഥാപിച്ചുവെന്നും പുലിക്കോട്ടിൽ റമ്പാനെ അവിടെ ഉദ്യോഗസ്ഥനായി നിയമിച്ചു എന്നുമാണ്. ഈ വ്യത്യസ്ത വീക്ഷണങ്ങൾ തമ്മിൽ ഒരു ശീതസമരം തന്നെ നടന്നു; കുലീനമായ ധർമ്മസമരം. ആ സമരത്തിന്റെ ചിത്രം അനാവരണം ചെയ്യാൻ കേണൽ മൺറോയുടെ ഏതാനും കത്തുകൾ ഭാഗ്യവശാൽ നമുക്ക് ലഭിച്ചിട്ടുണ്ട്. അവയുടെ അടിസ്ഥാനത്തിൽ തെളിഞ്ഞുവരുന്ന പുലിക്കോട്ടിൽ മെത്രാപ്പോലീത്തായുടെ രൂപം ചിത്രീകരിക്കാനുള്ള ശ്രമമാണ് ഈ ലേഖനത്തിൽ നടത്തിയിട്ടുള്ളത്.

1815 ആഗസ്റ്റ് 7-ലെ കത്ത് (Extract)

Major Munro, the company's Resident in Travancore conceived and has now executed the benevolent design of creating a college for the instruction of Syrian priests and laymen at Kottayam in Travancore, which he proposed to place under the superintendence of Ramban Joseph, one of the most pious and respectable priest in Travancore. ... One of them has lately died and Ramban Joseph who was to superintend the college is the new Bishop.

ഇവിടെ സെമിനാരി സ്ഥാപകൻ കേണൽ മൺറോയും പുലിക്കോട്ടിൽ റമ്പാച്ചൻ സൂപ്രണ്ടും ആണെന്ന ഭാവത്തിലാണ് കത്ത്. അദ്ദേഹം തുടർന്നെഴുതി:

"..... In the meantime, the college proceeds under the present superintendence of the new Bishop Joseph, and it is my best intention to adopt the best measures in my power for placing it in a state of efficiency....."

കേണൽ മൺറോയുടെ സ്വപ്നങ്ങളും പ്രതീക്ഷകളും നടപ്പിലാക്കാൻ ചുമതലപ്പെട്ട ഒരു കീഴുദ്യോഗസ്ഥനായിട്ടാണ് പുലിക്കോട്ടിൽ മെത്രാച്ചനെ സായിപ്പു കരുതിയിരുന്നത്. മറ്റൊരു മിഷണറി രേഖ പറയുന്നു:

"The College when finished, was placed under the Metran but the Resident soon felt that other supervision was also needed" (W. S. Hunt, 'The Anglican Church in Travancore and Cochin 1816 - 1919, Vol. 1, 1920, p. 11).

അങ്ങനെയാണ് റവ. തോമസ് നോർട്ടനെ സായിപ്പ് ക്ഷണിച്ചുവരുത്തിയത്. കൊല്ലത്തുവച്ച് 1816 ജൂണിൽ മൺറോയും പുലിക്കോട്ടിൽ മെത്രാച്ചനും നോർട്ടണും തമ്മിൽ ഒരു കൂടിക്കാഴ്ച നടന്നു. നോർട്ടനെ കോട്ടയം സെമിനാരിയിൽ താമസിപ്പിക്കണം. അതാണ് സായിപ്പിന്റെ ആഗ്രഹം. കുറെനാളായി മിഷണറിമാരുടെ മനോഗതം മാറുന്നത് അറിഞ്ഞിരുന്ന മെത്രാപ്പോലീത്താ വിജ്രംഭിതവീര്യനായി തീർത്തു പറഞ്ഞു. അദ്ദേഹം ഒരു ഭിന്നമതാവലംബിയാകയാൽ സെമിനാരിയിൽ താമസിക്കുന്നത് മതപരമായ ഭിന്നതകൾക്കിട വരുത്തിയേക്കും. അതുകൊണ്ട് ആ അപേക്ഷ നിരസിക്കേണ്ടി വന്നതിൽ ഖേദമുണ്ട് (ഇ. എം. ഫിലിപ്പ്).

വൈദികസെമിനാരി തന്റെയും തന്റെ സമുദായത്തിന്റെയും ചിരകാലാഭിലാഷമാണ്. മൺറോയുമായി ബന്ധപ്പെടുന്നതിനു മുമ്പ് കണ്ടനാട് വച്ച് 1809–ൽ കൂടിയ മലങ്കര പള്ളിപ്രതിപുരുഷ യോഗത്തിൽ വച്ച് അംഗീകരിച്ച പടിയോലയിലെ തീരുമാനപ്രകാരം തന്റെ ചുമതലയിൽ വന്നുചേർന്ന ഒരു ദിവ്യദൗത്യമായി അദ്ദേഹം അതിനെ കണ്ടു. കേണൽ മൺറോയുടെ എല്ലാ സഹായവും അക്കാര്യത്തിൽ അദ്ദേഹം സ്വീകരിച്ചു. മൺറോയുടെ ശുപാർശപ്രകാരം തിരുവിതാംകൂർ റാണി സ്ഥലം അനുവദിച്ചതും ദ്രവ്യം സംഭാവന ചെയ്തതും ഒക്കെ നന്ദിപൂർവ്വം സ്മരിക്കുമ്പോഴും തന്റെ സമുദായമാണ് സെമിനാരി ഉടമ എന്ന കാര്യത്തിൽ പുലിക്കോട്ടിൽ റമ്പാന് അശേഷം സംശയമുണ്ടായിരുന്നില്ല. റാണിയോട് സ്ഥലം അപേക്ഷിച്ചത് റമ്പാൻ, റാണി സ്ഥലം നൽകിയത് റമ്പാന്റെ പേരിൽ; പ്ലാൻ തയ്യാറാക്കിയത് റമ്പാൻ, പണിയിച്ചതും റമ്പാൻ തന്നെ. എന്നിട്ടും മിഷനറിമാർ പരുന്തിനെപ്പോലെ മലങ്കരസഭയുടെ മുകളിൽ വട്ടമിട്ടുപറക്കുന്നത് റമ്പാനെ വേദനിപ്പിച്ചു. അതുകൊണ്ടാണ് തന്റെ മേധാവിയായി നോർട്ടനെ നിയമിക്കുന്ന കാര്യത്തിൽ അദ്ദേഹം ഉറച്ച തീരുമാനം പ്രഖ്യാപിച്ചത്. അതേസമയം ബൈബിൾ വിവർത്തനവുമായി ബന്ധപ്പെട്ട്, കേണൽ മൺറോ ആഗ്രഹിച്ചതിൻപ്രകാരം, എല്ലാ നേതൃത്വവും നൽകുവാൻ പുലിക്കോട്ടിൽ മെത്രാച്ചൻ തയ്യാറായിരുന്നു. അക്കാര്യം മലങ്കരസഭയ്ക്കു പ്രയോജനകരമാണെന്ന കാര്യത്തിൽ അദ്ദേഹത്തിന് തർക്കമില്ലായിരുന്നു. മൺറോ എഴുതുന്നു:

".... The Bihop of the Syrians assured me, when I proceeded to Madras, that he would employ unremitting endeavours to complete the translation of the whole scriptures in to Malayalam language....." (1815 Aug. 7).

പക്ഷേ, ആ സ്വപ്നം പൂർത്തീകരിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. സെമിനാരിയിലെ അദ്ധ്യാപനം, കെട്ടിടങ്ങളുടെ പൂർത്തീകരണം, പള്ളി ഭരണത്തിന്മേലുള്ള മേൽനോട്ടം കാര്യക്ഷമവും ഫലപ്രദവുമാക്കുന്നതിന്റെ ഭാഗമായി ഒരു കേന്ദ്രീകൃത സെക്രട്ടേറിയറ്റിന്റെ രൂപകല്പന, മലങ്കരയിലെ വിവിധ പള്ളികളിലായി ചിതറിക്കിടക്കുന്ന പുരാതന രേഖകളും സുറിയാനി ഗ്രന്ഥങ്ങളും സെമിനാരി ലൈബ്രറിയിൽ സമാഹരിക്കാനുള്ള ഭഗീരഥയത്നം എന്നിങ്ങനെ നിരവധി പ്രയത്നങ്ങളിൽ മുഴുകിയ അദ്ദേഹത്തിന് ബൈബിൾ വിവർത്തനം പൂർത്തിയാക്കാൻ കഴിഞ്ഞില്ല. എങ്കിലും സങ്കീർത്തന പുസ്തകത്തിന്റെ വിവർത്തനം അദ്ദേഹം പൂർത്തിയാക്കി. ബൈബിളിന്റെ സുവിശേഷങ്ങളും സങ്കീർത്തനപുസ്തകവും സുറിയാനിയിൽ നിന്ന് ആദ്യമായി മലയാളത്തിൽ വിവർത്തനം ചെയ്തതിന്റെ ബഹുമതി അദ്ദേഹം അർഹിക്കുന്നു. മലങ്കരസഭയിലെ ഒരു മേലധ്യക്ഷന്റെ നാനാവിധ ചുമതലകളെപ്പറ്റി അജ്ഞനായ മൺറോ 1816 ജൂലൈ 19-ന് വീണ്ടും എഴുതുന്നു:

“..... I have repeatedly urged the Bishop to hasten the translation of the scriptures.”

ഒരു കാര്യം താമസംവിനാ കേണൽ മൺറോയ്ക്ക് ബോധ്യമായി: പുലിക്കോട്ടിൽ മെത്രാച്ചനെ മറികടന്ന് സെമിനാരിയിലോ മലങ്കരസഭാ കാര്യങ്ങളിലോ ഒന്നും പ്രവർത്തിക്കാനൊക്കുകയില്ല. 1816 ജൂലൈ 22-ന് അദ്ദേഹം നോർട്ടന് എഴുതുന്നു:

“..... A course of instruction ought to be commenced at the earliest practicable moment at the college and I beg that you will have the kindness to call upon the Metropolitan for information regarding his intentions on that subject......”

ഇക്കാലത്താണ് സെമിനാരിയോടനുബന്ധിച്ച് ഒരു ചാപ്പൽ ഉണ്ടാക്കണമെന്ന് മെത്രാപ്പോലീത്തായ്ക്ക് തോന്നിയത്. ഒരു പക്ഷേ, അദ്ദേഹത്തിന്റെ ജീവിതത്തിലെ അവസാന പ്രവർത്തനവും അതായിരുന്നിരിക്കണം (പലരും ധരിച്ചിട്ടുള്ളത് ചാപ്പൽ നിർമ്മാണം ആരംഭിച്ചത് പുന്നത്ര മെത്രാച്ചന്റെ കാലത്താണെന്നാണ്). തന്റെ പ്ലാനും പദ്ധതിയും അനുസരിച്ച് അദ്ദേഹം ചാപ്പൽ നിർമ്മാണം ആരംഭിച്ചു. കേണൽ മൺറോ ഇക്കാര്യത്തിൽ തികഞ്ഞ നിസ്സംഗതയാണ് കാണിച്ചത്: 1817 മാർച്ച് 13-ന് അദ്ദേഹം ഇപ്രകാരം എഴുതി:

“..... The late Metran informed me that he had begun to build a church at the college, I don’t know what progress has been made in its errection....”

സെമിനാരിയുടെ ഉടമസ്ഥത, നടത്തിപ്പ് ഈവക കാര്യങ്ങളിലുള്ള അഭി

പ്രായവ്യത്യാസം കൊണ്ടാകാം, മൺറോ അക്കാലങ്ങളിൽ സെമിനാരിയിൽ പോകാതിരുന്നതെന്ന് അദ്ദേഹത്തിന്റെ കത്തുകളിൽ സൂചനയുണ്ട്. തിരുവിതാംകൂർ റാണിയുടെയും മിഷണറിമാരുടെയും സഹായം സ്വീകരിച്ചതോടൊപ്പം മലങ്കരയിലെ പള്ളികളിൽ നിന്ന് സംഭാവനകൾ സ്വീകരിച്ച് സെമിനാരിയെ സ്വയംപര്യാപ്തമാക്കാൻ പുലിക്കോട്ടിൽ മെത്രാച്ചൻ നടത്തിയ ശ്രമങ്ങളെപ്പറ്റി മിഷണറിരേഖകളിൽ തികഞ്ഞ മൗനം പുലർത്തിയിരിക്കുന്നു. സെമിനാരി സ്ഥാപകന്റെ ജീവിതച്ചെലവിനും സെമിനാരി നിർമ്മാണത്തിനും ദ്രവ്യസഹായം ചെയ്ത കണക്കുകൾ കുറുപ്പംപടി പള്ളിയുടെ രേഖകളിൽ കാണുന്നുണ്ട്.

മലങ്കരസഭയുടെ പുരാതനമായ ആരാധനക്രമങ്ങളും രേഖകളും സെമിനാരിയിൽ സൂക്ഷിക്കണമെന്ന് അദ്ദേഹത്തിന് നിർബന്ധമായിരുന്നു. അദ്ദേഹം വളരെ ക്ലേശിച്ച് സാധിക്കുകയും ചെയ്തു (പക്ഷേ, അവ സൂക്ഷിച്ച് പരിരക്ഷിക്കുവാൻ പഴയസെമിനാരിക്ക് സാധിച്ചില്ല എന്ന് പിൽക്കാല ചരിത്രം സാക്ഷിക്കുന്നു. പുലിക്കോട്ടിൽ മെത്രാച്ചന്റെ പിൻഗാമികളായി വന്ന പലരും ആ വലിയ ഭാവനയെ ഉൾക്കൊള്ളുന്നതിൽ പരാജയപ്പെട്ടു. പഴയസെമിനാരിക്ക് അവകാശപ്പെട്ടതും അവിടെ സൂക്ഷിക്കേണ്ടതും സൂക്ഷിച്ചിരുന്നതുമായ അനവധി കൈയെഴുത്തു പുസ്തകങ്ങളും രേഖകളും കേരളത്തിലെയും യൂറോപ്പിലെയും ഗ്രന്ഥപ്പുരകളിൽ എത്തിയതിന്റെ രഹസ്യം ഇതാകാം.). രേഖകൾ സൂക്ഷിക്കുക മാത്രമല്ല, അവയുടെ ഒരു കാറ്റലോഗ് എഴുതിയുണ്ടാക്കുകയും ചെയ്തു അദ്ദേഹം. മൺറോ 1817 മാർച്ച് 13-ന് എഴുതി:

"The list of Syrian books which you sent me wants many of the Old Testaments and the Metran (കിടങ്ങൻ മാർ പീലക്സിനോസ്) should be directed to collect all the books that are wanting. The late Metran (പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്) furnished me with a list which includes, I believe, all those books are not found in the list which you have sent...."

പുലിക്കോട്ടിൽ മെത്രാച്ചനിൽ നിന്ന് കിട്ടിയ ലിസ്റ്റിലെ പല പുസ്തകങ്ങളും അടുത്ത നാലു മാസത്തിനകം കിടങ്ങൻ മാർ പീലക്സീനോസിൽ നിന്ന് പുതിയ ലിസ്റ്റ് ലഭിച്ചപ്പോൾ അപ്രത്യക്ഷമായിരുന്നു.

പുലിക്കോട്ടിൽ മെത്രാച്ചന്റെ അന്ത്യത്തോടെ കേണൽ മൺറോ സെമിനാരിയിന്മേൽ പിടിമുറുക്കി. പിൻഗാമിയായ വന്ന കിടങ്ങൻ മെത്രാച്ചൻ ദുർബ്ബലനും വിധേയനുമാണെന്ന് മിഷണറിമാർ ദ്രുതഗതിയിൽ ഗ്രഹിച്ചു. മലങ്കരമെത്രാനെന്ന രാജകീയ വിളംബരം കിട്ടിയതോടെ മെത്രാൻ സംതൃപ്തനായി (തന്റെ മുൻഗാമിയായ കാട്ടുമങ്ങാട്ട് മെത്രാച്ചനെ കെട്ടുകെട്ടിച്ച കൊട്ടാരത്തിൽ നിന്ന്, തന്നെ അംഗീകരിച്ച വിളംബരം പുറപ്പെട്ട

തിൽ അദ്ദേഹം മതിമറന്നാഹ്ലാദിച്ചതിൽ അദ്ദേഹത്തെ കുറ്റപ്പെടുത്താനാവില്ല. പക്ഷേ, ആഹ്ലാദലഹരിയിൽ സെമിനാരിയുടെ കടിഞ്ഞാൺ മിഷണറിമാരിലേക്കു വഴുതിപ്പോയി എന്നാണ് മൺറോയുടെ കത്തുകൾ വ്യക്തമാക്കുന്നത്.).

1817 ജനുവരി 22-ലെ കത്തിലെ സ്വരഭേദം ശ്രദ്ധിക്കുക:

"..... You will have heard from Mr. Norten, that the Bishop Joseph (പുലിക്കോട്ടിൽ) died sometime ago and has been succeeded by a Bishop named Philexions. The new Bishop manifests the best despositions, and is anxious for the assistance, and co - operation of the missionaries. I propose that Mr. Baily as soon as he can speak Malayalam shall be fixed at Kottayam and I have made arrangements for building a house at that place for his accommodation. ...."

1817 ജനുവരി 15-ലെ കത്തിലും ഈ കാര്യം വ്യക്തമാക്കിയിരുന്നതു കാണുക:

"..... But in order to accomplish all the objects which we have in view it will be absolutelly necessary that one of the clergyman should fix his residence at Kottayam...."

ഒരു മാസം കൂടെ കഴിഞ്ഞ് എഴുതുന്ന കത്തിൽ പിടിമുറുകിയതിന്റെ തെളിവുകൾ ലഭ്യമാണ്. 1817 ഫെബ്രുവരി 13:

"..... I trust that in the course of March, if God please I shall be at Kottayam and I have to be able to examine the accounts of the college. I beg that you will exercise vigilant and strict control over all the disbursements at the College...."

അങ്ങനെ സെമിനാരിയുടെ കണക്കുകൾ ആദ്യമായി മിഷണറിമാർ പരിശോധിക്കുന്ന കീഴ്വഴക്കമുണ്ടായി. ഒരു മെത്രാൻ അവിടെ താമസിച്ചിരുന്നുവെങ്കിലും അദ്ദേഹം മിഷണറിമാരുടെ ആജ്ഞാനുവർത്തിയായി കഴിയുന്നതിൽ അഭിമാനം കൊണ്ടു. കാലം ചെയ്ത മെത്രാച്ചന്റെ ആസ്തികളെപ്പറ്റി നിർദ്ദേശം കൊടുക്കാൻ പോലും മൺറോ ധൈര്യപ്പെടുന്നത് മറ്റൊരു കത്തിൽ നാം കാണുന്നു.

"..... All the property of the late Metran that is in any shape connected with the public situation that he held must be delivered over to his successor, the books, Crossier, Staff etc belong to the office and must be transferred to the present Metran."

ഏതാനും മാസങ്ങൾ കഴിയുമ്പോഴേക്കും സെമിനാരിയുടെ നടത്തി

പ്പിൽ പൂർണ്ണമായും പിടിമുറുക്കിയ മൺറോ, മലങ്കരസഭയുടെ ആഭ്യന്തരഭരണ കാര്യങ്ങളിൽ ഇടപെടുക എന്ന സ്ഥിതിയിലേക്ക് നീങ്ങുന്നുണ്ട്. അനുകൂലമായ രാഷ്ട്രീയ കാലാവസ്ഥയും വിധേയത്വഭാവം മാത്രമുള്ള ഒരു മെത്രാനും ചേർന്ന് കേണൽ മൺറോയെ മലങ്കരസഭയുടെ മേധാവിയാക്കുകയായിരുന്നു. 1818 മെയ് 23-ലെ കത്ത് കാണുക.

"The contumacy manifested by the Kahanar Philip should not be permitted to pass unpunished and I request you that you will arrange with the Metran the best mode of calling him to an account for his very flagrant misconduct...."

ഒരു വൈദികന്റെ മേൽ ശിക്ഷണ നടപടികൾ സ്വീകരിക്കുന്നതിന് സഭയുടെ മേലദ്ധ്യക്ഷനെ നിർബന്ധിക്കുക എന്ന നിലയോളം എത്തിനിൽക്കുന്ന മൺറോയെയാണ് നാം ഈ കത്തിൽ കണ്ടുമുട്ടുന്നത്; പുലിക്കോട്ടിൽ മെത്രാച്ചന്റെ പ്രവചനം സത്യമായി എന്നു സാരം. ഈ സാധ്യതകൾ കണക്കിലെടുത്താണ് അദ്ദേഹം മൺറോയുടെ അതിർകവിഞ്ഞ ഇടപെടലുകളെ എപ്പോഴും ചെറുത്തു നിന്നിരുന്നത്. പക്ഷേ, സെമിനാരി സ്ഥാപകൻ കാലം ചെയ്തു മാസങ്ങൾക്കകം സ്ഥാപകന്റെ ഹിതത്തിന് വിരുദ്ധമായി മിഷണറിമാർ സെമിനാരിയിൽ താമസം തുടങ്ങി. നോർട്ടനും ബെയ്ലിയും. പുലിക്കോട്ടിൽ മെത്രാച്ചന്റെ ക്രാന്തദർശിത്വവും രക്തസാക്ഷി മനോഭാവവും എവിടെ? കിടങ്ങൻ മെത്രാച്ചന്റെ വിധേയത്വ മനോഭാവവും നിഷ്ക്രിയത്വവും എവിടെ? അങ്ങനെയാണ് പുലിക്കോട്ടിൽ മെത്രാച്ചന് ശേഷം മിഷണറിമാർ കോട്ടയം സെമിനാരിയുടെ ഉടമസ്ഥരായത്. തങ്ങളുടെ ഇഷ്ടാനിഷ്ടങ്ങൾക്ക് ചൂട്ടുപിടിക്കാനുള്ള ഗതിവേഗം പോലും കിടങ്ങൻ മെത്രാച്ചനില്ലെന്ന് ബോധ്യമായപ്പോൾ അദ്ദേഹത്തെ നീക്കം ചെയ്ത് തൽസ്ഥാനത്ത് കർമ്മകുശലനായ പുന്നത്തറ കത്തനാരെ മെത്രാൻ സ്ഥാനത്തവരോധിക്കാൻ മൺറോ ചരടുവലികൾ നടത്തി. അതിനും ആവശ്യമായ തെളിവുകൾ അദ്ദേഹത്തിന്റെ കത്തുകളിലുണ്ട്.

ഇപ്രകാരം ക്രമശ്ശഃ സെമിനാരിമേലും മലങ്കരസഭയുടെ ഭരണത്തിന്മേലും ആഴത്തിൽ വേരോടിയ മിഷണറി സ്വാധീനമാണ് പിൽക്കാലത്ത് മാവേലിക്കര സുന്നഹദോസിൽ വച്ച് മലങ്കരസഭ വിച്ഛേദിച്ചത്. മറ്റേതൊരു വിദേശബന്ധത്തിന്റെയും പാഠം പോലെ ഈ ബന്ധവും ഒരു പാഠം അവശേഷിപ്പിച്ചു: ഭാവനാശൂന്യരായ മേലദ്ധ്യക്ഷന്മാരുടെ കൈകളിൽ ഏത് സഹായികളും ക്ഷണത്തിൽ വളർന്ന് സിൻബാദിന്റെ കഴുത്തുഞെരിച്ച കടൽക്കിഴവനായി തീരാം (ഈ ലേഖനത്തിനാധാരമായ കേണൽ മൺറോയുടെ കത്തുകൾ പി. ചെറിയാൻ ജഡ്ജിയുടെ സഭാചരിത്രം 'അനുബന്ധം A'യിൽ ലഭ്യമാണ്).